# പാട്ടുകൾ

## രണ്ടാം വാല്യം



മംഗളോദയം (പ്രൈവററ്) ലിമിററഡ്,
തൃശ്ശിവപേരൂർ.

# പാട്ടുകൾ

## II

1. വഞ്ചിപ്പാട്ട്
2. പാനപ്പാട്ട്
3. കളംപാട്ട്
4. പലവകപ്പാട്ട്.

---



പ്രസാധകന്മാർ
യോഗക്ഷേമം കമ്പനി ക്ലിപ്തം
തൃശ്ശിവപേരൂർ





Printed at
The Mangalodayam Press,
Trichur.

Price 2 0 0 വില 2 0 0

# പ്രസ്താവന.

ഞങ്ങളുടെ ഗ്രന്ഥശേഖരത്തിൽ പെട്ടു കിടക്കുന്നതും പണ്ഡിതപാമരന്മാൎക്ക് ഒരുപോലെ വിശേഷാവസരങ്ങളിൽ പാടിക്കളിപ്പാനും വായിച്ചുരസിപ്പാനുമായി പ്രസിദ്ധന്മാരും സരസന്മാരുമായ പല കവികളും നിൎമ്മിച്ചതും ആയ പഴയ പാട്ടുകളാണ് ഈ പുസ്തകത്തിൽ ചേൎത്തിട്ടുള്ളത്. കേരളത്തിൽ പണ്ടുകാലം മുതല്ക്കേ പ്രചാരത്തിൽ വന്നിട്ടുള്ള പാട്ടുകൾ പല മട്ടിലും ഒട്ടധികമുണ്ട്. സ്ത്രീകൾ പാടുന്ന പാട്ടുകളെന്നും പുരുഷന്മാർ പാടുന്ന പാട്ടുകളെന്നും പാട്ടുകളെ രണ്ടു തരമാക്കി തിരിച്ച് ഒന്നാംവാല്യത്തിൽ സ്ത്രീകൾ പാടുന്ന പാട്ടുകളും രണ്ടാംവാല്യത്തിൽ പുരുഷന്മാർ പാടുന്ന പാട്ടുകളുമാണു ചേൎത്തിട്ടുള്ളത്. പരിഷ്കാരത്തിന്റെ തള്ളിച്ചകൊണ്ട് ഇത്തരം പാട്ടുകളും അതിന്നു യോജിച്ച വിനോദങ്ങളും നാമാവശേഷമായിപ്പോകുന്നുണ്ടെന്ന് അനുഭവപ്പെട്ടുകഴിഞ്ഞിട്ടുണ്ട്. ഓണക്കാലത്തെ കൈകൊട്ടിക്കളിയും തിരുവാതിരക്കാലത്തെ ഊഴിഞ്ഞാൽപ്പാട്ടും വെള്ളം തുടിയും മററും സാധാരണയായിരുന്നത് ഇപ്പോൾ ദുൎല്ലഭമായിപ്പോയിട്ടുള്ളതുതന്നെ ഇതിന്നൊരു ദൃഷ്ടാന്തമാണ്. കുറച്ചു കാലം കഴിഞ്ഞാൽ ഈ പുസ്തകത്തിൽ ചേൎത്തിട്ടുള്ള ചിത്രങ്ങൾ നോക്കിയാൽ മാത്രമേ ഇങ്ങിനെ ചില വിനോദങ്ങൾ കേരളത്തിൽ പണ്ടുണ്ടായിരുന്നു എന്നു പറവാൻ സാധിക്കയുള്ളൂ. ഇതാണു പ്രത്യേകം ചിത്രങ്ങൾ ഉണ്ടാക്കിച്ച് ഈ പുസ്തകത്തിൽ ചേൎക്കാൻ കാരണമായത്.

ഞങ്ങളുടെ ആവശ്യപ്രകാരം ഈ പുസ്തകത്തിന്നാവശ്യമായ ചിത്രങ്ങൾ വരച്ചുതന്ന ആർട്ടിസ്ററ് മിസ്റ്റർ ജി. കൃഷ്ണവാരിയരുടെ മനോധർമ്മത്തെപ്പററി ഞങ്ങൾ വിശേഷിച്ചൊന്നും പറയേണ്ടതില്ല. ചിത്രമെഴുത്തിൽ പ്രസിദ്ധി നേടിയ മിസ്റ്റർ വാരിയർ പുസ്തകങ്ങൾ "ഇല്ലസ്ററേററ്" ചെയ്യാനും പ്രാപ്തനാണെന്നും മലയാള അച്ചുകൂടങ്ങളിൽ ഇത്തരം പുസ്തകങ്ങൾ പുറപ്പെടുന്നതു് ഒന്നാമത്തെ പ്രാവശ്യമാണെന്നും പുസ്തകം വായിക്കുന്നവരെ പറഞ്ഞു മനസ്സിലാക്കേണ്ടതില്ലെന്നും വിശ്വസിക്കുന്നു.

മംഗളോദയം പ്രസ്സുകാർ തുടങ്ങിവെച്ച പുതിയ പ്രസ്ഥാനത്തിലെ അഞ്ചാമത്തെ വാല്യമാണ് ഇതു്. പൊതുജനങ്ങളുടെ സഹകരണത്തിന്നു യോജിച്ചവിധം ഈ ഗ്രന്ഥാവലിയിൽ പല പുസ്തകങ്ങളും പെടുത്തുവാൻ ഞങ്ങൾ ഏർപ്പാടുകൾ ചെയ്തുവരുന്നുമുണ്ടു്.

തൃശ്ശിവപേരൂര്
15—5—'03.

മംഗളോദയം പ്രവർത്തകന്മാർ.



# അനുക്രമണിക.

## പാട്ടുകൾ II.

---


അക്കാദമി

## ചിത്രങ്ങളുടെ ലിസ്റ്റ്.

---

(1) വഞ്ചിപ്പാട്ട്.

(2) കിളിപ്പാട്ട്.

(3) പാറപ്പാട്ട്.

(4) കളംപാട്ട്.



---



# നളചരിതം.

(വഞ്ചിപ്പാട്ട്.)

---

ദന്തളീന്ദ്രപുരന്തന്നിൽ സന്തതം വാണരുളുന്ന
ദന്തിരാജാനനൻ ദേവൻ തുണച്ചീടേണം
ഭാരതിയും ഗുരുഭൂതന്മാരുമെന്റെ പരദൈവം
വാരിജാക്ഷൻ ഭഗവാനും വരം നല്കേണം
നൈഷധന്റെ കഥയിന്നു ഭാഷയായ്ഞാൻചമക്കുന്നേൻ
ദോഷവേദി ജനങ്ങളും സഹായിക്കേണം
വീരസേനാത്മജനായ വീരസേനൻ നളൻ പണ്ടു
പാരിടവും പരിപാലിച്ചിരിക്കുംകാലം
നീരജാക്ഷി ഭൈമിതന്റെ ചാരുരൂപഗുണമെല്ലാം
നാരദൻ ചെന്നരചനോടറിയിച്ചപ്പോൾ
പുഷ്പബാണപ്രതാപത്താൽ കെല്പുകെട്ടു നൃപനപ്പോൾ
പുഷ്പവാടിക്കകം പുക്കു വസിച്ചു ഗൂഢം
പൊൻനിറമായൊരു ഹംസം സന്നിധിയിൽവന്നുകൂടി
മന്ദമങ്ങു പിടികൂടി മന്നവനപ്പോൾ
ശോകമുൾക്കൊണ്ടരയന്നമാകുലമായ് മുറയിട്ടു
പാകവൈരിസമനായ നൈഷധൻമുമ്പിൽ
അന്തരിക്ഷേ ചരിക്കും ഞാനൊന്നു ചെയ്തേനപരാധം
എന്തിനയ്യോ മഹീപാല! വധിക്കുന്നെന്നോ

വർണ്ണഭേദമിതുകണ്ടു സുവർണ്ണമെൻെറ ചിറകെന്നു
നിർണ്ണയിച്ച ഭവാനെങ്കിലബദ്ധംതന്നേ
പച്ചമാംസം ഭുജിപ്പാനാഗ്രിച്ഛയുണ്ടെങ്കിലെൻമാംസം
തുച്ഛമാമിന്നതുകൊണ്ടും സാദ്ധ്യമില്ലല്ലോ
കുട്ടികളുമെനിക്കില്ല പെട്ടുപോയെൻ കുലനാശം
പുഷ്ടശോകം വിലപിച്ചാൽ ഫലമില്ലല്ലോ
സ്രഷ്ടൃവാഹൻ മൊഴികേട്ടു തുഷ്ടിപൂണ്ടു വിട്ടുഭൂപൻ
തൃഷ്ണയോടങ്ങുരചെയ്തു ക്ലിഷ്ടതപോവാൻ
ഹംസരാജ! ഹിംസചെയ്വാനല്ല നിന്നെപ്പിടിപെട്ടു
സത്യമായും നിന്നിലുള്ള കൌതുകം കൊണ്ടേ
എന്നുടൻ ദൈന്യവാക്യങ്ങൾ കേട്ടുനന്ദികലന്നവൻ
മന്നവൻെറ മുന്നിൽനിന്നു പറഞ്ഞു ഹംസം
എങ്കിലോ കേട്ടുകൊണ്ടാലും വീരമൌലേ!മഹാരാജ!
പങ്കജാക്ഷി ദമയന്തിയെന്നൊരു കന്യാ.
അത്ഭുതമാമവളുടെ രൂപകാന്തി ഗുണമോർത്താൽ
അപ്സരസ്ത്രീ ജനങ്ങളുമൊപ്പമല്ലേതും
നാൽമുഖനാത്തരുണിയെ നാവിലാക്കാതിരുന്നതും
നന്മയേറും തവ ഭാഗ്യമെന്നതേ വേണ്ടു
പല്ലവാംഗീയവൾക്കിപ്പോൾ ബാല്യകാലം തരക്കെട്ടു
നല്ല താരുണ്യവും വന്നാങ്ങിണങ്ങീടുന്നു.
മന്മഥൻ ചെന്നവൾക്കോരോ തന്മയത്വം വരുത്തുന്നു
കൺമുനത്തെല്ലിനുമൊട്ടു നന്മകൂടുന്നു
മന്ദഹാസവിലാസങ്ങൾ സുന്ദരത്വം തടവുന്നു
ചന്ദ്രികയുമതു കണ്ടു നടുങ്ങീടുന്നു
മന്ദമന്ദമുരോജങ്ങളുന്നമിച്ചു തുടങ്ങുന്നു

കന്യകക്കു വിവാഹത്തിൻ കാലവും വന്നു
ഭാഗ്യവാരാന്നിധേ! നിന്റെ ഭാൎയ്യയാവാനവൾക്കേറ്റം
യോഗ്യതയുണ്ടതിനേതും സംശയം വേണ്ട
ധന്യശീലൻ ഭവാൻ ചെന്നാക്കന്യകയെ വരിക്കേണം
മന്നവേന്ദ്ര! നിനക്കെന്നോ മതിയായുള്ളു
ഏവമുണ്ടോ ഭവാനിങ്ങു ഭാവമെന്നാലെനിക്കപ്പോൾ
ഈവഴിയേ ഗമിക്കേണം കുണ്ഡിനന്തന്നിൽ
നിന്മഹിമ വിശേഷങ്ങൾ നന്മൊഴിക്കൊണ്ടുതിക്കേണം
പെണ്മണിതന്മനമൊന്നു മയക്കീടേണം
ഭൂമിപാലമണേ!നിങ്കൽ പ്രേമമങ്ങുമുറയ്ക്കേണം
യാമി ഞാനൊന്നുരചെയ്തിട്ടാഗമിക്കുന്നേൻ
വിപ്രവരവചനങ്ങളിപ്രകാരം ശ്രവിച്ചപ്പോൾ
സപ്രമോദം നളൻതാനുമരുളിച്ചെയ്തു
കണ്ണിനാനന്ദമായ് നിന്നെ കണ്ടനേരമെനിക്കിന്നു
കണ്ണസൌഖ്യമതും വന്നു നിന്മൊഴിയാലെ
സന്മതേ! നിൻക്രിയകൊണ്ടിട്ടെന്മനവും തെളിയേണം
സമ്മതം നിയ്യെനിക്കുള്ളിൽ വരുത്തീടേണം
ഭീമരാജാത്മജതന്നിൽ പ്രേമമുള്ളിലുദിക്കയാൽ
കാമമാൽകൊണ്ടുഴന്നു ഞാൻ മരുവുന്നേരം,
പത്രിവീര! ഭവാനെന്റെ മിത്രമായ്വന്നടുക്കയാൽ
സിദ്ധമായെന്മനോരാജ്യമെന്നുറയ്ക്കുന്നേൻ
ആയതുകൊണ്ടവളേയെൻ പ്രേയസിയായ്വരുത്തുവാൻ
ആയവണ്ണം പ്രയത്നം നീ തുടങ്ങീടേണം
ഇത്ഥമുള്ള വചനം കേട്ടുദ്യതനായരയന്നം
സത്വരം പോയ്വിദർഭേന്ദ്രപത്തനം പുക്കു

വൃത്രവൈരിവിപിനാത്തോടൊത്ത കേളീവനം കണ്ടു
തത്ര ചെന്നങ്ങൊരുദിക്കിൽ വസിക്കുന്നേരം
ബന്ധുരാംഗി വരുന്നോരു ചന്തവുമങ്ങുടൻ കണ്ടു
അന്തരംഗമതിലേവം ചിന്തയും പൂണ്ടു
ആരുവാനീ വരുന്നോരു നാരിമൌലിയിവളുടെ
ചാരുരൂപഗുണം കണ്ടാൽ വിസ്മയംതന്നേ
ശ്യാമളശ്രീ കലന്നോരു ശൈവലമങ്ങൊരുദിക്കിൽ
പേശലയായ്വിലസീടുന്നുണ്ടു കാണുന്നു
തീരവാസികളെയെല്ലാം ചാരവേ ചെന്നടിക്കുന്ന
ചാരുലോലത്തിരമാലയുണ്ടു കാണുന്നു
ചഞ്ചളീകത്തരുണന്മാർ നെഞ്ചലിപ്പാൻ നിറമുള്ളൊ-
രഞ്ചിതമാമരവിന്ദമുണ്ടുകാണുന്നു
മത്തഹസ്തിയൊരു ദിക്കിൽ മജ്ജനം ചെയ്തുടൻ മന്ദം
മസ്തകമങ്ങുയർത്തുന്നതുണ്ടു കാണുന്നു
അംബരത്തിൽ പ്രതിബിംബം കണ്ടിടുന്നുണ്ടൊരുദിക്കിൽ
നിമ്മലമാം പുളിനവുമുണ്ടു കാണുന്നു
കച്ഛപങ്ങളൊരു ദിക്കിൽ മെച്ചമോടെ കളിക്കുന്നു,
സ്വച്ഛഹാരാവലികളുമുണ്ടു കാണുന്നു
മററുമോരോ വിശേഷങ്ങൾക്കററമില്ല നിരൂപിച്ചാൽ
ഉററവണ്ണം പുകൾത്താനൊട്ടററവുമില്ലാ.
പേർത്തു പേർത്തു ഗുണമോരോന്നോർത്തുകണ്ടാലിവൾതന്നെ
പാർത്ഥിവേന്ദ്രമകളെന്നും തിച്ചയും വന്നു.
കയ്ത്തലത്തിലിനിക്കായ്മിത്താമോത്തവനല്ലം
ആ സ്ഥലത്തിൽ സ്ഥിതിചെയ്തു സ്വസ്ഥതയോടെ.
ചേടിമാരുമൊരുമിച്ചുകൂടി മന്ദം കളിയാടി

പേടമാൻകണ്ണിയും പുഷ്പവാടിയിൽ വന്നു
സ്വൎണ്ണകാന്തിതടവുന്നോരണ്ഡജത്തെയവൾ കണ്ടു
പൂൎണ്ണമോദം പിടിപ്പാനായ്ത്തുനിഞ്ഞുകൂടി
മന്ദമന്ദമടുക്കുമ്പോളൊന്നു ചാടുമവൻ മെല്ലെ
ചെന്നു ചെന്നങ്ങടുത്തീടും പിന്നെയും പിമ്പെ.
ബന്ധുരാംഗി നടന്നേവം ബുദ്ധിമുട്ടി ദമയന്തി
സാദ്ധ്യമില്ലെന്നൊരു ഭാവമവൾക്കും വന്നു.
ദാസിമാരോടകന്നൊട്ടു ദൂരെയായി തരുണാംഗി
ഹാസപൂൎവ്വമുരചെയ്തു ഹംസമന്നേരം.
ബന്ധുരാംഗിയിനി നില്ലിങ്ങെന്തു ഭാവിച്ചടുക്കുന്നു
ഹന്ത! നിന്റെ മതിമോഹം ഫലിച്ചീടുമൊ.
ദേവമാൎഗ്ഗേ ചരിക്കുന്ന ദിവ്യമായ വിഹംഗത്തെ
കേവലം നീ പിടിപ്പാനോ തുടങ്ങീടുന്നു.
അമ്പിളിയെപ്പിടിച്ചോരു പമ്പരമായ് ചമപ്പാനും
ഇമ്പമോടെ തുനിയും നീ ശങ്കയില്ലേതും.
കൊങ്കകളിങ്ങുരസിവന്നങ്കുരിച്ചതറിയാതെ
പങ്കജാക്ഷി കളിക്കുന്നു പൈതലെപ്പോലെ.
കൊണ്ടൽവേണി കളിയല്ലിക്കണ്ടതല്ലാ കളഹംസം
ഉണ്ടനേകം മഹത്വങ്ങൾ കേട്ടുകൊണ്ടാലും.
പുണ്ഡരീകാസനൻതന്റെ പുണ്യവാഹമഹമെന്നു
പൂൎണ്ണചന്ദ്രാനനേ! ബാലേ! ധരിച്ചുകൊൾക.
മാന്യനായ നളൻതന്റെ മന്ദിരേ ഞാൻ മരുവുന്നു
നന്ദിയേറും വിരിഞ്ചന്റെ നിയോഗത്താലേ.
തൽപുരസ്ത്രീകളെയെല്ലാമൽഭുതമാം ഗതിശാസ്ത്രം
അഭ്യസിപ്പിച്ചിരിക്കുന്നു തത്ര ഞാനിപ്പോൾ

സത്യലോകസ്ഥിതിയോൎത്താലിത്ര സൌഖ്യം വരുന്നില്ല
സത്യമെന്നാൽ സ്വൎഗ്ഗവാസം വളരെത്താഴെ
ഉമ്പർകോനും മടിക്കാതെ കുമ്പിടുന്നു നളൻമുമ്പിൽ
വമ്പരായ മഹീശന്മാരെന്തഹോ പിന്നെ
മന്നിലോരോ തരുണിമാർ മന്നവനെക്കൊതിക്കുന്നു
മന്മഥാൎത്തി പിടിപെട്ടു കുഴങ്ങീടുന്നു.
അക്കമനികളിലൊന്നും ലക്ഷ്യമില്ലാ നൃപനിപ്പോൾ
ദുൎഘടമായ് നിനക്കെന്നേ പറവാനുള്ളു (ൻ
വൈരസേനി തനിക്കൊത്ത നാരീരത്നം തെരഞ്ഞീ ഞാ
പാരിലെല്ലാം ചരിച്ചിങ്ങു മടങ്ങിപ്പോന്നു.
ഉത്തമസ്ത്രീമണേ! നിൻെറ മിത്രമേഷ ജനമെന്നാ-
ണുൾത്തളിരിൽ നിനച്ചെന്നെ വിശ്വസിച്ചാലും
സത്യമെന്നോടുരചെയ്വാനത്രപോലും മടിക്കേണ്ടാ
പാൎത്തു കാലം കളയുന്നതെന്തിനു പാഴിൽ
പക്ഷിവീരനിവൻ നിൻെറ പക്ഷമായങ്ങിരിക്കുമ്പോൾ
പക്ഷ്മളാക്ഷി നിനക്കെല്ലാം ഭദ്രമേയുള്ളു.
ഏവമോരോ വചനങ്ങളാവിരാജൻ തകൎത്തപ്പോൾ
സാവധാനമുരചെയ്തുതുടങ്ങി ഭൈമി.
എങ്ങിനെ കന്യക ഞാനിന്നിംഗിതങ്ങളുരയ്ക്കുന്നു
ഭംഗിയല്ലാ നിരൂപിച്ചാലെന്നിരിക്കുന്നു.
ഒട്ടനാളായ് നളനെന്നു കേട്ടു കേട്ടു കൊതിച്ചു ഞാൻ
മട്ടലർ സായകച്ചൂടും തട്ടി വാഴുന്നു
ഇഷ്ടബന്ധുജനമൊന്നും പാട്ടിലില്ലാഞ്ഞുഴന്നു ഞാൻ
കഷ്ടകാലമൊഴിഞ്ഞൂയിന്നെന്നു തോന്നുന്നു.
ബാഹുജൻെറ മകളേവമീഹിതത്തെക്കൊടുത്തപ്പോൾ

വ്യാഹരിപ്പാനൊരുമ്പെട്ടു വിഹംഗാധിശൻ
പുള്ളിമാൻകണ്ണിയാളേ! നിന്നുള്ളിലുള്ളോരഭിലാഷം
കള്ളമെല്ലാം കളഞ്ഞോ നീ കഥിച്ചീടുന്നു
ഇന്ദുവംശമണിതന്നിൽച്ചേൎന്നു നിൻെറ മനമെങ്കിൽ
വന്നടുത്തു ശുഭകാലമെന്നു കല്പിക്കാം
കാന്തികൾകൊണ്ടവനോടു കാമനേതും ശരിയല്ലാ
കാന്തനാവാൻ നളൻതന്നെ സംശയിക്കേണ്ടാ
ഇന്ദ്രനിന്ദ്രാണിക്കു ചേരുമിന്ദിരക്കച്യുതൻ ചേരും
ഇന്ദുചൂഡൻ ഭഗവാനുമക്കും ചേരും
യാമിനിക്കു ശശിചേരുമാപഗക്കംബുധി ചേരും
കോമളാംഗി! നിനക്കോൎത്താൽ നൈഷധൻ ചേരും
താമ്രപാണി! പരൻനിൻെറ വല്ലഭനായ്വരുന്നാകിൽ
താമ്രചൂഡമരയന്നപ്പിടക്കും ചേരും
എന്നു വേണ്ടാ പിതാവായ മന്നവൻെറ നിയോഗത്താൽ
അന്യഭൂപാലകൻ നിന്നേ വരിച്ചെന്നാകിൽ
ഒന്നുകൊണ്ടും നിനക്കപ്പോളുപഘാതം വരുത്തേണ്ടാ
വന്നതായി തരമെന്നങ്ങുറയ്ക്കും നിയ്യും
ഇപ്പറഞ്ഞ മൊഴിയെല്ലാം നിഷ്ഫലമായ്വരുമപ്പോൾ
ഇപ്പരിഷയ്ക്കഹോ പാരമിളപ്പം വന്നു.
ഈഷലെന്ന്യേ പതിയോടുംകൂടി നന്നായ് രമിച്ചീടാം
ദോഷമെന്തു നിനക്കൊന്നു ഭവിപ്പാനുള്ളു.
വൈരസേനിക്കമങ്ങേററം വൈരമെങ്കൽ വരുമെന്നാൽ
സൈ്വരവും പോയ് മമ രാജസേവയും പൊങ്ങി.
ഘോഷനെന്നു ജനമെല്ലാം ഘോഷമങ്ങു തുടങ്ങീടും

ശേഷമെന്തൊന്നറിയാട്ടന്നേഷ ഞാനിപ്പോൾ
ഇപ്രകാരമനത്ഥം വന്നൽഭവിക്കുമിവയെല്ലാം
ഉല്പലാക്ഷി നിനച്ചല്ലോ മടിക്കുന്നു ഞാൻ
കണ്ടു കണ്ടങ്ങിരിക്കുന്ന കണ്ടിലഞ്ഞു വൃഥാ ചെന്നു
കണ്ടിവാർകേശി! ചാടീടുന്നെന്തിനായ്യോ ഞാൻ
അണ്ഡജത്തിൻ മൊഴിയൊന്നീവണ്ണമാകണ്ണനം ചെയ്തു
ഗണ്യഭാവം വെടിഞ്ഞൊന്നു പറഞ്ഞാളല്ലോ
ചിത്തതാരിലുറപ്പെന്തുമാത്രമുണ്ടെന്നറിവാനൊ
ലബ്ധവണ്ണ! ഭവാനോരോന്നുര ചെയ്യുന്നു
ചഞ്ചലമില്ലിനിയെൻെറ നെഞ്ചകമൊന്നിളക്കിടാൻ
പഞ്ചബാണനൻ നിനച്ചാലും പ്രയാസംതന്നെ
കിന്തു ബന്ധുജനമെല്ലാമന്തരായിഭവിച്ചാലും
അന്തരംഗമതിലിന്നു ക്ലേശലുമില്ല
മൽഭുജംകൊണ്ടൊരു മാല്യമപ്പ്ണം ചെയ്യണമെന്നാൽ
മൽപ്രിയനാം നളൻതൻെറ ഗളത്തിലുള്ള
ഇത്ഥമോരോ വിഷാദങ്ങളോത്ത്രു നില്ക്കാതുടൻ ചെന്നീ-
വത്തമാനം നൃപൻ തന്നെ ഗ്രഹിപ്പിക്ക നീ
ഓഷധീശമുഖി തൻെറ ഭാഷിതങ്ങളിവയെല്ലാം
തോഷമോടെ കേട്ടുകൊണ്ടു തിരിച്ചു ഹംസം
പാത്ഥലാധീശനെക്കണ്ടു വാത്തയെല്ലാമറിയിച്ചു
യാത്രയുമങ്ങുണത്തിച്ചു തിരിച്ചു മെല്ലെ
താമരപ്പൂമകനുണ്ണി മാമുനീന്ദ്രനാതു കാലം
കാമചാരി പുറപ്പെട്ടു ശക്രനെക്കാണ്മാൻ
പവ്വതനുമൊരുമിച്ചു പവ്വതാഗ്രേ പുരേ ചെന്നു
പൂവ്വമോരോ വിശേഷങ്ങൾ പറഞ്ഞുകൂടി
ഇന്ദുബിംബമുഖിഭീമനന്ദിനിതൻ കഥയാകും

നന്മധുരാമൃതമൻപൊടെടുത്തു പിന്നെ
വിണ്ണവർ നായകൻ തന്റെ കർണ്ണരന്ധ്രാന്തരത്തിങ്കൽ
പൂർണ്ണമാമ്മാറുടൻ കോരിച്ചൊരിഞ്ഞു പോന്നു.
കാതരാക്ഷീകഥ കേട്ടു കൌശികൻ താനതുനേരം
ചൂതബാണനക്കണയേററു ചുണയും കെട്ടു
അത്തരുണീമണിതന്നിൽ ചിത്തരാഗമവനോർത്തു
നോർത്തു ദേവാംഗനമാരിലാസ്ഥയുമറ്റപ്പോൾ
കൃഷ്ണജന്മാവെത്രപ്പാനായ് തൃഷ്ണയോടങ്ങടുത്തപ്പോൾ
കൃഷ്ണവർത്മാവിനുമുള്ളിൽ തൃഷ്ണയായ്തീർന്നു.
അന്തകന്താന്തനിക്കന്തസ്സന്തതിമാൽക്കടൽക്കുള്ളിൽ
നീന്തി നീന്തിത്തുടിച്ചേറ്റം താന്തിയും വന്നു
അപ്പതിക്കു മലർബാണത്തിപ്പിടിപെട്ടയന്നപ്പോൾ
ചൊല്ലെറും ബാഡവമൊട്ടു കുടിപ്പാറായി
ദിക്പതികളിവരെല്ലാം ദർപ്പകന്റെ നിയോഗത്താൽ
അപ്പൊഴേ താൻ പുറപ്പെട്ടു ഭൈമിയേ വേൾപ്പാൻ
വട്ടമൊത്ത പലിചയിലെട്ടിരട്ടി മിഴി രണ്ടും
ഇട്ടുരുട്ടിയവനൊന്നു വട്ടമിട്ടപ്പോൾ
അഷ്ടദിക്കുകളിൽച്ചെന്നു ഘട്ടനം ചെയ്യുമാറുള്ളോ-
രട്ടഹാസങ്ങളും തൂകിക്കയർത്തുകൂടി!
രണ്ടു വാക്കു പറയുന്നോനിണ്ടേൽ നൽകും പരിഘത്തെ
കണ്ടതില്ലേ പണയത്തിലല്ലേടാ മൂഢാ
പാർക്കെടാ നീ ദുരാത്മാവേ! വാക്കിനേതും ഭയമില്ലേ
തീക്കടലിലൂടനിപ്പോളാക്കുവൻ നിന്നെ
ഉൽക്കടവിക്രമന്മാരാം മൽഭടന്മാരടുത്തൊന്നാൽ
ദുർഘടമേതുമില്ലെന്നോ വിചാരിക്കുന്നു (ണ്ടു
തണ്ടു പാരം പൊരുക്കുന്നോരു കൊണ്ടൽനേർവേണിയെക്ക
രണ്ടര നാഴികക്കുള്ളിൽ വന്നുകൊണ്ടാപ്പം

ആശതന്റെ പതിയാകും പാശപാണിയത്തുനേരം
ആശ്ശു കോപിച്ചരചനോടരുളിച്ചെയ്തു
കീശബുദ്ധേ! വിശേഷിച്ചു മോശമെന്തു വരാനുള്ളു
പേശലാംഗിയേയും കണ്ടുപോന്നുവെന്നാകിൽ
ദുർമ്മതേ! നിൻ തൊഴിലൊന്നും നിർമ്മലനായുള്ളവീടും
അമ്മഹാനായകനോടു കൂടുകയില്ല
കോപമായിടുമീയ്യെന്റെ ചാപനിർമ്മുക്തമാം നല്ല
ശാപബാണം തടുത്താലും ഭവാനിക്കാലം
ഇത്തരം ദേവകളെല്ലാം നേർത്തടുത്തു കടുത്തപ്പോൾ
പാർത്ഥിവേന്ദ്രൻ വിയർത്തേററം ചമഞ്ഞാനല്ലോ.
ക്ഷോണിതന്നിൽ വഴിപോലെ വീണു താണുടൻ വജ്ര-
പാണി! തന്നോടിവണ്ണമക്ഷോണിപൻ ചൊന്നാൻ
കല്പനയെന്തിനിയെന്നാലപ്രകാരം നടത്തീടാം
അല്പനാം ഞാൻ മഹാന്മാരിൽ തൽപരനല്ലോ
ദിക്പതികൾക്കെതാരിലപ്രിയം വേണ്ടൊരു ലേശം
ഇപ്പോഴേ പോയ്പുരാനെന്നോടാജ്ഞ ചെയ്താലും
മന്നവൻ ചൊന്നതു കേട്ടു മന്ദഹാസം പൂണ്ടു മന്ദം
ഒന്നിവണ്ണമുരചെയ്തു മഹേന്ദ്രൻ മോദാൽ
വീരസേനാത്മജ വീര നീരസം വേണ്ടൊരു തെല്ലും
ധീരനാം നിന്നെ ഞാനിന്നു വിശ്വസിക്കുന്നേൻ (സൌ:
കൊണ്ടൽവേണിമണിയാകും ദേവിയല്ലാതൊരാൾ നി
കണ്ടറിയില്ലതുകൊണ്ടു കുറ്റിതം വേണ്ടാ
തിങ്കൾവംശാധിപനെന്നു ശങ്കയുണ്ടാകയുമില്ലാ
തിങ്കൾബിംബാനനക്കുമെന്നറിഞ്ഞുകൊൾക.

# വ്യാസോൽപത്തി

അമ്പിളിത്തെല്ലണിയുന്ന തമ്പുരാന്റെ മകനൊററ-
ക്കൊമ്പനണ്ണിത്തമ്പുരാനെ! കുമ്പിടുന്നു ഞാൻ
ഇമ്പമമ്പോടുയത്തേണം കമ്പമെല്ലാമൊഴിച്ചെന്റെ
മുമ്പിൽ വന്നു വിളങ്ങേണം കവിത്വം ചൊല്ലാൻ.
നല്ല മീൻകണ്ണിയാം വാണി! നല്ലപോലെ തുണയ്ക്കേണം
നല്ലതും വല്ലതായിടും നീ തുണയ്ക്കാഞ്ഞാൽ
വ്യാസനും ഗുരുക്കന്മാരുമീശനുമീശ്വരിയോടെ-
ന്നാശയത്തിലഴകോടെ വാസം ചെയ്യേണം.
ചൊല്ലൊങ്ങും തിരൂരമരും മുപ്പാരിന്നുടയോനെ! അ-
യ്യപ്പാ നിൻ കഴലിണ ഞാനെപ്പോഴും വന്ദേ
കാററുമോളം പെരുത്തുള്ള കായലിൽ തമ്പുരാക്കന്മാ-
രുററമായോരോടിവെച്ചു കളിക്കുന്നേരം
രണ്ടു നാലല്ലനവധി തണ്ടുവെച്ചു വലിക്കുമ്പോൾ
മിണ്ടാതെ വലിക്കുന്നേരം വലച്ചിലേറും
പാട്ടു പാടിക്കൊണ്ടു വലിച്ചെങ്കിലോ വലച്ചലിന്നു.
കോട്ടമുണ്ടാമതിന്നൊരു പാട്ടു പാടുന്നേൻ.
കേട്ടുകൊൾവിനെങ്കിലെന്റെ കൂററുകാരെല്ലാരും നിങ്ങ-
ളേററു പാടിക്കൊൾവിൻ താളം കോട്ടം കൂടാതെ
പണ്ടു പരിചരനായോരരചന്റെ മകളായി-
ട്ടുണ്ടായിപോലൊരു, മുക്കോൻജാതിയിൽ, കന്യ
ഉർവ്വശി മേനകായെന്നല്ലപ്സരസ്ത്രീവർഗ്ഗങ്ങളും

സൎവ്വരുമവളെക്കണ്ടാൽ നാണിച്ചൊളിക്കും.
കാറൊക്കും തലമുടിയും പൂവൊക്കും മേനിയും നല്ല
മാറൊക്കും മുലയും കണ്ടാൽ നല്ലോരു പെണ്ണു്
കാളിയെന്നു പേരുമിട്ടു വളൎത്തു മുക്കോനവളെ
കാളിന്ദിയിൽ വഞ്ചി കടത്തീടുവാനാക്കി
ഓളവുമൊഴുക്കുമുള്ള കാളിന്ദിയിൽ കടത്തുവാൻ
കാളിയാമവൾക്കു ചെറുതും പേടിയുമില്ല.
മത്സ്യഗന്ധമവൾക്കേറെയുണ്ടതുകാരണം പിന്നെ
മത്സ്യഗന്ധിയെന്നു പേരും പ്രസിദ്ധമായി.
മാടൊക്കും മുലയാൾ വിളയാടി കാളിന്ദിപ്പുഴയി-
ലോടവും കടത്തി വഴിപോക്കരെയെല്ലാം
അങ്ങിനെ വാഴുന്ന കാലം മാമുനി പരാശരനു-
മങ്ങെഴുന്നെള്ളിനാൻ വഴിപോക്കനായിട്ടു്
പേടമാൻകണ്ണിയെ മിന്നൽക്കൊടിപോലെ കണ്ടനേരം
താടിക്കാരനായ്യോ! തല കുണുക്കിപ്പോയി.
എന്തിതിന്നു മൂലമെന്നന്തരംഗംകൊണ്ടമ്മുനി
ചിന്തചെയ്തപ്പോളറിഞ്ഞു കാരണമെല്ലാം
മന്നവനു പരിചാരൻതന്നുടെ മകളാണിവൾ
ഇന്നു മുക്കോൻജാതിയിലായെന്നതേയുള്ളൂ
പാലാഴിയിൽ പള്ളികൊള്ളും പത്മനാഭനിവളിലി-
ക്കാലമവതാരം ചെയ്വാൻ ഭാവിച്ചീടുന്നു;
എന്നുടെ തനയനായിട്ടെന്നതറിഞ്ഞമ്മുനീന്ദ്ര-
നന്നതമുലയാളോടു ചോദിച്ചു മെല്ലെ
ആരെടിയിന്നിക്കടവിൽ തോണി കടത്തുന്നതെന്നു
പാരാതെ കേട്ടവൾ ചൊന്നാ'ളടിയ'നെന്നും

റോരവും സാദ്ധ്യയടത്തു വാരിയുത്തു കൊള്ളുവാനും
റോരം നീക്കം വരും വെക്കം കടത്തിടേണം
വെള്ളത്തിലേറുന്ന പേടിയുള്ളവനാകുന്നു ഞാനും
പുള്ളിമാൻകണ്ണാളെ നീയും ഞാനോ കേറാവു
എന്നതു കേട്ടവൾ മുനിതന്നെയത്തോണിയിലേററി
സുന്ദരി വഞ്ചിയും നീക്കിത്തുഴയുന്നേരം
തിങ്ങിപ്പൊങ്ങി മാർവ്വിടത്തിൽ വിങ്ങുന്ന മുലകൾ രണ്ടും
പൊങ്ങിത്താഴുന്നതും കണ്ടു മയങ്ങിപ്പോയി.
ചാരുവാം കണ്ണിണ, മധുകോരിച്ചൊരിയുമധരം,
മാരൻെറ വില്ലിനെ വെല്ലും ചില്ലികൾ രണ്ടും
അംഗത്തിൻ സൌന്ദര്യം കണ്ടിട്ടംഗജാസ്ത്രമേററു മുനി
പുംഗവനാവളോടേവമരുളിച്ചെയ്തു
പാലോലും മൊഴിയാളേ നീ ചാരത്തു വന്നാലുമെൻെറ
മാലേറുന്ന മദനൻെറ ബാണമേല്ക്കയാൽ
പൊന്നുകൊണ്ടുള്ള കുടങ്ങൾ വന്ദനം ചെയ്യുന്ന മുല-
ക്കുന്നുകളണച്ചൊന്നു പുണരേണമിപ്പോൾ
എന്നതു കേട്ടവൾ പേടിച്ചൊന്നു വിറച്ചുഴറേറാടെ
വന്ദനംചെയ്തുണർത്തിച്ചാളമ്മുനിയോടായ്;
തീണ്ടലുള്ള ജാതി ഞാനെൻ തമ്പുരാനേ നിങ്ങളോടു
മിണ്ടുവാൻപോലും സംഗതിയില്ലല്ലൊ; ഞാനും
കന്യകയാണിന്ന് ഞാനെൻെറ, കല്യാണം കഴിഞ്ഞിട്ടില്ല
എന്നുതന്നെയല്ല മത്സ്യഗന്ധവുമുണ്ടു
രണ്ടു കരയിലും വന്നു കണ്ടു പലരും നില്ക്കുന്നു
കൊണ്ടുചെൽവാൻ വൈകും തോണി സാദ്ധ്യയും വന്നു
ഒഴുക്കും കുണ്ടേറയുള്ള പുഴയാണിന്നിതിൽ തോണി

തുഴയാതിരുന്നാൽ വഞ്ചിയൊലിച്ചുപോകും
അങ്ങിനെയെല്ലാമിരിക്കെ നിങ്ങളറിവുള്ളോരാളി-
ന്നിങ്ങിനെയരുളിച്ചെയ്താലെങ്ങിനെ വേണ്ടു?
എന്നു പല തടവുകൾ ചൊന്നതു കേട്ടൊരു മുനി
പിന്നെയും പെൺകൊടിയാളോടരുളിച്ചെയ്തു
തയ്യലേ! നീ പേടിക്കേണ്ട പൊയ്യല്ലിന്നായതിനെല്ലാം
മെയ്യവേ കഴിവുണ്ടാക്കാം മെയ്യണച്ചാലും
എന്നരുൾചെയ്തിരിക്കവേ വന്നുപൊങ്ങി മണലപ്പോൾ
വൻനദിനടുവിൽ വഞ്ചിയുറച്ചുപോയി
ഊററമായ മഞ്ഞും വന്നങ്ങാററിന്നിരുകരെ വന്നാ-
ങ്ങേററവും നില്ക്കുന്നവക്കു കാണാതെയായി
മത്സ്യഗന്ധമെല്ലാം പോയിക്കസ്തൂരിഗന്ധവുമായി
തൽസുന്ദരിക്കതു കണ്ടിട്ടത്ഭുതമായി
പെണ്മണിയാളോടന്നേരമമ്മുനീന്ദ്രൻ ചൊന്നാനെൻെറ
കണ്മണിയേ! നിനക്കൊരു നന്ദനനുണ്ടാം.
മുന്നെപ്പോലെ കന്യകയായ്വന്നുകൂടും പിന്നെ നീയും
മന്ദമെന്യേ വന്നാലും നീ സുന്ദരിയാളേ
ആശ്ചര്യമോരോന്നേവം കണ്ടൊരു പെൺകൊടിയാളും
വാച്ചകൌതുകത്തോടനുകൂലിച്ചാളപ്പോൾ
മാമുനീന്ദ്രനവളുമായ്ക്കാമകേളി ചെയ്ത നേരം
കോമളാംഗിക്കഹോ! ഗർഭമുളവായ്വന്നു
ഗർഭവും തികഞ്ഞപ്പോഴെയത്ഭുതാംഗി പ്രസവിച്ചി-
ട്ടർഭകനൊന്നുളവായി, ദിവ്യനായിട്ട്
കണ്ണനും, താമരപ്പൂവില്പുണ്ണി, മുക്കണ്ണനായിര-
ക്കണ്ണനാദികളായുള്ള വിണ്ണവന്മാരും

ഗൌതമൻ പുലസ്ത്യനഗസ്ത്യൻ നാരദൻ പിന്നെ
ഗൌരവമുള്ള മുനികൾ പലരും വന്നു
ജാതകർമ്മം മുതലായ ഷോഡശക്രിയകളെല്ലാ-
മാദരേണ ചെയ്താരുപനയനത്തോളം
ദ്വീപത്തിൽനിന്നുത്ഭവിച്ച കാരണം ബാലനു നാമം
ദ്വൈപായനനെന്നവരുമരുളിച്ചെയ്തു
ബദരായണമാതമ്മ പ്രസവിച്ചതു കൊണ്ടല്ലേ
ബാദരായണനെന്നതും പ്രസിദ്ധമായി?
ചന്ദ്രചൂഡനരവിന്ദമന്ദിരൻ ഗോവിന്ദനിന്ദ്ര-
നെന്നിവരെല്ലാരും പോയി മാമുനിമാരും
മഞ്ഞുമില്ലാതായി മണൽക്കുന്നുമെല്ലാമലിഞ്ഞുപോയ്
മഞ്ജുളാംഗി മുന്നെപ്പോലെ കന്യകയുമായ്
കാരിയമെല്ലാം കഴിഞ്ഞു തോണിയൊലിച്ചും തുടങ്ങി
കാളിക്കും തുഴയെടുത്തു തുഴയാറായി
കാണികൾക്ക മഞ്ഞുപോയിക്കാണാറായപ്പോളവളും
തോണിയും തുഴഞ്ഞുകൊണ്ടിരിപ്പതും കണ്ടു
അരവന്മാർ മുതലായിട്ടിരുകരയിലുള്ളവർ
പരമാർത്ഥമറിയാതെ പറഞ്ഞു തമ്മിൽ
ഇരുട്ടുപോലെ വന്നോരു പെരുത്ത തണുപ്പുകൊണ്ടു
മരിച്ചുപോമെല്ലാരുമെന്നുറച്ചു ഞാനും
കണ്ടുകണ്ടിരിക്കെ തോണി കാണാതെയായ്പ്പിന്നെ പിന്നെ
കണ്ടുകൂടാതായടുക്കലുള്ളോരെത്തന്നെ (പ്പോൾ
തോണിയും തോണിയിലുള്ളോരാണും പെണ്ണും കൂടീട്ടി
താണുപോയോ കടലിലേക്കൊലിച്ചുപോയോ?
എന്നു നിരൂപിച്ചു ഞാനതൊന്നും വന്നില്ലിന്നു ദൈവം

തന്നെ രക്ഷിച്ചിതവരെസ്സന്ദേഹമില്ല
ഒന്നൊരു മാമുനിയതിൽ കന്യകപ്പെണ്ണാണൊന്നേവം
വന്നുപോയാലയ്യോ ലോകം മുടിഞ്ഞുപോമേ! (ൽ
മൂന്നുപേരുണ്ടൊ ചങ്ങാതി മുമ്പേക്കണ്ടപ്പോൾ തോണിയി
മൂന്നില്ല രണ്ടല്ലേ താനും കണ്ടുള്ളൂ മുമ്പേ?
അക്കരയിൽനിന്നു തോണി നീക്കുമ്പോൾ രണ്ടാളേയുള്ളൂ
ഇക്കരക്കടുക്കുംമുമ്പൊന്നേറിക്കാണുന്നു
തോണി തുഴയുന്നവൾക്കു ഗർഭമുണ്ടായിരുന്നാലും
കാണിനേരം കൊണ്ടു ബാലനല്ലാതേയാമോ?
അങ്ങൂട്ടെ കാളിപ്പെണ്ണല്ലേ ചങ്ങാതി തുഴയുന്നവ-
ളെങ്ങിനെ പെറും കല്യാണം കഴിഞ്ഞിട്ടില്ല
കാലത്തിൻപകച്ചുകൊണ്ടത്തോണിയൊന്നു പെററുവെ
ചാലെയൊലിച്ചുവന്നതിൽ കേറിയതെന്നോ? (ന്നോ)
എന്തൊരാശ്ചര്യമിതു ചിന്തിച്ചുനോക്കുമ്പോൾ നല്ല
പന്തിയല്ല കളവുണ്ടെന്നെനിക്കുടെ പക്ഷം
നിണ്ണയം മുനിയും കാളിപ്പെണ്ണും കൂടീട്ടാളൊന്നേറും-
വണ്ണം ചില വിദ്യയെടുത്തെന്നു തോന്നുന്നു
അരവന്മാരുടെ പെണ്ണിനെതൊരിക്കലും നമുക്കെട്ട-
ക്കരുതെന്നു താടിക്കാരനറിഞ്ഞുകൂടേ?
കന്യകപ്പെണ്ണിനെച്ചില വികൃതി കാണിച്ചുവെന്നു
വന്നാലിരുവർക്കും ജാതിക്കുറവായില്ലേ?
എന്തും ചെയ്യാം മഹത്തുക്കൾക്കെന്നു പഴഞ്ചൊല്ലുണ്ടൊ
ചന്തം പോരാത്തതും കാട്ടും മാമുനിമാര് (ട്ടും
താടിയും മീശയും നീട്ടി നടക്കും മുനികൾ ചില
മോടിവിദ്യയെടുത്താലതറിഞ്ഞുകൂടാ

നെടുവിരൽക്കൊത്ത മുനി കടലിലെ വെള്ളമെല്ലാം
കുടിച്ചിട്ടെന്നല്ലാചമിച്ചൊട്ടുക്കി പണ്ടു്
കടലിൽ മീനും പിടിച്ചു കുടികൾ പുലത്തുനവ-
ക്കടികൊണ്ടതതിൻമീതെ പറവാനുണ്ടോ?
പലരും നില്ക്കുമ്പോളിരുപേരും താനേ വന്നതെന്തോ
കളവാണെന്നപ്പോൾത്തന്നെ കരുതി ഞാനും
പരക്കെപ്പലരുമേവം പറഞ്ഞുംകൊണ്ടിരിക്കുമ്പോൾ
പരന്ന പുഴേടെ കരയ്ക്കടുത്തു തോണി
അച്ഛനും മകനും കൂടീട്ടപ്പോഴെ താഴത്തിറങ്ങീ-
ട്ടിച്ഛയോടമ്മയെത്താണുതൊഴുതു ബാലൻ
എന്നെക്കാണേണമെന്നമ്മക്കെന്നു തോന്നുന്നു മനസ്സി-
ലന്നേരം വന്നിടുവൻ ഞാൻ സന്ദേഹമില്ല.
അച്ഛനേയും നമസ്കരിച്ചിച്ഛയോടെ യാത്ര ചൊല്ലി
സൽചരിത്രനക്കുമാരൻ മറഞ്ഞു മെല്ലെ
മാമുനി പരാശരനുമാമോദമോടെഴുന്നള്ളി
കോമളാംഗി കാളിപ്പെണ്ണും തിരിച്ചു തോണി
ഭവ്യനാം ദ്വൈപായനനും ദിവ്യനായി വന്നു പിന്നെ
ദിവ്യരായുള്ളവരാലും പൂജിതനായി
വേദം നാലു ഭാഗമായി വ്യസിച്ചതു മൂലമായി
വേദവ്യാസനെന്ന പേരും പ്രസിദ്ധമായി
അങ്ങിനെയുള്ളോരു മുനിപുംഗവൻ വേദവ്യാസനും
മങ്ങാതെ വരം തരേണം; കൈവണങ്ങുന്നേൻ.

വ്യാസോൽപത്തി വഞ്ചിപ്പാട്ടു്
സമാപ്തം.

# കുചേലവൃത്തം.

---

## വഞ്ചിപ്പാട്ട്.

കെല്പോടെല്ലാജനങ്ങൾക്കും കേട്ടു തിരുത്തക്കവണ്ണം
എപ്പോഴുമന്നദാനവും ചെയ്തു ചെഞ്ചമ്മേ
മുപ്പാരുമടക്കിവാഴും വഞ്ചിത്തു പെരുന്തിരുകോവി-
ലപ്പ ഭഗവാനേ പോററി മററില്ലാശ്രയം
നിന്തിരുവടിയുടേ നിത്യന്നദാനമില്ലെങ്കിലും
ചെന്തിരുപാദം പണിയും വഞ്ചിവാസവൻ
സന്തതവും ധർമ്മം ചെയ്യുന്നില്ലെങ്കിലുമാകും കലി
സന്താപം കൊണ്ടിപ്പോഴെരിപൊരി കരുതും
മൂർത്തിമൂന്നും മുപ്പത്തുമുക്കോടിദേവന്മാരുമൊരു
മൂർത്തിയായി മുപ്പാരിന്നു വിളക്കുമായി
മാർത്താണ്ഡാഖ്യയായിരിക്കും പ്രത്യക്ഷദേവതയുടെ
മാഹാത്മ്യമോർത്തിട്ടു മനസ്സലിഞ്ഞീടുന്നു
സർവ്വദേവതകളും പ്രസാദിച്ചിട്ടനുഗ്രഹിക്കും
സന്തതമെന്നുള്ളിലുള്ള വികാരമോർപ്പു
ശുദ്ധിയായ ഭക്തി വേണ്ടുന്നേരത്തൊരേടത്തുറച്ചു
ഗുരുവിൻെറ കടാക്ഷംകൊണ്ടിന്നു തോന്നുന്നു
വഞ്ചിരാമനൃപനായിട്ടവതരിച്ചിരിക്കുന്ന
വഞ്ചിവലവൈരിയുടെ കൃപക്കിരിപ്പാൻ
വഞ്ചിതയായ്വന്നാവു ഞാനെന്നിപ്പിച്ചു വാഴും കാലം

വഞ്ചിപ്പാട്ടുണ്ടാക്കേണമെന്നരുളിച്ചെയ്തു
വേദശാസ്ത്രപുരാണേതിഹാസകാവ്യനാടകാദി
വേദികളായിരിക്കുന്ന കവികളുടെ
മേദുരങ്ങളായ ഗദ്യപദ്യങ്ങളെ ശ്രവിക്കുന്ന
മേദിനീന്ദ്രനാജ്ഞയോടാജ്ഞാപിച്ചതോൎപ്പു
പാനവൎക്കു നിറവോളമമൃതമൎപ്പിച്ചഭഗ
വാനു കുചേലകുചിവിടമെന്നോണം
വാണീഗുണംകൊണ്ടാരേയും പ്രീണിപ്പിക്കും വഞ്ചിവഞ്ജു-
പാണിക്കെൻപാട്ടിമ്പമാവാനാടിതൊഴുന്നേൻ
ബന്ധംവന്ന കുചേലോദന്തത്തെത്തന്നെപാട്ടായിട്ടു
ബന്ധിപ്പാനതിന്നിനിയും സംഗതിവരും
ബന്ധുരതിരുവനന്തപുരത്തിലും ഭക്തജന-
ബന്ധുവായ പത്മനാഭനേയും തൊഴുന്നേൻ
യാനാന്തരത്തുംകലെളുതല്ലാഞ്ഞിട്ടെങ്കിലും മമ-
സ്വാനന്ത്യരത്തിങ്കലോളം ചെന്നിടുവാനും
ആനന്ദരൂപിയാം അനന്തശായിയെ ദൎശിപ്പാനു-
മാനന്ദഗോപകുമാരൻ കൃപ ചെയ്യേണം
  കഷ്ടമായ കലിയുഗകാലവും കലികളായ
ദുഷ്ടരും മുഴക്കമൂലമനന്തപുരം
പ്ലുഷ്ടമായിപ്പോകകൊണ്ടും പുണ്യശീലന്മാരായുള്ള
ശിഷ്ടന്മാൎക്കും പുലച്ചയില്ലാത്തതുകൊണ്ടും
നവമകതാരമൊന്നുകൂടെ വേണ്ടിവന്നു നൂനം
നരകാരിക്കമ്പത്തിറാണ്ടിനിപ്പുറത്തു
നവമായിട്ടോരോകൂട്ടമത്യാശ്ചൎയ്യം നാളുതോറും
നരലോകേ കണ്ടും കേട്ടും വരുന്നില്ലയോ

സ്വാമിദ്രോഹികളുടെ വംശവിച്ഛേദം വരുത്തിയതും
സ്വാമിത്രമന്നവന്മാരെ ദ്രവിപ്പിച്ചതും
ഭൂമിയിങ്കലാരും സാധിക്കാത്ത കാൎയ്യം പലകൂട്ടം
ഭൂമാവുകൊണ്ടു സാധിച്ചു സമൎപ്പിച്ചതും
കോട്ടപ്പടി! പലതുമൊപ്പിച്ചനന്നായൊരേടത്തും
കോട്ടംകൂടാതെകണ്ടുത്സാഹിച്ചു ചെഞ്ചെമ്മേ
നാട്ടിനെ നന്നാക്കിയതുമോൎത്താലെങ്ങും ജയസ്തംഭം
നാട്ടുമിന്നവാവതാരമെന്നു തോന്നുന്നു
കാൎത്തവീൎയ്യൻ കഴിച്ചോണം ഭദ്രദീപപ്രതിഷ്ഠയും
കാശിരാമസ്വാമി പ്രതിഷ്ഠയും കഴിച്ചു
മാൎത്താണ്ഡമഹീപതീന്ദ്രൻ വെറുതെയോ ജയിക്കുന്നു
മാലോകരെമന്നരായാലിവണ്ണം വേണ്ടു
അന്നവസ്ത്രാഭരണാതിവഷമത്ഥികളിലിന്നും
മന്നവരിലാരാനേവം ചെയ്തിട്ടുന്നുണ്ടോ
അന്യായം ചെയ്യുന്നവരെ ദണ്ഡമനുഭവിക്കേണ്ടു-
മെന്യേ മനോദോഷം മഹാരാട്ടിനില്ലൊട്ടും
ചൊൽക്കൊണ്ടവണിപ്രകാരം ചൊല്ലുകേളതല്ലാരാലു-
മിക്കണ്ടവാരിലീവണ്ണമില്ലിപ്പോഴെങ്ങും
ഉൾക്കണ്ണൊമാമൂടനനന്തപുര ശില്പവുംകേട്ടു
ഉൽക്കണ്ഠയും കാണാഞ്ഞുണ്ടാം കരളിലാൎക്കും
ഒററക്കല്ലിങ്ങോടിവന്നു മുഖമണ്ഡപം ഭവിച്ചു
മററൊന്നിതിൽപ്പരം മനക്കാജ്ഞാകൊണ്ടാമോ
കററമററതിരുക്കാപ്പുമകത്തേ മുററവും തിരു-
മുററത്തുള്ള മണ്ഡപവുമമ്പലം നാലും
ചുററിനകത്തും പുറത്തും ബലിശിലകളും വെണ്മ-

പൊററ വേദികയും പൊന്നിൻ കൊടിമരവും
അററത്തിങ്കലന്തരിക്ഷം പൊക്കിക്കളഞ്ഞാത്മപീഠം
പാററിയോരു പക്ഷിരാജപരിഷ്കാരവും
ഇന്ദ്രനീലശിലയനിർമ്മിതമാം ശിവെലിപ്പന്തൽ
ഇന്ദ്രിയങ്ങൾക്കാനന്ദമാരംകണങ്ങളും
ചന്ദ്രശാലാശതങ്ങളും ചാരുതരഹർമ്മ്യങ്ങളും
ചന്ദ്രികാ ചർച്ചിതങ്ങളാം പ്രാസാദങ്ങളും
ഗോപുരംനാലും വളൎന്നു വാമനന്റെ വട്ടമേറും
നൂപരംപോലേ വിളങ്ങും പൊൻപ്രാകാരവും
ദീപിക്കുന്നു ദിവ്യരത്നമയം ചൊല്ലപ്പെട്ടതെല്ലാം
പാപിട്ടുകൾക്കേ കല്ലും മരവുമായു
ളവിഭവിച്ചിട്ടുനന്തതല്ലേ ശയിക്കുമാനന്ദ-
രൂപിയാം പത്മനാഭന്റെ പുരിസഹസ്രം
രൂപികളെക്കൊണ്ടാകാശം തുളക്കുന്ന ഭാസാവിശപം
വ്യാപിക്കുന്ന വിശാലത പുകഴ്ത്തിക്കൂടാ
പടകളുമെല്ലാനാളും വസന്തശ്രീ വിളയാടും
പാടികളും വണ്ടേറും പൂങ്കാവുകളുടെ
വാടകളും വാപീകൂപതടാകാദികളും ചുററും
വീടുകളും മഠങ്ങളും വിളങ്ങീടുന്നു
അത്രയല്ലരികത്തമരാവതിയെക്കാട്ടിലതി-
ചിത്രമമായ വഞ്ചിരാജരാജധാനിയും
പത്രിവാഹനന്റെ പുരി പെററിട്ടു പിറന്നുണ്ടായ
പുത്രിയെന്നപോലെ പരിലസിച്ചീടുന്നു
ഭൂലോകവൈകുണ്ഠശോകഭൂതാനന്തപുരത്തും
കലാലോകിക്കപ്പെട്ടമഖിലാണ്ഡങ്ങളുടെ

മൂലകന്ദത്തിൻെറ ജന്മകൎമ്മങ്ങൾക്കില്ലബന്ധം ജന്മ-
ജാലങ്ങളുമിന്നുമൊരു കൎമ്മവും ചൊല്ലാം
എങ്കിലെല്ലാവരും കേട്ടുകൊള്ളു തിരുമനസ്സിന്നും
എങ്കലുള്ള പരമാൎത്ഥം പാട്ടുകൊണ്ടുണ്ടാം
പങ്കജനാഭാവമാരമ്പത്തിലുമാധിക്യമേറും
പങ്കഹരനായ കൃഷ്ണനെന്നറിഞ്ഞാലും
മത്സ്യകൂൎമ്മപാദികളിലെഴും വ്യാജം ബലിയോടും
മത്സരിച്ച വട്ടുളോം വലുതുപോലും
മത്സ്വാമിരാമപുരത്തു ഭഗവാനും ഗോവിന്ദനും
ചിത്സ്വരൂപം പരബ്രഹ്മം മുഴുവൻതന്നെ
മായാമോഹമേറും മൂന്നു രാമന്മാക്കും കൃഷ്ണസഞ്ജെ-
മായ മുഴുബ്രഹ്മത്തിനും മറുമൂൎത്തിക്കും
ആയതൊട്ടുമല്ലമൂലം മൂൎത്തിയിലും ശൌരിക്കേറു-
മായത വിത്ത്വാധിക്യനാം പുത്രനെന്നോണം
ബ്രഹ്മാദികളൎത്ഥിച്ചിട്ടു പരിപൂൎണ്ണമായിരിക്കും
ബ്രഹ്മം മുഴുവൻ ദേവകിയുടെ ജഠരേ
ജന്മഭൂമിയാക്കീട്ടമ്പാടിയിലെട്ടമ്പതു വൎഷം
നന്മയോടേ നാളുതോറും വളൎന്നീലയോ
ദേവകിയുടെ വയററിൽ പിറന്ന പിള്ള നന്ദൻെറ
ജീവനാഥയാകുമെശോദക്കു മാത്രമാനാം
പാവനാംഗം പത്തുമാസം ചുമന്നു ഞാൻ പെററുണ്ടായ
ഗോപാലനെന്നുറപ്പിച്ചു പുത്രമയോൎപ്പു
രണ്ടമ്മയും രണ്ടച്ഛനുമൊരുത്തനുണ്ടായിട്ടുണ്ടോ
പണ്ടെങ്ങാനുമീശ്വരൻെറ കളിയാശ്ചൎയ്യം
ചെണ്ടകൊട്ടിക്കുമാരേയും ചതിസ്സൂയില്ലാ ദിനമ്പു

കൊണ്ടുചിലേടത്തു വേണ്ടിവരും കൈതവം
പിള്ളയായിട്ടു പിറന്ന വിണപ്പൊഴേ തുടങ്ങിയ
കള്ളവിദ്യശംബരൻെറ ശരമേൽപ്പോളം
ഉള്ളുയന്നഭക്തിയോടു ചിന്തിപ്പോരെ കാത്തുകൊള്ളും
ഉള്ളതു ചെയ്യുന്നേരം പുഞ്ചിരിതൂകും
വീരദരോത്സവും വല്ലനേരം നടിക്കുന്നേരവും
ശ്രീരാമൻെറ കൂട്ടിരുന്നാലൊരു കാൎയ്യവും
തീരുന്ന കാലമല്ലിപ്പോഴെന്നായിട്ടിരിക്കും കൃഷ്ണൻ
തീരാത്ത കാപട്യംകൊണ്ടു കളിച്ചതെല്ലാം
മണ്ണുതിന്നു മകനെന്നു കേട്ടിട്ടമ്മ കോപിച്ചപ്പോൾ
ഉണ്ണി കൃഷ്ണൻ വാപൊളിച്ചിട്ടുലകീരേഴും
കണ്ണിൽകാട്ടി മായകൊണ്ടു മോഹിപ്പിച്ച നേരംതന്നെ
കണ്ണൻ കെട്ടിക്കേറിക്കൊണ്ടു മുലകുടിച്ചു
വെണ്ണകട്ടുതിന്നും വേശ്യമാൎക്കു കൂലിവേലചെയ്തും
വിണ്ണോടൊക്കും വ്രജവീട്ടുതോറും നടന്നും
തണ്ണകരുവസ്ത്രംകൊണ്ടു നാൽമുഖനെ കരയിച്ചു
വൎണ്ണിപ്പാനിന്നതില്പരമുണ്ടോ വൈഭവം
കുന്നെടുത്തു കുടയാക്കീട്ടഹോരാത്രം മുഴുവനും
നിന്നു കുഞ്ഞികൃഷ്ണൻ ദ്വിജ പത്നിമേയുവാൻ
കന്നൊഴിയാതെ പാലിച്ചു കല്പാന്തമേഘങ്ങളിന്ദ്രൻ
ചൊന്നവണ്ണം വൎഷിച്ചവരൊതുങ്ങി വാങ്ങി
എന്നൊക്കമെൻ ഗർവുവച്ചു വട്ടംവഴക്കൊല്ലാ കൃഷ്ണ
കൊന്നേയ്ക്കൊല്ല ഭഗവാനേ ഭജേ ഭവന്തം
എന്നീവണ്ണമാവലാധി പറവൂതും ചെയ്തു വജ്രി
വന്നുവണങ്ങീട്ടു വീണു നമസ്കരിച്ചു

കണ്ടാലെത്രയും നന്നായിട്ടെന്നുമററിട്ടമ്പാടിയി-
ലുണ്ടായിരുന്നോരു ഗോപിമാരിലുണ്ണിയാം
തണ്ടാരമ്പൻ പിതാവിനെ തെണ്ടിച്ചെന്നു പുണരാതെ
രണ്ടൊ നാലൊ നാരിമാരുണ്ടായിരിക്കിലാം
പാട്ടിലിന്നിക്കഥയൊട്ടും പറയാതെ കണ്ടൊഴിച്ചാൽ
പാപവും ഗോപസ്ത്രീകളുടെ ശാപവുമുണ്ടാം
പാട്ടിലുള്ള കുലവിദ്യകൊണ്ടു പരമാത്മാവിൻെറ
പദം പ്രാപിച്ച കൂട്ടത്തെ മറന്നൊന്നാമൊ
ത്രിവിക്രമൻ മധുരക്കു ചെല്ലുന്നേരമഗതിയാം
ത്രിവക്രയെക്കണ്ടു കൂറും നിവൃത്തു വേഗാൽ
അവക്രയാക്കിയെന്നല്ല മാററൊത്ത മങ്കയെക്കാളും
അവൾക്കഴകേററി വച്ചതെന്തന്നിരിപ്പു
കംസനെ മഞ്ചത്തിന്നുന്തി കാതം വഴി ദൂരത്തിട്ടു
ഹിംസിച്ചിട്ടും വൈരമൊട്ടടങ്ങാഞ്ഞിട്ടൊടുക്കം
ഹംസത്തികലിട്ടിഴച്ച സവ്വസാക്ഷിയായിരിക്കും
പുസാം ഭക്തി ചെയ്കലില്ല കൃപക്കും മററും
മാതുലനെക്കൊന്നവൻെറ താതനെ നാടുവാഴിച്ചു
മാതാപിതാക്കന്മാരെയുമഴിച്ചുവിട്ടു
മാധവനുഗ്രസേനനൻെറ ഭൃത്യനെന്ന ഭാവം ഭക്ത-
ബാന്ധവന്നതമ്മാവനെ മറപ്പാൻ മൂലം
അന്തകനെ ജയിച്ചിട്ടു ചത്ത പുത്രനെ കൊണ്ടന്നു
സന്തോഷിപ്പിച്ചിട്ടു സാന്ദീപനിക്കു ചെമ്മെ
ചെന്താമരക്കണ്ണൻ ഗുരുദക്ഷിണ ചെയ്കതാക്കാനും
ചിന്തിക്കാകുന്ന കാൎയ്യമൊ നിരൂപിച്ചാലും
പതിനെട്ടു വട്ടം ജരാസന്ധനോടു പടവെട്ടി-

പ്പടിഞ്ഞാറെ ജലധിയിൽ പാളയം കെട്ടി
പതിനാറായിരത്തെട്ട പതിവ്രതമാരെ വിട്ട
പരനിതൊക്കയും പാരിൽ പരക്കെ കേട്ട
ബാണരത്തുങ്കൽ കൃഷ്ണൻ പ്രമഥന്മാരെയും പൃഷ്ഠ-
ബാണപുരാന്തകനാകും ഭഗവാനേയും
ബാണങ്ങളെക്കൊണ്ട ജയിച്ചതും ബാല്യെ കഴിഞ്ഞൊരു
പാണിജാനീജയത്തെക്കാളതികഠിനം
ധൎമ്മപുത്രനുടെ കാൎയ്യക്കാരനൊ കാരണമത്ത്യൻ
ധൎമ്മദേവരെ ദൂതനൊ ഞാനറിഞ്ഞില്ലാ
സന്മതിയാമജ്ജുനന്റെ സഖിയൊ സൂതനൊ പര-
ചിന്മയൻ ഗുരുഭൃതനൊ ഞാനറിഞ്ഞില്ല
സുരാസുരനാരന്മാരെ ജയിച്ച സവ്യസാചിയെ
ജരാനരജിതനായ നദീതനയൻ
ശരപരവശനാക്കി പോരിലപ്പോഴപ്പോളൊരു
ചരാചരപ്രപഞ്ചാനാം പതികോപിച്ചു
കമ്മട്ടമല്ലിവൃദ്ധന്റെ കളിയെന്നിട്ട കയറും
ചമ്മട്ടിയും വച്ചിട്ടനായുധതപം സത്യം
കുമ്പിട്ടും കളഞ്ഞു ചക്രമെടുപ്പതും ചെയ്തു രാജ-
കൺവട്ടത്തിറങ്ങി ദേവവ്രതന്റെ നേരെ
വില്ലുംവച്ചു തൃക്കൈ വിളയാടിവേണമടിയനെ
കൊല്ലുവാനെന്നത്ഥിച്ചിട്ടഞ്ജലിയും ചെയ്തു
വല്ലഭനാം ഭീഷ്മരരികത്തു വന്നു വാസുദേവൻ
വല്ലാതെയായിട്ട വാങ്ങി പലവട്ടവും
ദ്രോണരണെ ഭഗദത്തനയച്ച നാരായണാസ്ത്രം
ചാണൂരാരി തേരിൽനിന്നു ചാടിച്ചെന്നേറു

കാണപ്പെട്ടുമാവിലത്തു മാലയാട്ടെല്ലാരാലും
പ്രാണഹാനി വരാതെ ജിഷ്ണുവും ജീവിച്ചു
അഞ്ചാറുനാഴികപ്പകലുള്ളപ്പോഴാദിത്യബിംബ-
മഞ്ചാതെ തൃച്ചക്രംകൊണ്ടു മറച്ചു കൃഷ്ണൻ
വഞ്ചിച്ചു ജയദ്രഥനെ വധിപ്പിക്കകൊണ്ടജ്ജുനൻ
വഹ്നിയിൽ ചാടി ചാമ്പലാകാഞ്ഞതുപോലും
ഗാണ്ഡീവശരാക്ഷുടം തീർത്തിട്ടന്റെ വഷം തടുത്തു
പാണ്ഡവത്തെക്കൊണ്ടഗ്നിക്കു വിശപ്പു തീർത്തു
പാണ്ഡുവനപ്രിയന്റെ തൃക്കണ്ണുമ്പും കൊല്ലുമൊ
പാൎത്ഥനഗ്നിപ്രവേശം പ്രതിജ്ഞചെയ്യിച്ചതും പാർത്തു
തീൎത്ഥവാരാക്കതിരസ്കാരം ചെയ്കതും
ചിത്രപുത്രഭഗിനിയെ വിനാശാർത്തികൊണ്ടതിമ
വാൎത്തയോർത്തിട്ടല്ലാനൊണ്ടിനിക്കു തോന്നുന്നു
കണ്ണന്റെ നാഗാസ്ത്രമജ്ജുനന്റെ മഹാകിരീടത്തെ
മണ്ണിലാക്കിക്കഴുത്തറുത്തില്ല സൂതനാം
കണ്ണനുഴിതാഴ്ത്തുകകൊണ്ടിവണ്ണമെന്നെല്ലാം കൂട്ടം
കണ്ണപാൎത്ഥന്മാൎക്കുവേണ്ടിട്ടച്യുതൻ ചെയ്തു
എളിയ വീരത്തെ നില്ലു കൃഷ്ണനൊല്ലാവരെക്കൊണ്ടും
ഞെളിയുന്ന ജനങ്ങളെ ഞെരിപ്പാൻ കൂട്ടം
കളിയല്ല കണ്ണന്റേയും ദുൎയ്യോധനന്റേയും വധ-
മെളുതാമൊ പാണ്ഡവൎക്കു ബന്ധുവില്ലെങ്കിൽ
ദീനദീനനാകകൊണ്ടും ഹീനനാകകൊണ്ടുമേററം
ജ്ഞാനമില്ലാഴികകൊണ്ടുമിനിക്കിശപാൻ
താനൊ കൂടെത്തുണചെയ്കകൊണ്ടിവണ്ണം ഗാനം ചെയ്തു
ഞാനല്ലാതെ മതിയാകയില്ലെന്നു നൂനം

ഏത്രയും ഭക്തവാത്സല്യമേറിയ ഭഗവാൻ കൃഷ്ണ-
നത്രപാരിലവതാരകാൎയ്യം മിക്കതും
സത്രിക്കാതെ സാധിച്ചിട്ടു സൎവ്വമഹൎഷിമാരോടും
തത്രപൌത്രാദികളുടെ സാകല്യത്തോടും
പിത്രാദികളോടും പ്രീതനായ ബലഭദ്രനോടു-
മത്ര മിഥുനങ്ങളോടും മന്ത്രികളോടും
അത്രസമുദ്രമദ്ധ്യസ്ഥമഹാരാജധാനിയിങ്കൽ
സുത്രാമവിനെക്കാട്ടിലും സുഖിച്ചിരുന്നു
ആക്കാലത്തൊന്നിച്ചു ഗുരുകുലവാസം ചെയ്കമൂലം
ചിൽക്കാതൽക്ക സതീൎത്ഥ്യനായിരുന്ന വിപ്രൻ
ചൊൽക്കൊണ്ട കുചേലൻ ഭക്തികൊണ്ടു ദാരിദ്ര്യദുഃഖവും
കൈക്കൊള്ളാതെകണ്ടില്ലത്തു ഭജിച്ചിരുന്നു
ഭക്തിയേറും ഭഗവാൻകലെങ്കിലുമവന്റെ ഭാൎയ്യ
ഭൎത്താവോളം വിരക്തയായില്ല ഭക്ഷിച്ചെ
ശക്തിയൊള്ളു ശുശ്രൂഷിപ്പാനെന്നാകിട്ടേകദാ സതി
സക്തിയോടും കൂടപ്പതിയോടു പറഞ്ഞു
ചല്ലിനാമമാനസാപതെ ചിരന്തനനായ പുമാൻ
ചില്ലി ചുളിച്ചൊന്നു കടാക്ഷിപ്പാനോൎക്കണം
ഇല്ല ദാരിദ്ര്യാൎത്തിയോളം വലുതായിട്ടൊരാൎത്തിയും
ഇല്ലം വീണ കുത്തുമാറായതും കണ്ടാലും
വല്ലഭാ കേട്ടാലും പരമാത്മമഗനനാകിയ ഭവാൻ
വല്ലഭയുടെ വിശപ്പുമറിയുന്നില്ല
സൎവ്വവേദശാസ്ത്രപുരാണജ്ഞൻ ഭവാൻ ബ്രഹ്മചക്ര-
ശൎവ്വവന്ദ്യനായ ശൌരി തവ വയസ്യൻ
നിൎവ്വാണദനായ ലക്ഷ്മീപതിയെച്ചെന്നു കണ്ടാലി

ദ്വാരദാരിദ്ര്യദുഃഖമൊഴിയും നൂനം
ഗുരുഗൃഹത്തിങ്കൽനിന്നു പിരിഞ്ഞതിൽപിന്നെ ജഗൽ-
ഗുരുവിനെ ഉണ്ടോ കണ്ടു വെറുതെ ഗുണം
വരികയില്ലാക്കും ഭഗവാനെക്കാണ്മാൻ കാലെതങ്ങെ
പിരിയെ യാത്രയാകണമെന്നു തോന്നുന്നു
പറഞ്ഞതങ്ങിനെതന്നെ പാതിരാവായല്ലൊ പത്നി
കുറഞ്ഞൊന്നുറങ്ങട്ടെ ഞാനലകീരേഴം
നിറഞ്ഞ കൃഷ്ണനെക്കാണ്മാൻ പുലർകാലേ പുറപ്പെടാം
അറിഞ്ഞുതില്ലതും കൂടെത്തന്നയക്കണം
ത്രിഭുവനമടക്കിവാണിരുന്നരുളുന്ന മഹാ-
പ്രഭുവിനെക്കാണ്മാൻ കയ്യലേതും കൂടാതെ
സ്വഭവനത്തുങ്കൽനിന്നു ഗമിയ്ക്കരുതാരും കയ്യ-
ലിഭവുമാമിലയുമാം കുസുമവുമാം
അവലുമാം മലരുമാം ഫലവുമാമെന്താശക്തി
മലർകന്നമണവാളനൊക്കയുമാകും
മലംകള മനസ്സിലിന്നെന്തുവേണ്ടന്നറിയാഞ്ഞു
മലയ്ക്കുണ്ടാ ചൊന്നതിലൊന്നുണ്ടാക്കിയാലും
ഇപ്രകാരം ഭർത്താവിൻെറ വാക്കുകേട്ടിട്ടനന്തരം
വിപ്രഭാമിനി യാചിച്ചു കൊണ്ടുവന്ന ധാന്യം
ക്ഷിപ്രമിരുട്ടത്തിടിക്കകൊണ്ടു കല്ലും നെല്ലുമേറു-
മവൃഥുകം പൊതിഞ്ഞൊരു തുണിയിൽ കെട്ടി
കാലത്തെഴുന്നേററു കുളിച്ചുത്തുവന്ന പതിയുടെ
കാലടി വന്ദിച്ചു പൊതി കയ്യിൽ കൊടുത്തു
കൂലംകഷാ കുതുകലം കുടയുമെടുത്തിട്ടനു-
കൂലയായ പത്നിയോടു യാത്രയും ചൊല്ലി

ബാലാദിത്യവെട്ടം തുടങ്ങിനേരം കൃഷ്ണനാമ-
ജാലങ്ങളെ ജപർപ്പൂതും ചെയ്തു കുചേലൻ
ചാലേ വലത്തോട്ടേഴിഞ്ഞ ചകോരാദി പക്ഷികടെ
കോലാഹലം കേട്ടുകൊണ്ടു വിനിർഗ്ഗമിച്ചു
നാഴികതോറും വളരും ഭക്തിനാൾക്കുമാനന്ദമാ-
മാഴിയുങ്കലുടനുടൻ മുഴുകുകയും
താഴുകയുമെഴുകയും ചെയ്തു കോലാഹലം പോലും
പാഴാക്കാതെ പോയി വിപ്രൻ വിവിധങ്ങളാം
ഗ്രാമം നഗരാദികളെ കടന്നിട്ടു സജ്ജനാനാം
ഗ്രാമണി ഗമിക്കുന്നേരമഗണ്യമേറും
രാമാനുജൻെറ ഹൃദയമറിവാന്മേലായെന്നിട്ടു
രോമാഞ്ചമണിഞ്ഞിവണ്ണം വിചിന്ത ചെയ്തു
നാളെ നാളെയെന്നായിട്ടു ഭഗവാനെ കാണാനിത്ര-
നാളും പുറപ്പെടാഞ്ഞ ഞാനിന്നു ചെല്ലുമ്പോൾ
നാളീകനയനനെന്തു തോന്നുമോ ഇന്നു നമ്മോടു-
നാളികം കരിമ്പനമേലെയ്തു പെശാകം
ദേശിക ദക്ഷിണ കഴിഞ്ഞതിൽപിന്നെക്കാണാഞ്ഞ
ഞാൻ ദേവദേവനാൽത്ഥിക്കപ്പെട്ടമെങ്കിലും
ദാശാഹൻെറ ദാരിദ്ര്യമൊഴിച്ചുയപ്പാൻ ബന്ധം വേണ്ട
ദാസ്യസഖ്യാദികളനിത്യന്മാക്കുണ്ടാമൊ
താണപണ്ടുണ്ടായ സപ്ലാപദിനം തന്നു പറഞ്ഞു
കാണുമ്പോളഖിലേശനൊടിരിപ്പവനിവൻ
ദ്രോണർ ദ്രുപദയാലെന്നപോലേ നിന്ദിക്കപ്പെട്ടുക
വേണമെന്നില്ലാർത്ഥ്യനല്ല പ്രഭുവല്ലല്ലൊ
മാനിയാമങ്ങുന്നോളം വലിപ്പമില്ലെന്നാകിലും

കൂനിയായ കുബ്ജയെക്കാണിളപ്പംകൊണ്ടും
മാനനീയതപം വലിപ്പംകൊണ്ടുമിനിക്കേറും നൂനം
ദീനബാന്ധവൻ ബ്രാഹ്മണ്യദേവനല്ലയോ
അന്തണരിലേകനെന്നാൽ കഴിഞ്ഞു കൃഷ്ണനെത്രയും
ജന്തുവായ ജഡനെയും പ്രസാദിപ്പിക്കും
എന്തായാലും ചെന്താമരക്കണ്ണനെക്കാണെന്നനേരം
സന്തോഷിക്കും സൽക്കരിച്ചയക്കുകയും
ഈവണ്ണമാക്ഷേപസമാധാനങ്ങളെച്ചെയ്തു ചിത്തം
കാർവ്വർണ്ണങ്കലുറപ്പിച്ചു ചെമ്മെമ്മെ ചെല്ലും
ഭൂവിണ്ണോരിലഗ്രഗണ്യനായ കുചേലനാലഗ്രേ
സൌവർണ്ണയാം ദ്വാരകാപുരി ദർശിക്കപ്പെട്ടു
ഇപ്പാരിലിന്നില്ലിവണ്ണമൊരു മഹാരാജധാനി
മുപ്പാരിലുമില്ലാ മന്യേ മുകുന്ദപദം
അല്പവുമില്ലാഞ്ഞുർവ്വിയിങ്കൽ പോയി വസുദേവൻ
ചിൽപുരുഷനോടുകൂടി പരമപദം
പശ്ചിമപയോധിയുടെ നടുവിന്നാഭരണമാം
കാഞ്ചനപൊന്നുരുത്തുമതിൻെറ മീതെ
ദൃശ്യവനനഗരിയെ നാണിപ്പിച്ചു രത്നപുരി
നിശ്ചലയായിട്ടു നിന്ന നിലയുമോർപ്പു
ഭാഗവതിയായ പുരി പൊക്കംകൊണ്ടും നഭസ്സിൻെറ
ഭാഗത്തേയുമതിക്രമിച്ചനേകം കാലം
ഭാഗവതിപുരിയുടെ തലയിലിരുന്നപോലും
ഭോഗശായിയോടുകൂടിപ്പോകയും ചെയ്തു
ചുററുമംബരം ചുംബിക്കും പൊന്നും പിറകൊട്ടുശ്ശുക-
ത്തൊററ രത്നകൽത്തളം ചെയ്തിരിക്കമൂലം

മുററമെല്ലാം മിനിങ്ങിട്ടു തെററു തെളുതെള മിന്നും
മുററമെവിടെയുമാക്കും കണ്ണാടി കാണാം
മുകളിലാകാശം മുട്ടുമകമതിലു കടയും
മുകപ്പു കടെയുമെണ്ണം ഗണിച്ചുകൂടാ
മുകുന്ദന്റെ പാദമെന്റെ മനോമയമായിരിക്കും
മുകുരത്തിൽ കണ്ടപോലെ പറഞ്ഞുകൂടു
സാലംതോറുംനാന്നാലും ഗോപുരങ്ങളുണ്ടത്രയല്ലാ
സാലം കാരപുരദ്വാരങ്ങളുടെ നേരെ
നാലു ദിക്കിലൊട്ടുമോരോ മഹാ മാർഗ്ഗങ്ങളുണ്ടതി-
ന്നാലിന്റെ പാർശ്വങ്ങളിലാപണങ്ങളും
അങ്ങാടികളിലൊക്കയുമാലയങ്ങളിലൊക്കയും
മങ്ങീടാതെ മഹാലക്ഷ്മിയുടെ കടാക്ഷം
മങ്ങീടുകകൊണ്ടു ധനധാന്യാദികൾക്കിടംപോരാ
പൊങ്ങീടുന്ന നാനാമണിഹേമാദികൾക്കും
ഇന്ദിരാരണ്ടെണ്ണായിരത്തെട്ടായിട്ടിരുന്നതുളും
മന്ദിരങ്ങളുമത്രയുമുണ്ടെന്നു വൈപ്പു
നന്ദഗോപപുത്രപുത്രപൌത്രാദിഗ്രഹഗണനാ
ദാന്തകേശനുമെളുതല്ലാ നിണ്ണയം
പ്രദ്യോതനകോടിപ്രകാശന്മാരായി വിളങ്ങീടും
പ്രദ്യുമ്നാനിരുദ്ധാദി സത്മങ്ങളും നാദാ
മദ്യമത്തനായ മാധവാഗ്രജന്റെ മന്ദിരവും
വിദ്യാവൃദ്ധനാമുദ്ധവരുടെ ഗൃഹവും
സാത്യകി കൃതവർമ്മാദി മഹാരഥന്മാരുടേയും
സത്വസംഘത്തിന്റേയും കുടികൊടികൾ
സാദ്ധ്യസംഖ്യാദികളെല്ലാം സഹസ്രാനസഹസ്രവും

സാദ്ധ്വസത്തെ ശമിപ്പിച്ചിട്ടു മടങ്ങി വാങ്ങും
ചിന്മയൻെറ പുരിക്കുള്ളിൽ ഗൃഹമില്ലാത്തിടമില്ലാ
പൊന്മയമല്ലാതെയില്ല ഗൃഹത്തിലെങ്ങും
നിർമ്മലമായ പൂങ്കാവും പൊയ്കയും വേണ്ടുന്നതെല്ലാം
നമ്മാലയംതോറും വെവ്വേറെയുണ്ടെല്ലാക്കും
ജ്യേഷ്ഠനെ മുമ്പിട്ടു ചെല്ലും പ്രപഞ്ചപ്പെരുമാളുടെ
കോട്ടയ്ക്കകത്തകപ്പെട്ട പുരുഷന്മാക്കും
കേട്ടാലും പുരസ്ത്രീകൾക്കും കരിതുരഗാദികൾക്കും
വാട്ടം വിനാ വസിപ്പാനിപ്പാരിടം പോരാ
പട്ടിണികൊണ്ടു മെലിഞ്ഞ പണ്ഡിതനു കുശസ്ഥലി
പട്ടണം കണ്ടപ്പൊഴേ വിശപ്പും ദാഹവും
പെട്ടന്നകന്നുവെന്നല്ലാ ഭക്തികൊണ്ടെന്നിയേ പണി-
പ്പെട്ടാലും മൊഴിയാത്ത ഭവാത്തിയും തീൎന്നു
രാമാനുജാഞ്ചിതരാജധാലിസൽക്കരിച്ചേകിയ
രോമാഞ്ചകുപ്പായമിറായി ചെഞ്ചമ്മേ
സീമാതിതാനന്ദാശ്രുവിൽ കുളിക്കകൊണ്ടു കുചേല
ച്ചോമാതിരിക്കുത്തു ചുമടായിച്ചുമഞ്ഞു
ഭക്തിയായ കാററുകൈകണക്കലേററു പെരുകിയ
ഭാഗ്യപാരാവാരഭാഗപരമ്പരയാ
ശക്തിയോടുകൂടി വന്നു മാറിമാറിയെടുത്തിട്ടു
ശാർങ്ങിയുടെ പുരദ്വാരം പൂകിക്കപ്പെട്ടു
കല്പാന്തകാലത്തൊന്നിക്കും കടലുകളുടെ ഘോഷം
അല്പമാക്കും പുരുഷാരപൂരങ്ങളുടെ
ചൊൽപ്പൊങ്ങുമിരപ്പുകേട്ടും പുരിചില്ലും കണ്ടുചെല്ലും
ചിപ്രംകസൻ മഹാമാൎഗ്ഗമലങ്കരിച്ചു

ആഴികളുമൊരുമിച്ചൊരു കട്ടിന്മേലന്നേര-
മേഴാമ്മാളികമുകളിലിരുന്നരുളും
ഏഴരണ്ടുലകുവാഴിയായ തമ്പുരാനൊത്രയും
താഴെ തൻെറ വയസ്യനെ ദൂരത്തു കണ്ടു
കണ്ടാലെത്ര കഷ്ടമെത്രയും മുഷിഞ്ഞ ജീൎണ്ണവസ്ത്രം
കൊണ്ടു തററുടുത്തിട്ടുത്തരീയവുമിട്ടു
മുണ്ടിൽ പൊതിഞ്ഞ പൊതിയും മുഖ്യമായ പുസ്തകവും
രണ്ടുംകൂടെ കക്ഷത്തിങ്കലടക്കിക്കൊണ്ടു
ഭദ്രമായ ഭസ്മവും ധരിച്ചു നാമസ്കാരകിണ-
മുദ്രയും മുഖരമായ പൊളിക്കുടയും
രുദ്രാക്ഷമാലയുമേന്തി നാമകീൎത്തനവും ചെയ്തു
ചിദ്രൂപത്തിങ്കലുറച്ചു ചെഞ്ചമ്മെ ചെല്ലും
അന്തണനെക്കണ്ടിട്ടുസന്തോഷംകൊണ്ടൊ തസ്യദൈന്യം
ചിന്തിച്ചിട്ടുള്ളിലുണ്ടായ സന്താപംകൊണ്ടൊ
എന്തുകൊണ്ടൊ കണ്ണുനീരണിഞ്ഞു ശൌരിധീരനായ
ചെന്താമരക്കണ്ണനന്നേരം കരഞ്ഞിട്ടുള്ളു
പള്ളിമഞ്ചത്തിന്നു വെക്കമുത്ഥാനംചെയ്തിട്ടു പക്ക-
ലുള്ള പരിജനത്തോടും കൂടി മുകുന്ദൻ
ഉള്ളഴിഞ്ഞു താഴത്തെഴുന്നെള്ളി പൌരവരന്മാരും
വെള്ളംപോലെ ചുററും വന്നു വന്ദിച്ചുനിന്നു
പാരാവാരകല്പപരിവാരത്തൊടുകൂടി തദാ
പാരായണനായ നാരായണനാശ്ചൎയ്യം
പാരാതെ ചെന്നെതിരേററു കുചേലനെ ദീനതയാ-
പാരവശ്യമേവം മറെറാരിശനുണ്ടോ?
മാററത്തെ വിയൎപ്പുവെള്ളംകൊണ്ടു നാറും സതീൎത്ഥ്യനെ

മാറത്തുണ്മയോടു ചേൎത്തു ഗാഢം പുണൎന്നു
ക്കുറുമൂലം തൃക്കൈകൊണ്ടു കൈ പിടിച്ചുംകൊണ്ടുപരി-
കേറിക്കൊണ്ടു ലക്ഷ്മിതൽപത്തിന്മേലിരുത്തി
പള്ളിപ്പാണികളെക്കൊണ്ടു പാദം കഴുകിച്ചു പരൻ
ഭള്ളൊഴിഞ്ഞു ഭഗവതി വെള്ളമൊഴിച്ചു
തുള്ളിയും പാരിൽ പോകാതെ പാത്രങ്ങളിലേററു തീൎത്ഥ-
മുള്ളതുകൊണ്ടു തനിക്കുമാക്കും തളിച്ചു
നന്ദനും വസുദേവൎക്കും യശോദയ്ക്കും ദേവകിക്കും
നന്ദനനാം മുകുന്ദൻ ഭക്തനെത്താനെ
ചന്ദനവും പൂശിപ്പിച്ചു പൂജിച്ചുപോലിത്ഥം ഹരി-
ചന്ദനകുസുമധൂപദീപാദി ഭക്ത്യാ
ഭർത്തൃഭാവമറിഞ്ഞിട്ടു ലക്ഷ്മീഭഗവതിതാനും
ഭദ്രമായ താലവൃന്തമെടുത്തു ചെമ്മേ
ഭക്തനാമതിഥിക്കധ്വശ്രമം തളരുവാൻ വാസു
ഭദ്രനോടുകൂടി നിന്നു വീശിത്തുടങ്ങി
ദക്ഷിണദിഗീശനെ ജയിച്ചുണ്ണിയെ വീണ്ടുഗുരു-
ദക്ഷിണ കഴിച്ച ദേവൻ ഗുണനിധിയാം
അക്ഷോണീസുരനൊന്നിച്ചിരുന്നരുളീട്ടനന്തരം
അക്ഷീണതരമാംവണ്ണമരുളിച്ചെയ്തു
എത്രനാളുണ്ടു ഞാൻ കാണാഞ്ഞിട്ടു ചിത്തേകൊതിക്കുന്നു
അത്രതന്നെ പോന്നുവന്നതസ്മാകം ഭാഗ്യം
ചിത്രം ചിത്രമങ്ങോട്ടു ചെന്നാടേണ്ടുന്ന മഹാതീൎത്ഥ
മിത്രോളമിങ്ങാഗമിക്കകൊണ്ടു നന്നായി
പാരദാരാതപവും വീരഹത്യമഹവഞ്ചനാദി
പാപങ്ങളൊക്കെയുമിന്നു നമുക്കൊഴിഞ്ഞു

പാരിരേഴിനേയും പൂതമാക്കുന്ന സാധുക്കളുടെ
പാദതീൎത്ഥമാകസ്മികമേൾപ്പാറെത്തുമോ
സാന്ദീപനിഗൃഹേ പണ്ടു സാഹസാൽ കഴിഞ്ഞതും നാം
സാദരം വേദശാസ്ത്രങ്ങളഭ്യസിച്ചതും
സാന്ദ്രസൌഹൃദസംബന്ധം നമ്മിലുണ്ടായതും സഖേ
സാരനാകും ഭവാനൊന്നും മറന്നില്ലല്ലി?
ഗുരുപത്നിനിയോഗേന കദാചന നാമെല്ലാരു-
മൊരുമിച്ചു വിറകില്ലാഞ്ഞിട്ടു പോയതും
പെരുംകാട്ടിൽ പുക്കിന്ധനമൊടിച്ചു കെട്ടിവെച്ചതും
അരുണനസ്തമിച്ചതും മറന്നില്ലല്ലി?
കൂരിരുട്ടമാകസ്മികമായൊരു മഹാമഴയും
കൂടിവന്ന കൊടുംകാററും കൂടീട്ടസ്സാകം
കൂരിരുട്ട കൊടുത്തതുമുഷപ്പോളം തകൎത്തതും
ഊഹിച്ചിട്ടത്തു നാമെല്ലാരൊരുമിച്ചതും
പാൎത്തിരയാതെ പറന്നുപോമിക്കാററത്തെന്നുൾക്കാംപി-
ലോൎത്തൊരു തുറപ്പിനുള്ളിലൊളിച്ചന്യോന്യം
കയ്യുംകോൎത്തു പിടിച്ചതും പിന്നെ നടന്നൊരുവണ്ണം
മാൎത്താണ്ഡനുദിച്ചതും മറന്നില്ലല്ലി?
താപസനന്തിക്ക നമ്മെക്കാണാഞ്ഞിട്ടു പത്നിയോടു
കോപിച്ചതും പുലരകാലേ തിരഞ്ഞുകാണ്മാൻ
താപംപൂണ്ടു താനേ പുറപ്പെട്ടനേരം കുളുന്നു നാം
പേടിച്ചു വിറകും കൊണ്ടരികിൽ ചെന്നതും
ചെമ്മെവീണു നമസ്കരിച്ചതും മഹാമുനിമോദാൽ
നമ്മെയെല്ലാമനുഗ്രഹിച്ചതും തോന്നുന്നൊ?
നന്മ നമുക്കതേയുള്ളു ഗുരുകടാക്ഷം കൂടാതെ

ജന്മസാഫല്യം വരുമോ ജനിച്ചാലാക്കം
ദന്തിയുമാം പൃഷ്ഠവുമാമിടയിലെന്തുമാം ഗുരു-
ദക്ഷിണതനിക്കൊത്തവണ്ണം ചെയ്യേണമാരും
അന്തകനോടുണ്ണിയെ മേടിച്ചുകൊണ്ടെന്നപ്പിച്ചു നാം
അത്രമാത്രം ചെയ്തിട്ടിന്നും ഭക്തിചെയ്യുന്നു
ആചാര്യനിഷ്ക്രയം ചെയ്തിട്ടാലയേഗമിച്ചശേഷ-
മാശ്രുസമാവർത്തനമതീതമായില്ലേ
വാചാ കിംബഹുനാ തവ വേളിയും കഴിഞ്ഞുവല്ലോ
വാരിജാക്ഷി ഭവാനനുരൂപയല്ലയൊ
വിശേഷങ്ങളിനിയും പറഞ്ഞുകൊള്ളാം ബന്ധം വിനാ
വിശക്കുന്നു നമുക്കതു സഹിച്ചുകൂടാ
വിശുദ്ധനായ ഭവാന്റെ ഭവപീഡ തീന്നുപോമി-
വശക്കേടു ശമിക്കുമ്പോളതിനെന്തുള്ളു
പൊതിയിന്നൊട്ടു തന്നാലും ലജ്ജിക്കേണ്ടാ ഗോപിമാരും
കൊതിയനെന്നിജ്ജനത്തെ പറവുന്യായം
ഇതി യദുപതി മുദാ സതതമിരന്നു സതാം
ഗതിയതുകൈക്കലാക്കിട്ടഴിച്ചുകൊണ്ടു
കല്ലും നെല്ലുമെല്ലാമവലെന്നു വെച്ചിട്ടൊരു പിടി
നല്ലവണ്ണം വാരിവേഗം വയററിലാക്കി
മല്ലരിപു പിന്നേയും വാരുവാറാഞ്ഞനേരം വിശ്രും
വല്ലഭാ വന്ദിച്ചു തന്റെ കരം പിടിച്ചു
മതിമതി പതിയോടു പറവതും ചെയ്തുകാന്ത
മതി മതി കദാചന മതിപമൂല്യം
മതിപ്പാനും കൊടുപ്പാനും തന്നെഞാനിന്നൊന്നുകൊണ്ടും
മതിയാകയില്ലെന്നായി വന്നിരിക്കുന്നു

പിറന്നന്നു തുടങ്ങീട്ടു പിരിയാതെ പാൎക്കമെന്നെ
മറന്നെന്നു തോന്നിടുന്നിതധുനാബന്ധം
മുറക്കയച്ചീവിപ്രൻെറ പത്നിക്കു ദാസിയാക്കുവാൻ
ഉറച്ചിതൊ തിരുമനസ്സിലിതെന്തയ്യൊ
പരിഭ്രമിക്കേണ്ടാ പത്നീ പറഞ്ഞതു കൊള്ളാന്താനും
പരമഭക്തന്മാരെക്കണ്ടിരിക്കുന്നേരം
പരവശനാം കൃപകൊണ്ടെന്നെയും മറന്നു പോം ഞാൻ
പരിചയിച്ചീടും നീയതറിഞ്ഞിട്ടില്ലേ
നിറഞ്ഞുകഴിഞ്ഞു നമുക്കൊരു മുഷ്ടിയാൽ നിന്നുടെ ഭാവ-
മറിഞ്ഞുവതിനായി പുനരുദ്യോഗം
കുറഞ്ഞൊരു ചിവിടകം ശേഷിച്ചതിതാ ഭവതി
പറഞ്ഞതും മറക്കാമോ ഭക്തയായ നീ
വിവിധചരാചരാണാം പിതാക്കന്മാരേവം കാൎയ്യം
സവിധകനാം ദ്വിജനെ ശ്രവിപ്പിക്കാതെ
ചെവിയിലന്യോന്യമോതീട്ടമൃതമാക്കിയ ശേഷം
അവലമ്മകൊണ്ടുപോയിപ്പിന്നെയും വീശി
നിഖിലാണ്ഡകോടി നിഗമാദികളെക്കൊണ്ടും നിറ-
യാത്ത കൃഷ്ണകുക്ഷി ഭുക്തിപൂരിതമായി
സഖിദത്തപൃഥുകൈകമുഷ്ടിയാൽ നിറയ്ക്കപ്പെട്ട
സച്ചിന്മുകുന്ദനാലേവം വദിക്കപ്പെട്ടു
പണ്ടൊരിക്കൽ പാണ്ഡവന്മഹൎഷിയുടെ ശാകോദന്ന
മുണ്ടുനാമിന്നു ഭവാൻെറ പൃഥുകം തിന്നു
രണ്ടുകൊണ്ടുമുണ്ടായോണം സുഖവും തൃപ്തിയും കീഴി-
ലുണ്ടായിട്ടില്ലൊരിക്കലുമിനിക്കു സഖേ
കയ്ക്കലാദ്യമൊന്നുമില്ലാഞ്ഞെൻെറ ഭക്തന്മാരൎപ്പിച്ചാൽ

കയ്പും കാഞ്ഞിരക്കുരുവുമിനിക്കമൃതം
ഭക്തിഹീനന്മാരായ ഭാഗ്യന്മാരമൃതന്തന്നാലും
തിക്തകാരസ്ക്കരഫലമായിട്ടുതീരും
ഗവ്വഹീനന്മാരായ ഭവാദൃശന്മാരണുമാത്രം
ചവ്വണമിന്നു വല്ലതും കൊണ്ടന്നുതന്നാൽ
പവ്വതത്തിലുമധികമിനിക്കെന്നു പറയാതെ
സവ്വതത്വചിത്തെ ഭവാനറിയാമല്ലൊ
കായഭേദമുണ്ടെങ്കിലും രണ്ടല്ലാവാമുഭൌ ജീവൻ
പോയാലുമിരിക്കുമ്പോഴുമെന്നറിഞ്ഞാലും
ശ്രീയും തവ സ്ത്രീയുമെന്നും ഒന്നെന്നുപദം തന്നെന്നു-
ജ്ജായയോടു പറഞ്ഞേയ്ക്കു മമ വചനം
ഇത്തരം സല്ക്കാരവാക്യങ്ങളെക്കൊണ്ടു സമൎപ്പിച്ച
ഉത്തമപുരുഷനോടുണൎത്തിപ്പാനേതും
ഉത്തരമില്ലാഞ്ഞിട്ടു വിചാരിച്ചിരുന്നു കുചേലൻ
ചിത്തരസം വരുമാറിവണ്ണം വചിച്ചു
ഭുക്തിമുക്തി ദാതാവെ ഭുവനനാഥാ ഭഗവാനേ
ഭക്തി ഭക്തന്മാരും കൊണ്ടു നിന്നാലത്ഭുതം
ശക്തികൊണ്ടു ശക്തന്മാരും ജയിക്കപ്പെടുന്നു യുക്തം
രണ്ടജിതാഖ്യക്കന്തരം വേണ്ട കപ്പവും
കൊണ്ടെല്ലാ ലോകപാലകന്മാരുമെല്ലാദ്വാരം തോറു-
മെപ്പോളെ വാസരമെന്നു നോക്കിപ്പാൎക്കുന്നു
കുപ്പയിൽ കിടന്നവനെ പൂജിക്കുന്നു ഭവാൻ കീഴി-
ലിപ്പുതുമ കണ്ടിട്ടില്ലാ കെട്ടിട്ടുമില്ലാ
ചെറുപ്പത്തിൽ പരിചയംകൊണ്ടു തവരൂപത്തെ ഞാൻ
മനോദൎപ്പണത്തിൽ കണ്ടു അവയെപ്പോരും

അപ്പോഴപ്പോൾ കേട്ടഭവാനെ സ്മരിച്ചിരുന്നു ഞാനു-
മിപ്പോഴിവിടേക്കു വന്നു കാൺകയും ചെയ്തു
കല്പനലംഘിപ്പാൻ മേലാഞ്ഞോഴാം മാളികമുകളിൽ
അല്പനിവർ രാമുഴവനിശപരിയുടെ
തല്പത്തിന്മേലിരുന്നിട്ടു വിഷ്ണുപദം വാണവല്ലോ
മല്പരനാം ധന്യനില്ലീമന്നിരേഴിലും
ദിവ്യരത്നപ്രകാശം കൊണ്ടുത്രരാത്രിയില്ലെങ്കിലു-
നവ്യമാമരുണോദയമടുത്തു നൂനം
ഭവ്യതയാം ഭക്തിഭവിയ്ക്കേണം മമ പോകട്ടെ ഞാ-
നവ്യയം മനോജ്ഞമംഘ്രി ചേരുവോളവും
മാത്രംപോലും ധനഹീനനായ വിപ്രൻ മുകുന്ദനെ
മാനസംകൊണ്ടെടുത്തിട്ടു കൂടെക്കൊണ്ടുപോയി
യാത്രചൊല്ലി നടന്നുടനശ്രുപൂർണ്ണനേത്രമനു-
യാതനായ മാധവനെ പുണർന്നു നിർത്തി
മല്ലരിപുവിന്റെ മന്ദഹാസസൌന്ദര്യാതിശയ
സല്ലാപാനുകമ്പമനുമാനസൽക്കാരം
എല്ലാമുള്ളിലോർത്തു തന്നെ വിസ്മയിച്ചു താന്നേചെന്നൊ-
രില്ലമടുപ്പാറായപ്പൊളേവം ചിന്തിച്ചു
ആശ്ചര്യമാശ്ചര്യമിദമോർത്തു കാണുന്തോറും പാരി
ലാരിലുമസാരനായ ഞാനെവിടത്തു
ഈശപരേശപരനായുള്ള കൃഷ്ണനെവിടത്തു മൈത്ര-
മീവണ്ണമാർക്കുമാരിലും കാണ്കയില്ലെങ്ങും
ത്രയസ്ത്രിംശൽകോടിത്രിദിവേശന്മാർക്കുമല്ല മൂർത്തി
ത്രയത്തിന്നു മത്രയല്ലി ത്രിജഗത്തിനും
ത്രയിക്കും തമ്പുരാനായ പുമാനെന്നെക്കണ്ടനേരം

തെരിക്കെന്നു താഴത്തു വന്നെതിരേററതും
വിയത്തൊലിച്ചിട്ടു പൂതിഗന്ധമേറും വിരൂപനെ
വയസ്യനൊന്നിട്ടു രതിപതിപിതാവാം
ശ്രീയഃപതിമാറത്തു ചേൎത്തതിഗാഢം പുണൎന്നതും
ഭയപ്പെട്ടിട്ടാരുമൊന്നും പറയാഞ്ഞതും
അല്പനാമിവനെക്കേററി കൊണ്ടുപോയി പൊക്കമേറും
സപ്തമസൌധസോപരി രത്നപൎയ്യങ്കേ
തൃപ്തിവരുമാറിരുത്തി പൂജിച്ചതും രാത്രൌ രമാ
സുപ്തിസുഖമുപേക്ഷിച്ചു വീശിനിന്നതും
ഹാസ്യബ്രാഹ്മണനഖിലബ്രാഹ്മണ നായകൻ ചെയ്ത
ദാസ്യത്തിനില്ലവസാനമതെല്ലാംകൊണ്ടും
ശാസ്ത്രന്മാരാം ഭൃത്യന്മാർ മററ്ക്കാത്ത കുപ്പധക
മാസ്യത്തിലിട്ടമൃതാക്കിട്ടിറക്കിയതും (ൽ
ഓൎത്താലെൻെറ ദാരിദ്ര്യം തീൎത്തയച്ചേനെ അൎത്ഥിച്ചെങ്കി
ആൎത്തപാരിജാതമൊന്നുമയത്തുപോയി
പേൎത്തങ്ങോട്ടു ചെല്ലുകയും കഷ്ടംവഴി കണ്ണും തോൎത്തു
കാത്തിരിക്കും പത്നിയോടെന്തുര ചെയ്യേണ്ടു
ജന്മംവ്യൎത്ഥമാക്കിപ്പതിവ്രതയെ പട്ടിണിക്കിട്ടു
കന്മഷവാനങ്ങേടാഗതി മുക്തനായാലും
ചിന്മയനാം കൃഷ്ണൻചെയ്ത സല്ക്കാരമിതൊന്നുവേണ്ടും
മന്മതിമന്ദതദോഷം മായനും പാററി
ഭാൎയ്യയുടെ ദുഃഖമോൎത്തിട്ടതിവിരൂപനായ താൻ
കാൎയ്യമാനുഷനോളം സുന്ദരനായതും
സൂൎയ്യപ്രകാശനായതുമറിയാതെ പോയിച്ചെല്ലും
ആൎയ്യനായ വിപ്രനാത്തമടിക്കൊണ്ടു

കണ്ടാലച്യുതന്റെ കണക്കായ കുചേലനാറില്ല-
മുണ്ടായിരുന്ന ദേശവുമടുത്തടിക്കും
രണ്ടാം ദ്വാരകപട്ടണമായിട്ടഗ്രേ കാണപ്പെട്ടു
തണ്ടാറുമാനിനീശന്റെ കാരുണ്യമാധുര്യം
പൊക്കംകൊണ്ടും ലെക്കകൊണ്ടും പണികൊണ്ടും മ
(ണിഹേമ
മുഷ്ടകൊണ്ടും ധനധാന്യസമൃദ്ധികൊണ്ടും
മുഷ്ക്കൊഴിഞ്ഞ നരകാരികരിതുരഗാദികടെ
തിക്കകൊണ്ടും തിമത്ത കോലാഹലംകൊണ്ടും
എല്ലാംകൊണ്ടും കുശലസ്ഥലീപട്ടണത്തൊടൊത്തിരിക്ക-
മെല്ലാം കണ്ടീശ്വര വഴിപിഴച്ചുഞാനും
മല്ലരിപുവിന്റെ മഹാരാജധാനിക്ക പിന്നെയും
ചെല്ലുകയൊ എന്നവിടെ നിന്നു കുചേലൻ
അപ്പൊളകത്തുന്നു ലക്ഷ്മികല്പയായ പത്നി വെക്ക-
മപ്സരസ്ത്രീകളോടൊത്ത സഖിമാരോടും
നൽപുരവാസികളോടും നാനാവാദ്യഘോഷത്തോടും
കെല്പോടഷ്ടമംഗല്യാദി സാകല്യത്തോടും
കൂടിവന്നെതിരേററകം പുകിച്ചു പതിയെമിത്ര-
കോടിപ്രഭപൂണ്ട പുത്തൻ പുരി കാണിച്ചും
നാടകക്കൊട്ടിലും കുക്ഷിപ്രകാരഗോപുരങ്ങളും
ഘോടകപംക്തിയുമാനക്കൊട്ടിലുകളും
പാടെ കാട്ടി പ്രസാദിപ്പിച്ചിട്ടു കേററിക്കൊണ്ടുപോയി
പാടീരശ്രീതുംഗമഞ്ചത്തിന്മേലിരുത്തി
വെങ്കൊററാതപത്രം തഴ വെഞ്ചാമരം താലവൃന്ദം
തങ്കക്കോളാമ്പി താംബൂലചർവ്വണക്കോപ്പും

മങ്കമാരെടുത്തുംകൊണ്ടു വേണ്ടെങ്കിലും ചുററും കൂടി
പങ്കജാക്ഷികൃപകൊണ്ടു മുട്ടി കുചേലൻ
അൻപതിനായിരത്താണ്ടു കഴിഞ്ഞാലും ലയമില്ല
സമ്മതം മുകുന്ദനാജ്ഞാപിച്ച മന്ദിരേ
സംഭ്രമമകന്നു തല്പത്തിന്മേലിരുന്നു കുചേലൻ
സപ്രസാദം പൂണ്ടു പതിയോടു ചോദിച്ചു
എന്തീവണ്ണമിപ്രദേശേ മന്ദിരങ്ങൾ വിളങ്ങുവാൻ
ബന്ധമെന്തെന്നുരചെയ്ക മംഗലശീലേ
വിപ്രവാക്യമേവം കേട്ടു പതിതാനുമുരചെയ്താൾ
സുപ്രസന്നനായ മഹീദേവനോടപ്പോൾ
ചിത്രതരമിന്നലെയിങ്ങിത്രനേരമായിവിടെ
ചിത്രദീപ്തി പൂണ്ടൊരുത്തി മിററത്തു വന്നു
ഇന്ദിരയ്ക്കു നേരായുള്ള ചന്ദ്രബിംബമുഖിതന്റെ
സുന്ദരത്വം കണ്ടാൽ കണ്ണിനമൃതായുള്ളു
പങ്കജക്കോരകമവൾ കരങ്ങളിലുണ്ടു രത്ന-
കൊങ്കകളിലിളകുന്നു മുത്തുമാലയും
കുന്ദമന്ദസ്മിതം തൂകീട്ടെന്നെനോക്കിയുരചെയ്തു
സന്ദർശനസംഗതിക്ക മഞ്ജുളവാണി
ദ്വാരകയിൽ നിന്നഹമിങ്ങാഗമിച്ചു നിൻകണവൻ
ആരണൻ നല്കിയ പ്രാഭൃതമെന്തെന്നോർപ്പു
ശ്രീപതി അവൻഭുജിച്ച കാരണം ഞാൻ വന്നിവിടെ
ശ്രീസമ്പദാ നിങ്ങൾക്കെന്നുമനുഭവിക്കാം
നാളിൽനാളിൽ സുഖിച്ചനുമോദമോടു വസിച്ചാലും
നാളീകലോചനൻ തന്റെ നാമമാഹാത്മ്യാൽ
ഇത്ഥമവൾ ഗിരം കേട്ടു സത്വരം ഞാൻ ചെല്ലുന്നേരം

സത്യം പത്മപത്രാക്ഷിയും ചെററകത്തോട്ട
ചെന്നു കേറുന്നതും കണ്ടു പിന്നെയുള്ള വിസ്മയങ്ങൾ
പന്നഗനാഥനും വാഴ്ത്തീക്കൂട ചെഞ്ചമ്മേ
ഇപ്രകാരം പതിതൻെറ മംഗലവാണികൾ കേട്ടു
വിപ്രനേററം പ്രസാദിച്ചിട്ടിങ്ങിനെ ചൊന്നാൻ
കാമക്രോധലോഭമോഹമഹംകാരമദഡംഭം
താമിസ്രമത്സരം പൈശൂന്യത്തിലജ്ഞാനം
സാധുക്കളെപ്പരിപാലിച്ചാധികളഞ്ഞാകിലാക്ക-
മാധാരഭൂതനാം കൃഷ്ണനെന്നറിഞ്ഞാലും
ബോധരൂപാത്മകൻതൻെറ പാദഭക്തികൊണ്ടു ദുഃഖ-
വാരിധിയെക്കടക്കുന്നു സമചിത്തന്മാർ
വാമദേവവിരിഞ്ചാദിവാനവർ യോഗിവൃന്ദങ്ങൾ
കാമദശ്രീകൃഷ്ണപദം ഭജിച്ചിരിപ്പു
താമരപ്പൂവിൽ പിറന്ന കോമള പെണ്മണിയാൾതൻ
വാർമുലക്കോരകം പുണ്ടു പുരുഷോത്തമൻ
ദേവ ദേവ ജഗന്നാഥൻ കേവലം ജ്യോതിസ്സ്വരൂപൻ
ദേവകീപുത്രൻ ശ്രീവാസുദേവൻ മുകുന്ദൻ
ശ്രീരമണൻ ശ്രീധരൻ ശ്രീനീലകണ്ഠപ്രിയൻ ശൌരി
ക്ഷീരസലിലേ ഭുജംഗതല്പേ ശയിച്ചോൻ
കേശവൻ ഗോവിന്ദൻ മധുസൂദന കൈടഭാന്തകൻ
ക്ലേശപാശവിനാശനൻ കേശിമഥനൻ
അച്യുതനനന്തനമൃതാനന്ദൻ വിദ്യാവിനോദൻ
സച്ചിൽ ബ്രഹ്മാഖ്യൻ സകലലോകൈകനാഥൻ
നിശ്ചലൻ നിഷ്കളൻ നിത്യൻ നിർവ്വികല്പൻ ജനാർദ്ദനൻ
സ്വാത്മവരപ്രദൻ നിഗമനിച്ചേദ്യൻ

അദ്ധ്യയനാജനാത്രുപാദിമദ്ധ്യാന്തവിഹീനൻ
വിദ്ധ്യജ്ഞനാചിത്തഹംസൻ വിധിജനകൻ
എത്രയും കനിഞ്ഞനുഗ്രഹിക്ക നിമിത്തം ശ്രീദേവി
ചിത്തസന്തോഷം പൂണ്ടു ശ്രീസമ്പദം നല്കി
കാരണപൂരുഷൻ മുന്നം മീനകൂർമ്മകോലമായി
ഭൂരമേശൻ നരസിംഹവാമനമൂർത്തി
ക്രൂരകർമ്മം ചെയ്തിട്ടുള്ള ഘോരപാപന്മാരെക്കൊന്നു
ആരണരെ പാലിച്ച ശ്രീപരശുരാമൻ
സൂര്യവംശതിലകനാം ഭൂപതിദശരഥന്റെ
ആര്യപുത്രനായയോദ്ധ്യയിൽ ശ്രീരാമചന്ദ്രൻ
താപസരെ പീഡിപ്പിച്ച രാവണനെക്കൊന്നു രാമൻ
പാപശാന്തി ജഗത്തിന്നു ഭൂപതി തീർത്തു
സീരപാണിയായിട്ടശേഷശങ്കലാജ്ഞൊനാരാശി
നാരദമുനിയനുജ്ഞൊബൌദ്ധാവതാരം
മുഷ്ക്കരന്മാരായ മ്ലേച്ഛനിവഹത്തെ നിഗ്രഹിപ്പാൻ
കല്ക്കിവേഷം ധരിച്ചീടും ജഗന്നിവാസൻ
ദശവിധരൂപങ്ങളുമൊന്നായവതരിച്ചെന്നു
ദശമത്തിലുപാഖ്യാനം കൃഷ്ണാവതാരം
നാരായണൻതന്റെ തിരുനാമം ജപിച്ചിഹലോകേ
പാരംഭക്തി പൂണ്ടു നമ്മൾ വസിക്കാം മൈതേ
ഇത്ഥം കുചേലോക്തി പതിവ്രതയാകും പത്നി കേട്ടു
സത്യസ്വരൂപപദം ഭജിച്ചു സുചിരം
ചിത്രമണിഗേഹംതന്നിൽ പുത്രമാത്രുഭൃത്യവൃന്ദം
ചിത്തരമ്യം കുചേലനും പത്നിയും വാണു
അൻപതിനായിരം ജനം ഞാൻഞാനെന്നിട്ടുണ്ടാംവിപ്ര-

ദമ്പതിമാരെ ശുശ്രൂഷചെയ്യാനെപ്പോഴും
അനന്തിരമാത്രം പുരസ്ത്രീപുമാൻന്മാർക്കോവെന്നു സ-
മ്പതിച്ചതാരുടെ കടാക്ഷമെന്നോർപ്പ്
ഇരന്നവിലുണ്ടാക്കിയ വിപ്രകുഡുംബിനി ചിത്ര-
വരുന്നവൾക്കെല്ലാം വസ്ത്രാഭരണങ്ങളും
വിരുന്നൂട്ടും വേണ്ടുന്നതൊക്കയും കഴിച്ചു തുടങ്ങി
തരുന്നന്നദിനംതോറുമതിരസവും
നിർമ്മലകുശസ്ഥലിപുരത്തുങ്കലും കൃഷ്ണകൃപാ
നിർമ്മിതമാം കുചേലപട്ടണത്തുങ്കലും
ധർമ്മപുത്രരിരിക്കുന്ന ഹസ്തിനാപുരത്തിങ്കലും
ധർമ്മമൊരു പോലെയായി ദിവസന്തോറും
വിപ്രപുരിയിലെപ്പോഴുമുള്ള വാദ്യഘോഷങ്ങളും
അപ്രമേയസ്ത്രീപുരുഷസാരാവങ്ങളും
ചൊല്ലൊാങ്ങിയ ഹയഹേഷശബ്ദങ്ങളുമത്രയല്ല
കെല്പേറിയ ഗജവരഗർജ്ജിതങ്ങളും
രാമകൃഷ്ണ ഗോവിന്ദ ഗോപാല ബാലഭദ്ര രാമ
രാമാനുജ രമാപതേ പരശുരാമ
വാമനശിവശങ്കര ശംഭോ മഹാദേവേത്യാദി
നാമകോലാഹലങ്ങളിലന്തർഭവിച്ചു
കുചേലനും പ്രേയസിക്കും സമ്പത്തൊണ്ടായതിൽ തത്ര
കുശേശയാലോചനം കൽപത്തിരട്ടിച്ചു
കുചേലതയായഭക്തി കൃഷ്ണനൈക്യം കെടുത്താലും
കൃശേതരതരമായിക്കടം ശേഷിച്ചു
ദാനധർമ്മങ്ങളും ചെയ്തു ദമ്പതിമാരിരുപേരു-
മാനന്ദിച്ചിട്ടാലയത്തിലനേകം കാലം

പാനോതരരതിഹരിയോടുകൂടി വാണിട്ടവ-
സാനത്തുങ്കൽ കൈവല്യം ലഭിക്കയും ചെയ്തു
ഇന്നിക്കഥാചൊല്ലുന്നോൎക്കും ഭക്തിയോടെ കേൾക്കുന്നോ
മന്ദമെന്ന്യേ ധനധാന്യസന്തതിയുണ്ടാം (ൎക്കും
എന്നാതു തന്നെയുമല്ലയിജ്ജന്മത്തുതന്നെ വിഷ്ണു-
തന്നുടെ സായുജ്യവും വന്നു കൂടീടുമേ.

കുചേലവൃത്തം വഞ്ചിപ്പാട്ട്

സമാപ്തം.



# കിരാതം

## വഞ്ചിപ്പാട്ട്

വാസുദേവപുരംതന്നിൽ വാണരുളും ജഗന്നാഥൻ
വാസുദേവൻ കനിവോടു തുണച്ചീടേണം
വാരണേന്ദ്രാനനൻ ദേവൻ വാണിമാതും ഗൌരിതാനും
വാമദേവൻഭഗവാനും വരം നൽകേണം
വേദസാരം ഗ്രഹിച്ചുള്ള വേദിയന്മാർ തുണയ്ക്കേണം
മന്ത്രസാരം ഗ്രഹിച്ചുള്ള മാമുനിമാരും
ദേവരാജാധിപനായ ദേവനാരായണസ്വാമി
കേവലം കാത്തരുളേണം കരുണയോടെ
കീത്തിയോടായിരത്തെട്ടു മൂത്തികളും തുണയ്ക്കേണം
ചീത്തഭക്ത്യാതൊഴുതുഞാൻ ചിന്തു ചൊല്ലുന്നേൻ
പുഷ്ടമോദം കുടവാളൂർ മഠംതന്നിൽ കുടികൊള്ളും
വേട്ടയ്ക്കൊരുമകനെ ഞാൻ കൈവണങ്ങുന്നേൻ
പച്ചമിന്നും തുകിൽകൊണ്ടു കച്ചകെട്ടി വാലുമിട്ടു
പച്ചവില്ലും ചുരികയും കരത്തിലേന്തി
മെച്ചമേറും കുതിരമേലിച്ഛയോടെയെഴുന്നെള്ളി
വാച്ചമോദം കളിയ്ക്കുന്ന കുലദൈവമേ
ബാലശ്ശേരി കോട്ടതന്നെ മൂലമെന്നു പറയുന്നു
നാലുദിക്കും പുകഴുന്നോനെ കുരുമകനെ
കാലകാലൻ ഭഗവാൻെറ ലീലകൊണ്ടു ചമഞ്ഞൊരു
നീലവേണി ചാരുവേഷം കാത്തുകൊള്ളേണം

7 *

ശങ്കരന്റെ രൂപഭേദപ്രൗഢിലീലാചരിതം ഞാൻ
എങ്കിലിപ്പോളുരചെയ്യാം കേട്ടുകൊണ്ടാലും—
അജ്ജുനൻ പണ്ടൊരുകാലം ശങ്കരനെ തപം ചെയ്തു
അത്ഭുതമാം പാശുപതം ലഭിപ്പാനായി
മന്ദരമാം പർവ്വതത്തിൻ മൂലഭാഗേ ചെന്നുകൂടി
സുന്ദരനാം പാണ്ഡുപുത്രൻ വസിക്കും കാലം
ഉഗ്രമായ തപംകൊണ്ടു ലോകമെല്ലാം ഭയപ്പെട്ടു
വ്യഗ്രഭാഗങ്ങളെ പൂണ്ടു ദേവരാജാവും
അജ്ജുനന്റെ തപോവിഘ്നം വരുത്തുവാനിന്നനപ്പോൾ
അപ്സരസ്ത്രീകളെപ്പാടെ യാത്രയുമാക്കി
സുന്ദരിമാരൊരുകാലം ചെന്നു പാണ്ഡുതനയന്റെ
മുന്നിൽനിന്നു വിലാസങ്ങൾ പലതും ചെയ്തു
പാട്ടുപാടിക്കളിയ്ക്കയും പാണിതാളം പിടിയ്ക്കയു-
മാട്ടമോരോവിധം കാട്ടി ഫലിപ്പിയ്ക്കയും
ചന്ദനവും പനിനീരും കോരിവാരിത്തളിയ്ക്കയും
ചന്ദ്രബിംബമിളകുമ്പോളിന്ദിശാപാടി
എന്നുവേണ്ട പലഘോഷം സുന്ദരിമാർ പ്രയോഗിച്ചു
ഒന്നുകൊണ്ടുമിളകീല പാണ്ഡവവീരൻ
പാട്ടുകൊണ്ടും ഫലിച്ചില്ലാ കൂത്തുകൊണ്ടും ഫലിച്ചില്ലാ
പാട്ടിലാക്കാനെളുതല്ലെന്നവൾക്കു തോന്നി
നാരിമാരും കൂട്ടമെല്ലാം നാണവും കെട്ടങ്ങുമാറി
നാണിഭത്തിന്നന്നുതൊട്ടു കുറവും വന്നു
അജ്ജുനന്റെ തപോവീര്യംകൊണ്ടു പാരം ബുദ്ധിമുട്ടി
അഷ്ടലോകാധിപന്മാരും മാമുനിമാരും
ദേവരാജൻ മുതലായ ദേവവൃന്ദം പുറപ്പെട്ടു

ദേവദേവൻതിരുമുമ്പിലാവലാധിയ്ക്കായ്
ദേവനായ ശംഭുതന്നോടാവലാധി പ്രകാരത്തെ
കേവലം ചെന്നുണർത്തിച്ചാൻ ദേവനാഥൻതാൻ
അമ്പിളിത്തെല്ലണിഞ്ഞോനെ തുമ്പച്ചൂടും ഭഗവാനേ
തമ്പുരാനേ ഇജ്ജനത്തെ കാത്തുകൊള്ളേണം
ഭക്തനായ പാണ്ഡവൻെറ ഭീമമായ തപംകൊണ്ടു
ഭസ്മമായി ലോകമെല്ലാമെന്നതേ വേണ്ടു
എന്തിനിത്ര വലയ്ക്കുന്നു വിശ്വവാസിജനത്തെ നീ
അന്തകാരേ പാർത്ഥനിന്നു വരം നൽകേണം
കാട്ടിൽ വന്നു പിടിപെട്ടു കാട്ടുതീയ്യെന്നതുപോലെ
കാററുമേററു വലയുന്നു ദാഹമോഹത്താൽ
എത്രനാളുണ്ടവൻ നിന്നെത്തത്രനിന്നു സേവിയ്ക്കുന്നു
എത്ര കഷ്ടം വരം നൽകാത്തെന്തിതാ പോററി
ഇത്തരങ്ങൾ പറഞ്ഞിട്ടും ഫലിച്ചില്ല ദേവനോടു
വൃത്രവൈരി ചെന്നു വീണു പാർവ്വതി മുമ്പിൽ
ലോകതായേ ശൈലകന്യേ ലോകതാപം ശമിപ്പിപ്പാൻ
ലോകനാഥൻ പ്രസാദിപ്പാനരുളീടേണം
ശങ്കരനോടടിയനങ്ങുണർത്തിച്ചാൽ ഫലമില്ലാ
നിൻ കൃപയുണ്ടെങ്കിലെല്ലാം ഫലിയ്ക്കും താനും
വാസവൻെറ വചനങ്ങൾ കേട്ടനേരം കൃപയോടെ
ഈശനോടങ്ങറിയിച്ചു പാർവ്വതിദേവി
പാദപത്മം വണങ്ങുന്ന പാണ്ഡവനു മടിയാതെ
പാശുപതം കൊടുത്താലും മൽപ്രിയനാഥാ
ദേവിതൻെറ വചനങ്ങൾ കേട്ടനേരം ചന്ദ്രചൂഡൻ
ഏവമൊന്നു നിരൂപിച്ചങ്ങരുളിച്ചെയ്തു

ഇന്നവൻെറ കരത്തിൻെറ ബലമൊന്നിങ്ങറിയേണം
പിന്നെ വേണം പ്രസാദിച്ചു വരം നൽകുവാൻ
വേദമൂൎത്തി മഹാദേവൻ വേടരൂപം ധരിച്ചാശു
വേലു ശൂലം ചാപബാണം ധരിച്ചുനിന്നു
താടിയും മീശയും നല്ല മോടിയും ചന്തവും കൂടി
പ്രൌഢിയോടെ പുറപ്പെട്ടു പാൎവ്വതീകാന്തൻ
വേടനായ ഭഗവാനെക്കണ്ടനേരം ശൈലപുത്രി
വേടനാരിവേഷമാശു ധരിച്ചാളപ്പോൾ
ശംഖുകൊണ്ടു കടകങ്ങൾ ശംഖമാലാ ഗളംതന്നിൽ
ശങ്കരൻതാനതു കണ്ടു തെളിഞ്ഞു നിന്നാൻ
കുട്ടയുണ്ടു കരംതന്നിൽ കുട്ടിക്കുന്താലിയുമുണ്ടു
വട്ടമെല്ലാം ചിതമാക്കി പാൎവ്വതിദേവി
പട്ടിവേഷം ധരിച്ചോരു ഭൂതവൃന്ദം പുറപ്പെട്ടു
കാട്ടുപന്നിത്തടിയനെക്കടിച്ചുകൊൽവാൻ
വേടരായിട്ടൊരുകൂട്ടം വിരുതന്മാർ പുറപ്പെട്ടു
വേണ്ടതെല്ലാം ഭൂതവൃന്ദമെന്നതേ വേണ്ടു
കൊട്ടുഘോഷം കുഴൽ കൊമ്പു കൂടിയാട്ടമകമ്പടി
കൂട്ടി മെല്ലെ കാട്ടു പുക്കു വേട്ടയാടുമ്പോൾ
പന്നി വന്നു കയക്കുന്നു കൊന്നു കൊന്നു മുടിക്കുന്നു
പന്നി സിംഹങ്ങടെ കൂട്ടമൊടുങ്ങീടുന്നു
കുന്നിനൊത്ത കുലയാനത്തലവന്മാരൊടുങ്ങുന്നു
കുന്നിന്മാതിൻ കണവൻതൻ കൂട്ടവും കൂട്ടി
പാണ്ഡുപുത്രൻ തപം ചെയ്യും ദിക്കിലേക്കങ്ങെഴുന്നള്ളി
പാൎവ്വതീനായകനായ വേടരാജാവും
വേടനാഥൻ പടക്കൂട്ടം വേഗമോടെ ചെല്ലുമപ്പോൾ

മൂകനെന്നങ്ങൊരു ദൈത്യൻ പന്നിയായ്വന്നു
ശത്രുവിൻെറ നിയോഗത്താലജ്ജുനനെക്കലചെയ്വാൻ
പേടിയാതങ്ങോടിവന്നു ചാടിനാൻ ഭോഷൻ
മുന്നിലാശു വരുന്നൊരു പന്നിയെക്കണ്ടൊരു നേരം
ഇന്ദ്രപുത്രനൊരു ബാണം തൊടുത്തു വിട്ടാൻ
പന്നിതൻെറ ശിരസ്സിങ്കൽ ചെന്നുകൊണ്ടു പാത്ഥബാ
(ണം
പിന്നിൽനിന്നു ഭഗവാനുമയച്ചു ബാണം
രണ്ടുപേരും പ്രയോഗിച്ചു രണ്ടു ബാണങ്ങളും ചെന്നു
കൊണ്ടനേരം പന്നി മണ്ടിക്കാലന്തൂർ പുക്ക
ശങ്കരൻതാനെയ്ത ബാണം പാണ്ഡവൻെറ കാല്ക്കൽ
(വീണു
ശങ്ക കൂടാതവൻ മെല്ലെന്നെടുത്താനപ്പോൾ
തനിക്കുള്ള ബാണമെന്നു നിരൂപിച്ചു കുന്തിപുത്രൻ
തനിച്ച വേടനന്നേരം കയത്തു ചൊന്നാൻ
ആരെടാ നീ നമുക്കുള്ള ഘോരമായ സായകത്തെ
ചോരണം ചെയ്യുയോ കള്ളാ നല്ലതല്ലേതും
കട്ടുതിന്മാൻ ചിതം നോക്കി കാട്ടിൽ വന്നു കിടക്കുന്ന
ദുഷ്ടബുദ്ധേ മടിയാതെ ശരം തന്നാലും
നേരുകേടു കാട്ടുവാനോ തപംചെയ്തു വസിക്കുന്നു
വീരനെന്നു നടിപ്പാകിൽ പോരു ചെയ്താലും
മാനമേറും നമുക്കുള്ള കാനനത്തിൽ കടക്കാമൊ
ഹീനമായ മൃഗങ്ങളെ കലചെയ്യാമൊ
മാനുഷാ നീ ധരിച്ചാലും കാനനങ്ങൾ നമുക്കുള്ള
ആന സിംഹം മാനു പന്നി നമ്മുടെ കൂട്ടം

പച്ചമാംസങ്ങളെയെല്ലാം വെച്ചതിന്നു തപം ചെയ്താൽ
ഇച്ശയെല്ലാം വരുമെന്നൊ നിനച്ച ഭോഷാ
ഇത്തരങ്ങൾ വേടനാഥൻവാക്ക കേട്ടങ്ങജ്ജുനനും
ഉത്തരമൊന്നുരചെയ്തു കോപവും പൂണ്ടു
നില്ല നില്ല കിരാതാ നീ നല്ലതല്ലാ തുടങ്ങുന്നു
കൊല്ലുവൻ ഞാൻ നിന്നെയിപ്പോൾ ശങ്കരനാണെ
കള്ളാ എൻെറ പരമാത്ഥം ഉള്ളവണ്ണം ധരിച്ചാലും
തള്ളലോടെ ചില വാക്ക പറഞ്ഞീടാതെ
കാട്ടിലുള്ള മൃഗങ്ങളെ ക്കൂട്ടമെല്ലാം കുല ചെയ്താൽ
കാട്ടഭോഷ നിനക്കെന്തു ചോദ്യമെന്നോട
നീചജാതിക്കടുക്കുന്ന വാക്കുകളേ പറയാവു
നീചരുക്ക പരമാത്ഥമറിഞ്ഞുകൂടാ
പാത്ഥനേവം പറഞ്ഞപ്പോൾ പാവ്വതിശനരുൾചെയ്തു
പാത്തുകണ്ടാലറിയും ഞാൻ നിങ്ങളെയെല്ലാം
അജ്ജുനാ നീ കയക്കം ഞാനാദിവൃത്തം പറയുമ്പോൾ
ലജ്ജയുണ്ടാമുള്ളിലുള്ള തള്ളലും തീരും
കന്യകയ്ക്കു പിറന്നുള്ള കണ്ടകൻെറ മക്കളല്ലോ
നിന്നുടെ താതനും മററും ധൃതരാഷ്ട്രരും
കുന്തിയല്ലോ നിങ്ങളുടെ പെററമാതാവതും കൊള്ളാം
ഹന്ത കഷ്ടമവൾക്കുണ്ടേ കന്യകാദോഷം
മററുകണ്ട ജനങ്ങൾക്ക പിറന്നല്ലോ നിങ്ങളഞ്ചും
കുററമെല്ലാം പാണ്ഡുപുത്രനറിഞ്ഞില്ലല്ലൊ
അഞ്ചുപേരുമൊരുമിച്ചങ്ങൊരുത്തിയെ വേട്ടകൊണ്ടെ-
തഞ്ചുമിപ്പോളതു ചൊന്നാലന്തരമില്ലാ
ജ്യേഷ്ഠത്തിയാമൊട്ടകാലം കഴിഞ്ഞാൽ പിന്നെക്കളത്രം
പിന്നെയൊട്ട കാലം ചെന്നാലനുജത്തിയാം

സേവചെയ്യാൻ നിനക്കൊരു ദേവനുണ്ടായതും കൊള്ളാം
ആവതില്ലേ പിടിയാത്ത കൂട്ടമാറ്റുന്നാൽ
മുണ്ടുകൊൾവാൻ മുതലില്ലാഞ്ഞുടുക്കുന്നു പുലിച്ചർമ്മം
ഉണ്ടുകൊൾവാൻ അന്നമില്ലാഞ്ഞിരന്നീടുന്നു
കാളതന്റെ മുതുകേറി കാടുതോറും നടക്കുന്നു
കാളിക്കുളിപ്പുരിഷയിൽ കേളിയാടുന്നു
ചാമ്പലെല്ലാം തുമ്പമാലാച്ചർമ്മമെല്ലാമണിയുന്ന
തമ്പുരാനെസ്സേവചെയ്യാൻ നിനക്കോ തോന്നി
എന്തിനെന്റെ പാണ്ഡുപുത്രാ സന്തതം നീ സേവിക്കുന്നു
എന്തു കിട്ടും നിനക്കീശൻ പ്രസാദിച്ചെന്നാൽ
താനിരന്നു നടക്കുന്ന ദൈവമെന്തു തരുന്നിപ്പോൾ
താൻ ഭുജിയ്ക്കാത്തവനുണ്ടോ ധർമ്മം ചെയ്യുന്നു
കണ്ണുശൂലവചനങ്ങൾ കേട്ടനേരം സഹിയാഞ്ഞു
കണ്ണു രണ്ടും ചുവത്തിനിന്നുരത്താൻ പാർത്ഥൻ
ശങ്കരനെ ദുഷിയ്ക്കുന്ന നിൻ കരള് പിളർപ്പൻ ഞാൻ
ശങ്കയില്ലാ നമുക്കേതും മൂഢനായോനേ
കണ്ട കള്ളപ്പറയന്മാർ കണ്ടതെല്ലാം പറയുമ്പോൾ
കണ്ണനാളം പറിച്ചഗ്നി തന്നിലാക്കേണം
നേരെ വന്നു കരേറാതെ ദൂരവേ നില്ലെടാ മൂഢാ
പോരുമോരോ ദൂഷണങ്ങൾ പറഞ്ഞതെല്ലാം
ശങ്കരനെ തൃണത്തോളം ശങ്കയില്ലാത്തൊരു നിന്റെ
ഹുംകൃതി ഞാൻ നിലപ്പിപ്പാൻ തുടങ്ങുന്നിപ്പോൾ
എങ്കിൽ വാട കിരാത നീ നല്ലതല്ലാ തുടങ്ങുന്നു
ചിന്തിയാതെ ജല്പനങ്ങൾ തുടങ്ങീടാതെ
വീരനായ കുലയാനത്തലവനെക്കൊല ചെയ്യാൻ
ഭീരുവായ മാൻകിടാവു തുടങ്ങുമ്പോലെ

ഗരുഡനും പറക്കുന്നു കാകനും താൻ പറക്കുന്നു
ഇരുവരും സമമെന്നു വരുമാറുണ്ടോ
എലി വീട്ടിൽ കിടക്കുന്നു പുലി കാട്ടിൽ കിടക്കുന്നു
വലിപ്പംകൊണ്ടിരുവർക്കും സമത്വമുണ്ടോ
എലിപോലെ ഇരുന്നു നീ പുലിപോലെ പിണങ്ങുന്ന
ബലവാന്മാരോടു ചെന്നു പിണങ്ങീടാതെ
അരവത്തെക്കൊല ചെയ്‌വാനരണെയ്ക്കുങ്ങെളുതാമോ
പുരുഷരെന്നതുമെല്ലാം പുരുഷരല്ലാ
അടങ്ങിക്കൊൾക ഭോഷാ നീ തുടങ്ങേണ്ടാ ചില മോഹം
പടവെട്ടി ജയിപ്പാൻ നീ സമർത്ഥനല്ല
ആയുധങ്ങളറിയാത്ത നീയിതൊന്നും തുടങ്ങേണ്ട
കായൽ കാണാത്തവൻ വള്ളം കളിയ്ക്കുംപോലേ
അർദ്ധചന്ദ്രക്കലാധരനിപ്രകാരമരുൾചെയ്തു
ഇന്ദ്രപുത്രനതു കേട്ടോന്നുരത്താനപ്പോൾ
കാട്ടുകള്ളാ വഴിപോലെ കേട്ടുകൊൾക വിജയന്റെ
നാട്ടിലൊക്കെപ്പരന്നോരു ഭുജവിക്രമം
അസ്ത്രശസ്ത്രം പ്രയോഗിപ്പാനിത്രപോരാ മറ്റൊരുത്തൻ
ഇത്രനാളും നീയിതൊന്നും ഗ്രഹിച്ചില്ലല്ലൊ
ആക്കമോത്താലെളുതല്ലെന്നാക്കിവെച്ചങ്ങിരുന്നോരു
ലാക്ഷ ഖണ്ഡിച്ചെറിഞ്ഞോരു പാണ്ഡുപുത്രൻ ഞാൻ
മന്നിലുള്ള നരേന്ദ്രന്മാർ മുന്നിലാശു തടുത്തപ്പോൾ
ചെന്നു യുദ്ധം ചെയ്തവരെജ്ജയിച്ചല്ലോ ഞാൻ
എന്നു വേണ്ടാ വിശേഷങ്ങളൊന്നുരണ്ടല്ലറിഞ്ഞാലും
അന്നു നിന്റെ ചെവി രണ്ടുമെങ്ങെടാ മൂഢാ
അന്നെനിയ്ക്കു ചെവി കേളാഞ്ഞായതൊന്നും ഗ്രഹിച്ചില്ല

നന്നു നന്നു പറഞ്ഞതു മതി ഭോഷാ നീ
പാണ്ഡവന്മാക്കുണ്ടുപോലും ദ്രൌപതിയെന്നൊരു ഭാര്യാ
പാതി നാടും നഗരവുമുണ്ടുപോൽ പണ്ടേ
കൂട്ടത്തിലങ്ങൊരു വീരനോടിവന്നു ദ്രൌപതിയെ
താഡനങ്ങൾ ചെയ്തുപോലും പലരും കാൺകേ
വേശ്യയാകുമവളുടെ കേശഭാരം പിടിപെട്ടു
വേഗമോടപ്പുടവയുമഴിച്ചുപോലും
അന്നു നീയട്ടിക്കിലെന്നും ചെന്നില്ലെന്നു കേട്ടു ഞാനും
അന്നു നിന്നെപ്പെററില്ലേന്നോ ചൊൽകെടാ ഭോഷാ
പൊണ്ണനായ ഭീമസേനനണ്ണനായ ധമ്മപുത്രൻ
കണ്ണനുടെ സഖിയാകും നീയുമന്നേരം
കണ്ണരണ്ടും തുറന്നോരോ മണ്ണുകോലങ്ങളെപ്പോലെ
പെണ്ണിനെത്തല്ലുന്നതെല്ലാം കണ്ടു നിന്നില്ലേ
നാടൊരുത്തൻ കയ്ക്കലാക്കി വീടൊരുത്തൻ കയ്ക്കലാക്കി
കാടു നിങ്ങൾ കയ്ക്കലാക്കി എന്നതും കേട്ടു
ലാക്കു ഖണ്ഡിച്ചേററിങ്ങൊരു വാക്കുകൊണ്ടു ഫലമില്ല
നാക്കു ഖണ്ഡിച്ചുപോമിപ്പോളുരചെയ്താൽ നീ
ഇത്തരങ്ങളിരുപേരും ബദ്ധരോഷമുരചെയ്തു
യുദ്ധഘോഷമുരചെയ്താൻ ശേഷനും പോരാ
വരുണാസ്ത്രം വാരിജാസ്ത്രം പാവകാസ്ത്രം നാഗമസ്ത്രം
വാരിജാക്ഷാസ്ത്രവും തമ്മിൽ പ്രയോഗിക്കുന്നു
ഇരുപേരുമൊരുപോലെ ഇടഞ്ഞു പോർ പൊരുതാറെ
ഇണങ്ങി ദേവിയും വന്നു പറഞ്ഞാൾ മെല്ലെ
പോടാ ഫൽഗുന കേട്ടാലും കാട്ടാളനല്ലിവനിന്നു
മട്ടലർബാണാരിയാകും പരമേശ്വരൻ

അതു കേട്ടങ്ങർജ്ജുനനും കുറച്ചില്ലങ്ങസ്ത്രവർഷം
അതു കണ്ടു പാർവ്വതിയും ശപിച്ചാൾ മെല്ലെ
അത്ര വീര്യമുള്ള നിൻെറ അസ്ത്രമെല്ലാമിന്നു തന്നെ
എത്ര സൌരഭ്യമേറുന്ന സൂനമാകട്ടെ
എന്നനേരമർജ്ജുനന്താനയച്ചോരു ബാണമെല്ലാം
നന്നു നന്നു സൂനമായിപ്പോയതും കണ്ടു
ആദിമൂലമെന്നുതന്നെയറിഞ്ഞില്ലല്ലോ അന്നതു-
കൊണ്ടവൻ പിന്നെ നന്നായിക്കാണാതെയാക്കി

* * * * * * *

എന്നനേരം വിഷാദിച്ചു നിന്നു ദേവിയും
എങ്കിലെൻെറ വാക്കു നീയും നിരസിയ്ക്കു നിമിത്തമായ്
സൂനമൊന്നുമങ്ങുമെയില്ലാതെയാകട്ടെ
എന്നപോലെ ഭവിച്ചപ്പോളിളകി പാർത്ഥനു കോപം
നന്നായിത്താഡനം ചെയ്തു ധനുസ്സുകൊണ്ടു
അതുകൊണ്ടു പാർവ്വതിയുമനുഗ്രഹം നൽകി പിന്നെ
ഇടികൊണ്ടർജ്ജുനൻ താനെന്നറിഞ്ഞു ദേവി
ആറുചൂടും ഭഗവാനെ അർജ്ജുനനെ വധിയ്ക്കല്ലെ
അവനൊരു പിഴയൊന്നും നിനച്ചില്ലല്ലോ
പാണ്ഡുപുത്രനുടെ കയ്യിൽ പാശുപതം കൊടുത്താലും
പാണ്ഡവന്മാർക്കതുകൊണ്ടു ജയം വന്നാലും
ഇത്തരങ്ങൾ ദേവിതൻെറ വാക്കുകേട്ടു ഭഗവാനു-
മർദ്ധചന്ദ്രക്കലാധരൻ കോപവും പൂണ്ടു
മുഷ്ടിയുദ്ധം ചെയ്തവനെ കെട്ടി നന്നായെറിഞ്ഞപ്പോൾ
പെട്ടന്നുടൻ വീണു പാർത്ഥൻ കേണിടുംനേരം
മണ്ണുകൊണ്ടു ശിവലിംഗം തീർത്തുവെച്ചു പാണ്ഡവനും

മാനസപൂജ തുടങ്ങി മനം തെളിയെ
ഒട്ടുനേരം കഴിഞ്ഞപ്പോൾ തത്സ്വരൂപം ഭഗവാനും
സ്പഷ്ടമായിക്കാട്ടിനിന്നു സന്തോഷത്തോടെ
ചെമ്പുലിത്തോലണിഞ്ഞൊരു തമ്പുരാനും ദേവിതാനും
മുമ്പിൽ വന്നു പ്രസാദിച്ചു വരം നൽകുവാൻ
അർജ്ജുനാ ഞാൻ പ്രസാദിച്ചേനത്ഭുതംനിൻെറവീര്യത്താ-
ലസ്ത്രമിന്നു തരുവൻ ഞാൻ മടിക്കുടാതെ
എന്നിവണ്ണമരുൾചെയ്തു മന്ദഹാസം പൂണ്ടു ദേവൻ
തന്നുടെ ബാണവും നൽകി പാണ്ഡുപുത്രനായ്
തിങ്കൾമൌലി ജഗന്നാഥൻ പങ്കജാക്ഷി പാർവ്വതിയും
കിങ്കരന്മാരോടുകൂടി മറഞ്ഞാരപ്പോൾ
വേട്ടയാടിക്കളിയ്ക്കുന്ന ശങ്കരൻെറ രൂപമല്ലോ
വേട്ടയ്ക്കൊരുമകനേ ഞാൻ സ്മരിച്ചീടുന്നു
നിൻ പാദങ്ങൾ വഴിപോലെ കുമ്പിടുന്നോരടിയൻെറ
കമ്പമെല്ലാം കളഞ്ഞാശു കാത്തുകൊള്ളേണം.

കിരാതം വഞ്ചിപ്പാട്ട് സമാപ്തം.

:O:

# നൃഗമോക്ഷം

## വഞ്ചിപ്പാട്ട്.

കുറത്തി.

ആരണിയും തമ്പുരാനൊരാനയായി പണ്ടു
കാറണിവേണിയാം ഗൌരി നല്ല പിടിയായി
വാട്ടമററു കാട്ടാനകൾ കൂട്ടമൊത്തു കൂടി
കാട്ടിനുള്ളിൽ ചെന്നു തമ്പുരാട്ടിയോടും കൂടി
യാമിനീശനുദിച്ചൊരു യാമിനിയും വന്നു
കാമനീശൻ തന്നന്തികസീമനിയും വന്നു
കാമവൈരിയന്നേരം കാമബാണമേററു
കാമിനിയെപ്പുണന്നുടൻ കാമിതം സാധിച്ചു
അത്ഭുതാംഗിക്കന്നേരം ഗർഭവുമുണ്ടായി
അത്ഭുതാകാരനായുള്ളോരർഭകനുണ്ടായി
കൊമ്പുരണ്ടും തുമ്പിക്കൈയ്യും കുമ്പയും വിശേഷാൽ
ചെമ്പരത്തിപ്പൂവിൻനിറം കുമ്പിടും നിറവും
കുഞ്ജരവദനനായ കുഞ്ഞിനെക്കണ്ടപ്പോൾ
കഞ്ജബാണാരിക്കുമോദമഞ്ജസാ ഭവിച്ചു
നീലവേണി ഗൌരിതന്റെ ബാലനെ മടിയിൽ
ചാലവേ കിടത്തി മുലപ്പാലുമാശു നൽകി
കാലകാലൻ തമ്പുരാന്റെ ബാലകൻ ഗണേശൻ
മാലകററിയടിയനെപ്പാലനം ചെയ്യേണം.

## വഞ്ചി.

പുരഹരഭഗവാനും ഗിരിവരമകൾ താനും
കരിവരവദനനും തുണച്ചീടേണം
ഹരിതൊട്ടുള്ളക്ഷരങ്ങളരിയിൽ പണ്ടെഴുതിച്ച
ഗുരുവരനൊരുവരമരുളീടേണം
ഹരിമിററത്തമരുന്ന ഹരനും മോഹനാലയേ
മരുവും ഷൺമുഖൻതാനും മുരവൈരിയും
കാളകൂടാശനൻ ദേവൻ കാളകണ്ഠനന്തിമഹാ-
കാളനും ഭദ്രകാളിയും തുണച്ചീടേണം
പാരതിലൊക്കെയുമെൻെറ ഭാരതി നടപ്പായീടാൻ
ഭാരതി വാഴ്കെൻെറ ചിത്തതാരതിൽ നിത്യം
സന്തോഷത്തോടടിയൻെറ സന്തതി ബ്രഹ്മസ്വമെല്ലാം
സന്തതം കാത്തുടൻ മുഖ്യമംഗലേ വാഴും
ചിന്തിച്ചതേകുവാനൊരു ചിന്താമണിക്കല്ലായീടും
നിന്തിരുമേനിയെ നിത്യം ചിന്തിച്ചീടുന്നേൻ
ഇന്ദിരാവല്ലഭൻ ലോകസുന്ദരൻ കക്കാട്ടെന്നുള്ള
മന്ദിരേ വാണെഴും നന്ദനന്ദനൻ താനും
ചന്ദ്രചൂഡൻ ഭഗവാനും ചന്ദ്രാദിത്യന്മാരും രാമ-
ചന്ദ്രനുമിന്നടിയനു നന്ദി നൾകേണം
പൂൎണ്ണമോദമടിയനു പൂൎണ്ണവേദാലയേ വാഴും
പൂൎണ്ണചന്ദ്രാനനൻ ദേവൻ തുണച്ചീടേണം
നാരായണൻതൻെറ കഥാ പാരായണം ചെയ്തുകൊണ്ടു
പാരാതെ പറന്നുവരും ശാരികപ്പെണ്ണേ
സാരമാകും പഴം പഞ്ചസാരയും ഭുജിച്ചുകൊണ്ടു
സാരസാക്ഷൻതൻെറ കഥാസാരം ചൊന്നാലും

ശാരികപ്പെണ്ണുതുകേട്ടനേരത്തു സന്തോഷത്തോടെ
പാരിടത്തിലിറങ്ങിവന്നുറച്ചിരുന്നു
പാലും പഴങ്ങളും ഭുജിച്ചാലസ്യങ്ങളെല്ലാം തീൎത്തു
നീലാളിവൎണ്ണൻെറ നല്ല ലീലകൾ ചൊന്നാൻ
ശ്രീമണാളൻ ദുഷ്ടന്മാരാം ഭൂമിപാലന്മാരെക്കൊന്നു
ഭൂമിഭാരമെല്ലാം തീൎത്തു കാമപാലനും
പതിനാറായിരത്തെട്ടു മതിമുഖിമാരുമൊത്തു
മതിമാൻ ദ്വാരകതന്നിലതിമോദേന
പുത്രന്മാരും പൌത്രന്മാരും മിത്രവൎഗ്ഗങ്ങളുമൊത്തു
തത്ര വാണു വസുദേവപുത്രനക്കാലം
നന്ദനന്ദനൻതന്നുടെ നന്ദനന്മാരൊത്തുകൂടി
നന്ദിയോടെ വനം പുക്കു സഞ്ചരിക്കുമ്പോൾ
കാന്തി ചിന്നിച്ചിതറുന്ന കാന്താരത്തിനുള്ളിൽവെച്ചൊ-
രോന്തിനെക്കണ്ടിതു നല്ല ശാന്തചിത്തന്മാർ
കണ്ടകങ്ങൾ നിറഞ്ഞുള്ള കുണ്ടിൽ വീണുഴലുന്നതു
കണ്ടനേരമവൎക്കുള്ളിലിണ്ടലുണ്ടായി
വെള്ളമെങ്കിലതുമൊരു തുള്ളിപോലുമില്ല കുണ്ടി-
നുള്ളിലേററം വലയുന്നു മുള്ളു കൊണ്ടിട്ടും
എന്തുചെയ്തെന്നാലും നോക്കിജ്ജന്തുവിനെക്കേററീടേണ-
മെന്നു ചിന്തിച്ചവരെല്ലാമൊന്നിച്ചുകൂടി
താന്തനായിക്കിടക്കുന്നോരോന്തിനെക്കരേററാൻ ലക്ഷ്മീ-
കാന്തൻെറ പുത്രന്മാർ കുതുകത്തം മറിഞ്ഞു
പലനേരം പലർകൂടിത്തലകുത്തി മറിഞ്ഞിട്ടും
ഫലമില്ലെന്നുറച്ചവർ തിരിച്ചുപോന്നു
ഇച്ഛപോലെ വരാഞ്ഞവരച്ഛനോടങ്ങറിയിച്ചാ-

നച്യുതനന്നേരം നിരൂപിച്ചുനോക്കിനാൻ
കോപമേറും വിപ്രൻതന്റെ ശാപംകൊണ്ടു നൃഗനോന്തു-
രൂപമായിക്കിടക്കുന്നു കൂപത്തിനുള്ളിൽ
എന്നറിഞ്ഞു ഭഗവാനും ചെന്നു കൂപത്തിനന്തികേ
നിന്നുകൊണ്ടു കുണ്ടിലേയ്ക്കായൊന്നു നോക്കിനാൻ
പണ്ടു നൃഗൻ ചെയ്ത ദാനംകൊണ്ടുള്ള പുണ്യങ്ങളെല്ലാം
കൊണ്ടൽവർണ്ണൻതന്റെകൂടെ മണ്ടിവന്നപോൽ
വാരിജാക്ഷൻതന്റെ കരതാരുകൊണ്ടോന്തിനെത്തൊട്ട
നേരമൊരു ചാരുരൂപം പാരാതെ കണ്ടു
ഓന്തുരൂപം വെടിഞ്ഞവൻ കാന്തിയേറുന്നൊരു മഹി-
കാന്തനുടെ രൂപമായി ഹന്ത കാണായി
വിപ്രശാപം തീർന്നു നൃഗനിപ്രകാരം വന്നതെല്ലാ-
മപ്രമേയൻ ഭഗവാന്റെ നൽപ്രഭാവത്താൽ
ഭാസുരാംഗൻ നൃഗൻ പൂർവ്വവാസനകൊണ്ടന്നേരം
വാസുദേവനെ വന്ദിച്ചു വാസവതുല്യൻ
കൊണ്ടൽവർണ്ണൻതന്റെ രൂപം കണ്ടുകണ്ടാനന്ദാമൃതം-
കൊണ്ടുള്ള സാഗരെ മുങ്ങിക്കൊണ്ടാനന്നേരം
ശ്രോത്രാനന്ദം നാരായണസ്തോത്രംകൊണ്ടു ഗാനംചെയ്തു
നേത്രം രണ്ടും മുകുന്ദന്റെ ഗാത്രത്തിൽ മുങ്ങി
സത്വമൂർത്തിഭഗവാനെച്ചിത്തതാരിലുറപ്പിച്ചു
തത്വബോധം വന്നു നൃഗനിത്തരം ചൊന്നാൻ
ജന്മാന്തരങ്ങളിൽച്ചെയ്ത കർമ്മമെല്ലാമടിയനി-
ന്നോർമ്മയുണ്ടെന്നറിഞ്ഞാലും നിർമ്മലമൂർത്തേ!
നൃഗനെന്നാഖ്യയാ മുന്നം നൃപനായിരുന്നു ഞാനും
നൃപതിമാരുടെ ധർമ്മമഖിലം ചെയ്തു

നിത്യകർമ്മങ്ങളൊക്കെയും കൃത്യമായി നടത്തി ഞാൻ
സത്യം വിട്ടു നടക്കുന്ന മർത്ത്യരന്നില്ല
ധൂർത്തന്മാരെയെല്ലാം ശിക്ഷിച്ചാർത്തന്മാരെ രക്ഷിച്ചു ഞാൻ
പാർത്തലത്തിലെല്ലാം ധനം പൂർത്തിയാക്കിനാൻ
ഭൂമിദേവന്മാരെയെല്ലാം സാമോദം സൽക്കരിച്ചു ഞാൻ
ഭൂമിദാനങ്ങളുംചെയ്തു സീമകൂടാതെ
കന്യമാരാം ഭൂദേവന്മാർക്കില്ലം പണിതീർത്തു നൽകി
നെല്ലും പണങ്ങളും വേണ്ടതെല്ലാം നൽകി ഞാൻ
വൻകടങ്ങളെല്ലാം തീർത്തു പെങ്കൊടകൾ കഴിപ്പിച്ചു്
സങ്കടങ്ങളെല്ലാം തീർത്തു നിൻകടാക്ഷത്താൽ
സാദരം ഞാനതുകാലം ഭൂദേവന്മാർക്കായി നിത്യം
ഗോദാനങ്ങൾ തുടങ്ങിനാൻ ഭേദംകൂടാതെ
നിത്യവും പതിനായിരം പൃത്ഥ്വീദേവന്മാർക്കു ദാന-
മത്യന്തമോദേന ഞാനും പ്രത്യേകം ചെയ്തു
ആരണശാപത്തിനുള്ള കാരണവുമെന്നുള്ളത്തിൽ
ധാരണയുണ്ടതും ചൊല്ലാം കാരണമൂർത്തേ!
ഒരു ഭൂമീസുരനു ഞാൻ പരിചോടേകിന പശു
തിരിയേ പോന്നടിയൻെറ പുരിയിൽ വന്നു
അറിയാതെ ഞാനതിനെപ്പരനായിട്ടാനംചെയ്തു
പരമാർത്ഥമെല്ലാം ഭവാനറിയാമല്ലൊ
ഉടമസ്ഥനുടനേ വന്നടിയൻെറ മുന്നിൽ വന്നു
വിടകൊണ്ടതുണർത്തിയ്ക്കാം മടി കൂടാതെ
ഊനം കൂടാതനവധി ദാനംചെയ്യും ഞാനെന്നൊരു
മേനിയുണ്ടു നിനക്കതും ഞാനറിയുന്നു
അതിനുള്ള കൌശലങ്ങൾ മതികൊണ്ടു വിചാരിച്ചി-

ട്ടിതുതന്നെ തരമെന്നുമുരച്ചു നീയും
ഒരു ഗോവിനെക്കൊണ്ടു നീ കുറയാതായിരം ദാനം
പരിചോടേ കഴിക്കുവാനൊരുങ്ങി നീയും
ആരണന്മാരുടെ ധനം ചോരണം ചെയ്യുന്നാലതി-
നാരുമില്ലാ ചോദിപ്പാനെന്നുരച്ചു നീയും
എന്നീവണ്ണം കേട്ടനേരം ചെന്നു മറ്റേ ദ്വിജൻതന്റെ
മുന്നിൽ നിന്നു വണങ്ങി ഞാനൊന്നു യാചിച്ചു
അറിയാതെ ഞാൻ ചെയ്തുള്ളോരപരാധങ്ങളൊക്കെയും
പരമാത്ഥമറിഞ്ഞു നീ പൊറുത്തീടേണം
പരനായിട്ടാനംചെയ്ത പശുവിനെബ്ഭവാനും ഞാ-
നറിയാതെ ദാനംചെയ്യുന്നറിഞ്ഞീടേണം
അതുമൂലമെനിക്കിന്നീപ്പശുവിനെത്തന്നീടേണം
പതിനായ്യായിരം പശു പകരം തരാം
എന്നു കേട്ട വിപ്രൻ ചൊന്നാനൊന്നുമാത്രം മതി നമു-
ക്കന്ന്യനായിക്കൊടുത്താലും പിന്നെയൊക്കെയും
എന്നതു കേട്ടടിയനുമന്ന്യനേയും വണങ്ങിനാ-
നന്ന്യനും സമ്മതിക്കാഞ്ഞു ഖിന്നനായി ഞാൻ
എന്തുതന്നെ പറഞ്ഞാലുമന്തണന്മാക്കൊരു ഭേദ-
മന്തരംഗത്തിലില്ലതുമെന്നുടെ കമ്മം
താപത്തെക്കൈക്കൊണ്ടു ഞാനും കോപത്തെക്കൈക്കൊ
ശാപത്തെ നൽകിനാനപ്പോളാപത്തും വന്നു (ണ്ടുവിപ്രൻ
താന്താൻ ചെയ്ത കമ്മമെല്ലാം താന്താനനുഭവിക്കേണം
കാന്താരെ ഞാനൊരു കുണ്ടിലോന്തായി വീണു
ആരണശാപത്തിനുള്ള കാരണമിങ്ങിനെ നൃഗൻ
കാരണമൂത്തിയോടെല്ലാം പാരാതേ ചൊല്ലി

നന്ദനന്ദനൻതന്നേയും നന്ദനന്മാരേയും നൃഗൻ
വന്ദിച്ചു യാത്രയും ചൊല്ലി മന്ദം ഗമിച്ചു
സുന്ദരാംഗൻ വാസുദേവനിന്ദിരാവല്ലഭൻ കൃഷ്ണൻ
നന്ദനന്മാരോടും തന്റെ മന്ദിരം പുക്കു.
തത്തയുമിത്തരം പുരുഷോത്തമചരിത്രമല്പം
സത്വരം പറഞ്ഞുകൊണ്ടു പറന്നുപോയി
അതുലശ്രീയെഴും മാടക്ഷിതിതന്നിൽ ഭരണിനാ-
ളതിമോദമവതരിച്ചൊരു ഭൂപാലൻ
കരുണാവാരിധി ധീരൻ വരുണാവാസഗംഭീരൻ
ധരണിപാലകനൊന്നോടരുളിച്ചെയ്തു
ബോട്ടിലെഴുന്നെള്ളുന്നേരം പാട്ടുപാടീടുവാൻ വഞ്ചി-
പ്പാട്ടുണ്ടാക്കേണമെന്നു ഞാൻ കേട്ടിട്ടുണ്ടാക്കി
ഇതിനുള്ള കുററമെല്ലാം മതിമാന്മാർ പൊറുക്കേണ-
മതിനു ഞാനൊന്നു വേറെ വണങ്ങിടുന്നേൻ.

നൃഗമോക്ഷം സമാപ്തം.



# ശ്രീകൃഷ്ണദൂതു്.

## പാനപ്പാട്ടു്.

### ഒന്നാം പാദം.

ഗുരുനാഥനും വാണിയും നമ്മുടെ
ഗുരുമന്ദിരേ മേവുന്ന കൃഷ്ണനും
പുരകാനനം തന്നിലമരുന്ന
പുരവൈരിയുമെൻ ഗണനാഥനും
ഗൌരവത്തോടെ ചേപ്പിൽ വിളങ്ങുന്ന
ഗൌരിദേവിയും ദക്ഷിണാമൂർത്തിയും
ഭാരതംകൊണ്ടു പാനയായ് ചൊല്ലുവാൻ
പാരമിന്നു തുണച്ചരുളേണമേ
ബന്ധുരാംഗൻ വസുദേവനന്ദനൻ
ബന്ധമോചനൻ പണ്ടൊരു കാലത്തു
ബന്ധുവായ വിരാടന്റെ മന്ദിരേ
ബന്ധമെന്നിയെ വാഴും ദശാന്തരേ
അന്ധനായ ധൃതരാഷ്ട്രൻതന്നോടു
സന്ധിചെയ്തു വരേണമെന്നിങ്ങിനെ
കുന്തിപുത്രന്മാരൊന്നിച്ചു കൃഷ്ണന്റെ
അന്തികേ ചെന്നുണർത്തിച്ചു കാരണാൽ
ദന്തിമന്ദിരേ ചെന്നു നൃപേന്ദ്രന്റെ
ചിന്തിതങ്ങളറിഞ്ഞിങ്ങു പോരുവാൻ
ചെന്താർമാനിനീകാന്തനൊരു ദിനം

സന്തോഷത്തോടെ യാത്ര പറഞ്ഞുടൻ
അന്തകാരനാം സാത്യകി തന്നോടു-
മന്തണരോടും കൂടിപ്പുറപ്പെട്ടു
വിശ്വത്തിങ്കൽ പ്രസിദ്ധനായുള്ളോരു
വിശ്വകർമ്മാവു നിർമ്മിച്ചിരിക്കുന്ന
വിശ്വമോഹനമായ രഥംതന്നിൽ
വിശ്വനാഥനെഴുന്നള്ളുന്നേരത്തു
അശ്വവൃന്ദങ്ങളാനപ്പടകളും
അശ്വയുക്തങ്ങളായ രഥങ്ങളും
വിശ്വാസം പൂണ്ടു വൃഷ്ണിവരന്മാരും
വിശ്വമെല്ലാം നിറഞ്ഞു പുറപ്പെട്ടു
സോമബിംബത്തോടൊത്ത കുടകളും
കോമളങ്ങളായുള്ള തഴകളും
ചാമരങ്ങളുമാലവട്ടങ്ങളും
സീമകൂടാതെ കാണായിതന്നേരം
ഹേമപർവ്വതംതന്നിൽ വിളങ്ങുന്ന
ശ്യാമളനായ രത്നം കണക്കിനെ
കാമഗമായ തേരിൽ വിളങ്ങുന്ന
കോമളാംഗനാം കൃഷ്ണനെക്കണ്ടപ്പോൾ
മാമുനിമാരും ഭൂസുരവൃന്ദവും
സാമഗാനങ്ങൾ ചെയ്തു നമിക്കയും
വാമലോചനമാരും വിരവോടെ
വാമനൻതന്നെ കണ്ടു സുഖിക്കയും
രാമ രാമ മുകുന്ദ ജനാർദ്ദന
രാമസോദര കൃഷ്ണ ജയ ജയ

ആമോദംപൂണ്ടു ഭക്തന്മാരിവണ്ണം
നാമകീൎത്തനം ചെയ്യുന്ന ഘോഷവും
നീരദധ്വനിപോലെ മുഴങ്ങുന്ന
നീരജാക്ഷന്റെ ശംഖധ്വനികളും
വൈരിവൃന്ദങ്ങൾ ഞെട്ടുമാറുള്ളൊരു
ഭൈരവമായ ഭേരീനിനാദവും
ധരണീതലമെല്ലാം പരന്നങ്ങു
സുരലോകത്തു ചെന്നു മുഴങ്ങിനാർ
കാരണാത്മാവു താനുമതുനേരം
സ്വൈരമോടെ വൃകസ്ഥലം പ്രാപിച്ചു
ധരണീസുരന്മാരുടെ സല്ക്കാരം
അരവിന്ദനയനനും കൈക്കൊണ്ടു
ആരണാലയമെല്ലാം കടന്നങ്ങു
വാരണപുരേ ചെല്ലുന്ന നേരത്തു
പുരുഷോത്തമന്റെ വരവതു
പുരവാസികൾ ചെന്നങ്ങറിയിച്ചു
നരവീരന്മാരായ കുരുക്കളും
നരകാന്തകൻ വന്നതറിഞ്ഞുടൻ
പരിചോടെയെതിരേറ്റു മാനിച്ചു
പരിതോഷേണ കൂടി നടകൊണ്ടു
ധൃതിമാനായ കൃഷ്ണനവരോടും
ധൃതരാഷ്ട്രസമീപം പ്രവേശിച്ചു
അതുനേരം നൃപതിയെഴുനീറ്റു
അതിമാനുഷമൂൎത്തിയെ പൂജിച്ചു
അതിമോഹനമായ മഹാസനേ

മതിമോദമിരുത്തി വഴിപോലെ
കൃതകൃത്യനെന്നോൎത്തു മഹീപതി
കുതുകേന കുശലങ്ങൾ ചോദിച്ചു
അതുകേട്ടു തെളിഞ്ഞു ഭഗവാനും
ധൃതരാഷ്ട്രനോടേവമരുൾ ചെയ്തു
താതസോദരി തന്നേയും വന്ദിച്ചു
പ്രീതനായിട്ടു നാളെ ഞാൻ വന്നിങ്ങു
ജ്ഞാനിയാകുന്ന പാൎത്ഥന്റെ വാഞ്ഛിതം
നീതിയോടെ ഭവാനോടു ചൊല്ലിടാം
എന്നീവണ്ണമരുൾചെയ്തു വേഗേന
പന്നഗാസനൻതാനുമെഴുന്നെള്ളി
ഖിന്നത പൂണ്ടു വാഴുന്ന കുന്തിയെ
വന്ദനം ചെയ്തു നിന്നോരനന്തരം
സുന്ദരാകൃതി പൂണ്ട മുകുന്ദന്റെ
ചന്ദ്രബിംബത്തോടൊത്ത തിരുമുഖം
നന്ദിയോടവൾ കണ്ടു സുഖം പൂണ്ടു
മന്ദഭാവേന ചൊല്ലിത്തുടങ്ങിനാൾ
ഇന്ദിരാപതേ നാഥ ഭവാനെന്റെ
നന്ദനന്മാരെ രക്ഷിച്ചുകൊള്ളുക
നിന്നുടെ കൃപയുണ്ടെന്നുറച്ചു ഞാൻ
വന്നതെല്ലാം സഹിച്ചു വസിക്കുന്നു
ദുൎന്നയംകൊണ്ടു പണ്ടു സുയോധനൻ
എന്നുടെ സുതന്മാരേയും വഞ്ചിച്ചു
നിന്ദിച്ചുംപോടു കാട്ടിലയച്ചതും
സുന്ദരാകൃതേ നീയുമറിഞ്ഞല്ലൊ

ധന്യരായ സുതന്മാരോടൊത്തു ഞാ-
നെന്നൊരു കാലം വാഴുന്നു ദൈവമേ
എന്നീവണ്ണം പറഞ്ഞു കരയുമ്പോ-
ളിന്ദ്രസോദരനേവമരുൾചെയ്തു
ദൈന്യമാശു കളക മനോഹരേ
മാന്യരായ സുതന്മാരെയോക്കെടോ
ഇന്നു നമ്മുടെ ഫൽഗുനൻ കോപിച്ചാ-
ലിന്ദുശേഖരൻപോലും ഭയപ്പെടും
മന്നിടങ്ങളഖിലം ജയിപ്പതി-
നുന്നതനായ ഭീമനും പോരുമേ
എന്നതുകൊണ്ടു ഗാന്ധാരീപുത്രരെ
കൊന്നൊടുക്കുവാനെന്തൊരു വൈഷമ്യം
ഒന്നുകൊണ്ടും വിഷാദിക്ക വേണ്ട നീ
വന്നുകൂടും മനോരഥമാകവേ
നന്ദനന്ദനൻ ദുഃഖങ്ങളീവണ്ണം
നന്ദിയോടെ പറഞ്ഞു കളഞ്ഞുടൻ
പാൎത്ഥിവന്മാരെക്കൊണ്ടു നിറഞ്ഞുള്ള
ധാൎത്തരാഷ്ട്രസഭാന്തരം പ്രാപിച്ചു
സത്തമനായ കൃഷ്ണനെ കണ്ടപ്പോ-
ളുത്ഥാനംചെയ്തു കൌരവനന്ദനൻ
ഉത്തമാസനം നൽകി വിരവോടെ
സത്വരം ബഹുമാനിച്ചിരുത്തിനാൻ
ചിത്തമോദേന തങ്ങളിലോരോരോ
വൃത്താന്തങ്ങൾ പറഞ്ഞോരനന്തരം
മൎത്ത്യരൂപം ധരിച്ചോരു കൃഷ്ണനോ-

ടിത്ഥമൊന്നു പറഞ്ഞു സുയോധനൻ
സാത്വതാധിപനായ ഭവാനിന്നു
സാത്യകിയോടുമന്ത്രണന്മാരോടും
അത്തലെല്ലാമൊഴിച്ചു വിരവോടെ
അത്താഴം കഴിച്ചിങ്ങു വസിച്ചാലും
ഇത്തരമുരചെയ്തതു കേട്ടതി-
നുത്തരമരുൾചെയ്തു ജഗന്നാഥൻ
പാൎത്ഥന്മാരെന്റെ പ്രാണങ്ങളെന്നതും
തീൎത്തുചൊല്ലീടാമില്ലൊരു സംശയം
ധാൎത്തരാഷ്ട്രനീ വഞ്ചിച്ചവരുടെ
പാൎത്ഥലത്തെയടക്കിയതോൎക്കുമ്പോൾ
ശത്രുവല്ലയോ നീയിന്നു നമ്മുടെ
മിത്രമല്ലെന്നുറയ്ക്കുന്നു ഞാനഹോ
ശത്രു നല്ലൊരു ഭോജനം തന്നാലും
ചിത്രമല്ലെന്നു വിശ്രുതമല്ലയോ
ഇത്രമാത്രമല്ലാദരവില്ലെന്നും
ക്ഷത്രിയാത്മജന്താനുമറികയാൽ
അത്ര നിന്നു ഗമിക്കുന്നു നമ്മുടെ
മിത്രമായ വിദുരന്റെ മന്ദിരേ
പത്രവാഹനനേവമരുൾചെയ്തു
തത്രനിന്നു ഗമിച്ചു തെളിവോടെ
ഗാത്രശോഭകൊണ്ടെല്ലാ ജനങ്ങൾക്കും
നേത്രാനന്ദം വരുത്തി നടകൊണ്ടു
സ്വൈരമോടെ വിദുരന്റെ സന്നിധൌ
സാരസേക്ഷണൻ ചെന്നോരനന്തരം

തരുണാംബുദസന്നിഭമായൊരു
തിരുമേനിയെ കണ്ടു വിദുരനും
പരമാനന്ദം പൂണ്ടു വിധിപോലെ
പരമാത്മാവുതന്നെയും പൂജിച്ചു
പരിചോടെ കുശലങ്ങൾ ചോദിച്ചു
പരമാന്നവും മോദേന നൽകിനാൻ
ആദരേണ കൊടുത്തോരു ഭോജനം
ആദിനായകൻ കയ്ക്കൊണ്ടു രാത്രിയിൽ
മേദിനീസുരന്മാരോടൊരുമിച്ചു
മോദമോടെ ഭുജിച്ചോരു നേരത്തു
ബാദരായണപുത്രൻ വിദുരനും
പാദസേവനം ചെയ്തിട്ടുണർത്തിച്ചു
മേദിനീപതേ കൃഷ്ണ ഭവാനിന്നു
സാദരമെഴുന്നെള്ളുകകാരണാൽ
ഖേദമെല്ലാമകന്നു വഴിപോലെ
മോദമാശു വളരുന്നു മാനസേ
വേദമായതും വേദജ്ഞനായതും
വേദിതവ്യമായുള്ളോരു വസ്തുവും
യാദവേന്ദ്ര ഭവാനെന്നു നിത്യവും
വേദവാദികൾ ഘോഷിച്ചു ചൊല്ലുന്നു
അന്തകാന്തകനിന്ദ്രൻ വിരിഞ്ചനും
ചെന്താർമാനിനിതാനും ഭജിക്കുന്ന
നിന്തിരുവടി തന്റെ പാദാംബുജം
സന്തതം മമ ചിത്തേ വിളങ്ങേണം
അന്ധതകൊണ്ടു ചെയ്യുന്നതൊക്കെയും

ആന്തകേശ സഹിച്ചരുളേണമേ
ബന്ധുവായ വിദുരന്റെ ഭാഷിതം
ബന്ധനാശനനിങ്ങിനെ കേട്ടപ്പോൾ
സന്തോഷം പൂണ്ടു മാനിച്ചവനോടും
സന്തതം പല ധൎമ്മം നിരൂപിച്ചു
കുന്തിപുത്രനു രാജ്യം കൊടുപ്പിച്ചു
സന്താപങ്ങളൊഴിപ്പാനുപായവും
ചിന്തിച്ചോരോരോ മാൎഗ്ഗമുരചെയ്തു
ചന്തമോടെ ശയിച്ചോരനന്തരം
ബന്ധുരമായ ശീതാംശുമണ്ഡലം
സിന്ധുതന്നിൽ പതിച്ചോരു നേരത്തു
കാന്തനില്ലാത്ത നാരിജനംപോലെ
കാന്തികൂടാതെ തീൎന്നു കുമുദിനി
കാന്തമായുള്ള നക്ഷത്രശോഭയും
ശാന്തമായ്വന്നു സൂൎയ്യപ്രഭകൊണ്ടു
സ്വാന്തമോദേന പത്മസമൂഹവും
കാന്തിയോടെ വിരിഞ്ഞു തുടങ്ങിനാർ
ആന്തം കൂടാതെ മോദിച്ചു പക്ഷിക
ളന്തരിക്ഷം നിറഞ്ഞു പുറപ്പെട്ടു
അന്ധകാരം കുറഞ്ഞു വഴിപോലെ
സന്ധ്യാവന്ദനകാലവും വന്നുതേ

ഒന്നാം പാദം സമാപ്തം.

—:*:—

രണ്ടാം പാദം.

ധാത്രീപാലകനായ ജനാൎദ്ദനൻ

രാത്രിശേഷം കഴിഞ്ഞതറിഞ്ഞപ്പോൾ
ശ്രോത്രിയന്മാരോടൊന്നിച്ചു തന്നുടെ
ഗാത്രശുദ്ധി വരുത്തി വഴിപോലെ
മിത്രദേവനെ വന്ദിച്ചനന്തരം
മിത്രമായ വിദുരനുമൊന്നിച്ചു
ചിത്രഭാനുപ്രകാശമായുള്ളോരു
ചിത്രമായ കിരീടം ധരിച്ചുടൻ
ഛത്രചാമരഭൂഷിതനായവൻ
തത്രനിന്നു പുറപ്പെട്ടു വൈകാതെ
ശത്രുതാപനമായ രഥംതന്നി-
ലെത്രചിത്രമെഴുന്നള്ളി നിന്നപ്പോൾ
തുംഗമായ കൊടിതന്നിലേററവും
ഭംഗിപൂണ്ടു ഗരുഡനും വന്നുടൻ
മംഗലമായ ഭാസ്കരബിംബത്തോ-
ടംഗസംഗമം ചെയ്തു വിളങ്ങിനാൻ
അംഗജനു സമാനൻ സുയോധനൻ
അംഗരാജനോടൊന്നിച്ചതുനേരം
ഭംഗമെന്നിയേ കൃഷ്ണനെ കണ്ടഥ
മംഗലമോടെ കൂടെ പുറപ്പെട്ടു
ധീരധീരനാം സാത്യകിവീരനും
ശൂരരായ ഭടന്മാരുമൊന്നിച്ചു
വൈരികൾക്കു ഭീതി ജനിപ്പിച്ചു
സൈരമോടെ പുറപ്പെട്ടു ചെന്നുതേ
ദാരുകനും തെളിഞ്ഞുടനന്നേരം
തേരു നന്നായ്തെളിച്ചോരനന്തരം

വാരിജേക്ഷണൻ ശംഖും വിളിച്ചങ്ങു
പാരിലെല്ലാം മുഴക്കി നിനദങ്ങൾ
പൌരവന്മാരോടൊന്നിച്ചു ചെന്നുടൻ
കൌരവേന്ദ്രന്റെ മന്ദിരം പ്രാപിച്ചു
ചാരുശോഭ കലൎന്ന സഭതന്നിൽ
കാരുണ്യാംബുധി ചെല്ലുന്ന നേരത്തു
കുരുവൃദ്ധരോടൊത്തു ധൃതരാഷ്ട്ര-
നരുവേഗമെഴുന്നേറ്റു മോദേന
പരമാനന്ദമൂൎത്തിയെ പൂജിച്ചു
പരമാസനം തന്നിലിരുത്തിനാൻ
നാരദാദിമുനികളുമൊന്നിച്ചു
നീരജാക്ഷനെക്കണ്ടു വണങ്ങുവാൻ
പാരമുള്ളിൽ കുതൂഹലം പൂണ്ടങ്ങു
വാരണപുരം പ്രാപിച്ചതുനേരം
ഇന്ദുവംശശിഖാമണി ഭീഷ്മനും
മന്ദിരംതന്നിൽ വന്ന മുനികളെ
വന്ദിച്ചാശു വിധിപോലെ പൂജിച്ചു
നന്ദിച്ചാസനസല്ക്കാരം ചെയ്തുതേ
നന്ദനന്ദനനായ മുകുന്ദന്റെ
മന്ദഹാസം കലൎന്ന മുഖാംബുജം
നന്ദിപൂണ്ടങ്ങു കണ്ടുടൻ മാമുനി-
വൃന്ദമേററം തെളിഞ്ഞു വസിച്ചുതേ
തണ്ടാർമാനിനികാന്തനുമന്നേരം
കൊണ്ടാടീട്ടു നൃപനോടരുൾചെയ്തു
പണ്ടു പണ്ടു ഭവാനുടെ വംശത്തി-

ലുണ്ടായ്വന്ന നൃപന്മാരശേഷവും
കുണ്ഠഭാവം വെടിഞ്ഞങ്ങു തങ്ങളിൽ
ശണ്ഠകൂടാതെ രാജ്യങ്ങൾ രക്ഷിച്ചു
രണ്ടെന്നുള്ളൊരു ഭാവമുപേക്ഷിച്ചു-
കൊണ്ടുവാണതു വിശ്രുതമല്ലയോ
ദുൎമ്മദംകൊണ്ടു നിന്റെ സുതനിന്നു
നിൎമ്മാദനായ ധൎമ്മജനൊന്നിച്ചു
ധൎമ്മമെന്നിയേ ചൂതു കളിക്കയാൽ
ധൎമ്മരാജൻ പരാജിതനായപ്പോൾ
മൎമ്മഭേദങ്ങളായുള്ള വാക്യങ്ങൾ
ദുൎമ്മുഖനും പറഞ്ഞതു കേട്ടടൻ
കൎമ്മപാകമിതെന്നു വിചാരിച്ചു
നിൎമ്മലാംഗനാം പാണ്ഡവപുംഗവൻ
മാനിനീമണി പാഞ്ചാലിതന്നോടും
മാനമുള്ള സഹജരുമൊന്നിച്ച്
ആനനം മറച്ചാനന്ദഹീനനായ്
കാനനംതന്നിൽ ചെന്നങ്ങകംപുക്കു
സ്നാനതൎപ്പണം ചെയ്തു വിധിപോലെ
പാനഭോജനമെല്ലാമുപേക്ഷിച്ചു
ദീനബന്ധുവെന്നാകിലും ധൎമ്മജൻ
ദീനനായിച്ചമഞ്ഞു നടകൊണ്ടു
മാനസംതന്നിലീശനെദ്ധ്യാനിച്ചു
മൌനമോടെ സമയം കഴിച്ചവൻ
മാനവേന്ദ്രനാം മാത്സ്യനെ പ്രാപിച്ചു
മാനമെന്നിയെ വാണതറിഞ്ഞല്ലോ

ഖിന്നനായവൻ നിന്നെയും മാനിച്ചു
വന്ന ദുഃഖങ്ങളെല്ലാം സഹിക്കുന്നു
മന്നിലെല്ലാ ജനങ്ങളിതുകൊണ്ടു
നിന്നെക്കൂടി കുറവു പറയുന്നു
എന്നതുകൊണ്ടു താമസംകൂടാതെ
മന്നവേന്ദ്രനാം ധർമ്മതനൂജനേ
ഇന്നുതന്നെ വരുത്തി നീ രാജ്യത്തി-
ലൊന്നു പാതി കൊടുത്തവനൊന്നിച്ച്
ഇക്ഷിതിതലമെല്ലാം വഴിപോലെ
രക്ഷിച്ചീടുകവേണം മഹാമതേ
പക്ഷിവാഹനൻ സാമങ്ങളിങ്ങിനെ
പക്ഷപാതങ്ങൾ കൂടാതെ ചൊന്നപ്പോൾ
അക്ഷിതിശതനയൻ സുയോധനൻ
അക്ഷികളുമുരുട്ടി മിഴിച്ചുടൻ
അക്ഷരനായ കൃഷ്ണനോടായവ-
നക്ഷണമുരചെയ്തുതുടങ്ങിനാൻ
കൊണ്ടൽവർണ്ണ ഭവാനിന്നു ഞങ്ങളെ-
ക്കൊണ്ടു ദൂഷണമെന്തിനു ചൊല്ലുന്നു
പണ്ടു കുന്തി വനത്തിൽ വസിക്കുമ്പോ-
ളിണ്ടൽ പൂണ്ടൊരു പാണ്ഡുനൃപേന്ദ്രനെ
ചെണ്ടകൊട്ടിച്ചു തെണ്ടി നടന്നവൾ
കണ്ടവരോടങ്ങൊത്തു രമിക്കയാൽ
ഉണ്ടാകുന്ന സുതന്മാർക്കു രാജ്യത്തി-
ലുണ്ടായീടുമോ സംബന്ധമല്പവും
വാട്ടമെന്നിയെ നമ്മുടെ ഭാഷിതം

കേട്ടുകൊള്ളുക യാദവപുംഗവ
നാട്ടിലിന്നൊരു സൂചിപഴുതു ഞാൻ
ചേട്ടകൾക്കു കൊടുക്കുന്നതില്ലഹോ
കൂട്ടത്തോടെ പുറപ്പെട്ടു പാൎത്ഥന്മാർ
കാട്ടിലഞ്ചു നടന്നു കഴിയേണം
നാട്ടിലെന്തൊന്നും കണ്ടാലവൎക്കൊരു
കോട്ടമിങ്ങു വരുത്തും സുയോധനൻ
ഇത്തരം പല വാക്കു പറഞ്ഞവൻ
ചിത്തകോപേന വാഴുന്ന നേരത്തു
ഉത്തമനായ കൃഷ്ണനും കോപമോ-
ടുത്തരമരുൾചെയ്തുതുടങ്ങിനാൻ
പാൎത്ഥനായ യുധിഷ്ഠിരനല്ലാതെ
പാൎത്ഥിവേന്ദ്രത്വമുണ്ടോ നിനക്കിന്നു
പാൎത്ഥന്മാരുടെ വിക്രമമൊക്കയും
പാൎത്തറിയാതേ നിന്ദിക്ക വേണ്ടെടോ
പല്ലവാധരി പാഞ്ചാലിതന്നുടെ
ചൊല്ലെഴുന്ന സ്വയംവരേ ഫല്ഗുനൻ
വില്ലെടുത്തു കുലച്ചങ്ങു ലാക്കിനെ
നല്ലവണ്ണം മുറിച്ചു പതിപ്പിച്ചു
മല്ലലോചനതന്നെയും കൈക്കൊണ്ടു
മെല്ലെമെല്ലേ നടന്നോരു നേരത്തു
കല്യനായോരു നിന്നുടെ കൎണ്ണനും
ശല്യരാദികളെല്ലാമൊരുമിച്ചു
നില്ലുനില്ലെന്നു ചൊല്ലിയടുത്തപ്പോൾ
ശല്യജാതം പ്രയോഗിച്ചു വൈകാതെ

അല്ലലേറം വരുത്തി ധനഞ്ജയ-
നുല്ലാസത്തോടെ പോയതുമോക്കടോ
ഖാണ്ഡവപ്രസ്ഥംതന്നിൽ വസിക്കുമ്പോൾ
ഖാണ്ഡവദാഹേ വന്ന സുരേന്ദ്രനെ
ഗാണ്ഡീവംകൊണ്ടു മണ്ടിച്ചയച്ചതും
പാണ്ഡവനായ ഫൽഗുനനല്ലയോ
കുണ്ഡലീധരൻ തന്നൊടു പോർചെയ്തു
ദണ്ഡമെന്നിയേ ബാണം ലഭിച്ചതും
വിണ്ണവർപുരേ വാഴുന്ന കാലത്തു
ചണ്ഡരായുള്ള ദൈത്യരെക്കൊന്നതും
ഘോഷയാത്രയിൽ ഗന്ധർവ്വരാജനും
രോഷത്തോടെ ഭവാനെ പിടിച്ചുടൻ
പോഷണഞ്ചെയ്തു ബന്ധിച്ചുകൊണ്ടവൻ
ഘോഷത്തോടെ പുറപ്പെട്ടനേരത്തു
ഏഷണി പറഞ്ഞീടുന്ന കർണ്ണനും
തോഷമെന്നിയേ മണ്ടിത്തിരിച്ചപ്പോൾ
ഭീഷണനായ പാർത്ഥന്റെ വിക്രമം
ഭോഷനായ ഭവാനും മറന്നിതോ
ദുർജ്ജനങ്ങളായിടുന്ന നിങ്ങളും
അർജ്ജുനനോടിതുകാലമാഹവേ
നിർജ്ജിതരായി മാത്സ്യന്റെ ഗോക്കളെ
വർജ്ജിച്ചുടൻ നടന്നതുമോക്കടോ
അർജ്ജുനന്റെ പരാക്രമമോക്കുമ്പോൾ
നിർജ്ജരേന്ദ്രനും ഭീതി ജനിച്ചിടും
ദുർജ്ജയന്മാരാം പാണ്ഡവന്മാരെ നീ

ത്ജ്ജനങ്ങചെയ്യതെത്രയുമത്ഭുതം
കുന്തിപുത്രനായീടുന്ന ഭീമനും
അന്തംകൂടാതെ ചെയ്ത പരാക്രമം
എന്തിനിന്നു ഞാൻ ചൊല്ലുന്നതൊക്കെയും
ചിന്തിച്ചാലങ്ങു തോന്നിടും വൈകാതെ
അന്തകാത്മജൻതന്നോടു സന്ധിച്ചു
സന്തതം വസിച്ചീടുക നല്ലതു
സ്വാന്തരംഗത്തിൽ ബോധിച്ചതില്ലെങ്കി-
ലന്ത്യകാലമടുത്തു സുയോധന
കുന്തീപുത്രൻ ധനഞ്ജയൻ കോപിച്ചു
ചന്തമോടങ്ങു നമ്മോടൊരുമിച്ചു
അന്തികേ ചെന്നു കണ്ണനെക്കൊണ്ടട-
നന്തകൻെറ പരാക്രമം കാട്ടീടും
നിദ്രകൂടാതെ കോപിച്ചിരിക്കുന്ന
രുദ്രതുല്യപരാക്രമൻ ഭീമനും
വിദ്രുതം വന്നു സൈന്യം തകർത്തി-
ക്ഷുദ്രനാരെ യരു ദുശ്ശാസനനോടും
വിഗ്രഹം ചെയ്തു മർദ്ദിച്ചവരുടെ
വിഗ്രഹം പിളന്നാശു കരംകൊണ്ടു
വിഗ്രമെന്നിയെ ചോരകുടിച്ചവ-
നുഗ്രരൂപം ധരിച്ചു ഗദയുമായ്
അഗ്രേ വന്നു ഭവാനെയും വൈകാതെ
നിഗ്രഹിച്ചിടുമില്ലൊരു സംശയം
അന്നു വന്ന നൃപന്മാരശേഷവു-
മൊന്നിച്ചാശു നശിച്ചിടും നിർണ്ണയം

എന്നിവണ്ണമരുൾചെയ്ത വാക്കുകൾ
മന്നവേന്ദ്രനും കേട്ടു ഭയപ്പെട്ടു
ധന്യരായ മുനികളുമൊന്നിച്ചു
ഖിന്നനായിട്ടു താനും പറഞ്ഞുതേ
മാന്യനായ മുകുന്ദനോടിന്നു നീ
ചൊന്നവാക്കുകൾ നല്ലതല്ലേതുമേ
അൎദ്ധരാജ്യം കൊടുപ്പാൻ മടിയെങ്കിൽ
വൎദ്ധിച്ചീടും കലഹങ്ങളേറ്റവും
ക്രുദ്ധരായിട്ടു പാൎത്ഥന്മാർ വന്നിങ്ങു
യുദ്ധംചെയ്തു വിനാശം വരുത്തിടും
സ്പൎദ്ധകൊണ്ടുള്ള ദോഷങ്ങളൊക്കയും
ബുദ്ധികൊണ്ടു വിചാരിച്ചറിഞ്ഞു നീ
ശുദ്ധനാകുന്ന പാൎത്ഥനു രാജ്യവു-
മൎദ്ധിച്ചങ്ങുകൊടുത്തു വിരവോടെ
വൃദ്ധന്മാരായ ഞങ്ങളുമൊന്നിച്ചു
വൃദ്ധിപൂണ്ടുള്ള രാജ്യങ്ങൾ രക്ഷിച്ചു
നിൎദ്ധനന്മാൎക്കു ദാനങ്ങൾ ചെയ്തിങ്ങു
ബദ്ധമോദം വസിക്കുക വേണമേ
അൎത്ഥകാമങ്ങളേറ്റവും മോഹിച്ചു
വ്യൎത്ഥമാക്കിക്കളകൊല്ല ജീവിതം
ഇത്ഥമെല്ലാം പറഞ്ഞതു കേട്ടപ്പോ-
ളുത്ഥാനംചെയ്തു കോപിച്ചു കൌരവൻ
സത്വരം നിജബന്ധുക്കളൊന്നിച്ചു
പത്തനാന്തന്നിൽ ചെന്നു വിചാരിച്ചു
അത്തൽ പൂണ്ടു വസിക്കുന്ന നേരത്തു

ചിത്തമോഹേന മാതുലൻ ചൊല്ലിനാൻ
സന്ധിമോഹിച്ചവന്നോരുമാധവ-
നന്ധനേയും പറഞ്ഞു ഫലിപ്പിച്ചു
ബന്ധുവർഗ്ഗങ്ങളൊന്നിച്ചു നമ്മെയും
ബന്ധിപ്പാനിങ്ങു വന്നിട്ടും മുന്നമേ
ബന്ധുരാംഗനായീടുമവനേയും
ബന്ധിച്ചീടേണമെന്നു പറഞ്ഞപ്പോൾ
അന്ധരായിട്ടു ബോധിച്ചവരെല്ലാ-
മന്തകേശൻെറ വിക്രമമോർക്കാതെ
പാശഹസ്തന്മാരായിട്ടു ചെല്ലുമ്പോ-
ളാശു കണ്ടങ്ങു സാത്യകി കോപിച്ചു
കേശവൻെറ സമീപം പ്രവേശിച്ചു
ക്ലേശമെന്നിയെ ചൊല്ലിത്തുടങ്ങിനാൻ
പശുബുദ്ധികളായ കുരുക്കളും
പശുപാലനെന്നോർത്തു ഭവാനെയും
പാശംകൊണ്ടു പിടിച്ചിങ്ങു ബന്ധിപ്പാ-
നാശയോടെ വരുന്നുണ്ടു കേശവ
സത്യകവാക്യം ചൊന്നതു കേട്ടങ്ങു
സത്യരൂപനും കോപിച്ചനേരത്തു
സത്യശീലന്മാരായ നൃപന്മാരും
സത്വഹീനന്മാരായിച്ചമഞ്ഞുതേ
സത്യസന്ധൻ വിദുരനുമന്ധനും
ചിത്തവിഭ്രമം പൂണ്ടു ഗാന്ധാരിയും
മത്തനായ സുയോധനൻതന്നോടു-
മിത്തരം ചില വാക്കു പറഞ്ഞുതേ

കാലകാലൻെറ വിക്രമമുള്ളൊരു
നീലവൎണ്ണനെ ബന്ധിപ്പാനാരുള്ളു
ബാലതകൊണ്ടു നിങ്ങൾ മുകുന്ദൻെറ
ചാലവേ ചെന്നു നിന്നാകിലന്നേരം
ജ്വലിച്ചീടുന്നോരഗ്നിയിൽ ചെന്നുള്ള
ശലഭങ്ങളെപ്പോലെ നശിച്ചിടും
പല വാക്കുകളേവം പറഞ്ഞിട്ടു
ഫലമില്ലാതെ വന്നുഭവിച്ചതേ
മന്ദനായ സുയോധനൻ കോപിച്ചു
മന്ദമെന്നിയേ കണ്ണുനോടൊന്നിച്ചു
തന്നെത്താനും മറന്നു മുകുന്ദൻെറ
സന്നിധിതന്നിൽ ചെന്നോരു നേരത്തു
ഇന്ദുബിംബപ്രകാശനായീടുന്നോ-
രിന്ദ്രസോദരൻ കോപിച്ചു ചൊല്ലിനാൻ
മന്നവാധമ കൌരവനന്ദന
നന്നു നന്നു നീ ഭാവിച്ചതൊക്കയും
ഇന്നു ഞാനൊരു ബന്ധുക്കൾ കൂടാതെ
വന്നതെന്നു നിനയ്ക്കുക വേണ്ടടോ
ഉന്നതരായ പാണ്ഡുസുതന്മാരും
ധന്യരായുള്ള വൃഷ്ണിവീരന്മാരും
എന്നുവേണ്ട സുരന്മാരശേഷവും
ഒന്നിച്ചിങ്ങു വസിയ്ക്കുന്നു കണ്ടാലും
ഇന്ദിരാകാന്തനേവമരുൾചെയ്തു
മന്നിൽനിന്നുടനൊന്നു ഹസിച്ചപ്പോൾ
അന്നു കണ്ടൊരു വിസ്മയമൊക്കയും

പന്നഗേന്ദ്രനും ചൊല്ലാൻ പണിയത്രേ
മിന്നൽക്കൂട്ടങ്ങൾപോലെ സുരന്മാരെ
നന്ദിയോടങ്ങു കണ്ടുതുടങ്ങിനാൻ
പങ്കജേക്ഷണൻതന്റെ നിടിലത്തിൽ
പങ്കജാസനന്തന്നെയും കാണായി
തൻകഴൽക്ക വണങ്ങുന്നവരുടെ
സങ്കടങ്ങളൊഴിച്ചരുളീടുന്ന
ശങ്കരനേയും ശോഭിച്ച മാറത്തു
കിങ്കരന്മാരോടൊന്നിച്ചു കാണായി
ശംക നൽകുന്ന ശംഖചക്രങ്ങളും
തങ്കശോഭ കലന്ന ഗദകളും
പങ്കജങ്ങളും ചാപസമൂഹവും
തിങ്കൾപോലെ വിളങ്ങുമസികളും
തങ്കരങ്ങളിലേററവും കോപിച്ചു
ഹുങ്കാരത്തോടെ തുള്ളുന്ന കാണായി
ദിവ്യരൂപൻ വലംകയ്യിൽനിന്നങ്ങു
സവ്യസാചിയും വന്നതു കാണായി
സവ്യമായ ഭുജമതിൽനിന്നുട-
നവ്യയനായ രാമനെക്കാണായി
ദേവദേവൻ തിരുമുഖത്തിങ്കന്നു
പാവകനും ജ്വലിക്കുന്ന കാണായി
ദേവസംഘവും വിദ്യാധരന്മാരും
ദേവവൈരികളായുള്ള ദൈത്യരും
ധീരനായ യുധിഷ്ഠിരൻ ഭീമനും
വീരനായ യദുപ്രവരന്മാരും

കാരണാത്മാവുതങ്കൽ നിന്നേററവും
ക്രൂരഭാവേന വന്നതു കാണായി
വാരിജേക്ഷണൻ കോപിച്ച നേരത്തു
വാരിരാശി കലങ്ങി മറിഞ്ഞുതേ
സുരവാദ്യങ്ങളേററവും ഘോഷിച്ചു
വിരവോടെ കുസുമങ്ങൾ വഷിച്ചു
കുരുരാജൻെറ ധൈയ്യത്തോടൊന്നിച്ചു
ധരണീതലമേററം കുലുങ്ങിനാൻ
ദുഷ്ടരായ നൃപന്മാരശേഷവും
ദ്രഷ്ടികളുമടഞ്ഞുപോയന്നേരം
നഷ്ടിവന്നിടും ജീവനെന്നോത്തവർ
തുഷ്ടികൂടാതെ പേടിച്ചുനിന്നുതേ
ശിഷ്ടനായോരു സഞ്ജയൻ ദ്രോണനും
ഇഷ്ടനായ വിദുരനും ഭീഷ്മനും
വിഷ്ടപന്തന്നിലുള്ള മുനികളും
തുഷ്ടിയോടെ വണങ്ങി സ്തുതിചെയ്തു
പാഹി പാഹി ഭയങ്കര പാഹിമാം
പാഹി പാഹി കൃപാനിധേ പാഹിമാം
മോഹനനായ നിന്നുടെ മായയാ
മോഹിച്ചീടുന്നു വിശ്വമഖിലവും
അഹമെന്നൊരഭിമാനം കൊണ്ടു നിൻ
മഹിമാനമറിയാതെ ഞങ്ങളും
ബാഹു ദുഷ്കൃതം ചെയ്യുന്നതൊക്കയും
ബാഹുകൃപാ സഹിച്ചരുളേണമേ
അഹിരൂപം ധരിച്ചു ജഗത്തിനെ

വഹിച്ചിടുന്ന നാഥ ഭവാനിന്നു
ദഹിച്ചീടൊല്ല ലോകമിതുമൂലം
സഹിച്ചീടുക കോപം നമോസ്തു തേ
ഇത്ഥമെല്ലാം സ്തുതിക്കുന്ന ഘോഷങ്ങൾ
സത്വരമങ്ങു കേട്ടു ധൃതരാഷ്ട്രർ
നിത്യനായ മുകുന്ദനെ കാണ്മതി-
നുൾത്തളിരിങ്കൽ കാമിക്കുകാരണാൽ
സത്തമനായ കൃഷ്ണൻ തെളിഞ്ഞുട-
നുത്തമമായ നേത്രം കൊടുത്തപ്പോൾ
അത്തലെല്ലാമകന്നു ജനേശ്വരൻ
ചിത്തമോദേന കണ്ടു സ്തുതിച്ചുതേ
ആദിനാഥ ജഗന്നാഥ പാലയ
യാദവേന്ദ്രശിഖാമണേ പാലയ
ആദരം പൂണ്ടു ഞാനും ഭവാനുടെ
പാദപത്മങ്ങൾ കണ്ടു കൃതാൎത്ഥനായ്
ഭേദഭാവമകന്നുടനേതുമേ
ഖേദമെന്നിയേ ഞാനൊന്നു ചൊല്ലുന്നു
വേദമൂൎത്തേ ഭവാനെൻെറ നേത്രങ്ങൾ
സാദരം മറച്ചീടുക വേണമേ
ചിൽപ്രകാശത്തെ കണ്ടോരിനിക്കിതി-
ലപ്രമൊന്നുമേ കാണുകവേണ്ടഹോ
ഇപ്രകാരം പറഞ്ഞതു കേട്ടപ്പോ-
ളുപ്രകാരം ഭവിക്കുന്നതുൾചെയ്തു
സ്വൽപ്രഭാവങ്ങളെല്ലാമതുനേരം
ക്ഷിപ്രമങ്ങു മറച്ചു വിരവോടെ

അപ്രമേയനും യാത്ര പറഞ്ഞുട-
നപ്രദേശത്തുനിന്നു പുറപ്പെട്ടു
കുന്തിഭോജന്റെ നന്ദിനിയാകിയ
കുന്തിദേവിയെ പിന്നെയും വന്ദിച്ചു
ചന്തമോടെ പലതുമുരചെയ്തു
സന്താപം തീർത്തു പോകുന്നനേരത്തു
അന്തികന്തന്നിൽവന്നോരു കണ്ണനെ
തന്തിരുവടി സാദരം മാനിച്ചു
ചിന്തിതങ്ങളഖിലമരുൾചെയ്തു
സന്തോഷത്തെ വരുത്തി നടകൊണ്ടു
അന്തണേന്ദ്രനാമശ്വത്ഥാമാവോടും
മന്ത്രിച്ചാശു നരദേവദേവനും
അതിവേഗം പുറപ്പെട്ടു ചെന്നങ്ങു
മതിമാനായ പാർത്ഥനെ കണ്ടുടൻ
മതിഹീനന്മാരായ കുരുക്കടെ
മതമെല്ലാമരുൾചെയ്തു മാധവൻ
നീതിമാനായ സാത്യകിതന്നോടും
പ്രീതരായുള്ള പാണ്ഡവന്മാരോടും
വീതശോകം വിരാടപുരന്തന്നിൽ
ജാതമോദമിരുന്നരുളീടിനാൻ.

ശ്രീകൃഷ്ണന്റ് പാനപ്പാട്ടു സമാപ്തം.



# സന്താനഗോപാലം

## പാന.

---

ശ്രീമഹാഗണനാഥനും വാണിയും
ശ്രീമണാളനും വാഴ്ക ഗിരീശനും
ശ്രീനീലകണ്ഠനെൻഗുരുനാഥന്റെ
ശ്രീപാദങ്ങളും വാഴ്ക വിശേഷിച്ചും
മതിചേൎന്ന കുമാരഹരണമാം
കഥതന്നിൽ മുഴകിച്ചമകയാൽ
അതുകൊണ്ടിത വാഴ്ത്തി സ്തുതിക്കുന്നേൻ
അതിമോഹമെന്നേ പറയാവൂ
മതിയില്ല നമുക്കതിനെങ്കിലും
മതിയുണ്ടെന്നു വെയ്ക്കു മഹാജനം
എങ്കിലോ പണ്ടു കൃഷ്ണൻ തിരുവടി
സങ്കടം തീൎത്തു ധാത്രിയ്ക്കനന്തരം
മങ്കമാർ പതിനാറായിരത്തെട്ടും
സംഖ്യയില്ലാതോളം തനയന്മാരും
ജ്യേഷ്ഠനാകിയ ശ്രീബലഭദ്രരും
ഇഷ്ടനായ് മരുവീടും കിരീടിയും
അററമില്ലാത വൃഷ്ണിവരന്മാരും
മററും നാനായദുക്കളും താനുമായ്
വാരിരാശി നടുവിൽ വിളങ്ങീടും
ദ്വാരകാപുരിതന്നിലനാകുലം

പൃത്ഥ്വീചക്രവും കാത്തു ജഗല്പതി
സ്വസ്ഥനായ് മരുവീടുന്ന കാലത്തു
ആ മഹാ പുരിതന്നിലൊരേടത്തു
സമ്മതനായ ഭൂസുരൻതന്നുടെ
ധർമ്മദാരങ്ങൾ പെററൊരു ബാലകൻ
കർമ്മമന്യേമരിച്ചു വിധിവശാൽ
ഖിന്നനായി മഹീസുരനപ്പൊഴേ
ചെന്നു വൃത്താന്തം കേൾപ്പിച്ചു നാഥനോ-
ടിന്നിനിയ്ക്കീവണ്ണം വരാനെന്തു
ബന്ധമെൻെറ കരുണാജലനിധേ!
ബന്ധമോക്ഷങ്ങളെന്നിവ ധർമ്മങ്ങൾ
നിന്തിരുവടിയ്ക്കില്ലെന്നു കേൾപ്പു ഞാൻ
എന്നെ നീ പരിപാലിയ്ക്കകൊണ്ടല്ലോ
ദുർദ്ദശാഭാവം ധരിത്രിയിലില്ലാത്തു
എന്നിരിയ്ക്കെയെനിയ്ക്കൊരു സങ്കടം
എന്തയ്യോ പാപമിങ്ങിനെ വന്നതും
എന്നെല്ലാം വിലപിയ്ക്കുന്ന വിപ്രനോ-
ടേതുമൊന്നരുളീല മുകിൽവർണ്ണൻ
തന്തിരുമനസ്സെന്തെന്നറിയാഞ്ഞി-
ട്ടേതുമൊന്നുമിളകിലൊരുത്തരും
എന്താവു മമ കർമ്മമിതൊക്കെയും
എന്നു വെച്ചിങ്ങു പോന്നിതു വിപ്രനും
പിന്നെയും പ്രസവിച്ചിതു പത്നിതാ-
നൊന്നുമിങ്ങു ലഭിച്ചീല ബാലന്മാർ
അന്ന്യായം ചെന്നുണർത്തിയ്ക്കുമപ്പൊഴേ

അഞ്ചതിനൊരു ഭാവമില്ലാക്കുമേ
അന്നന്നിങ്ങിനെയുണ്ടായ് മരിച്ചു പോ-
യൊന്നുരണ്ടല്ലയെട്ടു കുമാരന്മാർ
ഒമ്പതാമതൊരുണ്ണി പിറന്നപ്പോൾ
സംഭ്രമത്തോടെ ചെന്നു മഹീസുരൻ
അപ്പോഴത്തെയവസ്ഥ നിരൂപിച്ചാൽ
കെൽപ്പു പോരാ നമുക്കെന്റെ ദൈവമേ
വിപ്രൻ ചെന്നു കിടാവിനെ നോക്കുമ്പോൾ
വിപ്പുമാത്രവുമില്ല കുമാരനു
പാപമെന്തിനിരിക്കുന്നു ഞാനെന്നു
വാവിട്ടൊന്നലറി മഹിദേവനും
ചോരയോടെയെടുത്തു തന്മാറത്തു
കരംകൊണ്ടു തൊഴിച്ചു കരകയും
അയ്യോ! ബാലക!യെന്നു നിയിങ്ങിനെ
കയ്യുംകാലുമിളക്കിക്കരയാത്തു
അയ്യോ ഞാൻ ചെയ്ത പാപങ്ങളൊക്കയും
പൊയ്യായിട്ടോ വരുന്നവാനീശ്വര
കഷ്ടമെന്തിതു കൃഷ്ണൻ തിരുവടി-
യ്ക്കൊട്ടുചെന്നാൽ കരുണയുമില്ലയോ
സന്തതം സുഖിച്ചിടുന്നിതെല്ലാരും
എന്തു ഞാനൊന്നു വേറെ പിഴച്ചതു
കൃഷ്ണ! കൃഷ്ണയെന്നല്ലാതെ മറ്റൊരു
മിത്രഭാവമറിയുന്നതില്ല ഞാൻ
കഷ്ടമെന്നുടെ കുട്ടിക്കിടാവിതാ
ദൃഷ്ടി നിത്തിക്കിടക്കുന്നു ദൈവമേ

ഉണ്ണി നിന്നെയെടുത്തു മടിയിൽ വെ-
ച്ചെണ്ണം കൂടാതെ ദാനങ്ങൾ ചെയ്കയും
ജാതകർമ്മം കഴിക്കയുമന്നേരം
മോദംകൊണ്ടുള്ള കണ്ണീർ പൊഴിക്കയും
അങ്ങിനെ സുഖിച്ചീടേണ്ടും ഞാനിപ്പോ-
ളിങ്ങിനെ ദുഃഖിച്ചീടുന്നതീശ്വരാ!
എന്നീവണ്ണം പ്രലാപിച്ചും മോഹിച്ചും
തിണ്ണം വാവിട്ടലറിയുമന്നേരം
ശ്രീമണാളനിരുന്നരുളീടുന്ന
ശ്രീമദ്വാരകാ തന്നിലകം പുക്കാൻ
അതുനേരം ദയാനിധി കാർവ്വർണ്ണൻ
മധുവാണികൾലീലാകലാനിധി
ചതുരാനനാദികൾക്കെല്ലാക്കും
മുതലായ പരബ്രഹ്മമൂർത്തി താൻ
കർമ്മാകർമ്മവികർമ്മപരായണൻ
ധർമ്മാധർമ്മഫലപ്രദനീശ്വരൻ
വാജിമേധം സമാരംഭിച്ചങ്ങിനെ
ശാലതന്നിലകം പുക്കിരിയ്ക്കുന്നു
മററും നാനാജനങ്ങളോരോതരം
ചുററും വന്നു ഭ്രമിക്കയുമന്നേരം
മററാതൊരു കിടാവിൻെറ ദേഹത്തെ-
യൊട്ടേടം കൊണ്ടക്കാഴ്ചയായ്വെച്ചുടൻ
വിശ്വവാസികളൊക്കെ നടുങ്ങവേ
വിശ്വസാക്ഷിയോടീവണ്ണം ചൊല്ലിനാൻ
ദുഷ്ടരായ മഹീപാലന്മാരുടെ

ദുഷ്ടതകൊണ്ടിവണ്ണമോരോതരം
ദിഷ്ടരമായ ബാലമരണങ്ങൾ
കഷ്ടമായിട്ടനുഭവിച്ചീടുന്നു
ശിഷ്ടപാലനെന്നപോടു ഭാവിച്ചു
കൃഷ്ണനെന്തിനിരുന്നു ഞെളിയുന്നു
പതിനാറു സഹസ്രം മടവാക്കു
വിടവൃത്തിസ്സു നന്നിവനൈശ്ര്യം
അതികാമികളിൽ മുടിമന്നനൊ-
ന്നതേയൊന്നു പറയാവു പാർക്കുമ്പോൾ
സ്വസ്ഥനായിട്ടിവണ്ണം മററാരുള്ള-
തത്തലൊന്നുമറിയുന്നോ ചില്ലിവൻ
ഒന്നുകൊണ്ടുമൊരിക്കലവനൊരു
ഗുണമില്ല നിരൂപിച്ചു കാണുമ്പോൾ
മറെറാരുത്തരെക്കൊണ്ടു തനിക്കൊരു
സാദ്ധ്യമില്ലെന്നൊരുത്തനും വെക്കാമോ
ലോകനാഥൻ താനെന്നു വരികിലും
ലൌകികത്തെക്കടന്നു നടക്കാമോ
നിർമ്മരിയാദമെന്നിയെ മറെറാരു
ധർമ്മാധർമ്മമിവന്നു തിരിയുമോ
ഖേദംകൊണ്ടു പറയുന്നു ഞാൻ വൃഥാ
ഖേദവാക്കിന്നുമില്ലിവനാദരം
ഇവൻതന്നെയുടയനെന്നാകിലോ
ഇനി മേല്പോട്ടു നന്നു നമുക്കെല്ലാം
എന്നെല്ലാം ചില വാക്കുകൾ കേട്ടപ്പോൾ
എന്തേകഷ്ടമിതെന്തെന്നോരോജനം

പുത്രദുഃഖം പൊറാഞ്ഞൊരു ബ്രാഹ്മണൻ
കൃഷ്ണനോടറിയിക്കയെന്നാർ ചിലർ
പുത്രദുഃഖമുണ്ടെന്നാലുമീശനോ-
ടിത്രകോപിച്ചാലെന്തു ഫലമെടോ!
ആർത്തി നൽകിടുമീശ്വരനെങ്കിലും
പ്രാർത്ഥിക്കേ നമുക്കങ്ങോട്ടു ചെയ്യാവൂ
ഇന്നുതന്നെയല്ലീവണ്ണം കേൾക്കുമാ-
റന്നുമുണ്ടിതു നിത്യമെന്നാർ ചിലർ
എന്നാലും കടൽവർണ്ണനോടിങ്ങിനെ
തോന്നുമോ പറവാനെന്നതു ചിലർ
തോന്നുകില്ലയോ ബാലമരണങ്ങ-
ളൊന്നുരണ്ടല്ലിതൊമ്പതെന്നാർ ചിലർ
കഷ്ടമല്ലാ തിരുമനക്കാമ്പിങ്കൽ
മറ്റൊന്നുണ്ടതു കാണാമെന്നാർ ചിലർ
ദുഃഖമൊന്നു മൊട്ടുങ്ങിലെന്നാർ ചിലർ
ദുഃഖമില്ലിനിമേലിലെന്നാർ ചിലർ
കഷ്ടവാക്കുകൾ നന്നല്ലെന്നാർ ചിലർ
കുറ്റമല്ല പറഞ്ഞതെന്നാൽ ചിലർ
എന്നുവേണ്ട പലരും പലവിധം
നിന്നു തങ്ങളിലിങ്ങിനെ ചൊല്ലുമ്പോൾ
ദുഷ്ടരായ മഹാവനമൊക്കവേ
കത്തിക്കാളുന്ന കാട്ടുതീയജ്ജുനൻ
ദൃഷ്ടിവാൾമുനയൊന്നു കലുങ്ങവേ
പൃഷ്ഠരോഷമവിട്ടന്നെഴുന്നേറ്റു
ഗാണ്ഡീവത്തെയെടുത്തു വിരവോടു

ചണ്ഡവേഗം ചെറുഞാണൊലിയിട്ടു
ചുററും നിന്ന മഹാജനം കേൾക്കമാ-
റിത്ഥമൊന്നു പറഞ്ഞു കപിദ്ധ്വജൻ
നാടുവാഴികളായിട്ടിരിക്കുന്നു
നാടുരക്ഷിപ്പാനല്ലയോ ഭൂതലേ
നാട്ടിലുള്ള പ്രജകളെ രക്ഷിപ്പാൻ
ശക്തിപോരായിതെന്നു വരികിലും
വിപ്രജാതിയെ രക്ഷിക്കയെന്നതു
ക്ഷത്രിയക്കു കുലധർമ്മമായതു
ഒന്നിനും മതിപോരാതെയുള്ളവർ
പെണ്ണുങ്ങൾക്കു സമമെന്നറിഞ്ഞാലും
എന്നിരിക്കെയീയാദവന്മാരിവ-
രെണ്ണമില്ല നിരൂപിച്ചു കാണുമ്പോൾ
എന്നവരിലൊരുത്തനു തോന്നുന്നി-
ല്ലിന്നിവൃത്താന്തം കഷ്ടമെന്നുള്ളതും
ഭംഗിക്കോപ്പും ചമയവും വെണ്മയും
നന്നു നന്നുടനെന്നേ പറയാവൂ
അതു നില്ക്കട്ടെയിന്നിയൊരർഭകൻ
ഹിതമോടെ പിറന്നു ഭവാനെങ്കിൽ
സുരനായകനന്ദനനർജ്ജുനൻ
പരിപാലിക്കുമെന്നതു നിർണ്ണയം
വിപ്രന്മാരതിഖിന്നന്മാരായിട്ട-
ങ്ങിപ്രകാരം പറയുന്നു വാക്കുകൾ
വൃഷ്ണിവിൻെറ കുലത്തിൽ പിറന്നൊരു
ബാലകനു സഹിക്കയില്ലേതുമേ

ഇന്നിതിന്നു സഹായമായെന്നുടെ
ഗാണ്ഡീവം തന്നെ പോരുമറിഞ്ഞാലും
ഉഗ്രനായ മഹേശ്വരൻതന്നുടെ
തൃക്കാലാണ ചതിക്കയില്ലേതുമേ
ഇത്തരം കുരുവീരൻ പറഞ്ഞതി-
ന്നുത്തരമുരചെയ്തു മഹീസുരൻ
ഭദ്രമിപ്പറയുന്നതു നീ ബല-
ഭദ്രരില്ലേ മഹാരഥനായിട്ടു
പ്രദ്യുമ്നാദികളായവർക്കുമേ
സാദ്ധ്യമായിലയെന്നതു നീയിപ്പോൾ
തീർച്ചയാക്കിപ്പറഞ്ഞതു കേട്ടിട്ടു
കാഴ്ചപോര നിനക്കെന്നുറച്ചു ഞാൻ
ഈശ്വരന്മാർക്കുമീശ്വരനാകിയ
കൃഷ്ണനെന്തുകൊണ്ടേതുമില്ലകാഞ്ഞു
എന്നതേതും നിരൂപണം കൂടാതെ
എന്തു ഭോഷാ പറയുന്നതിങ്ങിനെ
കുലയാനത്തലവനിരിക്കവേ
കുഴിയാന മദിക്കും കണക്കിനേ
നിന്നുള്ളിലൊരു ഭാവമുണ്ടെങ്കിലു-
മെന്നുള്ളിലിതു ചേരുകയില്ലെടോ!
ഭക്ഷിപ്പാനായി വന്നനീയിപ്പൊഴേ
രക്ഷിപ്പാൻ ശ്രമിക്കേണ്ട ജളമതേ
ബ്രാഹ്മണരോടു വല്ലതും ചൊല്ലിയാൽ
സമ്മതിയ്ക്കുമെന്നോർത്തു പറകയോ
ഇത്തരം ചില വാക്കുകൾ കേട്ടപ്പോൾ

എത്രയും പാരം കോപിച്ചു ഫൽഗുനൻ
നാടേതാനൊരു നാണമേ കേളാതെ
കൊടുവാക്കുകൾ കേട്ടതിനുത്തരം
നാടിച്ചൊന്നു പറഞ്ഞു വിജയനും
കടപ്പം പറയാല്ല നീ ഭൂസുര!
ജിഷ്ണുവെന്നെൻെറ നാമമതിനുടെ
അത്ഥമെന്തെന്നു ചിന്തിച്ചു ചൊൽക നീ
പൊട്ടനെന്നു ഭവാനുള്ളിലുണ്ടെങ്കിൽ
കേട്ടാലും മമ വിക്രമമോരോന്നേ
മട്ടത്താർശരവൈരിപുരനുടെ
അടിത്താരിണ കൂപ്പുവാൻ ചെന്നപ്പോൾ
അടുത്തു വന്നു വേടനായെന്നുടെ
പടുത്വമറിവാൻ പരമേശ്വരൻ
എടുത്തു കുലവില്ലുമായെത്തി ഞാൻ
നാടിച്ചു തിരുമേനി മേലെയ്തപ്പോൾ
മിടുക്കുണ്ടെന്നു കണ്ടുടനപ്പൊഴേ
കടുക്കെന്നു തെളിഞ്ഞു പുരാന്തകൻ
പരമാസ്ത്രമെടുത്തിങ്ങു തന്നതിൻ
പരമെന്തറിയാഞ്ഞു ഭവാനയ്യോ!
വീരന്മാരുടെ വീര്യം പരീക്ഷിപ്പാൻ
ചാലെവെച്ചൊരു വില്ലുകുലച്ചതും
മധുരോർമൊഴി മാലയതേററവും
പൃഥിവീപതിമാരെ ജയിച്ചതും
പെരുവെള്ളം കണക്കെപ്പരന്നോരു
കുരുവംശത്തെയൊക്കെ മുടിച്ചതും

വിരുതുള്ള വിജയനെന്നുള്ളോരു
വിളികൊണ്ടതും കേട്ടില്ലയോ ഭവാൻ
ഇരിക്കട്ടെയതൊക്കെയുമിന്നിമേ-
ലൊരു പാലകനുണ്ടായിതെങ്കിലോ
പ്രേതനാഥനെത്തന്നെയും വെന്നു ഞാ-
നായുധത്താണ കാത്തു തരുന്നുണ്ടു
ഇതമിന്നു പറഞ്ഞതു ചെയ്യാഞ്ഞി-
ലത്രയല്ല മഹീസുര കേട്ടാലും
ശക്തിയേറുന്ന ഗാണ്ഡീവത്തോടെ. വീ-
ണഗ്നിതന്നിൽ മരിക്കുന്നതുണ്ടു ഞാൻ
വിശ്വവീരനീവണ്ണം പറഞ്ഞപ്പോൾ
വിശ്വസിച്ചു മഹീസുരനെത്രയും
ചിത്തതാരഴിഞ്ഞാശീർവ്വാദങ്ങളും
പത്തുനൂറു സഹസ്രം ചെയ്തീടിനാൻ
ദുഃഖംകൊണ്ടു പറഞ്ഞീടുമെന്നുടെ
വാക്കിതൊന്നും മനസ്സിൽ വെച്ചീടൊല്ല
പതിതന്നുടെ ഗർഭം തികയുമ്പോൾ
പാർത്ഥനിന്നെയും കൊണ്ടുപോകുന്നുണ്ടു
എന്നെല്ലാം പറഞ്ഞമ്പോടു പോകുന്നെ-
ന്നാനന്ദത്തോടു ഭൂദേവനുമന്നേ.

ഇതി പ്രഥമപാദം സമാപ്തം.

## ദ്വിതീയപാദം.

---

കണ്ണവൈരി ധനഞ്ജയനിങ്ങിനെ
നിണ്ണയിച്ചു പറഞ്ഞൊരനന്തരം
പൃത്ഥ്വീദേവനമങ്ങു ചെന്നപ്പൊഴേ
പത്നിതന്നെയുമാശ്വസിപ്പിയ്ക്കുന്നു
പെററു വീണു നിലത്തുതന്നെ കിട-
ന്നററം കൂടാതെ കേണു മുറയിട്ടു
കററവാർകുഴൽ ചുററി മുഖത്തൊക്കെ
പററുമാറു ചളിയിലുരുണ്ടിട്ടും
ഉലകൊന്നിലുമെന്നോളം പാപിയായ്
കുലസ്ത്രീകളിലാരുമില്ലീശ്വര
എന്നിവണ്ണം പറഞ്ഞു പലവഴി
കണ്ണുമൂടിത്തളൎന്നു കിടക്കയും
മദ്ധ്യേ മദ്ധ്യേയെഴുന്നേററിരിയ്ക്കയും
ഒച്ചയില്ലാഞ്ഞു മാററത്തു താഡിച്ചും
കത്തിക്കാളുന്ന കാട്ടുതീയിൽ ചെന്നു
ബദ്ധപ്പെട്ടൊരു മാൻപേടപോലെ
വാട്ടം പോരുന്ന നേരത്തു ചെന്നിട്ട-
ങ്ങിഷ്ടമാംവണ്ണം ചൊന്നാൻ മഹീസുരൻ
സപ്തജന്മനരകത്തിലെപ്പോലെ
പുത്രദുഃഖത്തിൽ വെന്തു മുഴുകേണ്ട
ഇനിയുണ്ടാകുമൎഭകരോതുമേ
ബന്ധമുണ്ടാകയില്ലെന്നറിഞ്ഞാലും
ചിത്ത വില്ലാളിമാർമുടിരത്നമാം

പാൎത്ഥനീവണ്ണം കയ്യേററു വല്ലഭേ
കണ്ണവൈരി പറഞ്ഞ വചനത്തി-
നന്യഥാത്വം വരികയില്ലേതുമേ
എന്നതു കേട്ടു ചൊന്നാൾ പതിവ്രതാ
കണ്ണനീരും തുടച്ചതിദീനയായ്
കണ്ണവൈരി പറഞ്ഞവാറെങ്ങിനെ
കണ്ണനോടു നിരൂപിച്ചിട്ടല്ലയോ
ദീക്ഷശാലയകം പുക്കിരിക്കുന്നു
സാക്ഷിയാം മുകിൽവൎണ്ണനതുനേരം
നാഥനാം ബലഭദ്രരിതു കേട്ടി-
ട്ടേതുമൊന്നരുളീലയോ ഭൎത്താവേ
മററാരോന്നേ ശ്രമിച്ചു നടക്കയാൽ
മുററുമൊന്നരുളീലെന്നതേ വേണ്ടു
പ്രദ്യുമ്നാദികളെന്നിവരാരാനും
ഫൽഗുനനു സഹായമായ് വന്നിതോ
പ്രദ്യുമ്നാദികളെന്നിവരാരെയും
ഉദ്യോഗത്തോടെ കണ്ടതുമില്ല ഞാൻ
ഭൎത്താവിങ്ങോട്ടു പോരുന്ന നേരത്തു
യാത്ര ചൊല്ലിയോ പോന്നു ഹരിയോടു
അൎജ്ജുനന്റെ വചനത്തെ കേൾക്കയാ-
ലാശ്വസിച്ചങ്ങു പോന്നതേയുള്ളു ഞാൻ
എന്നതിവണ്ണമെങ്കിൽ ധനഞ്ജയൻ
ചൊന്ന വാക്കു ഫലിപ്പാൻ പണിയത്രേ
ആഴിവൎണ്ണൻ തിരുമനക്കാമ്പിങ്കൽ
വൈഷമ്യം ചെറുതുണ്ടെന്നു നിൎണ്ണയം

ഭക്തവത്സലനല്ലാക്കിലെന്നുമേ
ഇത്തൊഴിൽക്ക ശ്രമിക്കുമോ ഭത്താവേ
അതു കേട്ടു പറഞ്ഞു മഹീസുരൻ
അതു ചിന്തിച്ചു ഖേദിയാക്കേതുമേ
പരമാത്ഥം നിരൂപിക്കിൽ കൃഷ്ണനും
ജിഷ്ണുവുമൊരു ഭേദമില്ലേതുമേ
എന്നോടിപ്പോൾ നീ ചൊന്ന വചനങ്ങൾ
മുന്നം തങ്ങളിൽതന്നെ പറഞ്ഞപ്പോൾ
കുരുവീരൻ പരിഭവിച്ചെന്നോട-
ങ്ങൊരു വാക്ക പറഞ്ഞതു കേൾക്ക നീ
അന്തകാന്തകൻ തൃക്കഴലാണ ഞാൻ
അന്തകനോയും വെന്നു കുമാരനെ
രക്ഷിച്ചീടുവനല്ലാക്കിലപ്പൊഴേ
തീക്കുഴി തന്നിൽ വീണു മരിപ്പൻ ഞാൻ
എന്നിവണ്ണം വിശേഷിച്ചു പിന്നെയും
പിന്നെയുമുരചെയ്ത വചനങ്ങൾ
ഇജ്ജനം മഹാപാപികളെങ്കിലും
അജ്ജുനനതു സാധിക്കും നിണ്ണയം
ഖേദിക്കേണ്ട നാമെന്നങ്ങിരുവരും
മോദമുൾക്കൊണ്ടിരിക്കുന്ന കാലത്തു
വിപ്രപത്നിക്കു ഗഭവുമുണ്ടായി
വിപ്രനോററം പ്രസാദവുമുൾക്കാമ്പിൽ
സത്യമാക്കരുമെന്നങ്ങുറച്ചുടൻ
നിത്യമോരോരോ രക്ഷ തുടങ്ങിനാൻ
വിഘ്നരാജാ നിനക്കിതാ കൂപ്പുന്നേൻ

വിഘ്നം കൂടാതെ രക്ഷിയ്ക്ക ഗർഭത്തെ
ആദിത്യദേവ നിൻെറ പ്രസാദത്താ-
ലായുസ്സുണ്ടായ്വരേണം കിടാവിന്നു
ഭദ്രകാളി ജഗന്നായികേ തൊഴാം
ഛിദ്രം കൂടാതെ രക്ഷിയ്ക്ക ഗർഭത്തെ
ഈശ്വരന്മാക്കിവണ്ണമോരോതരം
നേച്ചകൾ പല ജാതി കഴിയ്ക്കയും
പുത്രനെ പരിപാലിയ്ക്കും കാലത്തെ
സൌഖ്യമോരോ മനോരഥം ചിന്തിച്ചും
മദ്ധ്യേയോരോരപായം നിരൂപിച്ചി-
ട്ടാത്തഖേദം നെടുതായി വീക്കയും
ഭക്തനായ വിജയൻെറ വാക്കിനെ
കൃഷ്ണനുണ്ടോ പഴുതിലാക്കീട്ടുന്നു
എന്നെല്ലാമുറപ്പിയ്ക്കുമോരോ നേരം
എന്തറിയാമെന്നപ്പോഴെ ഖേദിച്ചും
നല്ലതോരോന്നേ ചെയ്തിട്ടുമിങ്ങിനെ
മെല്ലെ മെല്ലെ തികഞ്ഞിതു ഗർഭവും
പൃത്ഥ്വീദേവനുമങ്ങു ചെന്നപ്പൊഴേ
പാത്ഥനോടറിയിച്ചിതു വാസ്തവം
ചണ്ഡഭാനുവുദയമെഴുംപോലെ
പാണ്ഡുനന്ദനൻ തേരിൽ കരേറിനാൻ
ഭുവനൈകധനുദ്ധരനുമായി
ഭവനത്തിലകം പുക്ക വിപ്രനും
തോഴിമാർ പലർകൂടി നിരൂപിച്ച
സൂതികാഗൃഹം പുക്കിതു പത്നിയും

മന്ദം മന്ദമേ റൊന്നു വിളിക്കുന്ന-
തഞ്ജസാ കൂടക്കൂടവേ കേൾക്കായി
ജാതസംഭ്രമമങ്ങു ചെന്നപ്പോഴേ
പാദശുദ്ധി വരുത്തി ധനഞ്ജയൻ
ഖാണ്ഡവദഹനത്തിൽ ലഭിച്ചോരു
ഗാണ്ഡീവം വില്ലുമാശു കുലയേററി
പാവകഭഗവാൻ കൊടുത്തീടിനോ-
രാവനാഴികയും മുറുക്കീടിനാൻ
സ്വൎണ്ണപുഷ്പങ്ങളാം ചില ബാണങ്ങ-
ളംബോജാക്ഷനെദ്ധ്യാനിച്ചെടുത്തുടൻ
ബാണമെയ്തു വലംവെച്ചു ഭൂമിയിൽ
താണുകൂപ്പിത്തൊഴുതു വിശേഷിച്ചും
ബാണം മൂന്നുമെടുത്തു തൊടുത്തെയ്തു
ദ്രോണാചാൎയ്യനേയും കരുതിടിനാൻ
കുരുവംശശിഖാമിണിയേററവും
പരമീശനെ വന്ദിച്ചു പിന്നേയും
ശരകൂടം ചമപ്പതിന്നായ്ക്കൊണ്ടു
പരമാസ്ത്രമെടുത്തഭിമന്ത്രിച്ചു
ഈററില്ലത്തിൻപുറമെ തെരുതെര
ചുററുമെയ്തെയ്തസംഖ്യം ശരങ്ങളാൽ
കാണിനേരംകൊണ്ടത്ഭുതമായൊരു
ബാണകൂടം ചമച്ചാനതുനേരം
പൊയ്യററിടിനോരസ്ത്രമുറപ്പിച്ചു
കയ്യിൽ നല്ലൊരു ബാണവുമായുടൻ
മന്ദിരത്തിൻ പുറത്തൊരു ഭാഗത്തു

സിന്ധുരേന്ദ്രനെപ്പോലെ നിന്നീടിനാൻ
ഈററില്ലത്തിങ്കൽ ചെന്നു മഹീസുരൻ
പെററില്ലല്ലീ കുഡുംബിനി നമ്മുടെ
തഴക്കമുള്ള നാരിമാരേ നിങ്ങ-
ളാഴിവർണ്ണനെ ധ്യാനിച്ചുകൊള്ളുവിൻ
ബന്ധുക്കൾ പറഞ്ഞീടുവിൻ ഞാനിപ്പോ-
ളെന്തു സൽക്രിയ ചെയ്യേണ്ടുവെന്നതു
സന്താപംകൊണ്ടും ചിന്തകൊണ്ടും നമു-
ക്കെന്തെന്നേതും തിരിയുന്നില്ലുൾക്കാമ്പിൽ
ഒത്തവണ്ണം പിറന്നീടിലപ്പൊഴേ
ആക്കേണം നിങ്ങൾ ഭൃത്യജനങ്ങളേ
പാണ്ഡുനന്ദനനിന്ദ്രനേയും ദ്രോണാ-
ചാര്യനേയും മനക്കാമ്പിൽ ധ്യാനിച്ചു
കാണിനേരമിളകാതെകണ്ടു നീ
കാണേക്കാണേ കരുതി നില്ലുജ്ജ്വല
പ്രാശ്നികന്മാരെ നിങ്ങൾ നിരൂപിപ്പിൻ
പ്രാണനോടെ പിറക്കുമോ ബാലകൻ
ഈശ്വരായിനി വൈകരുതേതുമേ
ഒച്ച പാരം തളർന്നിതാ കേൾക്കുന്നു
ഉമ്മറത്തോളം ചെല്ലും തെരു തെരെ
ചെന്നേ വാങ്ങിയിരുന്നു വിചാരിച്ചും
വിപ്രന്മാർ പലർ കൂടിയൊരുമിച്ചു
കൃഷ്ണ കൃഷ്ണായിതെന്നു ജപിയ്ക്കയും
പാർക്കുംതോറും മനസ്സിങ്കലുദ്വേഗം
ഫൽഗുനനു കുറഞ്ഞുവരികയും

കരുത്തൊക്കെപ്പിഴച്ചു വരികയും
വിരുദ്ധമായപശ്രുതി കേൾക്കയും
എന്തേ കഷ്ടമിതെന്നൊരുഴൽച്ചയാൽ
പെണ്ണുങ്ങളൊക്കെത്തങ്ങളിൽ നോക്കിയും
എന്തു വാനിതെന്നോർത്തു മഹീസുരൻ
അന്തസ്താപം മുഴുത്തു പറകയും
ഞങ്ങൾക്കാവതില്ലെന്നൊഴിച്ചാരൊക്കെ
കണ്ണുനീരുമൊലിപ്പിച്ചു തോഴിമാർ
അതുനേരമകത്തിന്നു കേൾപ്പാറാ-
യതിദീനപ്രലാപങ്ങളിങ്ങിനെ
മുന്നമൊന്നുമേ കണ്ടീലിവണ്ണം ഞാ-
നെന്നെ വഞ്ചിച്ചു പോയാനീ ബാലകൻ
പാണ്ഡുനന്ദനനെങ്ങു പോയാനയ്യോ
നിന്നെയും കൂടെ വഞ്ചിച്ചിതീശ്വരൻ
മോഹംകൊണ്ടു ഞാൻ നോക്കിയിരിക്കവേ
ദേഹത്തോടെ മറഞ്ഞിതാ പോകുന്നു
ആവതില്ല മരിച്ചുകൊൾവാനെന്ന-
ങ്ങിവണ്ണം നടുങ്ങി ഭുവനത്തോടെ
കമ്പതട്ടമിളമുളപോലെയ-
ഞ്ചെട്ടു പൊട്ടിക്കരഞ്ഞിതു വിപ്രനും
സന്താപംകൊണ്ടു മൂർച്ഛിതനായൊരു
ഭ്രാന്തനെപ്പോലെ തീൻ്ടനപ്പൊഴേ
കനൽക്കട്ടയോടൊത്ത മിഴികളും
കനക്കെ മിഴിച്ചീഷ്യവും പൊറാസ്സിൽ
നിറച്ചീടുന്ന മൂഢാവോടുംകൂടി

വിയത്തോടിയണഞ്ഞു വിജയനോ-
ടയ്യോ പാപമെനിക്കെന്നു ചൊല്ലി തൽ-
ക്കരം രണ്ടുമുയർത്തിപ്പിടിച്ചുടൻ
അഗ്നിപോലെ ജ്വലിച്ചോരു കാന്തി പൂ-
ണ്ടഗ്നിഹോത്രി പറഞ്ഞുതുടങ്ങിനാൻ
തിഷ്ഠിൽ ചെല്ലു നിൻ ഗാണ്ഡീവവും നീയും
ദുര്യശസ്സിന്നു പാത്രമായർജ്ജുന
ആനപോലെ മദിച്ചു പറഞ്ഞു നി
നാണം കെട്ടതു നേരെന്നു കല്പിച്ചു
മാനിച്ചിങ്ങു സന്തോഷിച്ചിരുന്നോരു
ഞാനാത്രേ നല്ല ഭോഷനാകുന്നതും
തിരുമുമ്പിൽ ഞെളിഞ്ഞുനിന്നൊരതെല്ലാം
ജളപ്രാഭവം കാട്ടി നിഷ്ഠാകയാൽ
ജളതയൊഴിഞ്ഞു നിനക്കിന്നൊരു
ഫലം മേലിൽ വരായെന്നു നിർണ്ണയം
കുരച്ചീടുന്ന പട്ടിയൊരുനാളും
കടിച്ചീടുകയില്ലെന്നറിക നീ
കാട്ടാളവേഷം പൂണ്ട ഹരനോടു
കാട്ടിയോരു പരാക്രമവും പിന്നെ
പെരുവെള്ളം കണക്കെ പരന്നോരു
കുരുവംശത്തെയൊക്കെ മുടിച്ചപ്രാ
വിരുതുള്ള വിജയനെന്നുള്ളൊരു
ശൌര്യമെന്തുപോലിന്നു കാണാഞ്ഞതും
വമ്പനായ നീയിപ്പൊഴിതെന്തിനു
കമ്പ തപ്പി പരക്കെ നോക്കീടുന്നു

അൻപതു ഭോഷന്മാരിലെ മുമ്പനാം
വമ്പനൊന്നുള്ളവനൊന്നറിക നീ
ദുഷ്ടനിഗ്രഹം ചെയ്യതിന്നായ്പന്നു
പൃത്ഥ്വിതന്നിൽ പിറന്ന ഭഗവാൻെറ
വീര്യങ്ങളെല്ലാം വീരനാമെന്നുടെ
വീര്യമെന്നു നിനയ്ക്കൊല്ല ഭോഷ നീ
ഉത്തരം ചുവന്നീടുന്ന ശൌരിയാൽ
സാദ്ധ്യമെന്തു ഭാവിയ്ക്കയെന്നിയേ
മൂക്കനാം നിൻെറ ഡംഭ കളവാനായ്
തേത്തടത്തിന്നരുൾചെയ്ത വാക്കുകൾ
കുംഭത്തിൻെറ പുറമെ പകൎന്നീടു-
മംഭസ്സുപോലെ തീൎന്നു നിനക്കതും
ഇപ്പാരിന്നു നിമിത്തമാത്രം ഭവാൻ
സവ്യസാചിയെന്നല്ലോ അരുൾചെയ്തു
പീലിക്കാർകുന്തൽ കെട്ടി വിരവോടെ
ചാലവേ നല്ല ചമ്മട്ടി കൈക്കൊണ്ടു
മറകൾക്കു പൊരുളായ മൂൎത്തിതേർ
ത്തടം തന്നിലിരുന്നില്ലെന്നാകിലോ
ഇപ്രതിജ്ഞ കണക്കെതന്നെ തവ
യുദ്ധഭൂമിയിലൊക്ക ഫലിച്ചതും
കൃഷ്ണനോടു ചേൎന്നതിപ്പാരവാനും
ചേൎച്ചയില്ലാതെ തീൎന്നു നിൻ വാക്കിനാൽ
ഉത്തമപുരുഷാ നിന്നെ കൂപ്പുന്നേൻ
ചെറു കാരുണ്യമെങ്കിൽ പുലമ്പുവാൻ
ചിത്തേ തോന്നാത്തതിന്നൊരു കാരണം

ബുദ്ധികൊണ്ടു വിചാരിച്ചറിഞ്ഞു ഞാൻ
പതിനാറു സഹസ്രം മടവാരിൽ
പതുപ്പത്തു സുതന്മാരെ ലാളിച്ചാൽ
സുഖമുണ്ടല്ലോ നിന്മനക്കാമ്പിങ്ക-
ലതുകൊണ്ടിതു കുററമല്ലേതുമേ
താൻ നേടാ പൊന്നിന്മാറററിയുന്നീല
നൂനം നന്നായ് തെളിഞ്ഞു മനസ്സിങ്കൽ
പഴതേതന്നെ നിന്നോടെത്രുത്തു ഞാൻ
ദോഷമേതും നിനക്കില്ല ഫൽഗുന
ബലവാനായ നിൻെറ പരാക്രമം
ഫലിയാഞ്ഞതുമെന്നുടെ കർമ്മമെ-
ന്നലറി ധരണീതലംതന്നിൽ വീ-
ണരുളുന്നതു കണ്ടു ധനഞ്ജയൻ
ഒരുനാളുമേ താനറിയാതൊരു
പരുഷോക്തികളീവണ്ണം കേട്ടിട്ടും
നിജവാഞ്ഛിതഭംഗം വിനാച്ചിട്ടും
അച്യുതൻ തന്നെ വഞ്ചിച്ചതോർത്തിട്ടും
അളവില്ലാതെ കോപിച്ചു തന്നുടെ
കുലവില്ലുമെടുത്തുടനപ്പോഴേ
ചെറു ഞാണൊലികൊണ്ടു ജഗത്ത്രയം
കുലുങ്ങും പരിചത്ഭുതവിക്രമൻ
അന്തണനോടുമുത്തരം ചൊല്ലുവാൻ
അന്തരമെന്ന്യേ സാധിച്ചിടാമെന്ന-
ങ്ങന്തകപുരി നോക്കി നടകൊണ്ടാ-
നന്തരമാറ്റുത്തുടെ ധനഞ്ജയൻ

ദ്വിതീയപാദം സമാപ്തം.



ദ്വിതീയപാദം.

---

വെണ്മതികുലമൌലി ധനഞ്ജയൻ
അംബരായണമാകുന്ന വിദ്യയാൽ
കണ്മിഴിക്കുന്ന നേരംകൊണ്ടഞ്ജസാ
ധൎമ്മരാജമഹാപുരിയിൽ ചെന്നു
ധൎമ്മരാജാവേ കേളൊരു ഭൂസുരൻ
ധൎമ്മദാരങ്ങൾ പെററ കിടാവിപ്പോൾ
നമ്മുടെ ശരകൂടത്തെ ഭേദിച്ചു
നിൎമ്മരിയാദംകൊണ്ടിങ്ങു പോന്നതും
കിങ്കരന്മാർകൾ തങ്ങളോ ചെയ്കതു
നിന്തിരുവടികൂടിയറിഞ്ഞിട്ടോ
എന്നെയിന്നു നിരൂപിച്ചീലെങ്കിലും
എന്റെ പൂൎവ്വജനാകിയ ധൎമ്മജൻ
തന്നെയോ നിനച്ചീടുവാനെത്രയും
ബന്ധമുണ്ടായിരുന്നീലേ പാൎക്കുമ്പോൾ
ധൎമ്മരാജാവെന്നുള്ളൊരു നാമവും
ധൎമ്മസൂക്ഷ്മമറികകൊണ്ടല്ലയോ
നന്നു നന്നിനിയാവോളം വൈകാതെ
തന്നാലും ധരണീസുരബാലനെ
ജാതരോഷമീവണ്ണം പറഞ്ഞപ്പോൾ
പ്രേതനാഥനുമാധി മുഴുത്തുടൻ
ഏതു വിപ്രകുമാരനെന്നുള്ളതും
ഏതുമേയറിഞ്ഞീലെന്റെ ഫൽഗുനാ
എന്തു ബന്ധം നിനക്കു പരിഭവം

ഉണ്ടാവാനെന്നതേതുമറിഞ്ഞീല
എന്റെ കിങ്കരരാരുമീ ബാലനേ
കൊണ്ടുപോന്നീല നിർണ്ണയം നിർണ്ണയം
ശങ്കയുണ്ടു മനസ്സിലെന്നാകിലോ
ശങ്കിക്കേണ്ട നരകങ്ങളൊക്കെയും
നോക്കുകെന്നു പിതൃപതി ചൊന്നപ്പോൾ
ഉഗ്രമായ നരകകവാടങ്ങൾ
താമിസ്രാദി നരകങ്ങളിൽ ചില
പ്രേതങ്ങളുണ്ടു കാകോളം തുള്ളുന്നു
ക്ഷിപ്രമൊക്കെത്തിരഞ്ഞതിലെങ്ങുമേ
വിപ്രബാലനെക്കാണാഞ്ഞു പിന്നെയും
ഉമ്പർകോൻ തിരുമുമ്പിൽ ചെന്നപ്പൊഴേ
സംഭ്രമത്തോടെ ചോദിച്ച നേരത്തു
അമരാധിപൻതന്റെ വചനം കേ-
ട്ടമരാപുരി നീളേ തിരഞ്ഞിട്ടും
അവനീസുരബാലനെ കണ്ടില
രക്ഷോനായകനോടു തിരഞ്ഞിട്ടും
ഇക്ഷിതിസുരബാലനെക്കണ്ടിലാ
അർണ്ണനാഥനോടന്വേഷിച്ചിട്ടുമി-
യുണ്ണിയെങ്ങു പോയെന്നുമറിഞ്ഞീല
പ്രാണനോടു തിരഞ്ഞിട്ടുമുണ്ണിടേ
പ്രാണൻ പോയതിൻ മൂലമറിഞ്ഞീല
നക്ഷത്രാധിപനോടു തിരഞ്ഞിട്ടു
നഷ്ടമായകുമാരനെക്കണ്ടില
ഈശനോടു തിരഞ്ഞിട്ടുമേശാഞ്ഞി-

ട്ടാശ വിട്ടമരേന്ദ്രതനൂജനും
ഫണമായിരമുള്ള ഫണീന്ദ്രനോ-
ടുണൎത്തിപ്പതിനായി മതിന്നപ്പോൾ
ക്ഷണനേരംകൊണ്ടങ്ങു ചെന്നീടിനാ-
നഹിപൂൎണ്ണമാം പാതാളലോകത്തു
പ്രണവാത്മകമായ പരബ്രഹ്മം
ഫണരൂപമാൎന്നേവും കണക്കിനെ
വിളങ്ങീടുന്ന സങ്കൎഷണമൂൎത്തി
തിരുവുള്ളത്തിലേററിയ നേരത്തു
പരിതാപമൊന്നരുളിച്ചെയ്തു
പരമാൎത്ഥമറിഞ്ഞീല ഞാനൊന്നും
ദിക്കപാലന്മാരിലെങ്ങുമേ ഇല്ലാഞ്ഞും
ബുദ്ധിയുംകെട്ടു പിന്നോക്കം പോന്നുടൻ
വക്ത്രവും താഴ്ത്തി നിന്നു കുറഞ്ഞൊന്നു
വൃത്രവൈരി തനയനമനോരം
ദുഷ്കരമെന്നുറച്ചു ഞാനിത്തൊഴിൽ
പുഷ്കരേക്ഷണൻ വഞ്ചിച്ചു ചെയ്തു
മതിയെന്നാലിജ്ജീവനിലൊട്ടുമേ
കൊതിയില്ലൊരു നേരമിരിപ്പാനും
കീൎത്തി വേർപെട്ടിരിക്കയിൽ നല്ലതു
ക്ഷത്രിയൎക്കു മരിക്കെന്നു നിൎണ്ണയം
അഗ്നിതന്നിൽ പതിച്ചുടനിപ്പൊഴേ
മുക്തി കൈവരുത്തീടുന്നതുണ്ടു ഞാൻ
ചെന്നു ഞാൻ കടൽവൎണ്ണനോടിപ്പൊഴേ
അന്യായമുണൎത്തിക്കയോ വേണ്ടതു

അപ്പൊഴേയരുളിച്ചെയ്തമിത്തൊഴിൽ
എപ്പേരുമറിഞ്ഞിലെന്നു ഭാവിച്ചു
മന്ദഹാസവും ചെയ്തു പത്തുക്കവേ
വന്നാലുമരികത്തെൻെറ ഫൽഗുന
ഇത്രനാളുമെവിടേയ്ക്കു പോകയാ-
ലത്ര കാണാഞ്ഞു നിന്നെ പ്രിയസഖേ!
ജാതഖേദമീ വാർത്തകളൊക്കെയും
നാഥനോടറിയിപ്പു ഞാനന്നേരം
അരുളിച്ചെയ്യമെന്തു നീയിപ്പുര-
മാത്ഥം മുമ്പെപ്പറയാഞ്ഞു ഫൽഗുനാ
വഞ്ചനാമൂർത്തിവാക്കുകളിങ്ങിനെ
പുഞ്ചിരിയോടെ കേൾക്കുന്ന നേരത്തു
ആണല്ലാതെ വദനവും കുമ്പിട്ടു
നാണവും കെട്ടിരിക്കുന്നതില്ല ഞാൻ
കാലമൊട്ടുനാൾ ചെല്ലുന്ന നേരത്തു
മാലോകരറിയിച്ചീടും സ്വാമിയോ-
ടർജ്ജുനൻതൻെറ സത്യം പിഴയ്ക്കയാ-
ലഗ്നിയിൽ വീണു വെന്തുപോയെന്നതു
കാലമേതും കളയാതെ ഞാനിനി
കാളുമഗ്നിയിൽ ചാടുമാറെന്നുറ-
ച്ചായിരം കോലുയരത്തു കത്തുവാ-
നായവണ്ണം ചമച്ചിതു കുണ്ഡവും
വിറകിട്ടു നിറച്ചതിനുള്ളുടെ
ജ്വലിപ്പിച്ചിതു പാവകദേവനൊ
അർജ്ജുനൻെറ വിശേഷത്തെ വൈകാതെ

അച്ഛനോടറിയിക്കേണമെന്നിട്ടു
സ്വർഗ്ഗലോകത്തെയ്ക്കുന്ന കണക്കിനെ
നിർഗ്ഗമിച്ചുയരുന്നതു ജ്വാലകൾ
ബ്രഹ്മജ്ഞാനമുദിയ്ക്കുന്ന നേരത്തു
കർമ്മവാസനാ നീങ്ങും കണക്കിനെ
അംബരത്തോടൊരുമിച്ചു കത്തുമ്പോൾ
ധൂമമൊക്കയും നീങ്ങി ക്രമത്താലെ
വിളങ്ങീടുന്നൊരഗ്നിയെ വന്ദിച്ചു
വലവൈരിതനൂജനന്മനേരം
അഴകോടൊരു പൊയ്കയിൽ ചെന്നുടൻ
മുഴകി പരിശുദ്ധി വരുത്തിനാൻ
വിലസീടുന്ന പാണിതലങ്ങളിൽ
തുളസീദളംകൊണ്ടു നിറച്ചുതേ
കുലവില്ലും ചുമലിലെടുത്തുടൻ
നിർമ്മലമായ മാറുമുടുത്തുടൻ
കിഴിഞ്ഞീടിന വാർകുഴൽതന്നില-
ങ്ങൊഴുകീടുന്ന വാരികണങ്ങളും
ഹരിഷാശ്രു വഴിഞ്ഞു നിറഞ്ഞൊരു
വരി നീണ്ട വിലോചനഭംഗിയും
കൃഷ്ണനാമം ജപിയ്ക്കുന്ന നേരത്ത-
ങ്ങൊട്ടൊട്ടു കാണും ദന്തദ്യുതികളും
അതുനേരത്തെ വേഷം നിരൂപിച്ചാ-
ലതിമോഹനമെന്നേ പറയാവൂ
കരുണാകരമൂർത്തി മുകുന്ദൻെറ
ചരണാംബുജമുള്ളിലുറപ്പിച്ചു

പരമാനന്ദത്തോടെയടുത്താന-
ങ്ങെരിഞ്ഞിടുന്നോരഗ്നികുണ്ഡത്തിങ്കൽ
വലഭാഗം ചുഴന്നു ചുഴന്നേറം
ജ്വലിച്ചീടുന്നോരഗ്നിഭഗവാനെ
വലംവെച്ചു വണങ്ങി വിരവോട-
ങ്ങഞ്ജലി പൂണ്ടിവണ്ണം കരുതിനാൻ
വിശ്വനായക നിന്നുടെ ഭക്തനാ-
മജ്ഞനാറിതാ വഹ്നിയിൽ ചാടുന്നു
ചിത്തമോഹമശേഷമകന്നു ഞാൻ
ചിത്സ്വരൂപത്തിൽ ചെന്നു ലയിക്കേണം
ജ്ഞാനമൂർത്തിയോടീവണ്ണം പ്രാർത്ഥിച്ചു
ധ്യാനശക്തിയുറപ്പിച്ചു പിന്നെയും
ഏഴു രണ്ടു ഭുവനമശേഷവും
ചൂഴവേ നിറഞ്ഞീടിന മായയെ
കള്ളമെന്നിയേ കാണേണമെന്നിട്ട-
ങ്ങുള്ളിലുമേവ ദൃഷ്ടി തുറന്നുടൻ
അല്ലൽ തിന്ന മനസ്സോടുകൂടവേ
നല്ല ഭാസ്കരബിംബത്തിലാക്കിനാൻ
വിഷയങ്ങളിൽ പിന്നെയും പിന്നെയും
ഉഴന്നീടുന്നോരിന്ദ്രിയമോരോന്നെ
കാരണങ്ങളിൽ ചേർത്തു ലയിപ്പിച്ചു
കാര്യകാരണഭേദമറിയാതെ
പരമാനന്ദവങ്കടൽതൻകരെ
പെരുമാറിത്തുടങ്ങിയ നേരത്തു
ഇക്കാണാകിയ വിശ്വമശേഷവും

ഉൾക്കരളിലുദിച്ചോരു തത്വവും
അക്ഷീണമായ ഭാസ്കരബിംബവും
അഗ്രേ കാണുന്നോരഗ്നിഭഗവാനും
മൂർത്തി മൂന്നിനും മൂന്നായ വേദവും
സത്യവാസിയാം ശ്രീഗുരുനാഥനും
ഞാനുമേതുമേ ഭേദമില്ലെന്നൊരു
ജ്ഞാനമുള്ളിലുറച്ചു വിജയനും
ഇപ്രപഞ്ചഭ്രമങ്ങളശേഷവും
ദിക്കുവിഭ്രമംപോലെ തെളിഞ്ഞുടൻ
ഉന്നിയൂന്നിയുറപ്പിച്ചനേരത്തു
പന്നഗേന്ദ്രനുമൊന്നു കുറഞ്ഞുപോയ്
അന്നേരം ജഗദാശ്രയനാം മുകിൽ-
വർണ്ണനും തിരുവുള്ളത്തിലേറിനാൻ
വാജിമേധമഹാമഖശാലയി-
ന്നാശു ഞെട്ടിയെഴുന്നേററ നേരത്തു
അയ്യയ്യോ കഷ്ടമെന്റെ ധനഞ്ജയന
തിയ്യിലായിപ്പോളെന്നരുൾ ചെയ്തുടന്
കടൽവർണ്ണനും കണ്ണീർ നിറഞ്ഞുട-
നിടനെഞ്ഞു വിറച്ചു വിവശനായ്
അമ്പിനോക്കാളധികമുഴറേറാടെ
അംബുജാക്ഷനെഴുന്നള്ളും നേരത്തു
അമ്പിനോടു ജ്വലിച്ചീടുമഗ്നിയെ
അംബരത്തോടൊരുമിച്ചു കാണായി
അഗ്നിജ്വാലകളൊട്ടൊട്ടു തട്ടമാ-
റജ്ജുനന്റെ നിലവാടും കാണായി

അന്തികേ ചെല്ലും മുമ്പേ ധനഞ്ജയൻ
വെന്തുപോമെന്നിട്ടിത്ഥമരുൾചെയ്തു
വത്സ വത്സ വിജയ സഖേ സഖേ!
പാർത്ഥ പാർത്ഥ ധനഞ്ജയ ഫൽഗുന!
അവിവേകം തുടങ്ങൊല്ല നിന്നുടെ
സഖിയല്ലയോ ഞാൻ പശുപാലകൻ
ഉലകീരേഴും കീഴ്മേൽ മറിപ്പാനും
പണിയില്ല നിനക്കു ഹിതമെങ്കിൽ
പിഴയേതാനും ചെയ്തുപോയെങ്കിലും
കഴിവുണ്ടല്ലോ കൂടി നിരൂപിച്ചാൽ
കരുവുള്ളൊന്നെ പോരുള്ളുവെന്നതു
ധരിച്ചല്ലോയിരിക്കുന്നു നിയ്യെടോ!
ബന്ധം കൂടാതെ നിന്റെ ഹിതത്തിന
ദ്ദൂതകർമ്മത്തെച്ചെയ്തതും ഞാനല്ലോ
തേർത്തടത്തിൽ തളർന്നു നീ വീണപ്പോൾ
ഊക്കുവെപ്പിച്ചുകൊണ്ടതും ഞാനല്ലോ
പോർക്കളത്തിൽ ജയിപ്പിച്ചു നല്ലോരു
കീർത്തിയുണ്ടാക്കിത്തന്നതും ഞാനല്ലോ
ഇത്ര പീഡിച്ചതൊക്കെ മറപ്പതി-
നിത്ര പാരുഷ്യമെന്തെന്റെ ഫൽഗുന!
ഇപ്രതിജ്ഞ നിനക്കു ഫലിപ്പിപ്പാൻ
കല്പിച്ചാലെന്തു ദണ്ഡം നമുക്കെടോ!
മുടിഞ്ഞിടൊല്ല വല്ലാതെ ചെന്നു നീ-
യടങ്ങീടെന്നുരയ്ക്കുന്നു മാധവൻ
ഒരുകോപംകൊണ്ടങ്ങോട്ടു ചാടിയാ-

ലിരുകോപംകൊണ്ടിങ്ങോട്ടു പോരാമോ?
പരിപാലിച്ചുകൊൾക നി ദേഹത്തെ
പരിപാലിച്ചുകൊൾവൻ ഞാൻ കീൎത്തിയെ
പലജാതിയിവണ്ണം പറകയും
വളകൾ തിരുകയ്യിൽ കിലുങ്ങിയും
പീലിക്കാർ കുന്തൽ കെട്ടഴികയും
പട്ടു പൃഷ്ഠകിലൊട്ടൊട്ടഴികയും
ഭക്തനെച്ചൊല്ലി മണ്ടിക്കിതക്കയും
പങ്കജാക്ഷൻ തിരുമനക്കാമ്പിങ്കൽ
സങ്കടങ്ങളിതെന്തേ പറയാവു
ഇവയൊക്കെ നടിച്ചുകൊണ്ടേററവും
കപടസ്വാമി ചെന്നങ്ങടുക്കവേ
നിൎവ്വികല്പസമാധിസുഖത്തേയും
നിൎവ്വികല്പമനുഭവിച്ചർജ്ജുനൻ
പരമാനന്ദവാരിധിതന്നിലെ
തിരമാലയിലോളംകളിച്ചുടൻ
വ്യകമാക്കിയുറപ്പിച്ചു പൂമാല
യാകാശത്തോളമാരാധിച്ചപ്പോഴേ
മായാമാനുഷമൂൎത്തിയെക്കാണാതെ
ആയുധത്തോടെയൊന്നു കുതിച്ചുടൻ
തീക്കുഴിതന്നിൽ ചാടുവാനൊരുക്കമ്പോൾ
തൃക്കൈകൊണ്ടു പിടിച്ചോരു വില്ലാട്ട
കുണ്ഡത്തിന്നുടെ പിന്നോക്കിൽ വീണുതേ
പാണ്ഡുനന്ദനനെന്തൊരു വിസ്മയം
ജാതസംഭ്രമമപ്പോഴേ കണ്മിഴി-

ച്ചാദിനാഥൻമുഖത്തു നോക്കീടിനാൻ
ഇററിററുവീഴമശ്രുക്കളോടുമായ്
ചെററു ഖേദിച്ചിവണ്ണമുരചെയ്താൻ
സമസ്തേശ്വര നിന്നുടെ മായയിൽ
ഭ്രമിപ്പിച്ചതലമലമിന്നു നീ
ദുഷ്ടിത്തിന്നൊരു പാത്രമാമെന്നുടെ
ദുഷ്ടകളേബരമിപ്പൊഴേ വഹ്നിയിൽ
ദഹിപ്പിപ്പാനനുഗ്രഹിക്കേണമേ
അതുവേണ്ടതെനിക്കിനി നിണ്ണയം.
തിരുവുള്ളമൊരുപൊഴുതുണ്ടെങ്കിൽ
ഇതുപോരുമെനിക്കു കൃപാനിധേ!
ഫൽഗുനൻെറ പരിഭ്രമം കണ്ടിട്ടു
ഫൽഗുവാംവണ്ണമേവമരുൾചെയ്തു
അനലങ്കൽ പതിച്ചാൽ നിനക്കൊരു
ഫലം മേലിൽ വരായെന്നു നിണ്ണയം
ലോകവാസം മതിയായിട്ടെങ്കിലോ
ലോകസിദ്ധി വരുത്തിക്കൊൾ വൈകാതെ
കീത്തിനാശം വരാഞ്ഞതിനെങ്കിലോ
പാത്ഥപായമുണ്ടിത്തൊഴിലെന്നിയേ
നാണക്കേടു വലുതായിട്ടെങ്കിലോ
ജ്ഞാനമില്ലേ നിനക്കു മഹാത്മാവേ!
വിപ്രബാലനെക്കാണാഞ്ഞിട്ടെങ്കിലോ
പത്തിനേയുമൊരിക്കലേ കാട്ടുവൻ
മതിപോരായിതൊന്നുമെന്നാകിലോ
പതിച്ചീടുക വഹ്നിയിൽ വൈകാതെ

കൃഷ്ണഭാഷിതമീവണ്ണം കേട്ടപ്പോൾ
ജിഷ്ണുതാനുമുരചെയ്തു മെല്ലവേ
മിത്രമായരുളുന്നതിനൊക്കയും
പാത്രമിന്നടിയൻ കരുണാംബുധേ!
പിഴച്ചീടുന്നതൊക്കയും നിന്തിരു-
വടിയിന്നു ക്ഷമിച്ചരുളേണമേ
അഭിമാനം കളവതിനെൻപോററി
അടിയത്തോടു കാട്ടിയതൊക്കയും
മതിയില്ലഭിമാനം മുഴക്കുമ്പോൾ
ഇതു ചിന്തിച്ചുകൊള്ളുവിനോവരും
പോക നാമിവിടുന്നതിദ്ദൂരത്തു
ചൂടുതട്ടുന്നു പാരമനലന്റെ
പാത്ഥവാക്യം ചെവിക്കൊണ്ടു കാരണ
മൂത്തി പൊട്ടിച്ചിരിച്ചുപോയന്നേരം
പാൎക്ക നീയെന്നരുൾചെയ്തു മെല്ലവേ
തൃക്കരത്തിൽ കരുതിയ നേരത്തു
തേർ കുതിരകൾ സൈന്യങ്ങളും വന്നു
മേഘപുഷ്പകവാഹകന്മാരെക്കൊ-
ണ്ടിണചേൎത്തു വിലാസമെഴുന്നൊരു
മണിത്തേരുംകൊണ്ടംബരമാൎഗ്ഗമേ
സംഭ്രമത്തോടെ ദാരകനും തിരു-
മുമ്പിലാമ്മാറു വീണു വണങ്ങിനാൻ
പൊന്മാലമുകൾപ്പാട്ടിലമന്നീടും
അംബുദത്തെക്കണക്കേ തെളിവിനോ-
ടംബുജാക്ഷന്താനജ്ജുനനോടുമാ-

യമ്മഹാരഥമേറി നിരാകുലം
അംബരാന്തം മുഴങ്ങുമാറത്ഭുതം
കംബുദാരം മുഴക്കി ജഗത്ത്രയം
കമ്പഷാപഹനായി മരുവിടും
ചിന്മയൻ പുരുഷോത്തമനവ്യയൻ
അംബരമാർഗ്ഗത്തൂടേ പടിഞ്ഞാറോ-
ട്ടുഴറിയെഴുനെള്ളിത്തുടങ്ങിനാൻ.

തൃതീയപാദം സമാപ്തം.

---

## ചതുർത്ഥപാദം.

എങ്കിലോ പണ്ടു പാൎത്ഥനും താനുമാ-
യ്പങ്കജേക്ഷണൻ തേരിൽ കരേറിനാൻ
ഭൂദേവന്റെ കിടാങ്ങളെയന്വേഷി-
ച്ചാകാശമാൎഗ്ഗത്തൂടേ ഗമിക്കുമ്പോൾ
വായുമാൎഗ്ഗത്തിൽനിന്നു ധരിത്രിയെ
ആയിരക്കാതം താഴത്തു കാണായി
അൎണ്ണോനാഥന്മാരേഴും നിരക്കവേ
വൎണ്ണമോരോന്നേ വെവ്വേറെ കാണായി
പൊന്നിൻമാമല രത്നപ്രഭപോലെ
പിന്നിലായിട്ടു ദൂരത്തു കാണായി
ചന്ദ്രാദിത്യന്മാർ ചുററും നടപ്പതും
അംബരമാൎഗ്ഗത്തിങ്കന്നു കാണായി
ലോകനാഥന്റെ തേരും പതുക്കവേ
ലോകാലോകം കടന്നു നടന്നുതേ

ആരും മുന്നമേ കണ്ടറിയാതൊരു
ക്രൂരിരുട്ടിലകപ്പെട്ടിതന്നേരം
തേർ കുതിരകളാകുലപ്പെട്ടുടൻ
തേർത്തടമൊന്നു ചക്രം തിരിഞ്ഞുതേ
എന്തുവാനിതെന്നോർത്തതിധീരനാം
കുന്തിപുത്രനുമൊന്നു ഭയപ്പെട്ടു
തൃക്കൈകൊണ്ടു പിടിച്ചു പതുക്കവേ
ചക്രപാണിയരുൾചെയ്തിതന്നേരം
കണ്ണുകാണായ്കകൊണ്ടു മനസ്സിങ്കൽ
ബന്ധമേതാനുമുണ്ടോ ധനഞ്ജയ!
കണ്ണാ! നിന്തിരുമേനി കാണായ്കയാൽ
കണ്ണിനാനന്ദമില്ലതു സങ്കടം
ഏതു ദിക്കിലകപ്പെട്ടു നാമെന്ന-
തേതുമേയടിയത്തിനു തോന്നീലാ
അന്ധകാരം നിരൂപിച്ചുകാണുമ്പോൾ
അന്ധതാമിസ്രം നല്ല വെളിവത്രേ
കേൾക്ക പാണ്ഡവ! നമ്മുടെ ദിക്കിൽനി-
ന്നെത്ര പോന്നു വഴിയെന്നു തോന്നുന്നു
ഏകദേശമൊരമ്പതിനായിരം
യോജന വഴി പോന്നിതു നിർണ്ണയം
അമ്പതോ ശിവ! ലക്ഷവും കോടിയും
അമ്പതൊട്ടും കഴിഞ്ഞു ധനഞ്ജയ!
ലോകാലോകം കടന്നു പടിഞ്ഞാറേ
ഭാഗത്തായി നാമെന്നതറിഞ്ഞാലും
ലോകാലോകത്തെയർക്കന്റെ തേജസ്സും

ലോകാലോകത്തിനപ്പുറമില്ലെടോ!
ലോകം പാതിയലോകവുമാകയാൽ
ലോകാലോകമിതെന്നു പറയുന്നു
വിശ്വനാഥനിവണ്ണം പറഞ്ഞപ്പോൾ
വിസ്മയപ്പെട്ടു വന്ദിച്ചു ഫൽഗുനൻ
അർജ്ജുനന്റെ പരിഭ്രമം പോക്കുവാൻ
ശ്രീചക്രത്തെ സ്മരിച്ചു ഭഗവാനും
ഉച്ചനേരത്തെയാദിത്യമണ്ഡലം
പത്തുനൂറു സഹസ്രമൊരുമിച്ചു
വിശ്വവ്യാപ്തമായ്വന്ന കണക്കിനെ
ഉച്ചത്തിൽ വന്നുദിച്ചിതു ചക്രവും
അപ്രഭാവമശേഷമറിയരു-
തംബരീഷചരിതത്തിലെന്നിയേ
സഹസ്രാരത്തെക്കണ്ടു ഭയപ്പെട്ടു
സഹസ്രേക്ഷണപുത്രനുമന്നേരം
ജ്വാലമാലകൾ കണ്ണിൽ തറയ്ക്കുന്നു
നാലുഭാഗത്തു നോക്കുന്നനേരത്തു
മിഴിച്ചാലുമടച്ചാലുമില്ലൊരു
കഴിവെന്റെ ഭഗവാനെ!യെന്നിതു
ഈവണ്ണം കുരുവീരൻ പറഞ്ഞപ്പോൾ
ഭാവം നോക്കിച്ചിരിച്ചു ജനാർദ്ദനൻ
ആയതു ചുരുക്കേണം പ്രഭയെന്നു
ദേവദേവൻ കടാക്ഷമറിഞ്ഞപ്പോൾ
ചണ്ഡവേഗം പുറപ്പെട്ട രശ്മികൾ
മണ്ഡലത്തിങ്കലാക്കിയൊരാദിത്യൻ

മണ്ഡലത്തിങ്കലുള്ള പ്രഭകൊണ്ടു
പാണ്ഡവന്നു പ്രകാശവുമുണ്ടാക്കി
കാരണജലത്തൂടേ തിരുമുമ്പിൽ
ദൂരെ ദൂരേ നടന്നു സുദർശനം
അന്നേരത്തൊരു നൂറുനൂറായിരം
പൂർണ്ണചന്ദ്രന്മാർ വന്നുദിക്കുംപോലെ
ദൂരത്താമ്മാറു കാണായി തന്നുടെ
കാരണമായൊരാനന്ദതേജസ്സു
പാർത്ഥ! പാർത്ഥ! വിജയ! സഖേ! സഖേ!
പാർത്തുകാൺക പുരുഷാർത്ഥവസ്തുവെ-
ന്നാത്തമോദമരുൾചെയ്തു വേഗത്തിൽ
തേർത്തടത്തിന്നിറങ്ങി ജനാർദ്ദനൻ
എന്നതിൽപരമുള്ള വിശേഷങ്ങൾ
എന്തു ഞാൻ പറയേണ്ടതു ദൈവമേ!
വിശ്വസാക്ഷിയായ് സത്യമായ് നിത്യമായ്
സച്ചിദാനന്ദമായ പരബ്രഹ്മം
കണ്ടുകണ്ടങ്ങിരിക്കവേ കൃഷ്ണന്മാർ
കണ്ടു വൈകുണ്ഠലോകമതിൽതന്നെ
പത്തുനൂറുസഹസ്രം കിരണന്മാർ
ബദ്ധമോദമുദിക്കും കണക്കിനെ
വിളങ്ങീടും നിരക്കവേ താഴിക
കുടങ്ങളതി ദൂരത്തു കാണായി
കനകക്കൊടി തന്റെ മുകൾപ്പാട്ടിൽ
ഖഗരാജനിരിപ്പതും കാണായി
കൊടിക്കൂറകളൊപ്പമിയലുന്ന-

തിടക്കൂടിപ്പലതരം കാണായി
പ്രളയാംബുധിനാദം കണക്കിനെ
വലിപ്പത്തിലൊരാഘോഷം കേൾക്കായി
ഇടകൂടി വണങ്ങിയും വന്ദിച്ചും
അടുത്തങ്ങു പോയ് ചെല്ലുന്ന നേരത്തു
സ്ഫടികംകൊണ്ടും വിദ്രുമംകൊണ്ടുമ-
ങ്ങിടചേർത്ത കിടങ്ങുകൾ കാണായി
മതിബിംബത്തോടൊപ്പമിയലുന്ന
മതിൽക്കൂട്ടങ്ങൾ വെവ്വേറെ കാണായി
മതി പോരാഞ്ഞു നോക്കുന്നു പിന്നെയും
മതിപോരാ നമുക്കിതു വാഴ്ത്തുവാൻ
നിരക്കേ മണിഗോപുരപംക്തികൾ
ഒരുപോലെ പ്രകാശിച്ചു കാണായി
നിലവെവ്വേറെ മേല്പോട്ടു നോക്കിയാൽ
നിലയില്ല മനസ്സിനും കണ്ണിനും
വിസ്മയത്തിൽ ചമച്ചു കിടക്കുന്ന
രത്നസോപാനമാർഗ്ഗങ്ങളിൽ ചില
ഭക്തന്മാരുടനങ്ങോട്ടുമിങ്ങോട്ടും
ബദ്ധാനന്ദം നടപ്പതും കാണായി
യോഗമാർഗ്ഗങ്ങൾ പോലേ ശിവ! ശിവ!
രാജമാർഗ്ഗങ്ങളൊക്കെയും കാണായി
ആളിവൃന്ദം മുരണ്ടു മുരണ്ടുടൻ
ഹരിഗാഥകൾ ചൊല്ലി നടക്കുന്നു
ശംഖചക്രം ധരിച്ചു പുരുഷന്മാർ
സംഖ്യയില്ല മഹാപുരിച്ചുഴവും

സംഖ്യയില്ലാതെ കാമിനിമാരുമു-
ണ്ടററമില്ലാ പറഞ്ഞാലൊരോതരം
മജ്ജനാസുഖമുണ്ടു ബഹുവിധം
സജ്ജനഹൃദയംപോലെ വെള്ളവും
ഭക്തിപൂണ്ടുള്ള പക്ഷിമൃഗങ്ങളും
ചിത്രമോഹനമുദ്യാനഭൂമിയും
സരസീരുഹകന്യകാതന്നുടെ
ചരണങ്ങൾ പതിഞ്ഞു കിടക്കുന്നു
വളഭീഷുനിരക്കവേയാനന്ദി-
ച്ചിളകാതെയിരിക്കുന്നു ഭക്തന്മാർ
പച്ചക്കൽകൊണ്ടു വിഷ്ണുസ്വരൂപമാ-
യ്ക്കൊത്തിവെച്ചൊരു പാവകളെപ്പോലെ
ആയിരക്കാൽമണിമയമണ്ഡപം
മുഴങ്ങി സ്തുതിഘോഷമൊരേടത്തു
ശ്രീപാദത്തിങ്കൽ വീണു നമിക്കുയി-
ലാവശ്യം മനതാരിൽ മുഴക്കയാൽ
ആരുതന്നെ കരുതി നടകൊണ്ടാർ
നരനാരായണന്മാരിരുവരും
സച്ചിദാനന്ദമൂർത്തി മുകുന്ദന്റെ
നിത്യസന്നിധിയുള്ള പ്രദേശത്തു
കൃഷ്ണപാർത്ഥന്മാർ ചെന്നൊരു നേരത്തു
വിസ്മയങ്ങൾ പറവാൻ പണിപണി
രത്നകോടിപ്രഭാപടലംകൊണ്ടു
ചിത്രമായെഴമാസ്ഥാനമണ്ഡപം

ഇന്ദ്രനീലമകലമെന്നുള്ളതും
തിൎത്തുകൂടായി ദിവ്യന്മാൎക്കാക്കമേ
മുക്തിയെന്നു പറയുന്നതെല്ലാതും
ഇതമൊന്നറിയാമത്തു പാൎക്കുമ്പോൾ
അതുകണ്ടങ്ങിരിക്കവേ പിന്നെയും
അതിന്മേലൊരു വിസ്മയം കാണായി
വെള്ളിമാമലമേലെയും മേലെയും
മണ്ഡപാകൃതി പൂണ്ടുകിടക്കയോ
വള്ളികൊള്ളുന്ന പാൽക്കടൽ തന്നിലേ
വെള്ളംതന്നെ പരന്നു കിടക്കയോ
നിൎണ്ണയിച്ചു പറവാനരുതെന്റെ
പന്നഗേശ്വര നിന്നെ വണങ്ങുന്നേൻ
ഭദ്രപീഠം പരിചരമാൎന്നുന്ന
സൎപ്പരാജനെന്നീവൎണ്ണം കൂപ്പുന്നേൻ
ഇണ്ടലെന്നിയേ പിന്നെയൊരത്ഭുതം
കണ്ടവൎക്കിതാ ഞാനൊന്നു കൂപ്പുന്നേൻ
ഇന്ദ്രനീലനിറത്തിലൊരായിരം
ചന്ദ്രമണ്ഡലമൊന്നിച്ചുദിക്കയോ
കാരുണ്യാമൃതവന്മഴപെയ്യുന്ന
കാളമേഘം നിറഞ്ഞങ്ങിരിക്കയോ
ബ്രഹ്മാനന്ദമെന്നുള്ള പരമാൎത്ഥം
ശ്യാമവൎണ്ണത്തിൽ പ്രത്യക്ഷമാകയോ
നാലുഭാഗത്തും നോക്കുന്ന നേരത്തു
നീലവൎണ്ണപ്രപഞ്ചവുമന്നേരം
വിശ്വാസംകൂടിയില്ലാതെ കൃഷ്ണന്മാർ

വിശ്വനാഥനെക്കണ്ടു സുഖിച്ചുതേ
പങ്കജാക്ഷനു മീതെയൊരായിരം
വെൺകൊററക്കുട തീൎത്താനനന്തനും
മുഖരത്നങ്ങളൊക്കെ നിരക്കവേ
മകുടത്തിനു ശോഭയായീടുന്നു
നവരത്നക്കിരീടം നിനയ്ക്കുമ്പോൾ
നവസൂൎയ്യനു ലജ്ജ മുഴക്കുന്നു
ചന്ദ്രാദിത്യന്മാർതന്നെ തിരുമിഴി
നിൎണ്ണയമതിന്നാധാരം കാണുന്നു
മുക്തിയെക്കൂട ശ്രദ്ധയില്ലാതൊരു
ഭക്തന്മാരിൽ കടാക്ഷം പതിയ്ക്കുമ്പോൾ
ആത്മപത്മങ്ങൾ കൂപ്പുന്നിതപ്പൊഴേ
ചിത്തപത്മങ്ങളൊക്കെ വിടരുന്നു
ചന്തമേറുന്ന ബാലാദിത്യങ്കന്നു
വെണ്ണിലാവു പരക്കുന്നതുപോലെ
ദന്തപംക്തിപ്രകാശവും മോഹന-
മന്ദഹാസവിലാസവും കാണുന്നു
കനകാദ്രിയൊടൊത്തശിഖരത്തിൻ
ശിഖരങ്ങളടന്ന കണക്കിനെ
ഇരുഭാഗം ചുമലിലഴിഞ്ഞൊരു
പൂങ്കുഴൽ കണ്ടു വീണു വണങ്ങിനാർ
മണിത്തോളിന്നു തൃക്കൈവിരൽ നഖം
അടിയോളം പ്രകാശിച്ചു മേവിനാർ
മാലാഗന്ധവും മേന്മേലെ കാണായി
താരകംതന്നെ മാലകളാകയോ

ഹാരമോ തിരുമാറിൽ കിടപ്പതു
വിശ്വരൂപമാം നാഭിസരോജത്തെ
നിത്യമായൊരുപോലെ വിടർത്തുവാൻ
സത്യമായൊരു ഭാസ്കരബിംബത്തെ
കൌസ്തുഭമെന്നു പേർ പറഞ്ഞീടുന്നു
തിരുമാറിൽ ധരിത്രിയിൽ മുമ്പുള്ള
മറുവും വലഭാഗത്തു കാണായി
എട്ടു ദിക്കിലും കൈകൾ നിറഞ്ഞവ
എട്ടുകൈകളന്നേരത്തു കാണായി
കടകാംഗുലീയങ്ങൾ നിറഞ്ഞതി-
ലിടയിൽ ശ്യാമമേറെ ജ്വലിക്കുന്നു
ചതുർവ്വേദവും ഘോഷിച്ചു നാഭിയിൽ
ചതുരാനനൻ താനങ്ങിരിപ്പതും
പൊന്മയമായ കാഞ്ചികൾ ചൂഴവും
പത്മരാഗമരതകശോഭയും
മിന്നൽപോലെയപ്പീതാംബരങ്ങളും
പന്നഗേന്ദ്രൻെറ ധാവള്യസീമയും
ഇടകൂടിത്തിരുമേനികാന്തിയും
കൂടിയൊപ്പം പ്രകാശിച്ചു കണ്ടപ്പോൾ
പഞ്ചവർണ്ണത്തിൽ ചെന്നുലയിച്ചൊരു
പഞ്ചഭൂതങ്ങളോടേ വണങ്ങിനാർ
ഭക്തന്മാരുടെ ചിത്തമലർതന്നി-
ലഞ്ജനമണിസ്തംഭം കണക്കിനെ
ഭംഗിചേർന്ന കണങ്കഴൽ കാണായി
തുളസീദളംകൊണ്ടു നിറഞ്ഞുടൻ

വിലസിടും പുറവടിന്നുപുരം
നിഷ്കളബ്രഹ്മവസ്തുസ്വരൂപമായ്
മുത്തുപോലെ നഖമണിശോഭയും
സകലത്തിന്നുമാധാരമായൊരു
സകളാകൃതി പൂണ്ട പുരുഷനൊ
ധൂമംചേർപെട്ട പാവനകനൊപ്പോലെ
ശ്രീമൽകേശാദിപാദവും കാണായി
സരസീരുഹമങ്കയും ഭൂമിയു-
മിരുഭാഗമിരുന്നരുളീടുന്നു
അരികേ തന്നെ നാരദമാമുനി
ഹരിഷാശ്രു പൊഴിഞ്ഞു ശിവ!ശിവ!
പരബ്രഹ്മംകൊണ്ടഗ്രേ വിളങ്ങുന്ന
പരബ്രഹ്മത്തെസ്സേവിച്ചു നിൽക്കുന്നു
തിരുവായുധമൂർത്തികളൊക്കെയു-
മിരുഭാഗമിരുന്നരുളീടുന്നു
ശില്പമേറും വിമാനങ്ങളിൽച്ചെന്നു
മേൽഭാഗത്തു നിറഞ്ഞു സുകൃതികൾ
പ്രളയംപോലെ വാരിപൊഴിയുന്ന
തുളസീദളപുഷ്പവും കാണായി
അതുനേരമൊരത്ഭുതം കണ്ടവ-
രതിവിസ്മയമെന്തോ പറയാവൂ
ഉരഗാധിപമെത്തമേൽക്കാണായി
ധരണീസുരബാലകന്മാരെയും
അംബുജമകൾ തന്റെ മടിയിൽച്ചെ-
ന്നമ്മയെന്നു വിളിക്കുന്നിതു ചിലർ

ഭൂമിദേവിയെടുത്തൊരു ബാലനെ-
യോമനിച്ചു മുല കൊടുത്തീടുന്നു
സച്ചിദാനന്ദമൂർത്തിയെച്ചെന്നിട്ട-
ങ്ങച്ഛനൊന്നു വിളിക്കുന്നതിൽ ചിലർ
രുകൈകൊണ്ടു പതുക്കെയെടുക്കുമ്പോൾ
ബ്രഹ്മാനന്ദമുറങ്ങുന്നിതു ചിലർ
നാരദമുനി ഭാവവിശേഷങ്ങൾ
നേരെ നോക്കിച്ചിരിക്കുന്നിതു ചിലർ
അന്നേരം തന്നെ പോയോരു ബാലനെ
അനന്തൻമേൽ വിശേഷിച്ചു കാണായി
ഇതു കാൺക ധനഞ്ജയ! നമ്മുടെ
പൃഥിവീസുരബാലകന്മാരെയും
യദുനാഥൻ പറഞ്ഞപ്പോളർജ്ജുനൻ
അതിഖേദമിയന്നു നിരൂപിച്ചാൻ
ഇവിടം വിട്ടുപോവാനെനിക്കൊരു
വഴിയായതിക്കണ്ടതു ദൈവമേ!
ബ്രഹ്മാനന്ദത്തെക്കാളുമധികമി-
ക്കർമ്മമെന്നതു വന്നു ശിവ! ശിവ!
എന്നിവണ്ണം നിരൂപിച്ചു മാനസേ
കണ്ണനീരാൽ വഴിഞ്ഞൊഴുകിയും
ഹരിഗോവിന്ദ! ഗോവിന്ദ! ഗോവിന്ദ!
പരിപാലയ പാലയ പാലയ
പലജാതിയിവണ്ണം സ്തുതിക്കയും
പരമാനന്ദരൂപത്തെ നോക്കിയും
മദ്ധ്യേമദ്ധ്യേ നമസ്കരിച്ചും പിന്നെ

ഭക്തിയോടേയെഴുന്നേററു കൂപ്പിയും
നരനാരായണന്മാരിരുവരെ
തൃക്കണ്പാൎത്തരുളി ജഗന്നാഥനും
തന്നെത്താൻ കണ്ടപോലെ മുകുന്ദന്മാ-
രന്യോന്യം തമ്മിൽ കണ്ടൊരുനേരത്തു
സ്വാമിഭൃത്യന്മാരെന്ന കണക്കിനെ
പ്രേമവും ബഹുമാനവും ഭാവിച്ചു
പാദപത്മത്തിൽ വീണു നമിച്ചപ്പോ-
ളതിമോഹനമെന്നേ പറയാവു
തൻപാദം കൂപ്പി നില്ക്കുന്നവരോടു
ഗാംഭീൎയ്യാംബുധിതാനമരുൾചെയ്തു
ഉണ്ണി കൃഷ്ണ! ധനഞ്ജയ! നിങ്ങൾക്കു
ദണ്ഡംകൂടാതെ നല്ല സുഖമല്ലി
അങ്ങു നമ്മുടെ നന്ദഗോപാദികൾ
പൃഥ്വിയും പരിപാലിച്ചിരിപ്പോരോ
നിങ്ങളിപ്പോളിവിടെ വരുമെന്നു
മുന്നമിങ്ങറിഞ്ഞത്രേയിരുന്നു നാം
ബന്ധമോ പറയേണമെന്നില്ലല്ലോ.
ഹന്ത! കണ്ടാലും വിപ്രകുമാരരെ
നിങ്ങളിങ്ങരികത്തു വരുവാനും
നിങ്ങടെ ധൎമ്മബുദ്ധിയറിവാനും
ശുദ്ധനായൊരു വിപ്രന്റെ ബാലരെ
പത്തിനേയുമിവിടെ വരുത്തി ഞാൻ
ആമോദത്തോടു കാൺക കിടാങ്ങളെ
ക്രമത്താലേ വയസ്സും വളൎച്ചയും

നിങ്ങളെയരികത്തിങ്ങു കാൺകയാൽ
കണ്ണിനാനന്ദം വന്നു നമുക്കിപ്പോൾ
ഇനിയൊട്ടുമേ കാലവും വൈകാതെ
അങ്ങു പോയാലുമുണ്ണികളുമായി
എന്നീവണ്ണം പറഞ്ഞു കിടാങ്ങളോ-
ടങ്ങു നിങ്ങടെയച്ഛനമമ്മയും
നിങ്ങളെച്ചൊല്ലി ദുഃഖിച്ചിരിയ്ക്കുന്നു
ഇങ്ങിരുവരുമായ്യോക നിങ്ങളും
പെട്ടന്നീവണ്ണം കേട്ടോരു ബാലന്മാർ
പൊട്ടിപ്പൊട്ടി കരഞ്ഞിതെല്ലാവരും
ഞങ്ങൾക്കച്ഛനമമ്മയുമുണ്ടല്ലോ
ഞങ്ങൾ പോകയില്ലെന്നുമറിഞ്ഞാലും
കണ്ണിമയാതെ നാഥൻ മുഖംതന്നെ
നോക്കി നോക്കിക്കരയും കിടാങ്ങളെ
ആകുലം തീർത്തു മെല്ലെത്തഴുകിനാർ
ലോകമാതാക്കന്മാരുമതുനേരം
നിനയ്ക്കുംതോറും പിന്നെയും പിന്നെയും
നിനച്ചേററം തളർന്നിതു ബാലന്മാർ
പോവാനേതും കൊതിയില്ലവർക്കിന്നു
ആവതില്ലെൻെറ കൃഷ്ണ! നിരൂപിച്ചാൽ
അരുളപ്പാടു കേട്ടു മുകിൽവർണ്ണ-
നരുൾചെയ്തു മനോഹരമാംവണ്ണം
ഭയപ്പാടേതുമില്ലടിയത്തിന്ന-
ങ്ങയച്ചാലവർ പോന്നീടും നിർണ്ണയം
കള്ളനേ കളവുള്ളതറിയാവൂ

ഉള്ളുകൊണ്ടു രസിച്ചോരിരുവരും
വിഷ്ണുരൂപത്തിലുള്ളോരു മായയെ
കൃഷ്ണരൂപത്തിലാക്കിയരുൾചെയ്തു
പൊയ്ക്കോൾകെന്നതു കേട്ടു കുമാരന്മാർ
കൃഷ്ണൻ കയ്യിൽ മറഞ്ഞുതുടങ്ങിനാർ
ഞങ്ങൾക്കച്ഛനമമ്മയുമുണ്ടല്ലോ
ഞങ്ങളെക്കൂടെക്കൊണ്ടുപോയിടണം
നന്നു നന്നിങ്ങു പോരികെന്നും ചൊല്ലി
തങ്ങടേ മണിത്തേരിൽ കരേററിനാർ
ആദിനാഥനിരുവരേയും നന്നാ-
യാശ്ലേഷിച്ചൊരു നേരത്തിരുവരും
ഇങ്ങുതന്നെ വരികെന്നരുൾചെയ്തു
അങ്ങിനേതന്നെയെന്നു തൊഴുതവർ
വേഗത്തോടെ കടന്നു മഹാപുരി
ഗോപുരത്തിങ്കൽനിന്നു ജഗൽപ്പതി
ഉള്ള ലോകങ്ങളൊക്കെ മുഴങ്ങവേ
വെള്ളിശ്ശംഖും വിളിപ്പിച്ചു തേർമേലെ
പണ്ടേക്കാളുമധികമുഴറേറാടെ
കൊണ്ടുപോന്നു ധരിത്രിയിലമ്പോടു
പൃഥ്വീദേവഭവനമടുക്കെ വ-
ന്നത്ര ചിത്രമിറങ്ങി മണിത്തേരും
പാർത്ഥ! നീയിനി വൈകാതെ ചെന്നുടൻ
പൃഥ്വീദേവനെയിങ്ങു വരുത്തുക
കൃപയുണ്ടടിയത്തിലെന്നാകിലോ
ഇതിന്നാളു ഞാനല്ല ഭഗവാനേ!

മുമ്പിൽ ചൊന്ന കൊടുംക്രൂരവാക്കുക-
ളിന്നുമുണ്ടെൻ ചെവിയിൽ കിടക്കുന്നു
നിന്തിരുവടിയിങ്ങെഴുന്നെള്ളിയാൽ
ഹന്ത പിന്നാലെ കൂടേ വിടകൊള്ളാം
മുന്നം ചെയ്ത പ്രതിജ്ഞകളോക്കെടോ!
പാണ്ഡുനന്ദന! യെന്നരുൾചെയ്തപ്പോൾ
ക്ഷമിയ്ക്കേണമെൻ തമ്പുരാനെയെന്ന-
ങ്ങമരേന്ദ്രതനയനുമോതിനാൻ
അന്നേരം തന്നെ പത്നിയും താനുമായ്
ഖിന്നത പൂണ്ടിരിയ്ക്കുന്ന വിപ്രനും
അർജ്ജുനൻെറ വരവങ്ങു കണ്ടപ്പോ-
ളുററം കൂടാതെ ദുഃഖിച്ചു ചൊല്ലിനാർ
എന്തു പോന്നു ധനഞ്ജയ! ചൊല്ക നീ
ഇനിയേതാനുമുണ്ടോ മനസ്സിങ്കൽ
കപടത്തിനു മുമ്പു വിളിപ്പിച്ചു
കൃപയില്ലാത്ത കൃഷ്ണനെവിടത്തു
പത്തു ബാലമരണത്തെക്കേട്ടിട്ടും
തൃപ്തിവാരാഞ്ഞു ദുഃഖിച്ചിരിയ്ക്കയോ
അതു കേട്ടു പറഞ്ഞു വിജയനും
അടുക്കത്തന്നെയുണ്ടു കൃപാംബുധി
ഏഴരണ്ടു ഭുവനമുടയവൻ
എഴുന്നെള്ളി വിരവോടു നില്ക്കുന്നു
ക്ഷമിയ്ക്കേണെൻെറ ഭഗവാനെവിടത്തു
ഭ്രമംകൊണ്ടു പറഞ്ഞു ഞാനർജ്ജുന!
പിഴവാക്കുകൾ ചിത്തത്തിലോക്കൊല്ല

ഭഗവാനേ! പാരമ്പര്യമായെന്നു
ഭക്തികൊണ്ടു നടന്നു നടന്നുടൻ
എത്തുന്നില്ല ധരണീസുരേന്ദ്രനും
കൃഷ്ണ! കൃഷ്ണ! നമസ്തേയെന്നിങ്ങിനെ
പത്നിക്കൂടെപ്പുറപ്പെട്ടു പിന്നാലെ
മഴക്കൊണ്ടൽനേർവ്വർണ്ണനെക്കണ്ടപ്പോൾ
മഴ പെയ്യുന്നു കണ്ണുനീർകൊണ്ടവർ
അരുളിച്ചെയ്യാൻ ഭാവിക്കുംനേരത്തു
ഞിടനെഞ്ഞു വിറയ്ക്കുന്നു നാഥനും
അകമൊക്കെയും കോൾമയിക്കൊള്ളുന്നു
കണ്ടുനില്ക്കുന്ന ദിവ്യജനങ്ങൾക്കും
അതുകൊണ്ടു ധനഞ്ജയനേതുമേ
വശമല്ലാതെ നിന്നുപോയന്നേരം
അന്നേരത്തുവിലോചനനാക്കാലം
തന്നെക്കാണാത്തൊരുണ്ണിക്കിടാവിനെ
അർജ്ജുനൻെറ കരത്തിൽ വെച്ചങ്ങോട്ടു
അച്ഛൻെറ കയ്യിൽ നില്ക്കേണ്ടുന്നു ചൊല്ലിനാൻ
തിണ്ണമുള്ളൊരു ഭക്തി മുഴുക്കയാൽ
കണ്ണുകാണാതെ നില്ക്കുന്നു വിപ്രനും
ഉണ്ണിയെക്കണ്ടിട്ടെന്തൊരു ബാലനെ—
ന്നങ്ങെയുണ്ണിയെന്നന്നേരം ചൊല്ലിനാൻ
അയ്യയ്യോ! കൃഷ്ണ! കൃഷ്ണ! യെന്നിങ്ങിനെ
കയ്യിൽ മേടിച്ചു മാറത്തണച്ചുതേ
പ്രാണനോടെയൊരുണ്ണിയെ ഞാനിപ്പോൾ
മോദമോടെ തഴുകുന്നു ഫൽഗുന!

അപ്പോഴേ കൂടി മറെറാരു ബാലനെ
ചിൽപുമാനെടുത്തങ്ങു കൊടുക്കുന്നു
അതുകൊണ്ടതിസൌഖ്യമിതെന്നെന്നു
പുത്രന്മാരിവിടങ്ങു മരിച്ചവർ
പത്തു തൃക്കയ്യിലുണ്ടെന്നു ഫൽഗുനൻ
കൃഷ്ണൻ നമ്മെയനുഗ്രഹിച്ചാനെന്നു
പത്തികയ്യിൽ കൊടുത്തു കിടാവിനെ
പേർത്തു പേർത്തു പുണർന്നു തഴുകിയും
ബാലമോദം മുല കൊടുത്തീടുന്നു
തൃക്കയ്യിന്നു ധനഞ്ജയൻ വാങ്ങിയു-
മക്കയ്യിന്നു മഹീസുരൻ വാങ്ങിയും
പത്തി വാങ്ങി മുലകൊടുത്തും ചിലർ
തൃപ്തിവാരാഞ്ഞു നോക്കിക്കരകയും
പത്തു ദിക്കിലുമിത്ര സുകൃതികൾ
പൃഥ്വീദേവനെപ്പോലെയില്ലാരുമേ
പത്തു ബാലരെക്കൂടിയൊരുമിച്ച്
ഭക്തവത്സലൻ നല്കിയതാർക്കുള്ളു?
ഈശ്വര! യെന്നു പാണ്ഡവൻതന്നെയ-
ങ്ങാശിർവ്വാദങ്ങൾ ചെയ്തു മഹീസുരൻ
നല്ലവണ്ണം വരിക ധനഞ്ജയ!
ഇല്ല നിന്നോടു തുല്യമൊരുത്തനും
വല്ലതും നീ തുടങ്ങുന്നതൊക്കെയും
നല്ലതായിട്ടു തീരും നിനക്കെടോ!
വില്ലെടുത്തതിൽ മുമ്പനെന്നുള്ളോരു

ചൊല്ലും വിശപ്പം മുടിവോളമുണ്ടു കേൾ
പാഹി പാഹി പരമപുരുഷോത്തമ!
ദേഹി ദേഹി ദയാലയമിന്നിയും
ഘോരഘോരമാം സംസാരചക്രത്തിൽ
മാഴ്കി മാഴ്കി മറുകരെ ഞാനിനി
ജ്ഞാന ജ്ഞാനമരൂപമാം നിന്നുടെ
പാദത്തോടണയേണമേ ദൈവമേ!
എന്നിവണ്ണം സ്തുതിച്ചു പലവഴി
പുണ്യവാരിധി വിപ്രനും പത്നിയും
അന്നേരമതുൾചെയ്തു കടൽവർണ്ണൻ
മന്ദമെന്നിയകത്തങ്ങു പോയാലും
നന്ദനന്മാരും കൂടിയൊരുമിച്ചു
പുണ്യപുണ്യമനുഭവിച്ചീടുക
എന്നനുജ്ഞയും വാങ്ങി വിരവോടെ
തന്നുടെ സദനം തന്നിൽ മേവിനാൻ

സന്താനഗോപാലം പാന

സമാപ്തം.

---

ശ്രീഭാഗവതസാരകഥ

# ജ്ഞാനപ്പാന.

ശ്രീ സദ്ഗുരവേ നമഃ

ഗുരുനാഥൻ തുണ ചെയ്ക സന്തതം
തിരുനാമങ്ങൾ നാവിന്മേലെപ്പൊഴും
പിരിയാതെയിരിക്കണം നമ്മുടെ
നരജന്മം സഫലമാക്കീടുവാൻ
ഇന്നലെയോളമെന്തെന്നറിഞ്ഞീലാ
ഇനിനാളെയുമെന്തെന്നറിഞ്ഞീലാ
ഇന്നിക്കണ്ട തടിക്കു വിനാശവു-
മിന്നനേരമെന്നേതുമറിഞ്ഞില
കണ്ടുകണ്ടങ്ങിരിക്കും ജനങ്ങളെ-
ക്കണ്ടില്ലെന്നു വരുന്നതും കാണുന്നു
രണ്ടുനാലു ദിനംകൊണ്ടൊരുത്തനെ
തണ്ടിലേറ്റി നടത്തുന്നതും ഭവാൻ
മാളികമുകളേറിയ മന്നന്റെ
തോളിൽ മാറാപ്പുണ്ടാക്കുന്നതും ഭവാൻ
കണ്ടാലൊട്ടറിയുന്നു ചിലരിതു
കണ്ടാലും തിരിയാ ചിലർക്കേതുമേ
കണ്ടതൊന്നുമേ സത്യമല്ലെന്നതു
മുമ്പെ കണ്ടങ്ങറിയുന്നിതു ചിലർ

മനുജാതിയിൽ തന്നെ പലവിധം
മനസ്സിന്നു വിശേഷമുണ്ടോൎക്കണം
പലൎക്കുമറിയേണമെന്നിട്ടല്ലോ
പലജാതി പറയുന്നു ശാസ്ത്രങ്ങൾ
കൎമ്മത്തിന്നധികാരിജനങ്ങൾക്കു
കൎമ്മശാസ്ത്രങ്ങളുണ്ടു പലവിധം
സാംഖ്യശാസ്ത്രങ്ങൾ യോഗങ്ങളെന്നിവ
സംഖ്യയില്ലതു നില്ക്കട്ടെ സൎവ്വവും
ചുഴന്നിടുന്ന സംസാരചക്രത്തി-
ലുഴന്നിടും നമുക്കറിഞ്ഞീടുവാൻ
അറിവുള്ള മഹത്തുക്കളുണ്ടൊരു-
പരമാൎത്ഥമതുൾ ചെയ്തിരിക്കുന്നു
എളുതായിട്ടു മുക്തി ലഭിപ്പാനായ്
ചെവിതന്നിതു കേൾപ്പിനെല്ലാവരും
നമ്മെയൊക്കെയും ബന്ധിച്ച സാധനം
കൎമ്മമെന്നറിയേണ്ടതു മുമ്പിനാൽ
മുന്നമിക്കണ്ട വിശ്വമശേഷവും
ഒന്നായുള്ളൊരു ജ്യോതിസ്സ്വരൂപമായ്
ഒന്നും ചെന്നങ്ങു തന്നോടു പററാതെ
ഒന്നിലും ചെന്നു താനും വലയാതെ
ഒന്നൊന്നായി നിനക്കും ജനങ്ങൾക്കു
ഒന്നുകൊണ്ടറിവാകുന്ന വസ്തുവായ്
ഒന്നിലുമുറയ്ക്കാത്ത ജനങ്ങൾക്കു
ഒന്നുകൊണ്ടും തിരിയാത്ത വസ്തുവായ്
ഒന്നുപോലെയൊന്നില്ലാതെയുള്ളതി

നൊന്നായുള്ളൊരു ജീവസ്വരൂപമായ്
നിന്നവൻ തന്നെ വിശ്വം ചമച്ചപോൽ
മൂന്നുമൊന്നിലടങ്ങുന്നു പിന്നെയും
ഒന്നുമല്ലപോൽ വിശ്വമന്നേരത്തു
ഒന്നുകൊണ്ടു ചമച്ചൊരു വിശ്വത്തിൽ
മൂന്നായിട്ടുള്ള കർമ്മങ്ങളൊക്കെയും
പുണ്യകർമ്മങ്ങൾ പാപകർമ്മങ്ങളും
പുണ്യപാപങ്ങൾ മിശ്രമാം കർമ്മവും
മൂന്നുജാതി നിരൂപിച്ചു കാണുമ്പോൾ
മൂന്നുകൊണ്ടും തളെയ്ക്കുന്നു ജീവനെ
പൊന്നിൻ ചങ്ങലയൊന്നിപ്പറഞ്ഞതിൽ
ഒന്നിരിമ്പുകൊണ്ടെന്നത്രേ ഭേദങ്ങൾ
രണ്ടിനാലുമെടുത്തു പണിചെയ്ത
ചങ്ങലയെല്ലോ മിശ്രമാം കർമ്മവും
ബ്രഹ്മാവാദിയായീച്ചയുറുമ്പോളം
കർമ്മബദ്ധന്മാരെന്നതറിഞ്ഞാലും
ഭുവനങ്ങളെ സൃഷ്ടിക്കയെന്നതു
ഭുവനാന്ത്യപ്രളയം കഴിവോളം
കർമ്മപാശത്തെ ലംഘിക്കയെന്നതു
ബ്രഹ്മാവിന്നുമെളുതല്ല നിർണ്ണയം
ദിക്കുപാലന്മാരുമവ്വണ്ണമോരോരോ
ദിക്കുതോറും തളച്ചു കിടക്കുന്നു
അല്പകർമ്മികളാകിയ നാമെല്ലാ-
മല്പകാലംകൊണ്ടോരോരോ ജന്തുക്കൾ

ഗൎഭപാത്രത്തിൽ പുക്കും പുറപ്പെട്ടും
കൎമ്മംകൊണ്ടു കളിക്കുന്നതിങ്ങിനെ
നരകത്തിൽ കിടക്കുന്ന ജീവൻപോയ്
ദുരിതങ്ങളൊടുങ്ങി മനസ്സിന്റെ
പരിപാകവും വന്നു ക്രമത്താലെ
നരജാതിയിൽ വന്നു പിറന്നിട്ടു
സുകൃതം ചെയ്തു മേല്പൊട്ടുപോയവർ
സുഖിച്ചീടുന്നു സത്യലോകത്തോളം
സൽകൎമ്മംകൊണ്ടു മേല്പൊട്ടു പോയവർ
സ്വൎഗ്ഗത്തിങ്കലിരുന്നു സുഖിക്കുന്നു
സുകൃതങ്ങളുമൊക്കെയൊടുങ്ങുമ്പോൾ
പരിപാകവുമെള്ളോളമില്ലവർ
പരിചോടങ്ങിരുന്നിട്ടു ഭൂമിയിൽ
ജാതരായ് ദുരിതം ചെയ്തു ചത്തവർ
നരകങ്ങളിൽ വെവ്വേറെ വീഴുന്നു
സുരലോകത്തിരുന്നൊരു ജീവൻ പോയ്
നരലോകേ മഹീസുരനാകുന്നു
ചണ്ഡകൎമ്മങ്ങൾ ചെയ്തവർ ചാകുമ്പോൾ
ചണ്ഡാലകുലത്തിങ്കൽ പിറക്കുന്നു
അസുരന്മാർ സുരന്മാരായീടുന്നു
അമരന്മാർ മരങ്ങളായീടുന്നു
അജം ചത്തു ഗജമായ്പിറക്കുന്നു
ഗജം ചത്തങ്ങജവുമായീടുന്നു
നരി ചത്തു നരനായ്പിറക്കുന്നു

നാരിചത്തുടനോരിയായ്പ്പോകുന്നു
കൃപകൂടാതെ പീഡിപ്പിച്ചീടുന്ന
നൃപൻ ചത്തു കൃമിയായ്പ്പിറക്കുന്നു
ഈച്ച ചത്തൊരു പൂച്ചയായീടുന്നു
ഈശ്വരൻെറ വിലാസങ്ങളിങ്ങിനെ
കീഴ്മേലിങ്ങിനെ മണ്ടുന്ന ജീവന്മാർ
ഭൂമിയിന്നത്രേ നേടുന്നു കർമ്മങ്ങൾ
സീമയില്ലാതോളം പലകർമ്മങ്ങൾ
ഭൂമിയിന്നത്രെ നേടുന്നു ജീവന്മാർ
അങ്ങിനെ ചെയ്തു നേടിമരിച്ചുടൻ
അന്യലോകങ്ങളോരോന്നിലോരോന്നിൽ
ചെന്നിരുന്നു ഭുജിക്കുന്നു ജീവന്മാർ
ഒടുങ്ങീടുമതൊട്ടുനാൾ ചെല്ലുമ്പോൾ
ഉടനെ വന്നു നേടുന്നു പിന്നെയും
തൻെറ തൻെറ ഗൃഹത്തിങ്കൽ നിന്നുടൻ
കൊണ്ടുപോന്ന ധനംകൊണ്ടു നാമെല്ലാം
മറെറങ്ങാനുമൊരേടത്തിരുന്നിട്ടു
വിററുണ്ണുന്നു പറയും കണക്കിനെ
കർമ്മങ്ങൾക്കു വിളഭൂമിയായിട്ടുള്ളൊരു
ജന്മദേശമീഭൂമിയറിഞ്ഞാലും
കർമ്മനാശം വരുത്തേണമെങ്കിലും
ചെമ്മേ മറെറങ്ങും സാധിയാ നിർണ്ണയം
ഭക്തന്മാക്കും മുമുക്ഷുജനങ്ങൾക്കും
സക്തരായ വിഷയിജനങ്ങൾക്കും

ഇച്ഛിച്ചീടുന്നതൊക്കെ കൊടുത്തീടും
വിശ്വമാതാവു ഭൂമി ശിവ ശിവ
വിശ്വനാഥന്റെ മൂലപ്രകൃതിതാൻ
പ്രത്യക്ഷേണ വിളങ്ങുന്നു ഭൂമിയായ്
അവനീതലപാലനത്തിനാല്ലോ
അവതാരങ്ങളും പലതോൎക്കുമ്പോൾ
അതുകൊണ്ടു വിശേഷിച്ചും ഭൂലോകം
പതിന്നാലിലുമുത്തമമെന്നല്ലോ
വേദവാദികളായ മുനികളും
വേദവും ബഹുമാനിച്ചു ചൊല്ലുന്നു
ലവണാംബുധിമദ്ധ്യേ വിളങ്ങുന്ന
ജംബൂദ്വീപൊരു യോജന ലക്ഷവും
സപ്തദ്വീപുകളുണ്ടതിലെത്രയും
ഉത്തമമെന്നു വാഴ്ത്തുന്നു പിന്നെയും
ഭൂപത്മത്തിന്നു കൎണ്ണികയായിട്ടു
ഭൂധരേന്ദ്രനിതിലല്ലോ നില്ക്കുന്നു
ഇതിലൊമ്പതു ഖണ്ഡങ്ങളുണ്ടല്ലോ
അതിലുത്തമം ഭാരതഭൂതലം
സമ്മതരായ മാമുനിശ്രേഷ്ഠന്മാർ
കൎമ്മക്ഷേത്രമെന്നല്ലോ പറയുന്നു
കൎമ്മബീജമതിന്നു മുളകൊണ്ടു
ബ്രഹ്മലോകത്തിരിക്കുന്നവൎകൾക്കും
കൎമ്മബീജം വരുട്ടിക്കളഞ്ഞുടൻ
ജന്മനാശം വരുത്തേണമെങ്കിലും

ഭാരതമായ ഖണ്ഡമൊഴിഞ്ഞുള്ള
പാരിലെങ്ങുമെളുതല്ല നിർണ്ണയം
അത്ര മുഖ്യമായുള്ളൊരു ഭാരത-
മിപ്രദേശമെന്നെല്ലാരുമോക്കണം
യുഗം നാലിലും നല്ലു കലിയുഗം
സുഖമേതന്നെ മുക്തി വരുത്തുവാൻ
കൃഷ്ണ കൃഷ്ണ മുകുന്ദ ജനാദ്ദന
കൃഷ്ണഗോവിന്ദ രാമയെന്നിങ്ങിനെ
തിരുനാമസങ്കീത്തനമെന്നിയേ
മറ്റേതുമില്ല യത്നമറിഞ്ഞാലും
അതു ചിന്തിച്ചു മറ്റുള്ള ലോകങ്ങൾ
പതിമൂന്നിലുമുള്ള ജനങ്ങളും
മറ്റു ദ്വീപുകളാറിലുമുള്ളോരും
മറ്റു ഖണ്ഡങ്ങളെട്ടിലുമുള്ളോരും
മറ്റു മൂന്നു യുഗങ്ങളിലുള്ളോരും
മുക്തി തങ്ങൾക്കു സാദ്ധ്യമല്ലാഞ്ഞയാൽ
കലികാലത്തെ ബ്ഭാരതഖണ്ഡത്തെ-
ക്കലിതാദരം കൈവണങ്ങിടുന്നു
അതിൽ വന്നൊരു പുല്ലായിട്ടെങ്കിലും
ഇതുകാലം ജനിച്ചുകൊണ്ടിടുവാൻ
ഭാഗ്യം പോരാതെ പോയല്ലോ ദൈവമേ
ഭാരതഖണ്ഡത്തിങ്കൽ പിറന്നൊരു
മാനുഷക്കും കലിക്കും നമസ്കാരം
എന്നെല്ലാം പുകഴ്ത്തീടുന്നു മറ്റുള്ളോർ
എന്നതെന്തിനു നാം പറഞ്ഞീടുന്നു

കാലമിന്നു കലിയുഗമല്ലയോ
ഭാരതമിപ്രദേശവുമല്ലയോ
ചെമ്മെ നന്നായ് നിരൂപിപ്പിനെല്ലാരും
ഹരിനാമങ്ങളില്ലാതെ പോകയോ
നരകങ്ങളിൽ പേടി കുറകയോ
നാവുകൂടാതെ ജന്മമതാകയോ
നമുക്കിന്നു വിനാശമില്ലായ്കയോ
കഷ്ടം കഷ്ടം നിരൂപണം കൂടാതെ
ചുട്ടു തിന്നുന്നു ജന്മം പഴുതേ നാം
എത്ര ജന്മം പ്രയാസപ്പെട്ടിക്കാലം
അത്ര വന്നു പിറന്നു സുകൃതത്താൽ
എത്ര ജന്മം മലത്തിൽ കഴിഞ്ഞതും
എത്ര ജന്മം ജലത്തിൽക്കഴിഞ്ഞതും
എത്ര ജന്മങ്ങൾ മണ്ണിൽക്കഴിഞ്ഞതും
എത്ര ജന്മം മരങ്ങളായ് നിന്നതും
എത്ര ജന്മം മരിച്ചു നടന്നതും
എത്ര ജന്മം മൃഗങ്ങൾ പശുക്കളായ്
മർത്ത്യജന്മത്തിൽ മുമ്പേ കഴിച്ചു നാം
എത്രയും പണിപ്പെട്ടങ്ങു മാതാവിൻ
ഗർഭപാത്രത്തിൽ വീണതറിഞ്ഞാലും
പത്തുമാസം വയററിൽ കഴിഞ്ഞുപോ-
യുത്തു പന്തീരാണ്ടുണ്ണിയായിട്ടും പോയ്
തന്നെത്താനഭിമാനിച്ചു പിന്നേടം
തന്നെത്താനറിയാതെ കഴിയുന്നു
ഇത്രകാലമിരിക്കുമിനിയെന്നും

സത്യമോ നമുക്കേതുമൊന്നില്ലല്ലോ
നീർപ്പോളപോലെയുള്ളൊരു ദേഹത്തിൽ
വീർപ്പുമാത്രമുണ്ടിങ്ങിനെ കാണുന്നു
ഓർത്തിരിയാതെ പാടുപെടുന്നേരം
നേർത്തുപോകുമതെന്നേ പറയാവൂ
അത്രമാത്രമിരിക്കുന്ന നേരത്തു
കീർത്തിച്ചീടുന്നതില്ലാ തിരുനാമം
സ്ഥാനമാനങ്ങൾ ചൊല്ലിക്കലഹിച്ചു
നാണം കെട്ടു നടക്കുന്നിതു ചിലർ
മദമാത്സര്യം ചിന്തിച്ചു ചിന്തിച്ചു
മതി കെട്ടു നടക്കുന്നിതു ചിലർ
ചഞ്ചലാക്ഷിമാർ വീടുകളിൽ പുക്കു
കുഞ്ചിരാമനായാടുന്നിതു ചിലർ
കോലകങ്ങളിൽ സേവകരായിട്ടു
കോലം കെട്ടി ഞെളിയുന്നിതു ചിലർ
ശാന്തി ചെയ്തു പുലർത്തുവാനായിട്ടു
സന്ധ്യയോളം നടക്കുന്നിതു ചിലർ
കാൺക നമ്മുടെ സംസാരംകൊണ്ടത്രേ
വിശ്വമീവണ്ണം നിൽപ്പുവെന്നും ചിലർ
ബ്രാഹ്മണ്യംകൊണ്ടു കുന്തിച്ചു കുന്തിച്ചു
ബ്രഹ്മാവുമിനിക്കൊവ്വായെന്നും ചിലർ
അർത്ഥാശക്കു വിരുതു വിളിപ്പിപ്പാൻ
അഗ്നിഹോത്രാദി ചെയ്യുന്നിതു ചിലർ
വിദ്യകൊണ്ടറിയേണ്ടതറിയാതെ
വിദ്വാനെന്നു നടിക്കുന്നിതു ചിലർ

കുങ്കുമത്തിൻെറ വാസമറിയാതെ
കുങ്കുമം ചുമക്കുമ്പോലെ ഗർഭം
കൃഷ്ണ കൃഷ്ണ നിരൂപിച്ചുകാണുമ്പോൾ
തൃഷ്ണകൊണ്ടു ഭ്രമിക്കുന്നിതൊക്കയും
എണ്ണിയെണ്ണിക്കുറയുന്നിതായുസ്സും
മണ്ടിമണ്ടിക്കരേറുന്നു മോഹവും
വന്നുപോണം കഴിഞ്ഞു വിഷുവെന്നും
വന്നില്ലല്ലോ തിരുവാതിരയെന്നും
കുംഭമാസത്തിലാകുന്നു നമ്മുടെ
ജന്മനക്ഷത്രമശ്വതിനാളെന്നും
ശ്രാദ്ധമുണ്ടഹോ വൃശ്ചികമാസത്തിൽ
സദ്യയൊന്നുമെളുതല്ലിനിയെന്നും
ഉണ്ണിയുണ്ടായി വേൾപ്പിച്ചതിലൊരു
ഉണ്ണിയുണ്ടായിക്കണ്ടാവൂ ഞാനെന്നും
കോണിക്കൽത്തന്നെ വന്നു നിലമിനി-
ക്കാണമന്നന്നെടുപ്പിക്കുരുതെന്നും
ഇത്ഥമോരോന്നു ചിന്തിച്ചിരിക്കവേ
ചത്തുപോകുന്നു പാപം ശിവ ശിവ
എന്തിനിത്ര പറഞ്ഞു വിശേഷിച്ചും
ചിന്തിച്ചീടുവിനാവോളമെല്ലാരും
കർമ്മത്തിൻെറ വലിപ്പവുമോരോരോ
ജന്മങ്ങൾ പലതും കഴിഞ്ഞെന്നതും
കാലമിന്നു കലിയുഗമായതും
ഭാരതഖണ്ഡത്തിൻെറ വലിപ്പവും
അതിൽ വന്നു പിറന്നതുമിത്രനാൾ

പഴതേതന്നെ പോയ പ്രകാരവും
ആയുസ്സിൻെറ പ്രമാണമില്ലാത്തതു-
മാരോഗ്യത്തോടിരിക്കുന്നവസ്ഥയും
ഇന്നു നാമസങ്കീർത്തനംകൊണ്ടുടൻ
വന്നുകൂടും പുരുഷാർത്ഥമെന്നതും
ഇനിയുള്ള നരകഭയങ്ങളി-
ലിന്നു വേണ്ടും നിരൂപണമൊക്കെയും
എന്തിനു വൃഥാ കാലം കളയുന്നു
വൈകുണ്ഠത്തിനു പൊയ്ക്കൊൾവിനെല്ലാരും
കൂടിയല്ലാ പിറക്കുന്ന നേരത്തും
കൂടിയല്ലാ മരിക്കുന്ന നേരത്തും
മദ്ധ്യേയിങ്ങിനെ കാണുന്നനേരത്തു
മത്സരിക്കുന്നതെന്തിനു നാം വൃഥാ
അർത്ഥമോ പുരുഷാർത്ഥമിരിക്കവേ
അർത്ഥത്തിന്നു കൊതിക്കുന്നതെന്തു നാം
മദ്ധ്യാഹ്നാർക്കപ്രകാശമിരിക്കവേ
ഖദ്യോതത്തെയോ മാനിച്ചുകൊള്ളേണ്ടു
ഉണ്ണികൃഷ്ണൻ മനസ്സിൽ കളിക്കുമ്പോ-
ളുണ്ണികൾ മറ്റു വേണമോ മക്കളായ്
മിത്രങ്ങൾ നമുക്കെത്ര ശിവശിവ!
വിഷ്ണുഭക്തന്മാരില്ലേ ഭുവനത്തിൽ
മായ കാട്ടും വിലാസങ്ങൾ കാണുമ്പോൾ
ജായ കാട്ടും വിലാസങ്ങൾ ഗോഷ്ഠികൾ
ഭവനത്തിലേ ഭൂതികളൊക്കെയും
ഭവനം നമുക്കായതിതുതന്നെ

വിശ്വനാഥൻ പിതാവു നമുക്കെല്ലാം
വിശ്വധാത്രീചരാചരമാതാവും
അപ്പനും പുനരമ്മയുമുണ്ടല്ലോ
രക്ഷിച്ചീടുവാനുള്ള നാളൊക്കെയും
ഭിക്ഷാന്നം നല്ലൊരന്നവുമുണ്ടല്ലോ
ഭക്ഷിച്ചീടുകതന്നേ പണിയുള്ളു
സക്തികൂടാതെ നാമങ്ങളെപ്പൊഴും
ഭക്തി പൂണ്ടു ജപിക്കേണം നമ്മുടെ
സിദ്ധികാലം കഴിവോളമിവണ്ണം
കാണാകുന്ന ചരാചരജാതിയെ
നാണം കൈവിട്ടു കൂപ്പി സ്തുതിക്കേണം
ഹരിഷാശ്രുപരിപ്ലുതനായിട്ടു
പരുഷാദികളൊക്കെസ്സഹിച്ചുടൻ
സജ്ജനങ്ങളെക്കാണുന്നനേരത്തു
ലജ്ജ കൂടാതെ വീണു നമിക്കേണം
ഭക്തിതന്നിൽ മുഴുകിച്ചമഞ്ഞുടൻ
മത്തനെപ്പോലെ നൃത്തം കുനിക്കേണം
പാരിലിങ്ങിനെ സഞ്ചരിച്ചീടുമ്പോൾ
പ്രാരബ്ധങ്ങളശേഷമൊഴിഞ്ഞിടും
വിധിച്ചീടുന്ന കർമ്മമൊടുങ്ങുമ്പോൾ
പതിച്ചീടുന്നു ദേഹമൊരേടത്തു
കൊതിച്ചീടുന്ന ബ്രഹ്മത്തെക്കണ്ടിട്ടു
കുതിച്ചീടുന്നു ജീവനുമപ്പൊഴേ
സക്തി വേറിട്ടു സഞ്ചരിച്ചീടുമ്പോൾ
പാത്രമായില്ലയെന്നതുകൊണ്ടേതും

പരിതാപം മനസ്സിൽ മുഴക്കേണ്ട
തിരുനാമത്തിൻമാഹാത്മ്യം കേട്ടാലും
ജാതി പാൎക്കിലൊരന്ത്യജനാകിലും
വേദവാദിമഹീസുരനാകിലും
നാവു കൂടാതെ ജാതന്മാരാകിയ
മൂകരെയങ്ങൊഴിച്ചുള്ള മാനുഷർ
എണ്ണമററ തിരുനാമമുള്ളതിൽ
ഒന്നുമാത്രമൊരിക്കലൊരു ദിനം
സ്വസ്ഥനായിട്ടിരിക്കുമ്പൊഴെങ്കിലും
സ്വപ്നത്തിൽ താനറിയാതെയെങ്കിലും
മറെറാന്നായിപ്പരിഹസിച്ചെങ്കിലും
മറെറാരുത്തൎക്ക് വേണ്ടിയെന്നാകിലും
ഏതു ദിക്കിലിരിക്കിലും തന്നുടെ
നാവുകൊണ്ടിതു ചൊല്ലിയെന്നാകിലും
അതുമല്ലൊരു നേരമൊരു ദിനം
ചെവികൊണ്ടിതു കേട്ടുവെന്നാകിലും
ജന്മസാഫല്യമപ്പൊഴേ വന്നുപോയ്
ബ്രഹ്മസായുജ്യം കിട്ടീടുമെന്നല്ലോ
ശ്രീധരാചാൎയ്യർ താനും പറഞ്ഞിതു
ബാദരായണിതാനുമരുൾചെയ്തു
ഗീതയും പറഞ്ഞീടുന്നതിങ്ങിനെ
വേദവും ബഹുമാനിച്ചു ചൊല്ലുന്നു
ആമോദം പൂണ്ടു ചൊല്ലുവിൻ നാമങ്ങൾ
ആനന്ദം പൂണ്ടു ബ്രഹ്മത്തിൽ ചേരുവാൻ
മതിയുണ്ടെങ്കിലൊക്കെ മതിയിതു

തിരുനാമത്തിന്മാഹാത്മ്യമാമിതു
പിഴയാകിലും പിഴക്കേടെന്നാകിലും
തിരുവുള്ളമരുൾക ഭഗവാനേ!

ശ്രീഭാഗവതസാരകഥ ജ്ഞാനപ്പാന

സമാപ്തം.



# കളംപാട്ടുകൾ.

---

## കല്യാണസൌഗന്ധികം

ശ്രീവാമദേവനാം ദേവൻ പണ്ടു
ഹൈമാവതിയോടുകൂടി
ശ്രീമൽകരിമിഥുനത്വം പൂണ്ടു
ശ്രീസുത ലിലയാടുമ്പോൾ
ഉത്ഭവനാം ഗണനാഥനെന്റെ
നിർഭരദുഃഖമൊഴിപ്പാൻ
തൽപാദപങ്കജദ്വന്ദ്വമെന്റെ
ഹൃല്കമലേ കരുതുന്നേൻ
ആയതാക്ഷീവാണിമാതാ
രസനായാന്നടനമാടേണം
ചില്ലീവിലാസങ്ങൾകൊണ്ടു ജഗ-
ത്തെല്ലാമൊരുപോലെ നിത്യം
ഉൽപാദനസ്ഥിതികല്പങ്ങളെ
കെല്പോടു ചെയ്തുവരുന്ന
വിശ്വംഭരം പരം വന്ദേ സദാ
വിശ്വംഭരാവരന്ദേവം
മംഗലമിങ്ങു വർദ്ധിപ്പാൻ ഗുരു-
പുംഗവന്മാരെ തൊഴുന്നേൻ
സൂര്യാദി ഖേചരന്മാരും മമ
സൂരികളും തുണചെയ്ക

വാല്മീകിയാദി മുനീന്ദ്രന്മാരു
മാമ്നായവേദികൾ മററും
ഭക്തിയോടെ വണങ്ങുന്നേനെൻെറ
ശക്തിധരാപാദപത്മം
വേദവ്യാസിതമുനീന്ദ്രം പര-
മാദരേണ വണങ്ങുന്നേൻ
ശേഷം മഹജ്ജനമെല്ലാമെ-
നിക്കാശീസ്സരുളീടവേണം
നല്ല സഭയെ വണങ്ങീട്ടു ഞാൻ
ചൊല്ലുന്നോരു കഥയിപ്പോൾ
വല്ലപിഴയിതിലുണ്ടെന്നാകി-
ലെല്ലാവരും ക്ഷമിക്കേണം
ചൊല്ലുള്ള ഭാരതം തന്നിൽനിന്നു
കല്യാണസൌഗന്ധികാഖ്യം
പുഷ്പമപഹരിച്ചോരു ഭീമ-
വിക്രമം ചൊല്ലുന്നു ഞാനും
എങ്കിലോ പങ്കജാക്ഷൻെറ പാദ-
പങ്കജസേവകന്മാരാം
ധമ്മജന്മാവുമനുജന്മാരും
ധമ്മദാരങ്ങളുമായി
അദ്രിവനെ സഞ്ചരിക്കുന്നേര-
മദ്രൌപതിയുരചെയ്തു
കൽഹാരപുഷ്പസൌഗന്ധാമോദ-
മുല്ലാസമോടശ്വശുരൻ
ആമോദമോടെ പുണരുന്നതു

ഭീമസേന ഭവാൻ കാൺക
നല്ലപുഷ്പമിതുപോലെ മന്നി-
ലില്ല സൌഗന്ധമൊന്നിന്നും
ഭൃംഗികൾ സൌരഭ്യമേററു നല്ല
സംഗീതമോടെ വരുന്നു
കല്പദ്രുമകുസുമാമോദത്തെ
അല്പമാക്കുന്ന സൌരഭ്യം
ഉത്തരാശാമുഖേ വന്നീടുന്നു
സത്വരമോൎത്തുകണ്ടാലും
നല്ല കുസുമം തിരഞ്ഞു മമ
വല്ലഭ കൊണ്ടത്തരേണം
ഉണ്ടു സാമൎത്ഥ്യം ഭവാനെന്നതു
കൊണ്ടത്രേ ഞാൻ പറയുന്നു
വല്ല വിരോധികളുണ്ടെന്നാകിൽ
കൊല്ലുവാനും ശക്തിയുണ്ടു്
ആയതുകൊണ്ടു ചൊല്ലുന്നേൻ പ്രാണ-
നായക ചിന്തിച്ചു ചെയ്ക
പൊൻമൃഗത്തെക്കണ്ടു മോഹിച്ചപോൽ
തന്വംഗിയായ വൈദേഹി
സ്ത്രീവാക്കു കേട്ടിട്ടനൎത്ഥം പണ്ടു
ശ്രീരാമനുമകപ്പെട്ടു
നാരിമാർ സാരസ്യഹാസ്യംകൊണ്ടു
പൂരുഷന്മാരെ മയക്കും
ദുർല്ലഭവസ്തുവെ ചൊല്ലി തൻെറ
വല്ലഭന്മാരെ വലക്കും

വാമാക്ഷിമാർ വാക്കു കേട്ടിട്ടൊന്നു
ചെയ്യാനുമോർത്തിട്ടു വേണം
വേണ്ടാത്തതെന്നു മനസ്സെങ്കിലോ
വേണ്ടാ നമുക്കെൻെറ കാന്താ
ഇത്ര സുഗന്ധമുള്ളോരു സുമം
കുത്രാപി നാസ്തി മൽകാന്ത
ഇത്ഥം ദ്രുപദജാവാക്യം കേട്ടു
സത്വരം ചൊല്ലിനാൻ ഭീമൻ
എന്തിനീവണ്ണം പറയുന്നു നിൻ
ചിന്തിതം സാദ്ധ്യമെന്നോക്ക
പാഞ്ചാലനന്ദനേ ബാലേ നിൻെറ
വാഞ്ഛിതമെന്നാൽ സഫലം
വീരനാം മാരുതപുത്രനഹ-
മാരേയും പേടിയുമില്ല
ബന്ധുരാംഗീജനമായുള്ളോരു
സിന്ധുജൻെറ പ്രഭക്കേററം
അന്ധതാനൽകുന്ന ബാലേ നിൻെറ
ചിന്തിതമെന്നാൽ സഫലം
സ്വൎഗ്ഗപാതാളഭൂലോകേഷു ഞാൻ
നിൎഗ്ഗമിച്ചാശു തിരഞ്ഞു
ഹേമപുഷ്പം ഹരിക്കുമ്പോൾ ഭീമ-
സേനനോടാരാനുമേററാൽ
വഹ്നൌ ശലഭങ്ങൾ പോലെയവ-
രഹ്നായ സന്നമായിടും
ഇത്ഥമുരചെയ്തു ഭീമൻകരേ

ധൃത്വാ ഗദയതിവേഗാൽ
ഉത്തരാശാമുഖേ നോക്കീട്ടങ്ങു
സത്വരം യാത്ര തുടങ്ങി
ദണ്ഡകാരണ്യം പ്രവേശിച്ചിതു
പാണ്ഡവനതിവേഗാൽ
വൃക്ഷങ്ങളോരോതരങ്ങൾ നൂറു
ലക്ഷമല്ലോർത്തുകാണുമ്പോൾ
നക്ഷത്രവർഗ്ഗത്തിലെത്തീടുന്ന
വൃക്ഷങ്ങളത്ഭുതം കണ്ടാൽ
മുല്ലമലയജമന്ദാരവും
മല്ലികാ നല്ലരയാലും
ആമ്ലപനസഖർജ്ജൂരങ്ങളു-
മാമ്രാതകൌദുംബരങ്ങൾ
പൂഗങ്ങൾ നാളികേരങ്ങൾ നല്ല
മാകന്ദപുന്നാഗവൃന്ദം
ആലുമെരിഞ്ഞി തമാലം നല്ല
മാലതി ജാതി വൃക്ഷങ്ങൾ
ആലോലപല്ലവജാലങ്ങളാം
സാലങ്ങളുമുണ്ടനേകം
മററുമനേകമുണ്ടോരോതര-
മററമില്ലാത്ത വൃക്ഷങ്ങൾ
കോകിലകീചകനാദങ്ങളും
കേകാവിലാസങ്ങൾ മററും
വല്ലിഗൃഹേ വനദേവതമാ-
രുല്ലാസമോടെ പാടുന്നു

പുഷ്പമധു കുടിച്ചോററം നല്ല
ഷൾപദങ്ങൾ മുരളുന്നു
കണ്ടുകേട്ടാനന്ദമോടെ ഗദ-
കൊണ്ടു വനങ്ങൾ തകൎത്തും
പൊട്ടി ഞെരിഞ്ഞു തകൎന്നു മരം
കൂട്ടമോടങ്ങു വീഴുന്നു
കാട്ടാനകൾ കരടികൾ പുലി-
ക്കൂട്ടങ്ങൾ കാട്ടികൾ മററും
കൂട്ടമിട്ടോരോരോ ദിക്കുകളിൽ
ചാട്ടം തുടങ്ങുന്നു ഭീത്യാ
പല്ലുമിളിച്ചു വിറച്ചു വീണു
ഭല്ലൂകജാലങ്ങളെല്ലാം
വായുസുതൻ തിരിക്കുന്ന ഗദാ-
പായുക്കളേററു മൃഗങ്ങൾ
വായുംപിളൎന്നു പതിച്ചു ഹന്ത
കായം വിറക്കുന്നു പാരം
മാരുതപുത്രഗദാഗ്രം ചില
ദാരുക്കളേല്ക്കുന്നനേരം
പൊട്ടിയൊരു മരം മറേറതിനു
തട്ടിയതുമുടൻ പൊട്ടി
വൃക്ഷങ്ങൾ വീഴുന്ന ഘോഷമിടി-
വെട്ടിമുഴങ്ങുന്നപോലെ
ഗംഭീരഹുംകാരനാദം കേട്ടു
കുംഭികളും വിറക്കുന്നു
കണ്ഠീരവങ്ങൾ ഭയപ്പെട്ടങ്ങു

മണ്ടി ഗുഹയിലുൾപ്പുക്ക
കല്ലും മരവും ഗദയെക്കൊണ്ടു
തല്ലിപ്പൊടിച്ചുടൻ വേഗാൽ
കുന്തീസുതൻ നാടനാശു ഗന്ധ-
മാദനപൎവ്വതം പുക്ക
കണ്ണിനാനന്ദപ്രദമായുള്ള
പുണ്യസ്ഥലമതു കണ്ടാൽ
കാനനദേവതമാരും പര-
മാനന്ദമോടെ കളിച്ചു
കാളിയും വേതാളപാളികളും
മേളമോടെ കളിക്കുന്നു
ഗന്ധൎവ്വകിന്നരന്മാരും പുന-
രന്ധുവാസി പിശാചുക്കൾ
യക്ഷരും ചാരണന്മാരും നല്ല-
യക്ഷികൾ കുക്ഷിശാസ്ത്രന്മാർ
ഭൈരവവിഗ്രഹന്മാരായുള്ള
ഭൈരവർ ബ്രഹ്മരക്ഷസ്സും
കാലപിശാചും കപാലിനാല്ല
ശൂലിനി മാലിനി താനും
മുണ്ഡികളായവർ കേചിൽ ചില
ദണ്ഡുംധരിച്ചവർ വേറെ
മൎത്ത്യരക്തങ്ങൾ കുടിച്ചിട്ടു-
നൃത്തമാടുന്നവർ കേചിൽ
കുത്രചിൽ സ്ത്രീകളെ ബാധിക്കുന്ന
ഗുഹ്യകന്മാരുണ്ടനേകം

പുത്രരെ തിന്നുന്നവരുണ്ടഹോ
കുത്രചിൽ മറ്റൊരു ഭാഗേ
നാരിമാരെ പിടിപെട്ടിട്ടങ്ങു
ചോരകുടിക്കുന്നവരും
ചോരകുടിച്ചു മദിച്ചുപുള-
ച്ചിടുന്ന രക്ഷോഗണങ്ങൾ
കണ്ണു മിഴിച്ചു ചിലരുണ്ടഹോ
മണ്ണു വാരി ഭുജിക്കുന്നു
ഭൂതിധരിച്ചു സർവ്വാംഗം ചിലർ
ഭൂതേശനെ സ്തുതിചെയ്തു
അഗ്നി കത്തിടുന്ന ദിക്കിൽ ചെന്നു
നഗ്നരായ് നൃത്തമാടുന്നു
കണ്ടുംകുഴിയുള്ള ദിക്കിൽചെന്നു
കൊണ്ടാടി നൃത്തംധരിച്ചും
പുഷ്പിതവൃക്ഷം കരേറിച്ചിലർ
പുഷ്പങ്ങളുമറുക്കുന്നു
നല്ലൊരു പൊയ്കയിൽ ചെന്നു ചില-
രുല്ലാസമോടെ നീന്തുന്നു
അഞ്ചിതഗാനങ്ങൾ വേറെ വിപ-
ഞ്ചീകൃതനാദേന സാകം
നാടകമാടിയും കേചിൽ ചില-
രോടക്കുഴൽ വിളിയോടും
നാനാവിനോദഭയാനകമാം
കാനനെ ഭീമസേനൻ താൻ
സഞ്ചരിക്കുന്നോരു നേരം നല്ല

കഞ്ചുവന്നോരു വേടന്മാർ
നായാട്ടുവാൻ വനം പുക്കു ദ്വിജ-
ജായമാരോടിടചേർന്നു
പാണികളിൽ ചാപബാണങ്ങളും
തൂണീരവും ധരിച്ചാശു
ഗുഞ്ജാഫലമാലകളും ധരി-
ച്ചഞ്ജനാചലംപോലെ
ചെമ്പിച്ച താടിയും മീശകളും
ചെമ്പരത്തിപോലെ കണ്ണും
ഏറെക്കറുത്തോരധരങ്ങളും
കൂറകളുമതുപോലെ
എത്രയും പാരമുണ്ടാകും ഭയം
ഗാത്രങ്ങൾ കാണുന്നനേരം
ഓരോ മൃഗങ്ങളെക്കൊന്നിട്ടവർ
പാരാതെയങ്ങു ഭുജിച്ചും
അസ്ത്രങ്ങളേററു ചാകാതെ ചില
പോത്രികൾപാഞ്ഞങ്ങൊളിച്ചും
മത്തഗജങ്ങൾ വരുമ്പോൾ പാഞ്ഞു
വൃക്ഷങ്ങൾമീതെ മറഞ്ഞും
കേളിയാടുന്നതും കണ്ടു കളവാണീ-
പതി ഭീമസേനൻ
വേഗേന ചെന്നു കരേറി ഗന്ധ-
മാദനസ്യാധിത്യകായാം.

ഒന്നാംപാദം സമാപ്തം.

അന്തകസുതാനുജൻ കാന്തിനാദനാൻ ഭീമൻ
അന്ധനായ്നിന്നു കിഞ്ചിൽഗന്ധമാദനോപരി
പാൎത്ഥസോദരൻതാഴെ പാൎത്തുനോക്കുന്ന നേരം
കാളാംബുനിധിതന്നിലിളകും തിരപോലെ
ഇളകുമൊരുപോലെ കദളീദളങ്ങളാൽ
നിബിഡമായ കദള്യടവികണ്ടു ഭീമൻ
കുതുകംപൂണ്ടു നോക്കി മതിമാൻ വൃകോദരൻ
നീലക്കൽകൊണ്ടുകോൎത്ത മാലകൾക്കിടയിടെ
അഴകേറീടും നല്ല പവിഴം ചേൎത്തുനന്നായ്
വിരവിൽ വിതാനിച്ചു മരുവും പന്തൽപോലെ
പെട്ടന്നുമൂടി നിലംപെട്ടുകൊണ്ടെന്നപോലെ
അഴകിൽ വാഴകൾക്കുചുഴലമൊരുപോലെ
കുലകൾ തമ്മിൽ തിങ്ങീട്ടുലഞ്ഞു വീണപഴം
പക്ഷികൾപോലുമൊന്നു ഭക്ഷിച്ചീടുമാറില്ല
പേടികൊണ്ടൊന്നും ഭുജിച്ചീടുമാറില്ലപഴം
ആരിതു രക്ഷിക്കുന്നു വീരനെത്രയുമവൻ
ശൂരതയുണ്ടെങ്കിലേ പാരാതെ ഭയപ്പെടും
ഇത്തരം നിനച്ചതിസത്വരം വൃകോദരൻ
തകൎത്തുനടന്നിതു സമൎത്ഥൻ പവനജൻ
സതതം രാമരാമേത്യമിതജപത്തോടും
മരുവും കപികുലവരനാം മഹാവീരൻ
തദനു നിരൂപിച്ചു മനസി ഹനുമാനും.
കുരുകുലവരനിവനെൻറ സഹോദര-
നരുതരകരബലമുള്ളോരു വീരൻ
അരിവരനികരമശേഷമൊടുക്കും

കരബലശാലി സമീരണസൂനു
ചപലമിഴികുലമണി പാഞ്ചാലിക്കൊരു
വിമലസുമത്തിനൊരാശവളൎന്നു
കിന്നരവരസുമഹരണം ചെയ്വാ-
നന്നതബലനിവനാശു തുനിഞ്ഞു
കടുതരകോപിപ്രസ്തരകാനനപടലീ
ഝടുതി തകൎത്തുവരുന്നു
മമ ജനകാത്മജനാതിമാനുഷനിവ-
നിതി കരുതീടിന കപികുലവീരൻ
പദവിമുടക്കണമെന്നാൽ പവനജ
പടുതകൾ കാണാമെന്നു നിനച്ചു
ത്രിഭുവനമൊക്കെ ജയിച്ചൊരു മാരുത-
സുതനായുള്ളൊരു കപിപുംഗവനും
സ്ഥവിരതപൂണ്ടൊരു വാനരനായി
പെരുവഴിതന്നിൽ ചെന്നു ശയിച്ചു.

രണ്ടാംപാദം സമാപ്തം.

---

ശ്രീമാൻ ദശരഥപുത്രനായ
ശ്രീരാമദാസനായിടും
മാരുതിയും വഴിതന്നിൽ വൃദ്ധ
വാനരനായിക്കിടന്നു
കണ്ണുമടച്ചു ശയിച്ചാനതി
ദണ്ഡഭാവേന ഹനുമാൻ
കാലുരവും കുഴഞ്ഞങ്ങഹോ
വാലും മെലിഞ്ഞേറിയ്ക്കുണ്ടു

നേത്രകീലാലമൊഴുകീടുന്ന
ഗാത്രവുമേറെ മേലാഞ്ഞു
അല്ലൽ മുഴുത്തു ശയിച്ചീടുന്ന
ഭല്ലൂകരാജന്റെ മാർഗ്ഗേ
വീരനാകും ഭീമസേനനാതി-
ഘോരരണേ ചെന്നണഞ്ഞു
ആരെടോ മാർഗ്ഗേ കിടന്നീടുന്ന
വാനര മാറീടു വേഗാൽ
മാറിക്കിടപ്പാനെളുതല്ലിനി-
ക്കേറെയുണ്ടാർത്തിയെന്നോർക്ക
ആരെന്നറിഞ്ഞു പറഞ്ഞീടുന്നു
ദൂരവേ മാറീടു വേഗാൽ
നല്ല പ്രവൃദ്ധക്കളെക്കണ്ടാലറി-
വില്ലാത്ത വാനരക്കൂട്ടം
വീരനാമെന്നെയറിയാത്തവ-
രാരുള്ളു ഭൂതലംതന്നിൽ?
മാരുതിയെക്കേട്ടറിയാത്തവ-
രാരുള്ളു മൂന്നു ലോകത്തും?
ധർമ്മിഷ്ഠനാകിയോരെന്നെ ബുധ-
സമ്മതമല്ലയോ ലോകേ?
ഇത്ഥം ശ്രവിച്ചു ഹനൂമാൻതാനും
പാർത്ഥാഗ്രജനോടു ചൊന്നാൻ
ആരാകിലും വഴി നീങ്ങീടുവാൻ
പോരാ നമുക്കിന്നു ശക്തി
ദൂരെ തിരിഞ്ഞു പോയീടുന്നതും

പോരായ്കയെങ്കിലിദാനീം
ലംഘിച്ചുപൊയ്ക്കൊൾക നീയുമിന്നു
ശങ്കിക്കവേണ്ടയല്ലായ്കിൽ
വാനരദേഹം തൊടുന്നതിനു
മാനസേ ശങ്കയുണ്ടെങ്കിൽ
നല്ല ഗദകൊണ്ടു പുച്ഛമതു
മെല്ലവേ നീക്കിഗ്ഗമിക്ക
ഇത്തരം കേട്ടൊരു നേരത്തതി-
നുത്തരം ഭീമനും ചൊന്നാൻ
ധിക്കാരമേറും നിണക്കതെന്നി-
ക്കൾക്കാമ്പിലേറുന്നു കോപം
വല്ലതും ചൊല്ലുന്ന നിന്നെ തച്ചു
കൊല്ലുവാനും മടിയുണ്ട്
മൽ ഗുരു ശ്രീമാൻ ഹനുമാൻ രാമ-
ഭക്തൻെറ വംശജനല്ലോ
അല്ലായ്കിൽ മൎക്കട നിന്നെത്തച്ചു
കൊല്ലുവൻ മാരുതപുത്രൻ
വൃദ്ധനായുള്ളൊരു നിന്നെയിന്നു
ബദ്ധകോപേന വധിച്ചാൽ
ചേരുകയില്ലതു കേട്ടാൽ മഹാ-
വീരനാം ഞാനിതു ചെയ്താൽ
പോരും പറഞ്ഞതു ഭീമായെന്നു
വാനരാധീശ്വരൻ ചൊന്നാൻ
മൎക്കടയെന്നു ചൊല്ലീട്ടതെന്തു
ധിക്കരിക്കുന്നു വളരെ

വാനരന്മാരിലുമുണ്ടാം ബാഹു
സാരവാന്മാരെന്നറിക
വീൎയ്യവും ശൌൎയ്യവും ചൊന്നതു ന
പോരുമറിഞ്ഞിരിക്കുന്നു
ഐവൎക്കുമൊത്തൊരു ഭാൎയ്യയതും
ചൊവ്വല്ല നാലു ജാതിക്കും
വാനരന്മാൎക്കുമയോഗ്യമിതു
പോരുമിനിയും ശ്രവിക്ക
ചാഞ്ചല്യമെന്നിയേ ദുശ്ശാസനൻ
പാഞ്ചാലിതന്നുടെ വസ്ത്രം
പാരാതെ ചെന്നഴിച്ചില്ലേ നിങ്ങ-
ളെല്ലവരും കണ്ടങ്ങിരിക്കെ
കണ്ണും മിഴിച്ചങ്ങിരിക്കെ തന്റെ
പെണ്ണിനെച്ചെന്നു പിടിച്ചു
മണ്ണിലിട്ടങ്ങിഴയ്ക്കുമ്പോൾ നിന്റെ
തിണ്ണമെല്ലാമെവിടെപ്പോയ്
ഗാന്ധാരിപുത്രരോടേററു തോററു
കാന്താരവാസിയാം നിന്റെ
വീരത ചൊന്നതു കൊള്ളാം പോക
വീര സമീരണസൂനോ
ഇത്ഥം ശ്രവിച്ചുടൻ ഭീമൻ ചിത്ത-
കോപേന ചൊല്ലിനാനപ്പോൾ
ഏറെപ്പറഞ്ഞുപോകല്ലേ ഗദ
മാറിൽ പതിച്ചീടുമോൎക്ക

എന്തു ചെയ്താകിലും കൊള്ളാമിന്നു
പന്ഥാവൊഴിക്കുവാൻ മേലാ
ഇത്ഥം കപീശപരവാക്യം കേട്ട
ബദ്ധകോപേന കൌന്തേയൻ
നല്ല ഗദകൊണ്ടവൻെറ വാലു
മെല്ലവേ നീക്കുന്നനേരം
തെല്ലുമിളക്കമില്ലാഞ്ഞു ഭീമൻ
പല്ലും കടിച്ചങ്ങലറി
രണ്ടു കൈകൊണ്ടും പിടിച്ചിട്ടവൻ
വേണ്ടുന്ന സാഹസം ചെയ്തു
പാരാതെ പുച്ഛേ കിടന്നീടുന്ന
രോമവുമൊന്നിളകീല
എന്നല്ലവൻെറ ഗദയും വാലു-
തന്നുടെ കീഴിൽ പതിച്ചു
മാറിനിന്നാശു പറഞ്ഞു മരു-
മേറുന്ന വാനരത്താനോ!
ഇപ്രകാരം നിൻെറ മായകളും
ദുഷ്ടയോഗങ്ങളും കൊള്ളാം
അദ്ദ്യശമിച്ചീടുമോക്ക നിൻെറ
വിദ്യയും മായയുമെല്ലാം
മന്ത്രതന്ത്രങ്ങളുമെൻെറ ഗദാ
തന്ത്രത്തിനൊക്കുമോ മൂഢ!
ശ്രീരാമദാസനാമെൻെറ ഗുരു
ശ്രീഹനുമാൻതൻെറ വംശേ
ജാതനാം നിന്നെ വധിച്ചാൽ ബ്രഹ്മ-
പാതകമുണ്ടെന്നറിക

വീരനാം മാരുതികളുള്ളിൽ ബഹു
പോരായ്മയുമകപ്പെട്ടു
ആധിയും പൂണ്ടു സമീരസുതൻ
ക്രോധേന നില്ക്കുന്നനേരം
വൃദ്ധപ്ലവംഗശരീരം വെടി-
ഞ്ഞുത്തുംഗശൈലസമാനായ്
കനലെരിയുമാറുള്ള നയനമതിഭീഷണം
അതിധവളമായ്‌വളഞ്ഞുള്ള ദംഷ്ട്രങ്ങളും
പൃഥുലഘനവജ്രക്ഷതാങ്കിതഭീഷണം
ഗന്ധവഹനന്ദനനസ്കന്ധസട കണ്ടാൽ
അന്ധത കലൎന്ന പരിപന്ഥികുലമോടും
പ്രസ്തരസ്തംഭകടഹസ്തയുതഭീഷണം
രാക്ഷസശരക്ഷതഗണൈരധികരൂക്ഷം
മാറിടവുമേറെഭയമാകുമിഹ കണ്ടാൽ
വിരവിപുഭീതികരഘോരരവമോടും
വാനരകുലാധിപതി നിന്നതിഹ കണ്ടു
മാരുതി ഭയേന നിരുപിച്ചു നിജചിത്തേ
ആരിതു മഹാഗിരിവരോപമശരീരൻ
പാരിലൊരു വീരരുമതില്ലിവനു തുല്യൻ
ഋക്ഷകുലരാജനുടെ ലക്ഷണമതോൎത്താൽ
ലക്ഷ്മണഗുരുപ്രവരദാസനിവനെൻറ
പൂൎവ്വജനഹോ കപികുലേശനൊടു ഞാനും
പൂൎവ്വമുരചെയ്തതു സമസ്തമപി കഷ്ടം
ഇത്ഥമുരു ഭീതിവിനയേന കുരുരാജൻ
ചിത്തമതിലോൎത്തു കപിസത്തമപദാന്തേ
ദണ്ഡധരനന്ദനസഹോദരനുമപ്പോൾ

ദണ്ഡനാതി ചെയ്തിഹ പുകണ്ണു ഹനുമാനേ
രാമചരണാംബുജപരായണ നമസ്തേ.
വീരകരസാരജിതവൈരിജയരാശേ!
ഘോരതരവാരിനിധിതാരണ നമസ്തേ
മാരുതപുരാരിതനയ ജയ മഹാത്മൻ!
താതസുഹൃദേ ജയ സമസ്തവിഭവേന
സാകമസുരേശസദനം ഝടിതി ദാതാ
രാമദയിതാമനസി മോദപരിദാതാ
വീര ജയ രാമപദതത്വപരിബോധാ
ഭീമസമവേദനതി കേട്ട ഹനുമാനും
മോദമൊടു ഭൂപതികുമാരനെയെടുത്തു
ചേർത്തു നിജവക്ഷസി ചിരായ ഹനുമാനും
കീർത്തിയൊടു മാഴ്ക ശുഭമസ്തു തവ നിത്യം
ദുഷ്ടരിപുവൃന്ദമയി സോദര ഭവാനാൽ
നഷ്ടമഖിലം ഭവതു തേ നിഖിലമിഷ്ടം
മാനിനി കൊതിച്ച സുമമുണ്ടു ധനദൻെറ
വാഹിനിയിലങ്ങതിന പാലരുമനേകം
ചെന്നു കുസുമത്തോടണയുന്നൊരു ദശായാം
വന്നു കലഹിച്ചവരശേഷമപി തോല്ക്കും
അപ്പൊഴുതു വേണ്ട കുസുമങ്ങളുമറുത്തി-
ട്ടുത്ഭുതപരാക്രമ സുഖേന വരികാശു
ഇത്ഥമുരചെയ്തു രഘുസത്തമചരിത്രം
ചിത്തപരിശുദ്ധി വരുമാറുമുരചെയ്തു
ഇത്ഥമുരചെയ്തിഹ മറഞ്ഞു ഹനുമാനും
ചിത്തകുതുകേന പവനാത്മജനുമപ്പോൾ

ഇതി മൂന്നാം പാദം സമാപ്തം.

ചിത്തകൌതുകത്തോടങ്ങു ഭീമൻ
വിത്താധീശന്റെ പുഷ്പം തിരഞ്ഞു
കണ്ടു ഭീമനും താതനിയോഗം-
കൊണ്ടു കൽഹാരപുഷ്പനിവാസം
മാനവൈരപ്രവേശ്യമായീടും
വാഹിനീതടം പ്രാപിച്ചു ഭീമൻ
തത്ര കണ്ടുള്ള വിസ്മയം ചൊൽവാൻ
സർപ്പാധീശപരനുണ്ടു പ്രയാസം
യക്ഷകിന്നരഗന്ധർവ്വസ്ത്രീകൾ
ലക്ഷം കോടിയുമല്ല ഗ്ഗണിക്കിൽ
നല്ലൊരു സുഗന്ധങ്ങളുമേററി-
ട്ടെല്ലാ നാളും സുഖേന വാഴുന്നു
സ്നാനം ചെയ്കയല്ലാതെ സുമങ്ങൾ-
ക്കുനമൊന്നും വരുത്തുമാറില്ല
പാലുപോലെ വെളുത്ത ശരീരം
കാലും ചുണ്ടും ചുകന്ന ഹംസങ്ങൾ
സ്വർണ്ണദണ്ഡങ്ങൾ ചേർത്തു വിളങ്ങു-
മർണ്ണോരാജൻ തഴകളെപ്പോലെ
എണ്ണമില്ല ഗ്ഗണിപ്പതിനിന്നീ-
വണ്ണം മൂന്നു ലോകത്തിലുമില്ല
ക്രൌഞ്ചസാരസങ്ങളുമനേകം
കാഞ്ചനപത്രികളുമസംഖ്യം
ചക്രവാകങ്ങൾ വിക്രമമുള്ള
നക്രങ്ങളുമസംഖ്യമായുണ്ടു
സ്വച്ഛമായ ജലമതിലാർദ്ര-

കല്പവാം വന്നു പൊങ്ങുന്നു തത്ര
അഞ്ജനാജനകൻെറ ഗജവും
തജ്ജലമതിൽ വന്നിറങ്ങുന്നു
നാലു ഭാഗേ കളിക്കുന്നു യക്ഷ-
ബാലികമാരമിതമോദേന
കണ്ടു മാനസതാരിൽ കൌതുക-
മുണ്ടായ്വന്നിതു ഭീമനുമപ്പോൾ
ദൂരവേ നിന്നു മണ്ടി വന്നാശു
വാരിതന്നിലാമ്മാറങ്ങു ചാടി
തൽക്ഷണമതിലുള്ള ജലവും
പ്രക്ഷോഭിച്ചങ്ങു മിട്ടാൽ കരേറി
ത്രസ്തതയോടുകൂടവേ വേഗാൽ
പത്രികളും പറന്നുദ്ധപ്രദേശെ
മാരുതസുതവക്ഷസ്സിലുള്ള
രോമമേററു വിദാരിതരായി
പാരം വേദന പൂണ്ടു മണ്ടുന്നു
ഘോരമായ മകരനികരം
തൽക്ഷണമൊരു പുഷ്പം പറിച്ചി-
ട്ടുത്തമാംഗേ ധരിച്ചിതു ഭീമൻ
ഉത്തമമാം സുമങ്ങളെപ്പാർത്തു
വാതപുത്രൻ പറിക്കുന്ന നേരം
പുഷ്പപാലകന്മാരതു കണ്ടി-
ട്ടപ്പോഴങ്ങവർ ചൊല്ലിത്തുടങ്ങി
രേ രേ കിന്നരാധീശൻെറ പുഷ്പ-
മാരുമേ പറിച്ചീടുമാറില്ല

മൎത്ത്യ നിന്റെ തൊഴിലിതു കണ്ടാൽ
മൃത്യുകാലമടുത്തിരിക്കുന്നു
രാജരാജന്റെ രാജ്യത്തിൽ വന്നി-
ട്ടാരുമിങ്ങിനെ ചെയ്യുമാറില്ല
രാജരാജന്റെ ഭാൎയ്യമാർ കൂട്ടം
സാരസങ്ങളിവയെന്നറിക
യക്ഷരാജന്റെ മന്ദിരത്തിങ്കൽ
ലക്ഷമല്ല തരുണികളോൎത്താൽ
പക്ഷഭേദങ്ങൾ കൂടാതെ നൂറു
ലക്ഷം പുഷ്പങ്ങൾ വേണം കൊടുപ്പാൻ
പുഷ്പപാലകന്മാരായ ഞങ്ങൾ-
ക്കല്പവും ഭയമാരേയുമില്ല
എല്ലാവൎക്കും ഭയമുണ്ടു ഞങ്ങൾ
കൽഹാരസുമം രക്ഷിക്കമൂലം
പ്രത്യേകം കൊടുക്കണം ശതാദ്-
പ്രത്യഗ്രപ്രസൂനങ്ങൾ വെവ്വേറെ
പൊയ്യല്ലയ്യേഴ് പുഷ്പങ്ങൾ വേണം
ശയ്യകളിൽ വിരിപ്പാനവൎക്ക്
കേശഭാരത്തിലീരണ്ടു പുഷ്പം
സാശം കൈകളിലോരോന്നു വേറെ
പ്രാണനാഥനണയുന്ന നേരം
വേണം മാറത്തിലാറാറു പുഷ്പം
പാടെയല്ല കുചങ്ങൾക്കധികം
കാഠിന്യമുണ്ടറിക നീ ഭോഷ
അല്ലാതെ വേണമയ്യഞ്ചു പുഷ്പം

ചൊല്ലാൻ്റുള്ളവക്കിന്നൊ ഞായം
രാത്രിപോയൊരു ദുഃഖാഗ്നിതന്നെ
തീൎത്തുകൊൾവാൻ പ്രഭാതമാകുമ്പോൾ
സ്നാനംചെയ്തു വന്നാൽ കൊടുക്കേണം
മാനസം തെളിവോളം കുസുമം
ആയ പുഷ്പമപഹരിപ്പാനായ്
മായാവി നീ തുനിഞ്ഞതു ചിത്രം
ദേഹത്തോടു കൂറുണ്ടെന്നിരിക്കിൽ
വേഗം പോകുന്നതു നല്ല മത്ത്യ.
ഇത്ഥമോരോന്നേ പറഞ്ഞു പിന്നെ
വിത്താധിനാഥഭൃത്യന്മാർ
പോരിന്നു കോപ്പിട്ടുനേരത്തങ്ങു
മാരുതപുത്രനുമപ്പോൾ
നല്ല ഗദയുമെടുത്തു തിരി-
ച്ചൊന്നു മെല്ലെയടിച്ചപ്പോൾ
ചിത്തകോപം വളരാഞ്ഞിട്ടവ-
രെത്തില മൃത്യുപുരത്തിൽ
എല്ലു ഞെരിഞ്ഞുപോയിട്ടും ചിലർ
പല്ലു തകൎന്നുപോയിട്ടും
കണ്ണും തിരിഞ്ഞു ചിലക്കു മുഖ-
മുണ്ടൊരു മറെറാരു ഭാഗേ
നാവു മുറിഞ്ഞു ചിലൎക്കു മുഖ-
മാകെത്തകൎന്നുപോയിട്ടും
ദേഹം തളൎന്നു ചിലക്കങ്ങഹോ
ബാഹുക്കൾ കാണ്മതിനില്ല

മൂട്ട മുറിഞ്ഞതു വീണു ചിലർ
വട്ടം തിരിയുന്നു പാരം
ആധിയോടെ ചിലർ മണ്ടിച്ചെന്നു
ക്രോധവശരോടു ചൊന്നാർ
വിത്തേശ പുഷ്പങ്ങളെല്ലാമൊരു
മർത്ത്യൻ ഹരിക്കുന്ന നേരം
ഞങ്ങൾ ചെന്നങ്ങെതൃത്തപ്പോളവ-
നിങ്ങിനെ ചെയ്തതു കാൺക
എന്തിനു ചൊല്ലുന്നവൻെറ ബല-
മന്തകനു സമമത്രെ
ഇത്തരം കേട്ടൊരു നാകതഞ്ചര-
നത്ഥായ കോപേന വേഗാൽ
വാളുമെടുത്തു കരത്തിൽ കാള-
രാത്രിയെപ്പോലെ നടന്നു
ആശു ചെല്ലുന്നൊരു നേരത്തുട-
നാശുഗനന്ദനൻ താനും
വാരിയിൽനിന്നു കരേറി നല്ല
വാരിരുഹങ്ങളെയെല്ലാം
ബദ്ധ്വാ കരേ വെച്ചു ഭീമൻ കരേ
ധൃത്വാ ഗദയതിവേഗാൽ
ക്രോധവശന്നോടക്കുമ്പോളതി-
ക്രോധേന ഭീമസേനൻ താൻ
താഡനം ചെയ്തൊരു നേരം പ്രാണ-
പീഡ സഹിയാഞ്ഞൊഴിഞ്ഞു
വിത്തേശനോടറിയിച്ചാനതു

വൃത്താന്തമെല്ലാമവനും
ധൎമ്മജസോദരൻ ഭീമൻ തവ
നിൎമ്മലപുഷ്പങ്ങളെല്ലാം
വീരനപഹരിക്കുമ്പോൾ സുമ-
പാലരും ചെന്നങ്ങടുത്തു
എല്ലാവരേയുമവനങ്ങൊരു
തല്ലുകൊണ്ടാശു തകൎത്തു
എന്നതു കേട്ടാശു ഞാനും വായു-
നന്ദനനോടെതിൎത്തപ്പോൾ
വായുസുതനടിച്ചാശു തക-
ൎത്തീടിനാൻ കായമശേഷം
ഇത്ര ബലമുള്ള വീരൻ പുന-
രിത്രിലോകത്തിങ്കലില്ല
ചിത്തകോപത്തോടു വേഗാലങ്ങു
വിത്തേശനുമതുനേരം
യക്ഷരെ യുദ്ധത്തിനായിട്ടൊരു
ലക്ഷമയച്ചവനപ്പോൾ
നില്ലുനില്ലെന്നു പറഞ്ഞിട്ടവ-
രുല്ലാസമോടടുക്കുമ്പോൾ
മാരുതിതാഡനമേററിട്ടവ-
രേവരും മണ്ടിനാരപ്പോൾ
പുഷ്പമെടുത്തു നടന്നാനഗ്നി-
കല്പനാകും ഭീമസേനൻ
വീരനാകും ഹനുമാന്റെ പാദ-
താരിണ വന്ദിച്ചു വേഗാൽ

ധർമ്മജൻതൻ പദതാരിലവൻ
നന്നായ് നമസ്കൃത്യ പിന്നെ
ബാലകന്മാരെത്തഴുകി കാമ-
ലാഭേന സന്തോഷമോടും
പുഞ്ചിരി തൂകി നിന്നീടുന്നൊരു
പാഞ്ചാലിതന്നുടെ കയ്യിൽ
കല്യാണമേറുന്ന സൌഗന്ധിക-
മുല്ലാസമോടെ കൊടുത്തു
നിർമ്മലപുഷ്പങ്ങൾ വാങ്ങിത്തന്റെ
ധമ്മില്ലമങ്ങതിൽ ചേർത്തു
സന്തോഷമോടൊന്നു പുൽകീടിനാ-
ളന്തർമ്മുദാ ഭീമസേനം
കല്യാണസൌഗന്ധികാഖ്യമിതു
കല്യാണകാരണമേററം
ചൊല്ലി രസിച്ചങ്ങു കേൾക്കുന്നാകി-
ലല്ലലെല്ലാമകന്നിടും
പൂരുഷന്മാരിതു കേട്ടു പര-
മാദരേണ രസിച്ചീടിൽ
വൈരികളേയും ജയിച്ചു നിജ-
കാര്യങ്ങളും ലഭിച്ചീടും
നല്ലൊരു കീർത്തിയുമുണ്ടാമവരും
കല്യാണമാശു വധിക്കും
രാമമുകുന്ദഭക്തന്മാരായ
മാരുതിഭീമകാരുണ്യാൽ
ആമയമെല്ലാമകലും നല്ല

സായുജ്ജ്യവും ലഭിച്ചിടും
പഞ്ചകന്ന്യാജനംതന്നിലേററ-
മഞ്ചിതയായ പാഞ്ചാലി
വാഞ്ഛിതസാദ്ധ്യം ലഭിച്ച കഥാ
ചഞ്ചലാക്ഷിജനം കേട്ടാൽ
ഇഷ്ടമെല്ലാം ലഭിച്ചീടും ദേഹ-
പുഷ്ടിയും കാന്തിയുമുണ്ടാം
ഭക്തസകലാഭിലാഷങ്ങളും
കർത്താ ഭവിക്കുമെന്നോക്ക
ഭർത്തൃസൌഖ്യങ്ങളുമുണ്ടായ്വരും
പുത്രസമ്പത്തുമുണ്ടാകും
നാനാമയങ്ങളും തീൎന്നു പര-
മാദരേണ രസിച്ചീടും
യക്ഷഗന്ധർവ്വാദിപീഡകളും
തൽക്ഷണമൊക്കെ നീങ്ങിടും
നാരായണായ നമസ്തേ ഹരി
നാരായണായ നമസ്തേ.

കല്യാണസൌഗന്ധികം കളിപ്പാട്ട് സമാപ്തം.

# ബാലിവിജയം.

## കളമ്പാട്ട്.

---

കാലാരാതിപദാംബുജേ! നിയതവും
ലീലാവിനോദൈസ്സമം
ബാലേ ശൈലജേ ലോലവാണി കലാ-
ശ്ലിഷ്ടേ! സുഗാനപ്രിയേ!
ചാലേ വന്നരികത്തിരുന്നു പഴവും
പാലും നല്കുന്നാദരാൽ
ചേലോടെ പറകാശു ബാലിവിജയം
ബാലേ! ശുകപ്പൈതലേ.

ബാലചന്ദ്രകലാധരനായ
കാലാരാതിതനയൻ ഗണേശൻ
കാലിണ വണങ്ങിടുമെൻ വിഘ്ന-
ജാലമെല്ലാമകററുക നിത്യം
ബാലേ ശ്രീഭാരതി മമ നാവിൽ
ലീലയായ് നൃത്തമാടീടുവാനായ്
കാലേ കാലേ നമാമ്യഹം ഭക്ത്യാ
ബാലേ വാഗീശ്വരി കാത്തുകൊൾക
വന്ദേ വാസുദേവം സദാ മോദാൽ
നന്നായ്വാണരുളേണമെന്നുള്ളിൽ
ഉള്ളഴിഞ്ഞു പള്ളിക്കരെ മേവും
പുള്ളിമാന്മിഴിയായ ശ്രീഗൌരി

ഉള്ളിലുള്ളഴൽതീരുവാൻ നിന്തിരു-
വുള്ളമെന്നിലരുൾക മാതാവേ
ഉത്തമോത്തമനാം ഗുഹനെൻെറ
ചിത്തതാപമറുത്തരുളേണം
ചൊല്ലാനിട്ടുന്ന ബാലിവിജയം
നല്ലതെന്നു കേൾപ്പുണ്ടാകകൊണ്ടു
ആശയുണ്ടല്പമിക്കഥ ചൊൽവാൻ
ദേശികൻ തിരുവുള്ളമുണ്ടെങ്കിൽ
ശേഷമെൻപുരാചാര്യനതിന്നാ-
യാശീസ്സാശു നൽകേണമാവോളം
എങ്കിലോ രാവണാശരൻ പണ്ടു
ലങ്കായാമഹങ്കാരസമേതം
നാനാലോകവുമൊക്കെ ജയിച്ചു-
ങ്ങാനന്ദേന വാണീടും ദശായാം
അക്കാലത്തവൻ തന്നുടെ പുത്രൻ
ശക്തനായൊരു മേഘനിനാദൻ
ദേവലോകവുമൊക്കെജ്ജയിപ്പാൻ
ദേവവൈരിയാം രാവണപുത്രൻ
അങ്ങു ചെന്നു ദേവേന്ദ്രനോടേററു
സംഗരേ ജയിച്ചാശു ബന്ധിച്ചു
കൊണ്ടുവന്നു കൊടിമരത്തോട-
ങ്ങണ്ടർകോനെ ബന്ധിച്ചിതു വേഗാൽ
അക്കഥയറിഞ്ഞു വിധാതാവു-
മക്കറോരനാം രാവണൻമുമ്പിൽ

ആശു ചെന്നു പറഞ്ഞു വേധാവു-
മാശരകുലാധീശ ദശാസ്യ
അണ്ടർകോനെയയയ്ക്ക വൈകാതെ
വേണ്ടുന്ന വരം നൽകുവൻ ഞാനും
ശക്തനെത്രയും തൽപുത്രനോർത്താൽ
ശക്രൻതന്നെ ജയിച്ചോരുമൂലം
ഇന്നുതൊട്ടിന്ദ്രജിത്തെന്നു നാമം
നിന്നുടെ സുതനോക്ക ദശാസ്യ
ഇത്ഥം ധാതൃവാക്യം സമാകർണ്ണ്യ
സത്വരം ദശഗ്രീവാസുരേന്ദ്രൻ
ബന്ധനമതിൽനിന്നു മോചിച്ചു
ചിന്തിച്ചാലത്ഭുതമിതുകാര്യം
ധാതാവിന്ദ്രനോടും ദേവ-
ഘാതകനായ രാവണനോടും
യാത്രയുമയപ്പിച്ചുടൻ വേഗാൽ
പാർത്തീടാതെ ചെന്നാൻ സത്യലോകേ
ഇന്ദ്രൻതാനും നിജപുരി പുക്ക
ഖിന്നമാനസനായവനേററം
രാവണി ചെയ്യതോർത്തോർത്തു ദുഃഖേ
രാവാകും തമസി വസിക്കുമ്പോൾ
മംഗലമാം ശരച്ചന്ദ്രബിംബം
പൊങ്ങി നന്നായ്വരുന്നതുപോലെ
മംഗലനായ ശ്രീനാരദനെ
ഭംഗ്യാ വന്നതു കണ്ടു മഹേന്ദ്രൻ
ചൊല്ലിക്കൊണ്ട മുനിശ്രേഷ്ഠനെ ഭക്ത്യാ

സൽക്കരിച്ചിരുത്തി സുരശ്രേഷ്ഠൻ
ദുഃഖഭാവേന രാവണി ചെയ്ത -
തൊക്കെയും മുനിയോടുണർത്തിച്ചു
ഇന്ദ്രവാചകം കേട്ടു മുനീന്ദ്രൻ
ചൊന്നാനാശു മഹേന്ദ്രനോടപ്പോൾ
ഇന്നു രാവണപുത്രൻ ഭവാനെ
നന്നായ് ബന്ധിച്ചു താപമകൽവാൻ
കുത്സിതനായ രാവണൻതന്നെ
തൽസുതനായ ബാലിയെക്കൊണ്ടു
ബന്ധിപ്പിച്ചീടുവൻ ഞാനറിക
സന്തുഷ്ടാത്മനാ കേട്ടുകൊണ്ടാലും
ദുഷ്ടൻതന്നെയൊരു വ്യാഴവട്ടം
കെട്ടിയിട്ടുങ്ങുരുട്ടും കപീന്ദ്രൻ
ഇന്നോ നാളെയോ സംശയമില്ല
ഖിന്നത ഭവിക്കും ദശാസ്യന്നു
രണ്ടുനാളിലകത്തു കേൾക്കാം
കണ്ടു നന്നായ് രസിക്കാം നമുക്ക
അണ്ടർകോനതു കേട്ടു തെളിഞ്ഞ -
ങ്ങുണ്ടായ പരിതാപം കുറഞ്ഞു
ലങ്കാധീശനെ ബന്ധനം ചെയ്കിൽ
സങ്കടം മമ തീരും മുനീന്ദ്ര
എങ്കിൽ ഞാനതിന്നായ്ക്കൊണ്ടു യാത്ര
സങ്കടം കളഞ്ഞു വസിച്ചാലും
ഇത്ഥം മാമുനിസത്തമൻ ചൊന്ന -
ങ്ങെത്തി കിഷ്കിന്ധയാം പുരിയിങ്കൽ

ബാലിയെക്കണ്ടു വൃത്താന്തമെല്ലാം
കാലം വൈകാതുണർത്തി മോദേന
പങ്കജാക്ഷസംകീർത്തനം പാടി
ലങ്കാഗോപുരദ്വാരേ കടന്നു
ചെന്നു രാവണരാക്ഷസൻ മേവും
പൊന്മയമായ സൌധം കരേറി
വീണാപാണിയെ വന്നതു കണ്ടു
കൌണപാധിപനായ ദശാസ്യൻ
താണു കുമ്പിട്ടു കൂപ്പിയചക്ര-
പാണിസേവകനായ മുനിയെ
പീഠവുംകൊടുത്തങ്ങിരുത്തീട്ടു
പീഠമേറി ദശാസ്യനും ചൊന്നാൻ
കുത്രനിന്നാഗതൻ ഭവാനിപ്പോ-
ളത്ര വന്ന കാര്യം കഥിച്ചാലും
സ്വസ്ഥനായിട്ടെഴുന്നെള്ളുകയോ
വൃത്താന്തം വിശേഷിച്ചെന്തു ലോകേ
വൃത്രാരിയുടെ വൃത്താന്തമേതാൻ
തത്ര നിന്നു പറഞ്ഞു കേൾപ്പുണ്ടോ
ശക്തനാം മമ പുത്രൻ സമർത്ഥൻ
ശക്രൻതന്നെ ജയിച്ചു യുദ്ധത്തിൽ
ബന്ധിച്ചിങ്ങു കൊണ്ടന്നവൻ തന്നെ
സന്ധിപ്പിച്ചു കൊടിമരത്തോടു
സ്രഷ്ടാവങ്ങതു കേട്ടെഴുന്നെള്ളി
പെട്ടന്നെന്നുടെ ലങ്കാനഗരേ
വിട്ടിടേണം ഭവാനിന്ദ്രനെയെ-

ന്നൊട്ടു നേരമഭയം പറഞ്ഞു
സൃഷ്ടികർത്താവു തൻ ഗിരം കേട്ടു
വിട്ടേച്ചേൻ ഞാനുമിന്ദ്രനേയോക്ക
മാനശാലിയാമെന്നോടെതിർപ്പാൻ
വാനവരാരുമില്ലെന്നു നൂനം
ഭൂമിപാലകന്മാരുമിന്നെൻെറ
നാമം കേട്ടാൽ ഭയപ്പെട്ടൊളിക്കും
മാനിനീമാരുമെന്നേ കൊതിച്ചു
ദീനം പൂണ്ടുഴന്നീടുന്നു നിത്യം
മന്നിലാരാനുമുണ്ടോ മുനീന്ദ്ര
എന്നെക്കൊണ്ടു ദുഷിച്ചു പറയുന്നു
ഉണ്ടെന്നാങ്ങറിഞ്ഞാലുണ്ടവനു
രണ്ടാംജന്മമതിനില്ല ഭേദം

ഏവം രാവണഭാഷിതം കേട്ടു
ദേവമാമുനി നാരദൻ ചൊന്നാൻ
എത്രയും സമർത്ഥൻ ഭവാനെന്ന-
ങ്ങിത്രിഭുവനം തന്നിൽ പ്രസിദ്ധം
അത്രയുമല്ല നിന്നുടെ പുത്രൻ
വൃത്രാരിയെജ്ജയിച്ചോരു കീർത്തി
പാരെല്ലാം നിറഞ്ഞാശു മറഞ്ഞു
വീരനിന്ദ്രജിത്തെന്നു പ്രസിദ്ധം
എങ്കിലിന്നൊരു കാര്യം പറയാം
ലങ്കാധിപതേ കേട്ടുകൊണ്ടാലും
ശക്തനോടശക്തൻെറ നിന്ദ
യുക്തമല്ലത്ര സജ്ജനങ്ങൾക്കു

ശക്തിയില്ലാസ്സിലുമമിത്രത്തെ
ശക്തനെന്നു കരുതുകവേണം
എന്നാൽ ഞാനൊരു കാൎയ്യം പറയാം
നന്നായ്ക്കേട്ടുകൊണ്ടാലും ദശാസ്യ
അണ്ടർകോനുടെ നന്ദനനായി-
ട്ടുണ്ടു ബാലിയെന്ന കപിശ്രേഷ്ഠൻ
കണ്ടാൽ പ്രാംശുകനായതുകൊണ്ട-
ങ്ങുണ്ടവനഹംഭാവമറിക
ധിക്കാരി ഭവാനെക്കൊണ്ടനേകം
ധിക്കാരം പറഞ്ഞങ്ങു നടന്നും
തൊണ്ടനാമവനിന്നു ഭവാൻെറ
രണ്ടടിയ്ക്കു പോരാ വിചാരിച്ചാൽ
അച്ഛൻതന്നെ ബന്ധിച്ചവൻതൻെറ-
യച്ഛനേയഹം കണ്ടുവെന്നാകിൽ
അച്ഛനേ ചെയ്തപോലെ ഞാൻ ചെയ്യും
നിശ്ചയമതിനില്ലൊരു ഭേദം
അത്രയുമല്ലവൻെറയരയിൽ
സത്വരമൊരു വള്ളിയും ചേൎത്തു
നാട്ടിൽ നീളെ നടത്തുന്നതുണ്ടു
കേട്ടുകൊള്ളാം പലക്രമതോക്ക്
ഏവം നാരദഭാഷിതം കേട്ടു
ദേവവൈരിയായൊരു ദശാസ്യൻ
കോപിച്ചാശു വിളിച്ചു പറഞ്ഞു
ചാപം കൊണ്ടുവരിക ശരവും
തേരു മുമ്പായവയും വരട്ടെ

പോരാളികളാം രാക്ഷസന്മാരും
വാനരാധിപൻ നിന്ദകൾ കേട്ടു
മൌനം പൂണ്ടങ്ങിരിയ്ക്കയല്ലൊട്ടും
വീരരായവർ പാരാതെ ചെന്നു
ചോരനോ പൊരുതു പിടിയ്ക്കേണം
ദുഷ്ടനെക്കണ്ടു കിട്ടിയാലപ്പോൾ
കെട്ടേണമതിനില്ലൊരു ഭേദം
ഇത്ഥം ചൊന്നു തൻ വാളുമെടുത്ത-
ങ്ങുത്ഥാനം ചെയ്തനേരം മുനിന്ദ്രൻ
ഭ്രാന്തുണ്ടോ ഭവാനെന്തിതിൽ കാര്യം
കാന്താരവാസിയായ കപിയെ
വെല്ലുവാൻ ചാപബാണാദികളും
നല്ല കാലാൾപടകളും വേണ്ട
ഭല്ലുകത്തെ ജയിപ്പതിനിപ്പോൾ
നല്ല പാശമൊന്നാവശ്യമത്രേ
എല്ലാരുമൊത്തൊരുമിച്ചു പോമ്പോൾ
ഭല്ലുകവരൻ പല്ലിളി കൂട്ടും
നാലഞ്ചു ജനമൊന്നിച്ചു പോമ്പോൾ
വാലും പൊങ്ങിച്ചവൻ മരമേറും
വിര്യശൌര്യാദികൾ വിചാരിച്ചാൽ
ആരും വേണ്ട സഹായം ഭവാനു
സാരഥിയായി ഞാൻ വരാമല്ലോ
പാരാതെ പുറപ്പെട്ടിടമെങ്കിൽ
സാരജ്ഞോത്തമനാം മുനിന്ദ്രന്റെ
ചാതുര്യഗിരമിങ്ങിനെ കേട്ട-

കാൎയ്യമെന്നുറച്ചു ദശകണ്ഠൻ
പാരാതെ ഗമിപ്പാൻ പുറപ്പെട്ടാൻ
തക്കത്തിൽ മുനി ചൊന്ന യുക്തിതരമാം
വാക്കാൽ ജളപ്രൌഢനായ്
ശക്തൻ രാവണരാക്ഷസന്റെ മനമൊ-
ന്നാറം കലക്കിക്കണ്ടാൽ
ഊക്കും ഭോഷ്കുമിവന്റെ ധാൎഷ്ട്യവുമുടൻ
പോകും കപിപ്രൌഢന-
ങ്ങാക്കം നോക്കി രസിച്ചിടാമെന്നുറ-
ച്ചാനന്ദ ദേവമുനി.

ഇത്ഥം നാരദമാമുനീന്ദ്ര വചനം
ശ്രുത്വാ ദശാസ്യസ്തദാ
കൃത്വാ ഘോരനിനാദമത്ര കപിത
സ്മൃത്വാമരേശം ഹൃദി
നത്വാ മാമുനിനായകം മുനിയുത-
ശ്ചാരുഹ്യ പത്മോദ്ഭവം
സദ്യോ ജേതുമവാപ ശക്രതനയം
കീശാധിപം ബാലിനം

പ്രഥമപാദം സമാപ്തം

മുനിനായകൻ ഗിരം ക്ഷിപ്രിൽ കേട്ടു പോവാൻ
മുതിൎന്നു ദശാസ്യനമൎന്നു രഥോപരി
വിധിനന്ദനൻ താനുമധിരുഹ്യാശുഗരഥം
നടന്നു വാരാന്നിധി കടന്നങ്ങവർ വേഗാൽ
മൎക്കടേശ്വരൻ വാഴും കിഷ്കിന്ധാപുരദ്വാരേ
ചെന്നുടനങ്ങുച്ചസ്വരം ചൊന്നാൻ രാവണനപ്പോൾ
സ്വൎല്ലോകാധിപാത്മജ ഭല്ലൂകപ്രഭോ ഖല
യാഹി യുദ്ധായത്തന്നു ചെൽ പാഹിതി വദ ദ്രുതം

ഇത്ഥം രാവണോക്തികൾ ശ്രുത്വാ കിശൌഘം ചൊ
(ന്നാർ
സന്ധ്യാതപ്പ്ണാത്ഥമാസ്സിസ്ധ്യാദ്രിസമൻ ബാലി
പുക്കിതു സമുദ്രത്തെ തെക്കേതെന്നറിഞ്ഞാലും
ഇത്തരം കീശോക്തികൾ ശ്രുത്വാ രാവണൻതാനും
അടവിചിലനാടും കൊടുതാം ഗിരികളും
കടന്നുചെന്നു തെക്കേ കടലിൻ തടാന്തികേ
കഠിനബലം പാരമുടയ ബാലി തന്നെ
കണ്ടു നാരദൻ ദശകണ്ഠനോടരുൾചെയ്തു
കണ്ടാലും ദശാനന കുണ്ഠനാം കപീന്ദ്രനെ
സമയം നന്നു തസ്യ നിയമമായുള്ളോരു
തപ്പ്ണകാലമിവനിപ്പൊഴെന്നറിഞ്ഞാലും
വെക്കത്തിൽ ചെന്നീടേണം തക്കം നന്നിതു പാത്താൽ
അണ്ടർകോൻ തനയനെ കണ്ടാലുണ്ടാകും ഭയം
തുടിച്ച വദനവും തടിച്ച നീണ്ട വാലും
വളന്ന കാലും കരം വളഞ്ഞ ദംഷ്ട്രങ്ങളും
വലുതായുള്ള ദേഹം ബലമില്ലശേഷവും
ഭയപ്പാടേതും വേണ്ടാ ജയിക്കാം കപീന്ദ്രനെ
അന്നേരം ദശാനനൻ ചൊന്നാൻ നാരദനോടു
ഭോഷ്കു ചൊല്ലുന്നതെന്നോടോക്കണം മുനിശ്രേഷ്ഠ
ഇക്കാണും ഗിരിയല്ലങ്ങു തെക്കുഭാഗത്തോ ബാലി
അതു കേട്ടുടൻ മുനി കുതുകം പൂണ്ടു ചൊന്നാൻ
ഗിരിയെന്നതു ഭവാൻ കരുതുന്നതും ചിത്രം
ഗിരിയല്ലിതു തവ രിപുവായുള്ള ബാലി
മുന്നേ ഞാൻ പറഞ്ഞില്ലേ ഉന്നതകായനെന്നു

സംഭ്രമിച്ചതു കേട്ടു ജംഭാരി തനയനേ
സമസ്താംഗവുമൊന്നു ക്രമത്താലാശു നോക്കി
സമത്ഥനിവനെന്നാണ്ടമത്ത്യരിപുവോത്താൻ?
തെററെന്നന്തകൻ താനുമൊററു ബാലിയെക്കണ്ടാൽ
നെററി തന്നുടെ താഴത്തേററവുമഗാധമായ്
പററിയ മിഴികളുമററമില്ലാതെ താടി
ചെമ്പിച്ച വീശകളും വമ്പിച്ച ദശ്നങ്ങൾ
തുടിച്ച കവിൾത്തടേ സ്ഫുടിച്ച ദംഷ്ട്രദ്യുതി
തടിച്ച മുഖമൊക്കെയടച്ചു ശോഭിക്കുന്നു
ഉരത്ത കരങ്ങളും പെരുത്ത ചരണങ്ങൾ
വലിയ ശരീരവും വളന്ന വാലും കോപ്പും
കണ്ടു രാവണനേററമുണ്ടായി ഭയമുള്ളിൽ
പറഞ്ഞു ദശാസ്യനും കുറഞ്ഞൊന്നു ഷിയോടു
ചിന്തിച്ചാൽ ബാലിതന്നെ ബന്ധിപ്പാൻ ഭയമില്ല
തരമില്ലിപ്പോൾ കപിവരനോടെതിക്കുവാൻ
തപ്പണം കഴിയട്ടെ ഇപ്പോൾ ഞാനതുകൊണ്ടു
സത്വരമങ്ങു ലങ്കാപത്തനേ ചെന്നു വേഗാൽ
പുത്രന്മാൎക്കെന്നെ കാണാഞ്ഞതത്തലും കളഞ്ഞു ഞാൻ
സദ്യോന്നിവനെയുമദ്യൈവ ബന്ധിച്ചീടാം
തച്ശ്രുത്വാ ശ്രീനാരദൻ തദ്ദശാനനമൂചേ
പ്രഭുത്വമുള്ളോൎക്കിതു ജളത്വമറിഞ്ഞാലും
മടിച്ചീടേണ്ട വേഗാലടുക്ക ബാലിയോടു
പിടിച്ചു ബന്ധിച്ചങ്ങു നടക്ക ലങ്കാപുരേ
കളിക്കും ബാലന്മാൎക്കും കളിപ്പാൻ യോഗ്യനിവൻ
കളവല്ലേതും തവ ഇളയ സുതൻ കണ്ടാൽ
കളിയും ചിരിയേററം വളരുമറിഞ്ഞാലും

സംഭ്രമം കൂടാതവൻ പിമ്പുറേ ചെന്നു വേഗാൽ
തൽക്ഷണം മന്ദം ചെന്നു പുച്ഛത്തെ ഗ്രഹിച്ചാകിൽ
ഋക്ഷരാജനുമതു തൽക്ഷണം വലഞ്ഞീടും
കേവലം ഞാനുണ്ടത്ര മേവുന്നെന്നറിഞ്ഞാലും
നാരദമുനീന്ദ്രൻെറ ചാരുഭാഷിതം കേട്ടു
അടുത്തു കപീന്ദ്രനെപ്പിടിപ്പാൻ ദശാനനൻ
അരുതെന്നോർത്തു ഭയാലകലെ വാങ്ങീടിനാൻ
അടുത്തു കൂടക്കൂടെ പിടിപ്പാൻ ഭാവിക്കയും
അല്ലാല്ലിവനെന്നങ്ങുൾപ്പൂവിൽ ദശാനനൻ
അറിഞ്ഞു മുനീന്ദ്രനെ മറഞ്ഞു നോക്കുകയും
പിടിച്ചീടെന്നു മുനി വിളിച്ചു ചൊല്ലുകയും
ശക്തനായിട്ടന്നൊരു മർക്കടരാജൻ തൻെറ
തടിച്ചു നീണ്ടുള്ള വാൽ പിടിച്ചു ദശാനനൻ
പിടിച്ച ഭാവമേതും നടിക്കാതുടൻ ബാലി
പിടിച്ച കരമൊന്നു ചുറച്ചു വാൽകൊണ്ടപ്പോൾ
ചുറഞ്ഞു ഞാനെന്നോർത്തു മറഞ്ഞു നോക്കിപ്പിന്നെ
പറഞ്ഞു ദശാസ്യനും കുറഞ്ഞൊന്നൃഷിയോടു
മുഴങ്കൈയൊന്നു പാരം കുഴങ്ങീ മുനീശ്വര
കഴക്ക തീർക്കാം ഖേദമൊഴിക്കു ദശാനന!
മറ്റൊരു കരംകൊണ്ടു തെറ്റെന്നു പിടിച്ചാലും
അന്നേരം ദശാനനൻ പിന്നെ മറ്റെ കൈകൊണ്ടും
ഉറക്കെ പിടിച്ചപ്പോൾ ചുറച്ചാനതും ബാലി
ഇനി ഞാനെന്തുവേണ്ടു മുനിനായക ചൊൽക
ഹസ്തങ്ങൾ രണ്ടും മമ സ്വാസ്ഥ്യമല്ലാതെ വന്നു
ഇത്ഥം കേട്ടരുൾചെയ്തു സത്യാനന്ദനൻ താനും

ശിഷ്ടമുള്ളൊരു പതിനെട്ടുകൈകൊണ്ടും ഭവാൻ
അമർത്തു പിടിച്ചാശു വലിച്ചീടുകലവേ
അന്നേരം ദശാനനനൊന്നൊരുമ്പെട്ടു ശീഘ്രം
രോഷിച്ചു ദശാനനൻ ശേഷിച്ച കരംകൊണ്ടു
ഉഗ്രമായിടിച്ചപ്പോൾ ചുറ്റി സർവ്വാംഗം ബാലി
ഉറക്കെ ചുറച്ചാശു നറുക്കിറുക്കിവിട്ടീടിനാൻ
അന്നേരം ശ്രീനാരദനൊന്നു പുഞ്ചിരി പൂണ്ടു
ഹേ ഹേ രാവണ തവ സാഹസമിനി വൃഥാ
അധികം ഖേദിക്കേണ്ട വിധിയാർക്കൊഴിക്കാവൂ
എന്നുടെ വാക്കാലിതു വന്നുവെന്നോർത്തിടേണ്ട
ഇന്ദ്രനെ വെന്ന തവ നന്ദനൻതന്നോടേവം
ചെന്നു ഞാനറിയിക്കാം വന്നിടുമവൻ വേഗാൽ
ആകുലമേതും വേണ്ട പോകുന്നേനെങ്കിൽ ഞാനും
ഇത്തരം പരിഹാസം സത്വരമരുൾചെയ്തു
ചിത്തമോദേന മുനി തത്ര നിന്നെഴുന്നെള്ളി
ശക്തനാം ബാലി ദശവക്ത്രൻതന്നെയും പിന്നെ
ബന്ധനത്തോടുകൂടി സിന്ധുവിൽ പതിപ്പിച്ചു
ഒട്ടുനാഴിക ലവണാബ്ധിയിലിട്ടീടിനാൻ
ഒട്ടേറെയുപ്പുവെള്ളം പെട്ടെന്നു കുടിച്ചപ്പോൾ
തളർന്നു വീർപ്പുമുട്ടി വലഞ്ഞീടുമ്പോൾ ബാലി
വലിച്ചങ്ങിട്ടു മഹീചലിക്കുമാറു തീരെ
അങ്ങിനെ കപിശ്രേഷ്ഠനാശു രാവണനേറ്റം
ഖിന്നത വളരുംവണ്ണം ഒട്ടുനാഴിക വെള്ളം
തന്നിലും പിന്നെയെടുത്തിട്ടീടുമതിന്റെതീരെ
ദുഷ്ടനാം ദശാസ്യനാം പുഷ്ടവേദന പൂണ്ടു_

ഞൊട്ടേറേ വിചാരിച്ചപ്പോൾ ഇഷ്ടദേവതയായ
മട്ടലർശരാരിയെ ഒട്ടേറനിനച്ചു ഖേദാൽ
ശങ്കര! ശിവ! ശിവ! ശങ്കര! ശിവയെന്നു
ലങ്കേശൻ വിളിച്ചു കേണാൻ.

ഇതി ദ്വിതീയപാദം സമാപ്തം.

ഇഷ്ട്യാനാദേവഖിതം ദശമുഖം പൃഷ്ട്വാ നിബദ്ധാഞ്ജലിസ്സാ
കഷ്ടം വാനരപുംഗവാൻ ജലധിയിലിട്ടും ജലേ മുക്കിയും
ദുഷ്ടന്തന്നാകമെന്നറിഞ്ഞു കവിയപ്പെട്ടുള്ള ഗർവ്വാനലം
നഷ്ടം ചെയ്തുള്ളവാശു ശങ്കരശിവാഭിത്ത്വം സ്തുതിച്ചാനവൻ.

ശങ്കര ശിവ ശങ്കര പാഹി
തിങ്കൾശേഖര മാം പരിപാഹി
പങ്കജശരാരേ ഭവാനെന്റെ
സങ്കടമകലെക്കളഞ്ഞാലും
മുപ്പുരാന്തക ഞാനിന്നിവിടു-
ന്നുപ്പുവെള്ളം കുടിക്കുമാറായി
ത്വൽകൃപകൊണ്ടു ഇവ വനജന്തു
നൽകൃപമാംപ്രതി ഭവിച്ചാലും
ഇത്ഥം രാവണൻ കേഴും ദശായാം
സത്വരം കപിസത്തമൻ താനും
മറെറാരു സമുദ്രക്കര നോക്കി
തെററന്നങ്ങിവൻതന്നെയും ഞെററി
ചെല്ലുന്ന വഴിയിൽ ചില കല്ലും
നല്ല സാലഗിരിയിവകൊണ്ടു
തല്ലിയങ്ങവന്തലയോത്താ-
ലെല്ലാമങ്ങു ചതഞ്ഞു മറഞ്ഞു
ബാലിയിങ്ങിനെ നാലാഴിയിങ്കൽ

കാലതാമസം പൂണ്ട റിയമം
കാലവും കുറഞ്ഞൊന്നു കഴിഞ്ഞു-
കാലമിന്ദ്രജിത്തു പുറപ്പോത്താൻ
അച്ഛൻപോയി വന്നില്ലതിൻകാൎയ്യം
നിശ്ചയിച്ചൊന്നറിഞ്ഞതുമില്ല
ഒട്ടറാളായി പോയിട്ട താതൻ
പെട്ടന്നൊന്നുകൊണ്ടിങ്ങു വരാഞ്ഞു
നാരദൻ കൂടെയുണ്ടെന്നു കേട്ട
ഘോരനാം മുനിയോൎത്തുകാണുമ്പോൾ
ഏഷണിക്കാരനാം മുനി പണ്ടേ
ദോഷമേ വിചാരിയ്ക്കും നമുക്ക
പണ്ടിന്നാരദൻ ഹേഹയനുമായി
ശണ്ഠകൂട്ടിച്ചു ചെണ്ട പൊട്ടിച്ചു
ഇന്നുമങ്ങതുപോലെ ഭവിച്ചോ
എന്നു തോന്നുന്നു താമസം കണ്ടാൽ
ഇത്തരം വിചാരിച്ചിന്ദ്രജിത്തും
സത്വരമൊരു ദൂതനെ വിട്ടു
തൽക്ഷണം ദൂതനാന്വേഷിച്ചപ്പോൾ
ദക്ഷിണാൎണ്ണവംതന്നുടെ തീരേ
ഋക്ഷരാജനാം ബാലിതൻ പൃഷ്ഠേ
പുച്ഛംകൊണ്ടു ചുറച്ചു ബന്ധിച്ച
രക്ഷോനായകൻതന്നെയും കണ്ടു
തൽക്ഷണം ദൂതനങ്ങതുനേരം
ചെന്നു രാവണവൃത്താന്തമെല്ലാം
ചൊന്നാനിന്ദ്രജിത്തോടതുനേരം

ഇതി തൃതീയപാദം സമാപ്തം.

സുരകുലവരജിതനായ ദശാനന-
സുതനിതി വാൎത്ത ശ്രവിച്ചു ദശായാം
ഉരുതരകോപമിയന്നഥ രാവണി
വിരവിനൊടെഴുനീററാശു കഥിച്ചു
പരിഭവിയാകിയ വാനരവരനുടെ
കരബലമിന്നു ശമിപ്പിപ്പൻ ഞാൻ
കൊടിയൊടു രണമിക്കപികുലവരനൊടു
ഝടുതി തുടങ്ങുക വേണമിദാനീം
കുടിലനതായോരിവനുടലടയ
കൊടുതായുള്ളൊരു ശരനിര തൂകി
തിലസമശകലങ്ങളെവതിനോൎത്താൽ
ചപലത നഹി നഹി മമ പുനരോൎത്താൽ
രക്ഷോകുലവരനേവം ചൊന്ന-
ങ്ങക്ഷണമുരുതരസൈന്യസമേതം
കരിരഥതുരഗവുമേററം കാൎമ്മുക-
ശരപരശ്വായുധമായവ മററും
ചട്ട കടുത്തില കട്ടാരം ചില
യഷ്ടിബഹുവിധമായുധസഹിതം
വീരനതാകിയ ശതമഖരിപുതാൻ
ഘോരതരേണ പുറപ്പെട്ടപ്പോൾ
അക്കഥ കേട്ടു മയാസുരനവനൊടു
വെക്കം ചെന്നു തടുത്തുരചെയ്തു.
എങ്കിലോ കേട്ടുകൊള്ളുന്നീ ഭവാൻ
സംക്രന്ദനാത്മജനായ
മൎക്കടരാജനാം ബാലിതന്റെ

ഉത്ഭവമത്ഭുതമോർത്താൽ
പണ്ടു ദേവാംഗനാമാരെ കൂത്തു
കണ്ടുകൊൾവാനായരുണൻ
വണ്ടാർകുഴലിയാൾവേഷം പൂണ്ടു–
ഞ്ഞണ്ടർകോൻ മന്ദിരം പുക്കു
ഇന്ദ്രനുമങ്ങവൾതന്നെക്കണ്ടു
കന്ദർപ്പമാൽ സഹിയാഞ്ഞു
നന്നായ്പ്പുണർന്നൊരുനേരം തത്ര
നന്ദനനൊന്നുളവായി
വൃന്ദാരകാധിപൻ താനുമെന്നും
നന്നായി രക്ഷിച്ചുകൊൾവാൻ
ചേതസി ചിന്തിച്ചഹല്യയായ
ഗൌതമപത്നിക്കു നൽകി
ബാലകൻതന്നെയഹല്യാതാനും
ചാലെ നന്നായ്വളർത്തുന്നാൾ
മാമുനിതന്നിൽ കുറഞ്ഞു കൃപ
മേന്മേലഹല്യയ്ക്കു നിത്യം
എന്നതു കണ്ടു മുനിനായക–
നിന്ദ്രാത്മജനെ ശപിച്ചു
മാമുനിശാപം നിമിത്ത–
മവൻ വാനരനായതറിക
ശക്തനാം ബാലിതൻ ബാഹുബല
മെത്രയും വിസ്മയമോർത്താൽ
പണ്ടു പാലാഴി കടഞ്ഞീടുവാ–
നണ്ടർകോനാദിയായുള്ള

ദേവസമൂഹവും ദൈത്യന്മാരു-
മേവരുമൊത്തൊരുമിച്ചു
ആദിനാരായണൻ ചൊല്ലാലവ-
രാഴി കടയുവാനായി
മന്ദരപർവ്വതം മന്താക്കിയ-
പ്പന്നഗരാജനായൊരു
വാസുകിയെ പാശമാക്കിച്ചുറ-
ച്ചാശു പിടിച്ചു വലിച്ചു
ദൈത്യസുരന്മാർ വലിച്ചങ്ങവ-
രാർത്തരായ് നിന്നൊരുനേരം
കണ്ടു ചിരിച്ചുക്കപീന്ദ്രൻ വന്നു
രണ്ടുകരങ്ങളെക്കൊണ്ടും
രണ്ടരനാഴികകൊണ്ടു വലി-
ച്ചിണ്ടലെന്യേ തിരിച്ചപ്പോൾ
ഘോരമായൊങ്ങി കലങ്ങി
ക്ഷീരവാരിധിയുമന്നേരം
അശ്വഗജരത്നമാദിയായി
വിശ്വവിമോഹിനിയായ
ലക്ഷ്മിമുമ്പായുള്ള നാരിമാരും
തൽക്ഷണമങ്ങതിൽനിന്നു
ഉണ്ടായി പിന്നെ സുധാകുംഭവും
കണ്ടുതെളിഞ്ഞമരന്മാർ
മർക്കടരാജനായ്ക്കൊണ്ടങ്ങവ-
രക്കടൽ തന്നിലുണ്ടായ
വാരിജലോചനയായുള്ളോരു

താരയാം നാരിയെ നല്കി
അത്ര സമർത്ഥനായൊരു കപി.
സത്തമനോടിന്നെതൃപ്പാൻ
ശക്തി പോരാ നിണക്കേതും മമ
ചിത്തത്തിലോർത്തു കാണുമ്പോൾ
ശക്രനൊ ബന്ധിച്ച വൈരമവൻ
ചിത്തത്തിലുണ്ടറിഞ്ഞാലും
ഖേദം കളഞ്ഞു വസിയ്ക്ക തവ
താതൻ വരുമിനി വേഗാൽ
ഇത്ഥം മയാസുരൻതാനും തന്റെ
പൌത്രനോടേവം പറഞ്ഞു
എന്നതു കേട്ടങ്ങടങ്ങീടിനാ-
നിന്ദ്രജിത്തുമതുനേരം
അക്കാലമക്കപിശ്രേഷ്ഠൻ
സ്നാനതർപ്പണം മുമ്പായ കർമ്മം
ഒക്കെസ്സമർപ്പണം ചെയ്തങ്ങവൻ
കിഷ്കിന്ധയാം പുരി നോക്കി
ചെട്ടന്നു രാവണൻതന്നെ തന്റെ
പൃഷ്ഠേ ധരിച്ചു ഗമിച്ചു
കിഷ്കിന്ധവാസികളായുള്ളോരു
മർക്കടന്മാരുമന്നേരം
നമ്മുടെ നാഥൻ വരുന്നതതാ-
നന്മയോടെന്നങ്ങൊരുത്തൻ
എന്നതു കേട്ടവരെല്ലാമപ്പൊ-
ളൊന്നോർത്തു നോക്കിപ്പറഞ്ഞു

ദിർഘമായുള്ളൊരു വാലെന്തിത്ര
ദിഗ്ഘം കുറഞ്ഞു കാണുന്നു
നോക്ക നോക്കെത്രയുമല്ലലിന്നു
വാല്ക്കു കീഴില്ലുരുണ്ടൊന്നു
സിന്ധുതന്നിൽ സ്നാനകാലം ജല-
ജന്തുക്കളെ താനുമിപ്പോൾ
ഹന്ത ഖേദിപ്പയോ ചെയ്യതു
ചിന്തിച്ച ചൊല്ലിനെല്ലാരും
എന്നതു കേട്ടൊരു കീശനാശു
ചൊന്നാനതല്ല നിനച്ചാൽ
ഒപ്പമായുള്ളൊരു വാലിന്നിന്നു
വാപ്പു വളൎന്നു വരുന്നു
വാപ്പല്ലതു കുരുവെന്നും ചിലർ
വാൽ പുറത്തുണ്ടാകകൊണ്ടു
ചൎമ്മത്തിൽനിന്നു ജനിച്ചതല്ല
മൎമ്മസംബന്ധവുമുണ്ടു
ചീൎത്തു ക്രുത്തഞു വരുന്ന കുരു-
വോൎത്താൽ ശമിപ്പാൻ വിഷമം
പത്തു മുഖം പുനരത്രയല്ല
പ്രത്യേകമീരണ്ടു കണ്ണും
വീരനായുള്ളൊരിവനൊയിന്നു
രോഗം വലച്ചതറിക
ധീരനായുള്ളൊരു വൈദ്യൻതന്നെ-
യാരാഞ്ഞുവേണമിദാനീം
ഊൎദ്ധ്വം പറഞ്ഞവർ മേവുംവിധൌ

സത്വരം ബാലിയും വന്നു
ചെന്നു തൻ പീഠമേറുന്നോരം
വന്ദിച്ചു നിന്നവരെല്ലാം
അപ്പോളൊരുത്തനാടുത്തു ചെന്നു
സത്വരം നോക്കിപ്പറഞ്ഞു
പാരം വളൎന്ന കുരുവല്ലിതു
വീരനാം രാവണൻ തന്നെ
ബന്ധിച്ചു നമ്മുടെ സ്വാമിയത്രെ
ചിന്തിക്കിലത്ഭുതമത്രേ
കുട്ടിക്കപികുലം ബാലിതൻെറ
പൃഷ്ഠഭാഗേ ചെന്നിരുന്നു
കണ്ണും മിഴിച്ചു ചെരിഞ്ഞുനോക്കി
ഉണ്ണികളായ കപികൾ
പല്ലിളിച്ചാശു ചൊറിഞ്ഞും ചിലർ
കല്ലെടുത്തു കൊണ്ടെറിഞ്ഞും
നുള്ളിപ്പറിച്ചും കടിച്ചും മീശ
നുള്ളിപ്പിടിച്ചു പൊരിച്ചും
കണ്ണും മിഴിച്ചു നോക്കുമ്പോളവർ
മണ്ണുകൾ വാരിച്ചൊരിഞ്ഞും
മൂൎച്ഛയേറീടുന്ന കോൽകൊണ്ടവർ
മൂക്കു തുളച്ചും ചതച്ചും
ഭല്ലൂക ബാലകന്മാരങ്ങവ-
രല്ലൽ വളൎത്തും ദശായാം
ദണ്ഡം സഹിക്കരുതാഞ്ഞിട്ടവൻ
തിണ്ണം വിലപിച്ചു ശീഘ്രം

രോദനം കേട്ടൊരു നേരം കപി-
വീരൻ ദശാനനൻതന്നെ
ചുററി മുറുക്കിയ വാലിൻ ചുറ
തെററന്നഴിച്ചു സഭയിൽ
നിൎത്തിയവനൊട്ടു ബാലി ചില
വൃത്താന്തമാശു ചോദിച്ചു
ലങ്കയോ നിന്നുടെ രാജ്യം ചൊൽക
ശങ്കിയ്ക്കവേണ്ട നീ എന്നെ
രാവണനെന്നു നിണക്കോ നാമ-
മാമയം വേണ്ടതു ചൊൽക
മണ്ഡോദരിയൊ നിൻെറ ഭാൎയ്യ തവ
ഉണ്ണിയോ ഇന്ദ്രനൊ മൂന്നം
ബന്ധിച്ചതെന്നോടിദാനീം ഭവാൻ
ചിന്തിച്ചു ചൊൽക വൈകാതെ
വാനവർകോനാദിയേയും മററു
മാമുനിമാരെയുമെല്ലാം
ശാസിച്ചടക്കുന്ന നിന്നെയിന്നു
താഡിയ്ക്കവേണം നിനച്ചാൽ
എങ്കിൽ ഞാനിന്നിതു ചെയ്യുന്നില്ല
ലങ്കാധിപയിനിമേലിൽ
നിൎജ്ജരന്മാരെയുമെല്ലാം മററു
സജ്ജനതാപസരേയും
സൽക്കരിച്ചീടുക വേണം ഭവാൻ
ധിക്കരിച്ചീടരുതെന്നും
വാനരന്മാരെയുമേററം ബദ്ധ-

മാനിക്കവേണമെപ്പോഴും
ഏവം മനസ്സിങ്കൽ വേണം ഭവാൻ
പോയാലുമെങ്കിൽ വൈകാതെ
ഇത്ഥം ശ്രവിച്ചു ദശാസ്യൻ പുന-
രുത്തരമായുരചെയ്തു
ചൊന്നതു പോലെ നടക്കാമെങ്കി-
ലൊന്നുണ്ടു ഞാൻ പറയുന്നു
സ്നേഹിച്ചിരിക്കേണമെന്നിൽ മമ
മോഹമതുകൊണ്ടിദാനീം
അന്യോന്യമാഗ്നെപ്പിടിച്ചു നമ്മൾ
നന്നായ് പ്രതിജ്ഞ ചെയ്യേണം
എന്നാലിനിക്കു വിഷാദം
തീരുമെന്നതു കേട്ടുടൻ ബാലി
അന്യോന്യമാഗ്നെപ്പിടിച്ചു തമ്മിൽ
നന്നായ് പ്രതിജ്ഞയും ചെയ്തു
യാത്രയും ചൊല്ലി ദശാസ്യൻ പുന-
രാസ്ഥാനമണ്ഡപം പുക്കു
പുത്രദാരാമാത്യഭൃത്യൈസ്സമം
തത്ര സുഖേന വസിച്ചു
മൎക്കടരാജനാം ബാലിതാനും
കിഷ്കിന്ധയാം പുരിയിങ്കൽ
വാനരന്മാരുമായ്ത്തത്ര
പരമാനന്ദമോടെ വസിച്ചു
വൃത്രാരിയും പ്രസാദിച്ചുചൊല്ലി
നിത്യമായിക്കഥ ഭ[illegible]

ചൊല്ലുന്നവൎക്കും ശ്രവിയ്ക്കുന്നോൎക്കു-
മല്ലലെല്ലാമകന്നിടും
നാരായണായ നമസ്തേ ഹരി
നാരായണായ! നമസ്തേ!

ഇതി ബാലി വിജയം കളമ്പാട്ടു്
സമാപ്തം.

---



# ഗരുഡരാമായണം.

## കളമ്പാട്ട്.

---

കാലാരിപാദാരവിന്ദേ സദാ-
കാലവും വാഴുന്ന ബാലേ!
ബാലേ! കിളിപ്പൈങ്കിടാവേ! നല്ല
ഫാലവിലോചനാസേവ്യേ!
വെള്ളിഗിരിയിങ്കൽനിന്നു സദാ
തുള്ളിക്കളിക്കുന്ന ബാലേ!
ഉള്ളം തെളിഞ്ഞെന്നരികിൽ വന്നു
നല്ലൊരു സൽക്കഥ ചൊൽക
പാലും പഴം ഗുളം തേനും നല്ല
നീലക്കരിമ്പിൻെറ ചാറും
പഞ്ചസാര നറുനെയ്യും ശുഭേ
പഞ്ചവൎണ്ണേ ഭുജിച്ചാലും
വേണ്ടുവോളം നീ കനിഞ്ഞെന്നോടിന്നു
കൊണ്ടൽവൎണ്ണൻകഥ ചൊൽക
ദാഹമുണ്ടെങ്കിലോ പേയം ബഹു
സ്വാദുകരമുണ്ടു ബാലേ!
പഞ്ചസാരജലംതന്നിൽ കൊഞ്ച-
മിഞ്ചിയൊടഞ്ചു നാരങ്ങ
കിഞ്ചന നന്നായ്ത്തിരുമ്പിയരി-
ച്ചഞ്ചാതെ പൊഞ്ചെപ്പുതന്നിൽ

കണ്ണാവധി പാനമമ്പോടു നീ
കുണ്ഠതാ തീൻ ചെയ്താലും
ഇത്ഥം ശ്രവിച്ചു ശുകപ്പൈതലു-
മുത്ഥമായ ഭോജ്യപേയങ്ങൾ
നന്ദായ് നുകന്നു തുടങ്ങീടിനാൾ
മന്ദത കൈവിട്ടു മോദാൽ
വിഘ്നമെല്ലാമകറേറണം സദാ
വിഘ്നേശ്വരാ വണങ്ങുന്നേൻ
നീലാരവിന്ദാക്ഷി വാണീ സദാ
കാലവും നാവിൽ വാഴേണം
കല്ലോലമാലകളെന്നപോലെ
നല്ലവണ്ണം വിളങ്ങേണം
പാരിൽ വീണാശു വണങ്ങീടുന്നു
വാരിജാക്ഷി സദാകാലം
പങ്കജാക്ഷികൊങ്കയിങ്കൽ സദാ
തങ്കുന്ന കുങ്കുമപങ്കൈഃ
നന്നായലംകൃതവക്ഷസ്സദാ
നന്ദജസുന്ദര പാഹി
ദേശികന്മാരുമാശീസ്സിന്നു മേ
ആശു നൽകേണമനന്തം
ആശാപതികളിന്ദ്രാദികളെ-
യാശു ഞാൻ വീണു നമാമി.
ശർവ്വാംശജാതനായിട്ടും മുനി
ദുർവ്വാസാവിന്നു തുണയ്ക്ക
നാരദാദിമുനിമാരും മയി

പാരാതനുഗ്രഹിക്കേണം
രാവണാരേ രഘുനാഥ സദാ
ദേവ ദേവേശ മാം പാഹി
നാരായണനും വിരിഞ്ചൻ ശിവൻ
പാരാതെ മാം തുണക്കേണം
ആദിതേയന്മാരെയെല്ലാമഹ-
മാദരേണ വണങ്ങുന്നേൻ.
ഭാൎഗ്ഗവവംശേ പിറന്നുള്ളൊരു
ഭാൎഗ്ഗവം രാമം നമാമി
സൂരികളും നവഖേടന്മാരും
പാരാതനുഗ്രഹിക്കേണം
നാനാഗുണങ്ങളരുളീടുക
സേനാപതിയാം ഗുഹനും
എങ്കിലോ കേട്ടുകൊണ്ടാലും പണ്ടു
പങ്കജനാഭനാം കൃഷ്ണൻ
കാമുകനായി വസിച്ചു ഗോപ-
കാമിനീമാൎക്കെല്ലാൎക്കും
രണ്ടെന്ന ഭാവം വെടിഞ്ഞങ്ങു വൈ-
കുണ്ഠൻ വസിച്ചു ഭൂലോകേ
സീരി മുമ്പായുള്ളവരുമായി
സ്വൈരമായ് ദ്വാരാവതിയിൽ
ലോകങ്ങളെ പരിപാലിച്ചങ്ങു
ലോകേശനായ്വസിക്കുന്നനാൾ
പാണിഗ്രഹം പതിനാറായിരം
കാണി വൈകാതെയൊരെട്ടും
കേശവൻ ചെയ്തു വസിച്ചു പുരേ

സ്വൈരമങ്ങനെയൊരു നാളിൽ
വൈനതേയം വിളിച്ചങ്ങു ചൊല്ലി-
യാനന്ദവാരിധി കൃഷ്ണൻ
അപ്പതിന്മീതെ ശതയോജന
തപ്പാതെ ചാടിയിരുന്ന
മായാമയപ്രിയനായുള്ളൊരു
വായുസുതം വരുത്തേണം
കാലുഷ്യമൊന്നും കരുതാതെ നീ
കാലം വൈകാതെ പോയാലും
തണ്ടാർശരാരിപ്രിയന്റെ ഗിര-
മുണ്ടായ മോദേന കേട്ടു
കൈയും വെച്ചു ശിരസി തദാ
വെക്കമോടെ വൈനതേയൻ
തൃപ്പേരുകളും നിനച്ചങ്ങുട-
നല്പലനേത്രം വണങ്ങി
തൊട്ടു തലോടി മുകുന്ദൻതാനു-
മിഷ്ടേന വൈനതേയന്തം
ചിത്തമോദത്തോടരുണാനുജ-
നുത്തരാശാമുഖേ നോക്കി
ചിത്തം കദളിവനത്തിൽ ചേർത്തു
സത്വരം പക്ഷീശ്വരനും
പക്ഷപുടങ്ങളടിച്ചിട്ടവൻ
തൽക്ഷണം നന്നായ് പറന്നു
വേഗേന ചെന്നു കദളിവനേ
ഭോഗീകുലാശനന്താനും
മാരുതിയെക്കണ്ട നേരത്തവൻ

പാരാതിറങ്ങിനാൻ ഭൂമൌ
വാനരാധീശനനേരത്തങ്ങു
വൈനതേയം തമുവാച
എന്തെടോ പക്ഷികുലേശ ഭവാ-
നെന്തിനാസ്സുന്നതു ചൊൽക
വാതാത്മജന്റെ വചനം കേട്ടു
ചാതുൎയ്യമുള്ള പക്ഷീശൻ
വാനരേന്ദ്രോത്തമ കേൾക്ക ഭവാൻ-
മാനിയാമെന്നുടെ വാക്യം
വൃഷ്ണികുലമണിയായിടുന്ന
കൃഷ്ണന്റെ വാക്കാലെ വന്നു
കാണണംപോലും ഭവാനെ ദ്രുതം
ബാണവൈരിക്കിതുകാലം
പാപമെല്ലാം നശിച്ചീടും നിന്റെ
പാകാരിസോദരം കണ്ടാൽ
മത്സ്വാമിയെക്കണ്ടവൎക്ക സുഖം
വത്സരാസംഖ്യമറിക
പുണ്യവാനായുള്ള നീയുമിന്നു
പുണ്യജനാരിയെക്കാൺക
വൎണ്ണിപ്പതെങ്ങിനെ ഞാനിന്നെടോ
കൎണ്ണവൈരിസഖിവാൎത്താം
ഇത്ഥമരുണാനുജന്റെ ഗിരം
ശ്രുത്വാ കപീശ്വരൻ ചൊന്നാൻ
എന്തെടോ നീ പറഞ്ഞിടുന്നതു
ചിന്തിക്കിലത്ഭുതമത്ര

പാപികളിൽ വെച്ച മുമ്പുള്ള വ-
മ്പാപിയാം നിന്നുടെ സ്വാമി
ബാലകാലം ചെയ്ത കള്ളത്തൊഴിൽ
കാലമോ ചൊല്ലുവാൻ പോര
മാതുലൻതന്നെയും കൊന്നു പിന്നെ
മാതാവെ വഞ്ചിച്ചതില്ലേ
പാലൊടു വെണ്ണയും മോരുമവൻ
ചാലവേ കട്ടുകൊണ്ടില്ലേ
ഗോപികമാരുടെ വസ്ത്രങ്ങളെ
പാപി കവന്നുമില്ലേ
എങ്ങിനെ ഞാനിതു ചൊല്ലീടുന്നി-
തങ്ങവൻ ചെയ്ത ദുഷ്കർമ്മം
ഭാനുവംശത്തിൽ ശിരോരത്നമാം
മാനവേന്ദ്രോത്തമം രാമം
മാരാരിസേവിതം നാരായണം
സീതാസമേതം വിഹായ
ആരെയും സേവിക്കയില്ലിന്നു ഞാൻ
വീര ക്ഷണേന നീ പോക
അല്ലായ്കിൽ നിന്നുടെ നാശമത്ര
നല്ലവണ്ണം വരുത്തീടും
ആരറിയാതെയിരിക്കുന്നിതു
വീരനാമെൻെറ ചരിത്രം
ശക്തി പെരുത്തൊരു നക്തഞ്ചര-
രൊക്കയും മൽപ്രഹരത്താൽ
ധർമ്മരാജാലയേ വാഴുന്നതു

ദുർമ്മതേ നീയറിഞ്ഞില്ലേ
കാലാലയേ വസിപ്പാനായ്ത്തവ
കാലവും വന്നിതറിക
പൊയ്യോല്ലാൎംക നല്ലതു വെക്കം തവ
ധിക്കാരമേറുന്ന ഭോഷ
ഭല്ലൂകനാഥന്റെ വാക്യം കേട്ടു
ചൊല്ലിനാൻ കോപേന താർക്ഷ്യൻ
നാരായണപ്രിയനായോരെന്റെ
ഘോരമായുള്ള ബലത്തെ
ഒക്കെയും കേട്ടുകൊണ്ടാലും ബല-
മുഖ്യനായുള്ളോരു നീയും
സപ്താംബുധികളും സപ്താചലം
സപ്തദ്വീപങ്ങളുമെല്ലാം
പക്ഷപുടത്തിലെടുത്തു പുരാ
ക്ഷിപ്രം പറന്ന പക്ഷീശൻ
എന്നറിഞ്ഞീട നീയെന്നെ ബല-
മന്നവനായുള്ള നീയും
ഇത്ഥം ശ്രവിച്ചു കപീന്ദ്രൻതാനു-
മുത്ഥായ കോപേന ചൊന്നാൻ

ശ്രുത്വാ മരീചിതനയാത്മജവാക്യമേവം
കൃത്വാട്ടഹാസമദിതീസുതപുത്രഭൃത്യൻ
സ്മൃത്വാ രഘൂത്തമപദാംബുജമാദരേണ
നാദം കപീശ്വരനവാപ ശകുന്തനാഥഃ.

ഗരുഡരാമായണം പ്രഥമപാദം സമാപ്തം.

യദുകുലവരനുടെ സചിവാ നിന്നുടെ
മദമിഥ തിക്ക്വനധുനാ ഞാനും

കരബലമെന്നുടെ തൊട്ടറിയേണം
കരിധരസോദര സചിവനതാം നീ
വരികരികെന്നുടെ മുമ്പിലിദാനീം
വിരവിൽ പക്ഷികുലാധമ യൊദ്ധും
ഇതി ഗിരമാകർണ്ണ്യാരുണസഹജ-
നതികോപത്താലെഴുനീറ്റുടനെ
പക്ഷപുടങ്ങൾ കുലുക്കിയടിച്ചുട-
നക്ഷിതിയിന്നഥ പക്ഷിശ്രേഷ്ഠൻ
തൽക്ഷണമൊന്നു വിഷണ്ണനതായിതു
പക്ഷീശ്വരനുടെ പക്ഷമരുത്താൽ
വാനരപുംഗവനാകിയ മാരുതി
മാനി താർക്ഷ്യമടിച്ചൊരു സമയേ
താഡനമേറ്റൊരു ഗരുഡനമപ്പോ-
ളാടലൊടവനിയിൽ വീണിതു മോഹാൽ
പിന്നെയുണർന്നഥ നോക്കുന്നേര-
ത്തുന്നതനാകിയ മാരുതി ചൊന്നാൻ
കരബലമെന്നുടെ തേറാൽ മറിയാ-
തൊരുവരുംപോലും ധരണിയിലില്ല
വിഹഗകുലാധമ വിരുതൻ നിന്നുടെ
ബഹുഭാഗ്യംകൊണ്ടിങ്ങിനെ വന്നു
മാരുതഭക്ഷകഭക്ഷകനെന്നൊരു
ധീരതമാരുതിയോടിഹ കൂടാ
എന്നതു കേട്ടൊരു കാശ്യപി സഹജ-
നൊന്നു കയർത്തിതു മാരുതിയോടു
തുണ്ഡംപക്ഷനഖാദികളാലെ
തിണ്ണം ചെയ്തുവനാഹവമപ്പോൾ
എങ്ങിനെ ഞാനിതു ചൊല്ലീടുന്നവർ

തങ്ങളിലുള്ളൊരു യുദ്ധവിശേഷം
കാകോദരകുലനായകനോത്താ-
ലാകെ ചൊൽവതിനുണ്ടു പ്രയാസം
അഹിവരശായിപ്രിയനായുള്ളൊരു
മഹതിധരൻ ചില പാട്ടു തുടങ്ങി
ദേവകളോടു ചിരിച്ചുപറഞ്ഞിതു
ദേവപ്രിയനാം നാരദമുനിയും
ദിനകരകുലമണി സചിവനൊടിപ്പോൾ
വിനതാത്മജനിഹ തോററു ഗമിക്കും
വീരനതാകിയ ഗരുഡനൊടിപ്പോൾ
വീരന്മാരുതി തോൽക്കുമതറിക
അംബരചാരികളിങ്ങിനെ ചൊന്നാർ
നന്മ കലൎന്നു പരസ്പരമപ്പോൾ
ഇങ്ങിനെ നിൽക്കുന്നേരത്തിങ്ക-
ലങ്ങതി ഘോരമതായിതു രണവും
ചോരയണിഞ്ഞിതു വീരന്മാരഥ
പാരം രണഭുവി തമ്മിൽ പിന്നെ
താഡനമേററു സഹിക്കരുതാഞ്ഞഥ
ശ്രീഗരുഡന്താനതിശോകത്താൽ
ദ്വാരകയായ മഹാപുരിയിൽ ചെ-
ന്നാധിയൊടതിബാധി പക്ഷിശ്രേഷ്ഠൻ
അണ്ണോജാക്ഷം കണ്ടു പറഞ്ഞു
കണ്ണുനീർ വാൎത്തു വിശേഷമശേഷം

ഏവം വാനരനാഥനും ഗരുഡനും
പാരം രണം ചെയ്തവർ
പോരിൽ തോററു പറന്നു പന്നു ഗരുഡൻ
നാരായണനാസ്പൃ[illegible]

പാരം ഖേദനയാൽ ശകുന്തവരനും
സ്തുതിപ്രകാരങ്ങളെ-
ക്കണ്ണും വീണു വണങ്ങി നാണമൊടുടൻ
നാരായണമൂചിവാൻ

ദ്വിതീയപാദം സമാപ്തം.

നാരായണഹരേ നാഥ ജയ
മാരാരിസേവിത ദേവ
കോമളശ്യാമളവൎണ്ണ
സദാ രാമാനുജ പരിപാഹി
നന്ദന നന്ദന ദേവവൃന്ദ-
വന്ദിത സുന്ദര വന്ദേ
മാരുതിയോടു ഞാൻ ചൊന്നതിനു
വീരനതിവ കോപത്താൽ
ആഹവേ തോല്പിച്ചിതെന്നെയിന്നു
ഭോഗീശശായി മുകുന്ദ
പ്രാണങ്ങളെ കളഞ്ഞീടും ജഗൽ
പ്രാണജനെന്നോൎത്തു ഞാനും
നിന്തിരുവുള്ളമുണ്ടായിട്ടു മേ
അന്തവും വന്നീല ദേവ
മാരുതിയിന്നു ഭവാനെ പരം
വാരം ദൂഷിച്ചു പറഞ്ഞു
സൂൎയ്യകുലമണി രാമം വിഭോ
കാൎയ്യമായുള്ള വിചാരം
മാരുതിക്കു സദാകാലം കൃപാ-
വാരിധേ നാഥ മുരാരേ
എന്നതു കേട്ടു പറഞ്ഞിടിനാ

നിന്ദിരാവല്ലഭൻ കൃഷ്ണൻ
ദാരാസഹിതനാം രാമനുണ്ടു
ദ്വാരാവതിയിലെന്നങ്ങു
മാരുതിയോടു പറഞ്ഞിന്നു നീ
വീര ക്ഷണേന വരേണം
ചക്രപാണിഗിരം കേട്ടു പക്ഷി-
വിക്രമനും നടകൊണ്ടാൻ
ദേവകീദേവിതനയൻ ദേവൻ
ദേവേശവന്ദിതൻ കൃഷ്ണൻ
രുഗ്മിണിയെ വിളിച്ചിട്ടു ചൊല്ലി
രുഗ്മമായുള്ളോരു വാക്യം
വല്ലഭേ ബാലേ സുശീലേ നല്ല
മല്ലവിലോചനേ വേഗാൽ
ജാനകീരൂപം ധരിച്ചു വരി-
കേണാങ്കബിംബാനനേ നീ
അണ്ണോജലോചനൻ വാക്ക കേട്ടു
കണ്ണാടിയുമെടുത്തിട്ടു
പുഷ്പതല്പേ ചെന്നിരുന്നു ക്ഷിപ്ര-
മുല്പലാക്ഷി രുഗ്മിണിയും
ജാനകീതന്നേയും ധ്യാനിച്ചവ-
ളാനനാപത്മവും നോക്കി
ജാനകീരൂപമാകാഞ്ഞിട്ടവ-
ളാനനംതാഴ്ത്തി വസിച്ചു
കണ്ണനതം കണ്ടു ചിരിച്ചു തിണ്ണ-
മൊന്നു പറഞ്ഞിതു വേഗാൽ

ഉള്ളിലഹങ്കാരമുണ്ടാകയാ-
ലല്ലയോ വന്നതിവണ്ണം
കോമളരൂപേ വരിക മമ
സോമാനനേ സത്യഭാമേ
ഏണവിലോചനേ നീയുമിന്നു
കാണിപോലും വഴുക്കാതെ
ആദിതേയാബലവന്ദ്യേ ഭാമേ
വൈദേഹിയായി വന്നാലും
ചൊന്നതുപോലെയവളും വന്നു
നിന്നിതു നന്ദജന്മുമ്പിൽ
മാരിചജവൃന്ദവന്ദ്യൻ ദേവൻ
മാരീചവൈരിരൂപത്തെ
പൂണ്ടയോദ്ധ്യാപുരേ വാഴുമ്പോലെ
കൊണ്ടൽവർണ്ണൻ സുഖം വാണാൻ
പത്ന്യാ സമം സുഖത്തോടെ വാണു
രത്നസിംഹാസനേ രാമൻ
രണ്ടാമതും ശക്രതേശൻ ചെന്നു
കണ്ടു ചൊന്നാൻ ഹനുമന്തം
വാനരനായക രാമപ്രിയ
ഭാനുസുതപ്രിയ കേൾക്ക
ദാരാസമേതനായിട്ടുണ്ടേടോ
രാഘവൻ ദ്വാരാവതിയിൽ
ഇന്നു മയാ സമം പോന്നീടുക
മന്നനാം രാമനെക്കാണ്മാൻ
പക്ഷീശവാക്കിനെ കേട്ടു കപിപ്ര-

മുഖ്യനായ മാരുതി ചൊന്നാൻ
പക്ഷികുലോത്തമ വീര സഖേ
ചക്ഷുശ്രവണാശനാ നിൻ
വാക്കിനെ കേൾക്കയാലിന്നു മമ
മുക്തിയും സിദ്ധിച്ചിതേറ്റം
കർണ്ണപീയൂഷമാം വാക്യം കേട്ടു
ബന്ധജാലം നശിച്ചെന്റെ
വന്നു ഞാൻ നാഥനെ കണ്ടിടുവാ-
നിന്നു ഗമിക്കെടോ നീയും
എന്നു ഹനുമാന്റെ വാക്യം കേട്ടു
നന്നായ്പ്പറന്നിതു താർക്ഷ്യൻ
മാരുതി രാമനെ ചിന്തിച്ചിട്ടു
പാരാതെ ദ്വാരക നോക്കി
പണ്ടു രത്നാകരം ചാടിടുവാ-
നുണ്ടായ വേഷം കണക്കെ
മേരുവിനോളം വളർന്നിട്ടവൻ
പാരാതെയൊന്നങ്ങലറി
ദ്വാരക നോക്കി കുതിച്ചീടിനാൻ
മാരുതിയുമതിവേഗാൽ
ഈരേഴു ലോകവുമപ്പോൾ വിറ-
ച്ചാലിലപോലെയന്നേരം
എന്തൊരു ശബ്ദമിതെന്നു നിന-
ച്ചന്ധനായിട്ടുഴന്നിന്ദ്രൻ
മാരുതിയും രഘുവീരം കണ്ടു
പാരാതെ പാദാരവിന്ദേ
വീണു വണങ്ങി നമസ്കാരവും

കൌണപാരിപ്രിയൻ ചെയ്താൻ
ജാനകീപാദേ നമിച്ചീടിനാൻ
വാനരേശന്താൻ തഥൈവ
പിന്നെ മുരാന്തകം ദാശരഥിം
നന്നായ് സ്തുതിച്ചിതു മോദാൽ

ദ്വാരാപുരം പ്രാപ്യ കപീശ്വരൻ തൻ
ശ്രീരാമപാദങ്ങളിൽ വീണു പിന്നെ
സീതാംഘ്രി വന്ദിച്ചു പുകഴ്ത്തി മോദാൽ
പാരാതെ ദാശരഥി മാദരേണ.

ഗരുഡരാമായണം തൃതീയപാദം സമാപ്തം.

---

ദാശരഥേ രഘുവീര മമ
ആശാ സഫലമായ്വന്നു
സൂര്യാന്വയമണേ നാഥ ജയ
നാരായണ രഘുനാഥ
പുണ്യവും വന്നിതനേകം മമ
പുണ്യജനായേ നമസ്തേ
ദേവദേവേശ്വര രാമ മൃഡ–
സേവിത നാഥ മുരാരേ!
സീതാപതേ ദശഗ്രീവാന്തക
വാതാശനേന്ദ്രശയന!
പാഹി മാം ദേവദേവേശ സദാ
ബാഹുജനാഥ നമസ്തേ
ഇത്ഥം കപീന്ദ്രസ്തവങ്ങൾ കേട്ടു
സത്വരം ദാശരഥിയും

വക്ഷസി ചേൎത്തിന്നു പുൽകിടിനാ-
നൃക്ഷേശ്വരാ ഹനുമന്തം
വാനരേശന്തമുവാച മുദാ
മാനവേശൻ രഘുനാഥൻ
പണ്ടു നീ ചെയ്തോരുപകാരവു-
മുണ്ടെന്റെ മാനസംതന്നിൽ
അന്നു ദശാനനൻ ചെയ്തുള്ളതു-
മുന്നതൻ നീ ചെയ്തുള്ളതെല്ലാം
ഒന്നും മറന്നല്ലിരിക്കുന്നിതു
ഉന്നത വാതജ കേൾക്ക
വല്ലഭമേറുന്ന ഭല്ലേശ്വര
നല്ലതു മേന്മേൽ വരിക
വീരനാം മാരുതിതാനും
പിന്നെ പാരാതെ വീണു വണങ്ങി
മാരുതിതന്നെയടുപ്പിച്ചുടൻ
മാറിലണച്ചിതു ഗാഢം
ജിഷ്ണുസഹജനാം ദേവൻ തദാ
കൃഷ്ണരൂപത്തേയും കാട്ടി
ദാരസഹിതനാം രാമൻതന്നെ
മാരുതി കാണായ്കകൊണ്ടു
പാരം ഭയപ്പെട്ടുകൃഷ്ണമ്പദേ
മാരുതി വീണു വണങ്ങി
ഗോപികാവല്ലഭ നാഥ ജയ
ഗോപനംചെയ്യേണമെന്നെ
വീണു സ്തുതിച്ചു നമസ്കാരേണ

ക്കേണം വണങ്ങി നിൽക്കുമ്പോൾ
പാരാതെ യാദവനാഥൻ കപി-
വീരമണച്ചൊന്നു പുൽകി
പിന്നെ കപീന്ദ്രനുമപ്പോൾ നന്ദ-
നന്ദനം നന്നായ് സ്തുതിച്ചാൻ
യാദവനാഥ മുകുന്ദ ജയ
ദാമോദര സദാ പാഹി
രാവണം കൊല്ലുവാനായിട്ടു നീ
ഭൂതലേ ദാശരഥിയായ്
കംസാദികളെ വധിപ്പാൻ ദേവ-
ഹിംസയാ കൃഷ്ണനായിട്ടു
നന്ദഗോപാലയേ വന്നു ജനി-
ച്ചിന്നു കുലമണിയായി
നിർജ്ജരവന്ദിത ദേവ നിത്യ-
മിജ്ജനത്തെ ത്തുണയ്ക്കേണം
പാഹി മാം പാഹി മാം നിത്യ-
മഹിഭൂഷണസേവ്യ മുകുന്ദ
പക്ഷീശനോടു പറഞ്ഞുള്ളതു
പക്ഷീശവാഹന ദേവ
നന്നായ് ക്ഷമിച്ചുകൊള്ളേണമിന്നു-
മെന്നെയനുഗ്രഹിക്കേണം
ഇത്ഥം ശ്രവിച്ചു ശ്രീകൃഷ്ണൻതാനും
സത്വരം വാനരവാക്യം
കൂറോടു മാരുതിതന്നെയൊന്നു
മാറിലണച്ചിതു ഗാഢം

പിന്നെ വിശേഷങ്ങളെല്ലാമവ-
രന്യോന്യമങ്ങു പറഞ്ഞു
മൽഭക്തനായ് ഭവിച്ചാലും ഭവാ-
നത്ഭുതവിക്രമ കേൾക്ക
ഇന്നു കദളിവനത്തിൽ ചെന്നു
നന്നായ് സുഖിച്ചു വസിക്ക
ഞാൻ നിനച്ചീടുന്ന കാലമത്ര
വാനരേന്ദ്ര വന്നിടേണം
വാനരപുംഗവ നീയങ്ങു ചെ-
ന്നാനന്ദമോടിരുന്നാലും
ഇത്ഥം ശ്രവിച്ചു കപീന്ദ്രൻ തദാ
നത്വാ മുകുന്ദപാദാബ്ജേ
കുന്തീസുതപ്രിയം ചിന്തിച്ചവൻ
ഗന്തും കദളിവനത്തിൽ
യാത്രയുംചൊല്ലി പുറപ്പെട്ടിതു
മിത്രശിഷ്യൻ ക്ഷിപ്രമപ്പോൾ
ഒന്നങ്ങുയരി കുതിച്ചീടിനാ-
നന്നുതൻ കേസരിപുത്രൻ
വീരനാം ദ്വാരപാലന്മാരവർ
മാരുതിയെ പ്രശംസിച്ചാർ
വീരനാം മാരുതിതാനും പിന്നെ
പാരാതെ പോകുന്നനേരം
മാർഗ്ഗമദ്ധ്യേ കണ്ടു പക്ഷീശനെ
ഭാർഗ്ഗവീകാന്തവയസ്യൻ
വീരനാം താർക്ഷ്യനെ കണ്ടപ്പൊഴേ

മാരുതിയുമുരചെയ്തു
ചിത്രമിതെന്തെടോ പക്ഷീശ്വര
കുത്ര വസിച്ചിത്രനേരം
വാനരപുംഗവൻ വാക്യം കേട്ടു
വൈനതേയൻ ഹ്രിയാ സാകം
മാരുതിതന്നോടു ചൊല്ലീടിനാൻ
വീരനായുള്ളോരു താർക്ഷ്യൻ
നമ്മളിൽ സ്നേഹം ഭവിച്ചീടണം
നമ്മളിതവരുള്ളെന്നും
നമ്മൾതമ്മിൽ ചൊന്നതെല്ലാമിന്നു
നമ്മൾതമ്മിൽ ക്ഷമിക്കേണം
എന്നിത്തരം കേട്ട നേരത്തങ്ങു
മന്ദേതരം ഹനുമാനും
തൊട്ടുതലോടി ശകുന്താധിപ-
മൊട്ടുനേരം കപിവീരൻ
അന്യോന്യമങ്ങു പറഞ്ഞീടിനാർ
പിന്നെ വിശേഷങ്ങളെല്ലാം
തങ്ങളിൽ സ്നേഹം ഭവിച്ചിട്ടവ-
രങ്ങുമിങ്ങും നടകൊണ്ടാർ
ഭോഗികുലാശനന്താനും ബഹു-
മാനിച്ചു മാരുതിതന്നെ
പാരാതെ മാരുതിതാനും ചെന്നു
വീരൻ കദളിവനത്തിൽ
നന്നായ് സുഖിച്ചു വസിച്ചു നന്ദ-
നന്ദനനേയും നിനച്ചു

വീരനാം കാശ്യപിതാനും പിന്നെ
ദ്വാരാപുരേ ചെന്നു വേഗാൽ
മാരുതി വന്നു പറഞ്ഞുള്ളതും
രാമാനുജൻ ചെയ്തതെല്ലാം
ശ്രുത്വാ ശകുന്തേശനപ്പോൾ
ചെന്നു നത്വാ മുകുന്ദപാദാംബുജേ
ഉള്ളിലുള്ളോരഹങ്കാരം ത്യജി-
ച്ചുള്ളവും കൃഷ്ണകലാക്കി
നിൽക്കുന്ന നാഗാരിയെക്കണ്ടള-
വൊക്കെയും ചൊന്നാൻ മുകുന്ദൻ
വീരനായുള്ളൊരരുണാനുജ
മാരുതിയെ കുത്ര കണ്ടു
പദ്ധതിമദ്ധ്യേ കപീന്ദ്രം കണ്ടു
ബുദ്ധിയില്ലാത്തോരടിയൻ
നാരായണ യദുനാഥ ജയ
സീരായുധാനുജ പാഹി

ഏവം ഗരുഡോക്തി കേട്ടു ദേവ-
ദേവനാം ദേവകീപുത്രൻ
വക്ഷസി ചേൎത്തൊന്നു പുൽകീടിനാൻ
പക്ഷീശ്വരമഹികാലം
നന്നായ് സുഖിച്ചു വസിച്ചീടിനാൻ
നന്ദജൻതന്നോടുകൂടി
വൈദർഭിയും നിജഭാവം വെടി-
ഞ്ഞാനന്ദമോടേ വസിച്ചു
ഭാൎയ്യമാരോടും സുഖേന വസി-

ച്ചാശ്ശനോടും യദുനാഥൻ
നാഗാരിരാമായണാഖ്യമിതിൽ
നാഗപദ്യം മുന്നിൽനിക്കി
വായുസുതബലം ചൊന്നൊരിതിൽ
വായുപദ്യം വരയോളം
രണ്ടാമത്തക്ഷരം നോക്കിക്കണ്ടാ–
ലുണ്ടാക്യവനെ ഗ്രഹിക്കാം
കാട്ടുണ്ടിതിലെന്നിരിക്കിൽ നല്ല
പാടവമുള്ളവർ തീക്ക
ഇക്കഥാനിത്യവും ഭക്ത്യാ കേൾക്കിൽ
മിക്കതും പാപം നശിക്കും
മുക്തിയും സാധിക്കുമത്രയല്ല
നിത്യസൌഖ്യങ്ങളുമുണ്ടാം
ശ്രീരാമശ്രീകൃഷ്ണഭക്തരായ
മാരുതി താർക്ഷ്യകാരുണ്യാൽ
ഇത്ഥംപറഞ്ഞു കിളിപ്പെതലു–
മുത്ഥായ വേഗം പറന്നു.
നിർജ്ജരാരിവൃന്ദ വന്ദ്യമായ
ധൂർജ്ജടിപാദേ വസിച്ചാൾ
നാരായണായ നമസ്തേ സദാ
നാരായണായ നമസ്തേ.

ചതുൎത്ഥപാദം സമാപ്തം.

ലക്ഷണാ

# സ്വയംവരം.

## കളമ്പാട്ട്.

---

ശുകകുലമണിബാലശാരികപ്പൈതലേ നീ
അഗജപതിപാദാംബ്ജേ മോദമോടങ്ങു വാഴും
സകലകഥകളെയും ചൊല്ലി മേവുന്ന തത്തേ
പറയണമിനിയും നീ ലക്ഷണാതന്റെ ഭദ്രം

അദ്രിജാസുതനായ ഗണേശൻ
ഭദ്രം മേ സദാ നൽകുവാൻ വന്ദേ
ഏണീലോചനേ വാണി സുശീലേ
വാണിടെന്നുടെ നാവിൽ സദാ നീ
ഗോപബാലക ഗോപികാകാന്ത
ഗോപിക്കേണമെന്നെ സദാകാലം
നന്ദനന്ദന സുന്ദര പാഹി
ഇന്ദുചൂഡപ്രിയാരവിന്ദാക്ഷ
നന്നായിന്നു ഗുരുവരന്മാരും
മന്ദതതീർത്തനുഗ്രഹിക്കേണം
വന്ദേ രാവണാരേ സദാ ഞാനു-
മിന്നു നിൻ പാദപങ്കേരുഹത്തെ
വിഷ്ണു വന്നു ഭൂമൌ ജനിച്ചോരു
കൃഷ്ണദ്വൈപായന തുണക്കേണം
വൈശമ്പായനനായ മുനിയും
വൈഷമ്യത്തെ കളഞ്ഞു രക്ഷിക്ക
നാരദാദികളായ മുനികൾ

പാരാതെ തുണച്ചീടുകവേണം
എങ്കിൽ പങ്കജാക്ഷൻെറ കഥക-
ളങ്ങേ വന്നിങ്ങു ചൊല്ലിത്തരുവാൻ
അഞ്ചാതെ പഞ്ചബാണാരി വാഴും
മഞ്ചെ മേവുന്ന പൈങ്കിളിപ്പെണ്ണേ
പുഞ്ചനെല്ലിന്നരിവെച്ച ചോറും
പഞ്ചസാരഗുളം മധു പാലും
നെഞ്ചിൽ തൃപ്തിയാവോളം ഭുജിച്ചി-
ട്ടഞ്ചാതെ പറഞ്ഞീടുക ബാലേ
എന്ന വാക്കതു കേട്ടു കിളിയും
നന്നായ്വന്ദിച്ചു ചൊന്നിതു മന്ദം
പണ്ടു യാദവനാഥമുകുന്ദൻ
കൊണ്ടാടി ബലഭദ്രനുമായി
ദാരപുത്രമിത്രാദിയുമായി
പാരാതെ ഭൃത്യസംഘേന സാകം
നാരായണൻ സുഖേന വസിച്ചു
പാരാതെ ദ്വാരകയാം പുരത്തിൽ
അക്കാലത്തങ്ങു നൂററുവന്മാരിൽ
മുഖ്യനാകിയ നാഗദ്ധ്വജൻതാൻ
പുത്രിതൻെറ വിവാഹം കഴിപ്പാൻ
മിത്രങ്ങളെയെല്ലാമറിയിച്ചു
മാളവർ നല്ല കേരളൻ ചോളൻ
കേളിയുള്ളൊരു മാദ്രാധിപനും
അംഗൻ വംഗൻ കലിംഗനും മാത്സ്യൻ
തുംഗൻ മാഗധൻ സൈന്ധവൻ താനും
കോസലനവന്തിനൃപൻ ചൈദ്യൻ

ഭൂസുരോത്തമന്മാരുമനേകം
വംഗൻ കേകയൻ ഹൈഹയൻ സാല്വൻ
കൊങ്കണൻ നല്ല സൌരാഷ്ട്രഭൂപൻ
പുണ്യവാനായ കാശിനൃപനും
പാണ്ഡ്യനും ഭഗദത്തനും പിന്നെ
മന്നിലുള്ളോരു ഭൂപാലവൃന്ദ-
മൊന്നൊഴിയാതെ വന്നു നിറഞ്ഞു
പന്നഗധ്വജൻ ചേദിരാജനു
കന്യകയെ വിധിച്ചിതു മോദാൽ
കന്യകാവിവാഹം കാണ്മതിന്നാ-
യ്പിന്നെയംബരചാരികളായ
നാരദാദികളായ മുനികൾ
പാരാതംബരേ വന്നു നിറഞ്ഞു
ദേവവൃന്ദവുമൊക്കവേ വേഗാൽ
ദേവിമാരോടുകൂടെ നിറഞ്ഞു
കല്യാണസമയമടുത്തപ്പോൾ
മല്ലാരിസുതനാകിയ സാംബൻ
തേരിൽ കേറി തിരിച്ചുടനപ്പോൾ
വീരൻ ഹസ്തിനെ ചെന്നതിവേഗാൽ
ആളിമാരുമായ്ക്കന്യകയപ്പോൾ
കാളിന്ദിയിൽ കുളിപ്പതിന്നായി
ലക്ഷണാനടക്കുന്നതു നേര-
ത്തക്ഷമനായ സാംബനാമന്ദം
ലക്ഷ്യമാക്കൂണ്ട് നേരത്തവനും
ക്ഷിപ്രം തേരതിലേറി ഗമിച്ചു

എന്നതു കണ്ടു ഭൂപാലവൃന്ദ-
മൊന്നൊഴിയാതെ ചെന്നു വളഞ്ഞു
വീരരായവർ പാരാതെ യുദ്ധം
ഘോരഘോരമായ് ചെയ്യുന്ന നേരം
നാരദാദികൾ കണ്ടു രസിച്ചു
പാരാതെ ദേവസംഘേന സാകം
വീരനാം ശിശുപാലനുമപ്പോൾ
പാരാതുച്ചത്തിൽ ചൊല്ലിനാൻ കോപാൽ
കള്ളൻതന്റെ സുതനായ കുഞ്ഞി-
ക്കള്ളൻ ബാലികയെ കവൎന്നല്ലൊ
മല്ലനാശനാസൂനുവെ കൊൽവാ-
നെല്ലാ ഭൂപാലരുമടുക്കേണം
എന്നു ചേദീശ്വരൻ പറഞ്ഞപ്പോ-
ളുന്നതനായ സാംബനും കോപാൽ
ബാണമാരി ചൊരിയുന്ന നേരം
നാണാൽ കോണിലൊളിച്ചു ഭൂപാലന്മാർ
സജ്ജനങ്ങളെല്ലാമേ സ്തുതിച്ചു
സജ്ജനപ്രിയപുത്രനെ മോദാൽ
ഊറ്റുവനായ നാഗദ്ധ്വജനു-
മേറ്റു ബന്ധിച്ചു സാംബനെ കോപാൽ
കാൎത്തവീൎയ്യൻ ദശാനനൻതന്നെ
ചീൎത്ത കോപേന ബന്ധിച്ചപോലെ
ചെന്നു സാംബനെ കാരാഗൃഹത്തിൽ
നന്നായ് ബന്ധിച്ചു വെച്ചിതു മന്നൻ
വമ്പന്മാർ ചെന്നു ഹസ്തിനംതന്നിൽ

വമ്പും ചൊല്ലി രസിച്ചുതുടങ്ങി
നന്നല്ലിത്തൊഴിലെന്നു പറഞ്ഞു
പിന്നെ ഭീഷ്മകൃപാദികളെല്ലാം
കള്ളനാകിയ ഗോപാലനിപ്പോൾ
ഭള്ളുകൊണ്ടിവിടെ വരുമല്ലൊ
എന്നു മാഗധൻ ചൊന്നതുനേരം
നന്നായ് വ്യൂഹമുറപ്പിച്ചു വേഗാൽ
നാരദമുനി വീണയും വായി-
ച്ചോരോ വൃത്താന്തമോൎത്തു തുടങ്ങി
ഒട്ടനാളായി ഞാൻ രണം കാണ്മാ-
നിഷ്ടം വെച്ചിരിക്കുന്നിതു പാരം
ഇന്നതിന്നൊരു യോഗം ഭവിച്ചു
എന്നു മാനസതാരിൽ നിനച്ചു
ദ്വാരകപുരെ ചെന്നറിയിച്ചാൽ
ഘോരമായുള്ള യുദ്ധവുമുണ്ടാം
കണ്ടു നന്നായ് രസിക്കാം നമുക്കു
കൊണ്ടൽനേൎവ്വൎണ്ണനെച്ചെന്നു കാൺക
എന്നു മാനസതാരിൽ നിനച്ചു
നന്നായ് ദ്വാരകാ നോക്കി നടന്നു
പാരാതെ ചെന്നു ദ്വാരകാ തന്നിൽ
നാരായണപ്രിയനാം മുനിയും
നന്ദനന്ദനൻ കണ്ടതു നേരം
ചെന്നു തന്തിരുപാദേ വണങ്ങി
പുണ്ഡരീകപ്രഭനാം മുനിയെ
ദണ്ഡമായ് നമസ്കാരവും ചെയ്തു

ആഗതനായ മാമുനി തന്നെ
വേഗാൽ സിംഹാസനത്തിലിരുത്തി
അഞ്ജലിയും ശിരസി ധരിച്ചു
കഞ്ജലോചനൻ നാരദമൂചേ
എന്തു കാര്യം വിചാരിച്ചു വന്നു
ചെന്താമരോത്ഭവോത്ഭവ ചൊൽക
വിഷ്ടപേ പുതുവാർത്തയുണ്ടെങ്കി-
ലൊട്ടൊഴിയാതെ ചൊല്ലുക വേണം
ഏവം നന്ദജൻെറ ഗിരം കേട്ടു
ദേവമാമുനിയും പറഞ്ഞപ്പോൾ
ഉണ്ടൊരു വാർത്തയുണ്ടായിട്ടിപ്പോൾ
കൊണ്ടൽവർണ്ണ നീ കേട്ടുകൊണ്ടാലും
നിന്നുടെ സുതനാകിയ സാംബം
മന്നവൻ നാഗദ്ധ്വജൻ പിടിച്ചിട്ടു
ബന്ധിച്ചങ്ങു കാരാഗൃഹേ വെച്ചു
അന്ധകവൃഷ്ണിനാഥ മുരാരേ
തൽസുത നിമിത്തേന ബന്ധിച്ചു
തൽസുതനായ സാംബനെ മന്നൻ
തൽസുതനായ ലക്ഷ്മണന്തന്നെ
തത്സഖിസുതൻ ബന്ധിച്ചു പണ്ടു്
എന്നതുകൊണ്ടിവനും ഭവിച്ചു
നന്ദനന്ദന കേട്ടുകൊണ്ടാലും
നിന്നുടെ പ്രിയന്മാർ പാണ്ഡവന്മാ-
രിന്നു കാനനേ വാഴുന്നിതല്ലോ
ചൂതിൽ തോല്പിച്ചു പാണ്ഡവരേയും
ചൈതന്യമുള്ള ധാർത്തരാഷ്ട്രന്മാർ

ധാൎത്തരാഷ്ട്രന്റ തുല്യനായിട്ട
ധാത്രിയിങ്കലൊരുത്തനുമില്ല
നിന്നെക്കൊണ്ടു പറഞ്ഞ ദൂഷിക-
ളെന്നാൽ ചൊല്ലുവാനാവതുമല്ല
നൂററുവരോടു തുല്യരൊ നിങ്ങ-
ളേററാൽ തോൽക്കുമറിക നീ കൃഷ്ണ
മാഗധാദികളാകിയ മന്നോർ
ഭാഗമുണ്ടവൎക്കെന്നതറിക
സാംബനെക്കൊണ്ടുപോരുവാനായി
സാമ്യമായിട്ടൊരുത്തരുമില്ല
എന്തിനിന്നിവിടെ വസിക്കുന്നു
ചെന്താർമാനിനീകാന്ത മുരാരേ
പുത്രനെ ശത്രു ബന്ധിച്ചിരിക്കെ
അത്ര വാസമുചിതമോ കൃഷ്ണ
എവം നാരദന്റെ ഗിരം കേട്ടു
ഗോവിന്ദനു വളൎന്നിതു കോപം
കണ്ണു രണ്ടും ചുവന്നു മറിഞ്ഞു
കണ്ണവൈരിസഖിക്കുതുനേരം
ചക്രവുമങ്ങെടുത്തു പിടിച്ചു
വിക്രമശാലിയങ്ങതികോപാൽ
സംഖ്യയില്ലാത്ത സൈന്യവുമായി
ശംഖുമങ്ങു വിളിച്ചതിവേഗാൽ
ഘോഷമിത്ഥം ശ്രവിച്ചതുനേരം
ശേഷാംശോത്ഭവനോടിയവിടെ
നാരദം ചൊന്ന വാക്യങ്ങളെല്ലാം

പാരാതെ കേട്ടനേരത്തു രാമൻ
കോപംകൊണ്ടു പരവശനായി
ഗോപിവല്ലഭനോടു പറഞ്ഞു
തമ്മിൽ ശണ്ഠപിണക്കുവാനായി-
ട്ടിമ്മുനീന്ദ്രനെപ്പോലെയാരുള്ളു
നാരദനെന്ന നാമം വിളിച്ചു
പാരാതെ വിധിയെന്തിനെന്നോൎക്ക
സീരിതന്റെ വചനം ശ്രവിച്ചു
സാരനാം മുനിയുമരുൾ ചെയ്തു
പോരും ചൊന്നതു കാമപാല നീ
വീര സാംബനെ ചെന്നു വീണ്ടാലും
ശ്രുത്വാ നാരദന്റെ വചനത്തെ
സത്വരം കാമപാലനും ചൊന്നാൻ
ആഹവത്തിനായ്ക്കൊണ്ടു പോകേണ്ട
ബാഹുജന്മാരോടിന്നു മുകുന്ദ
വേഗാൽ ഞാൻ ചെന്നു സാംബനെ കൂട്ടി-
ട്ടാഗമിക്കുവനെന്നറി കൃഷ്ണ
സീരി തന്റെ വചനം ശ്രവിച്ചു
സീരിസോദരൻ വാണു പുരത്തിൽ.

ആകൎണ്ണ്യ ശ്രീനാരദവാക്യമേവം
രാമൻ തദാ സോദരനെ വിലക്കി
പാരാതെ സീരം മുസലം ഗൃഹീത്വാ
കോപേന ശേഷാംശജനും തിരിച്ചാൻ.

നല്ലൊരു കരിയും മുസലവു-
മുല്ലാസത്തോടെ കയ്യിലെടുത്തു
പണ്ടു ലക്ഷ്മണൻ കിഷ്കിന്ധയിൽ

കൊണ്ടൽവൎണ്ണാഭയാ പോയപോലെ
മല്ലാൎയ്യാഗ്രജൻ പോകുന്നനേര-
ത്തെല്ലാലോകവുമൊന്നു വിറച്ചു
മല്ലാരിയൊടു യാത്രവഴങ്ങി
മെല്ലെ നാരദനും നടകൊണ്ടാൻ
ചെന്നു ഹസ്തിനം പുക്കതികോപാൽ
കുന്ദമന്ദാരസന്നിഭൻ രാമൻ
നന്ദനന്ദനപൂൎവ്വജം കണ്ടു
ദന്തശൂകദ്വിജാദികളെല്ലാം
ഒന്നും മാനിയാതെ നിന്നനേരം
വന്നു കോപം നിറഞ്ഞു വഴിഞ്ഞു
രാമനാഗതനായതു കണ്ടു
ഭൂമിപാലകന്മാരതികോപാൽ
ഗോപാലാഗ്രജം മാനിപ്പതിന്നായ്
ഭൂപാലന്മാൎക്കയോഗ്യമറിക
എന്നു നാഗദ്ധ്വജനൊടു ചൊന്നാൻ
മന്നനാകിയ ചേദീശനപ്പോൾ
വന്ന കോപാൽ കരിയുമെടുത്തു
ദന്തശൂകേശ്വരാംശജനപ്പോൾ
ചെന്നു ഹസ്തിനത്തിന്നു കുളത്തി-
ട്ടൊന്നു നന്നായ്ച്ചലിച്ചതിരോഷാൽ

പ്രഥമപാദം സമാപ്തം.

കുരുകുലവരമണി ഗുരുപുരമപ്പോൾ
പെരുകിയ കരികൊണ്ടൊന്നു കുലുക്കി
ഞെട്ടി വിറച്ചിതു ഹസ്തിനപുരവും

പൊട്ടിഞെരിഞ്ഞൊരു ഭാഗേ വീണു
സുരകുലവരകരിഗാമിനിമാരാം
കുരുകുലതരുണികൾ കേണുതുടങ്ങി
ഗിരികളുമവനിയുമബ്ധികളേഴു-
മുരുതരമഞ്ചു വിറച്ചു തുടങ്ങി
ശ്രോത്രമടച്ചഥ ധാത്രീശന്മാർ
ധാത്രിയിൽനിന്നഥ ധാത്രിയിൽ വീണു
കരിവരനികരം കൊണ്ടൊരു ഹരിതാ-
നുരുതരകോപാൽ നിന്നതുപോലെ
മുരരിപുപൂർവ്വജനാകിയ രാമൻ
കരിയുമെടുത്തുപിടിച്ചഥ നിന്നു
ഉരുതരകോപാൽ നിന്നതുനേരം
കരയും നാരികളുരുതരഭക്ത്യാ
ദിതിസംഭവസുതതനയാത്മജനുടെ
സുതരിപുപൂർവ്വജകോപം തീർപ്പാൻ
വസുമകൾ തനയാത്മജനുടെ സുതനൊടു
ചലമിഴിമാരഥ ചെന്നു പറഞ്ഞു
മതിമുഖി രേവതിപതി കോപത്തെ
അതിവേഗേന ശമിപ്പിക്കേണം
യദുകുലവരമണി തന്തിരുപാദേ
അതിവേഗേന ഗമിച്ചാലും നീ
ലക്ഷണതന്നൊടുകൂടെ സാംബം
ചക്ഷുശ്രവണാംശജനു കൊടുക്ക
കുരുവരവംശമശേഷമൊടുക്കും
വിരുതൻ മുരരിപുപൂർവ്വജനറിക

പുള്ളിമൃഗാക്ഷികൾ കുരുവംശനോടഥ
ഉള്ളിൽ ശോകമിയന്നു പറഞ്ഞു.
തരുണീമണിമാരുടെ ഗിരമുരഗകേതനൻ
പെരുകിയൊരു ഭയമൊടുടനാകർണ്ണ്യ സത്വരം
തരുണിമണി ലക്ഷണാതന്നോടു കൂടവേ
കുരുകുലനൃപാധിപൻ ചെന്നു കാരാഗൃഹേ
ഉരഗവരശായിതൻ പുത്രനാം സാംബനെ
പെരുകിയൊരു ബന്ധനാൽ വേർവ്വിടുത്തപ്പൊഴേ
വിരവൊടു കുളിപ്പിച്ചു ഗന്ധമാല്യാദിയാൽ
പരിചിനൊടു കായസൌഖ്യം വരുത്തിത്തദാ
നിജതനയതന്നോടും കൂടവേ സാംബനെ
ഭുജഗകൊടി യദുവരനു നൽകിനാൻ തൽക്ഷണം
തദനു ധൃതരാഷ്ട്രൻ യദുവരപദാന്തികേ
മനസിയതിശോകമോടങ്ങു വീണീടിനാൻ
അമരവരതനയസഖി പൂർവ്വജനമ്പദേ
കുമതിവരപുംഗവൻ വീണു കേഴും വിധൌ
അസുരകുലഗുരുകുലജഗുരുസഖി രിപുപ്രിയ
സഹജജനകാഗ്രജപുത്രനെ നിർത്തിനാൻ
അതുപൊഴുതു കുരുവൃഷഭനോടു വിനീതനായ്
കരിധരപുരോളുവി നിന്നു ചൊല്ലീടിനാൻ
മമ മതിവിമൂഢതാസംഭവമൊക്കെയും
സുമതിവരവീര ക്ഷമിച്ചുകൊള്ളേണമേ
യദുവരനമോസ്തു തേ പാഹി മാം സന്തതം
മുരമഥനപൂർവ്വജ കാത്തുകൊള്ളേണമേ
കുരുകുലജ പാപിയാമുള്ളോരടിയനി—

ലതരുത്തു വൈരം സദാ പുണ്യവാരിധേ
തവ കരുണയല്ലാതെ മറെറാന്നുമില്ല മേ
ഭുവനജനപൂജ്യനായുള്ള ഗുണാംബുധേ
കുരുവൃഷഭവചനമഥ ശ്രുത്വാ ഹലായുധൻ
നരകരിപുപൂർവ്വജൻ ചൊല്ലി നാഗദ്ധ്വജം
അലമലമിതിന്നു നീ ചൊന്ന വാക്യമഹോ
കലിഭവഖലേശ്വര കുരുകുലജ കേൾക്ക നീ
തവ മനസി വാഴുന്ന ധിക്കാരമൊക്കയു-
മവനിപരിപാലക ത്യക്ത്വാ വസിക്ക നീ
യദുകുലജ കുരുകുലജ സംഭാഷണേ വന്നു
വിദുരകൃപഗാംഗേയ ദ്രോണരും മെല്ലവെ
തരുണിമണി രേവതിവല്ലഭരാമനെ
വിരവിലഥ മാനിച്ചു ശാന്തനവാദികൾ
കുരുകുലജ വൃഷഭനൊടു യാത്രയും ചൊല്ലീട്ടു
നരകരിപുപൂർവ്വജൻ ലക്ഷ്മണാതനൊടും
നിജസഹജതനയനൊടുകൂടവെ തൽക്ഷണം
നിജപുരമതും നോക്കി മെല്ലെ നടന്നുടൻ
മുനിവരരിൽ മുമ്പനായുള്ള ശ്രീനാരദ-
നതികുതുകമോടിദം കണ്ടു സന്തോഷമായ്
തദനു സുരവൃന്ദമോടൊത്തു ശ്രീനാരദ-
നദിതിസുതലോകം ഗമിച്ചു വാണീടിനാൻ
മഗധശിശുപാലാദി മന്നവരൊക്കയും
സ്വഗൃഹസുഖമോടങ്ങു വാണിതു സർവ്വരും
ഹരിതനയനാകിയ സാംബനോടുംകൂടി
ഹരിവരപരാക്രമൻ ചെന്നു ദ്വാരാപുരേ

നരകരിപു മാധവൻ തന്നോടു ചൊല്ലിനാൻ
കരിധരനമതികൗതുകമോടങ്ങു സർവ്വും
ശതമഖജസഹിതനായനതികൗതുകമോടങ്ങു
മതിമുഖിയതാകിയ ലക്ഷ്മണതന്നോടും
നിജപുരമതിൽ ചെന്നു വാണു സുഖിച്ചിതു
ദനുജരിപുതനായനതികൗതുകമൊടു മേവിനാൻ
ഇത്തരം തത്തയും ലക്ഷ്മണാകല്യാണ-
മോർത്തു ചൊല്ലിത്തീർത്തു മേരു പുക്കിടിനാൾ.




ലക്ഷ്മണാസ്വയംവരം ദ്വിതീയപാദം സമാപ്തം

# വേടയുദ്ധം പാട്ട്.

---

ഗംഗാകാമുകസൂനു വാരണമുഖൻ
കാർത്ത്യായനീനന്ദനൻ
മങ്ങാതിങ്ങു തുണെക്കിനിക്കു സതതം
വിഘ്നം കളഞ്ഞാദരാൽ
ചിങ്ങൻ നല്ല പഴം ഗുളം മലരുമ.
ത്തേനും കരിമ്പെന്നിവ
ഭംഗ്യാ നിൻ തിരുമുമ്പിൽ വെച്ചടികളിൽ
ചെമ്മെ വണങ്ങുന്നു ഞാൻ.
വാണീ വാരിജലോചനേ ശ്രുതിമയേ!
വാണീ വിലാസപ്രിയേ!
വാണീടേണമിതെന്റെ നാവിലനിശം
ഏണാങ്കബിംബാനനേ!
നാണീടാതെ തൊഴുന്നു നിൻ പദയുഗം
പത്മാസനേ സന്തതം
വാണീടുന്ന സരസ്വതീ വിധിസുതേ!
വന്ദേ മഹാഭാരതീ!
ഉണ്ണിശ്രീകൃഷ്ണനെന്റെ മനമതിൽ വിളയാ
ടേണമെല്ലായ്പ്പൊഴും ഞാൻ
വന്ദിക്കുന്നേൻ മുരാരേ! മധുരിപു ഭഗവൻ!
പൂർണ്ണകാരുണ്യരാശേ!
കുന്നിൻമാതിന്റെ കാന്തൻ ഗജവരമഥനൻ
ഗംഗയെ ചൂടുമീശൻ
വന്ദിക്കുന്നേൻ പുരാരേ! തവ പദയുഗളം
നിത്യവും കൈതൊഴുന്നേൻ.

കുഞ്ജരമുഖമുടയ വിഘ്നരാജനെന്റെ
നെഞ്ചകത്തു വാണീടേണമെല്ലാനാളും
കൊഞ്ചുകിളിമൊഴിയാകും വാണിദേവി നിത്യം

ചഞ്ചലമെന്നിയേ നാവിൽ വാണിടേണം
ഗോവിന്ദ! മുകുന്ദ! ശൌരേ! കാരുണ്യാബ്ധേ കൃഷ്ണ!
മാലിന്യമകററിടേണമെല്ലാനാളും
കഞ്ജവൈരി കാത്തുകൊൾക ദോഷമെല്ലാം തീർത്തു
നിഞ്ചരണപത്മേ വീണു കുമ്പിടുന്നേൻ
ദുഷ്കൃതങ്ങൾ പോക്കിടുവാൻ മൽഗുരുവിൻ പാദം
ഉൾക്കരുന്നിൽ ധ്യാനിക്കുന്നേൻ നിത്യവും ഞാൻ
ചൊല്ലെഴും ശ്രീനാരദനും വേദവ്യാസൻ താനും
തെല്ലിഞ്ഞു കടാക്ഷിക്കേണം നല്ലവണ്ണം
ഭൂസുരേന്ദ്രന്മാരും പിന്നെ നിർജ്ജരേന്ദ്രന്മാരും
ഭാസുരേന്ദ്രന്മാരാം ഗന്ധർവ്വേശന്മാരും
മററുള്ള സജ്ജനങ്ങൾ കുററമെല്ലാം തീർത്തു
മുററുമിങ്ങനുഗ്രഹിക്ക മൂർദ്ധാവിങ്കൽ.
 കുന്തിപുത്രന്മാരിൽ ജ്യേഷ്ഠൻ ധർമ്മപുത്രൻ താനും
തമ്പിമാരും കാനനത്തിൽ പുക്കശേഷം
പാശുപതമസ്ത്രം വേണമെന്നുറച്ചു പാർത്ഥ-
നാശു ചെന്നു സേവചെയ്തു കാലകാലം
പഞ്ചബാണവൈരിയുടെ നാമമാകും നല്ല
പഞ്ചാക്ഷരകീർത്തനങ്ങൾ ചെയ്തുകൊണ്ടു
പഞ്ചാഗ്നിമദ്ധ്യസ്ഥനായി സർവ്വകാലം പിന്നെ
സഞ്ചാരം മുടക്കി നെഞ്ചിൽ ധ്യാനം ചെയ്തു
നേത്രങ്ങളടച്ചുകൊണ്ടു പാണ്ഡുപുത്രൻ തന്റെ
ഗാത്രവും മെലിഞ്ഞു പാരം നാളിൽ നാളിൽ
എത്രയുമതികഠോരമാകുംവണ്ണം ജിഷ്ണു
തത്ര ശൂലിസേവ ചെയ്തു വാഴുംകാലം

അജ്ജുനവിചേഷ്ടിതങ്ങളെല്ലാം കെട്ടിട്ടങ്ങു
നിജ്ജരേന്ദ്രനാളിലേറം ഭീതിയുണ്ടായ്
ഇപ്പൊഴിത്തപോവിഘ്നത്തെ ചെയ്യിടായ്കിൽ പിന്നെ
മല്ലദമടക്കിവാഴം പാണ്ഡവന്മാർ
എന്നുറച്ചു ദേവരാജൻ ദേവനാരീമാരാം
സുന്ദരാംഗിമാരെ വിളിച്ചേവം ചൊന്നാൻ
വന്നാലും സുന്ദരി ബാലേ ഉവ്വശി! നീയിങ്ങു
വന്നാലും മേനകേ! രംഭേ! വൈകീടാതെ
നമ്മുടെ സുതൻ വിജയൻ സുന്ദരാംഗനിപ്പോൾ
മന്മഥാരിസേവചെയ്തു വാഴന്നങ്ങു
ചെന്നവൻ തപസ്സിൻവിഘ്നം ചെയ്യീടായ്കിൽ പിന്നെ
നമ്മുടെ പൌരുഷമെല്ലാമില്ലെന്നാകം
സുന്ദരാംഗിമാരാം നിങ്ങളെല്ലാനു വേണം വേഗാൽ
ചെന്നവൻ തപസ്സിളക്കി വന്നീടേണം
സംഗീതങ്ങൾ താളമേളം വീണാനാദം നല്ല
ഭംഗിയിൽ പ്രയോഗിക്കേണം മങ്ങിടാതെ
ശിക്ഷയോടെ സംഗീതങ്ങൾ കേൾക്കുന്നേരം തന്റെ
അക്ഷികൾ മിഴിച്ചു നോക്കും സവ്യസാചി
അന്നേരം കാൎയ്യങ്ങൾ ചൊല്ലാം സത്യമാകുംവണ്ണം
എന്നാൽ നിങ്ങൾ വേഗം പോവിൻ നാരിമാരേ

ഇത്ഥം ദേവേന്ദ്രവാക്യം സുരതരുണിജനം
കേട്ടു സന്തോഷമോടെ
തല്പാദേ വീണു വന്ദിച്ചഴകിനൊടവരും
യാത്രയാക്കുന്ന രേമോടെ

തല്പോലെ നാരിവൃന്ദം മനമതിലധികം
രാഗസമ്പൂൎണ്ണമാരായ്
ഗത്വാ കൈലാസശൈലേ ഹരിസുതനികടം
പ്രാപ്യ ചൊന്നാരിവണ്ണം.

ഇക്ഷുശരാസനതുല്യനതാകിയ പാൎത്ഥ കേൾനീ തൈതൈ
ശിക്ഷയിൽ ഞങ്ങൾ ചൊല്ലും മൊഴിയിതു കേട്ടിടേണം
സൎവ്വസുരാംഗനമാരതിൽവെച്ചു മനോഹരിമാരാം ഞങ്ങൾ
ഉൎവ്വശി മേനക രംഭ തിലോത്തമമാരാകുന്നു
പുള്ളിമൃഗാക്ഷികളാകിന സുന്ദരിമാരെക്കണ്ടാൽ തൈതൈ
നല്ലതു ചൊല്ലി വിളിച്ചു സമീപേ വെച്ചീടേണം
കണ്ണുമടച്ചു വനത്തിൽനിന്നു തപസ്സും ചെയ്തിട്ടിങ്ങിനെ
കണ്ണനു സഖിയായിട്ടും നീ ബഹു ദുഃഖിക്കേണ്ടാ
സുന്ദരിമാരാം ഞങ്ങൾ മൊഴിയിതു കേട്ടിടേണം തൈതൈ
ഞങ്ങളോടൊത്തു രസിച്ചു കളിച്ചു വസിച്ചീടേണം
ശങ്കരസേവ തുടങ്ങീട്ടിതുകൊണ്ടെന്തൊരു കാൎയ്യം പാൎത്ഥ
പങ്കജലോചനമാരുടെ സേവ തുടങ്ങീടേണം
ചുംബനമൊന്നു ലഭിച്ചാൽ നിന്നുടെ കന്മഷമെല്ലാം തീരും
മന്മഥഹാരനുടെ സേവകളിനിയിതു മതിയാക്കേണം
മതി മതി പാണ്ഡവ സാഹസമിങ്ങിനെ ചെയ്യരുതേ നീ
(ഇപ്പോൾ
മതിമുഖിമാരൊടു മനസിജലീലകളാടിടേണം
മധുരതപെരുകിന സംഗീതാദികൾ കേൾക്കുന്നില്ലേ തൈ
(തൈ
ബധിരത വരുവാനെന്തവകാശം പാണ്ഡുകുമാര!
തുംബുരുനാദം കേട്ടാൽ കൌതുകമില്ലയോ പാൎത്ഥ! തൈ
(തൈ

മന്മഥരസമില്ലാതെ വരുവാനെന്തവകാശം
പരിമളമേറിന കുസുമസുഗന്ധമിതറിയുന്നില്ലേ തൈതൈ
പരിചേറിന മമ നടനം കാൺകയിലാഗ്രഹമില്ലേ
നല്ലൊരു രസികൻ നീയെന്നുള്ളതു കേൾപ്പുണ്ടല്ലോ തൈ
നല്ലരിൽ മണിമാരല്ലയൊ ഞങ്ങൾ കുന്തികുമാര (തൈ
സാരസ്യാദിഗുണങ്ങൾ ഞങ്ങൾക്കില്ലെന്നുണ്ടോതൈതൈ
ആലസ്യം തവ വരികയൊ സന്തതമുരചെയ്താലും
പന്തണിമുലമാരാകിയ ഞങ്ങടെ ചന്തം കാണ്മാൻ തൈ
(തൈ
സന്തതമിഹ തവ കണ്ണു മിഴിയ്ക്കുക വൈകീടാതെ
എന്തെടോ വിജയ ഞങ്ങളോടിങ്ങിനെ ഭാവിയ്ക്കുന്നു തൈ
(തൈ
എന്തൊരു പരിഭവമുരചെയ്താലും മടിക്കുടാതെ (തൈ
അയ്യോ ഞങ്ങൾ വലഞ്ഞിതുപാരംഇന്ദ്രസുത കേൾ തൈ
പൊയ്യല്ലജ്ജുന നിന്നുടെ ഹൃദയമിതെത്ര കഠോരം.
ഇങ്ങിനെ ദേവാംഗനമാർ സവ്യസാചിതന്റെ
സന്നിധിയിൽ നിന്നങ്ങോരോ ലീല ചെയ്തു
ഒന്നുമങ്ങറിഞ്ഞതില്ല ഫൽഗുനൻ താൻ തൈ തൈ
തന്നുടെ തപോധൈയ്യംകൊണ്ടന്നു നേരം
ഇജ്ജനങ്ങൾ ചെയ്തതെല്ലാം വ്യത്ഥമത്രെയെന്നു
ലജ്ജ പൂണ്ടു ദേവസ്ത്രീകൾ പോയ ശേഷം
അത്യുഗ്രതപസ്സുകൊണ്ടു താപസേന്ദ്രന്മാൎക്കു-
ങ്ങത്യഗ്നിപിടിച്ചു വണ്ണം ഖേദമുണ്ടായ്
ഇന്നു ചെന്നുണൎത്തിക്കേണം പാൎവ്വതിശൻ
തന്നോടെന്നുറച്ചു മാമുനിമാരൊത്തുകൂടി

യാത്രയായി മാമുനിമാർ കൈലാസാഗ്രേ ചെന്നു
നേത്രം മൂന്നുള്ളീശ്വരനോടോതി നിന്നാർ
ഉത്തരമതിന്നു നാഥനൊന്നു കല്പിച്ചീല
സത്വരം മുനികൾ ചെന്നു ദേവീമുമ്പിൽ
വൃത്താന്തമറിയിച്ചപ്പോൾ പാർവ്വതിയും ചെന്നു
ഭർത്താവോടു മന്ദമായിട്ടേവം ചൊന്നാൾ
കേൾക്കേണം ഭർത്താവേ നാഥ ചന്ദ്രമൌലേ എന്റെ
വാക്യമേവം നീലകണ്ഠ നല്ലവണ്ണം
ഇന്ദുചൂഡ നിന്നെ സേവിച്ചെത്രനാളുണ്ടിപ്പോൾ
ഇന്ദ്രസൂനു സവ്യസാചി വാണിടുന്നു
നിന്തിരുവുള്ളത്തിലേറാതെയൊന്നുള്ള ലോകേ
എങ്കിലുമുണത്തിയ്ക്കേണേ വന്നകൂട്ട
കൌരവന്മാർ കാട്ടിടുന്ന കാലുഷ്യങ്ങൾ തീർപ്പാൻ
പാരമുണ്ടവന്നു പാരെ മാനസത്തിൽ
ഊണമില്ലുറക്കമില്ല കാണിപോലും നാഥ
പ്രാണൻപോലും വേണമെന്നുള്ളാശയില്ല
ഈശ വൈകാതങ്ങു ചെന്നു കണ്ണവൈരിക്കിപ്പോൾ
പാശുപതമസ്ത്രം നൽകിപ്പോന്നീടേണം
സുന്ദരിമാർ മൌലി തന്റെ വാക്യമേവം കേട്ടു
സമ്മോദേന ഗംഗാകാന്തൻ ചൊന്നാനേവം
സുന്ദരിമാർമൌലേ കാന്തേ കല്യാണാംഗി കേൾ നീ
ഉന്നതി മനസ്സിലേറമുണ്ടവന്നു
നിർജ്ജരേന്ദ്രപുത്രനെന്നും ശൌര്യമുള്ളോനെന്നും
സജ്ജനപൂജിതനെന്നും ശക്തനെന്നും
ലക്ഷ്മീശൻ ശ്രീകൃഷ്ണൻ തന്റെ സഖ്യമുള്ളോനെന്നും

ലക്ഷണപുരുഷന്മാരിൽ മുഖ്യനെന്നും
ശസ്ത്രാസ്ത്രപ്രയോഗങ്ങൾക്കു മുമ്പനെന്നും
പാർത്ഥനെത്രയും വിക്രമനെന്നും ധീമാനെന്നും
ഇത്തരമവൻ മനസ്സിലുള്ള ഗർവ്വം പോവാ-
നിത്തിരി വിഷമിച്ചെന്നേ വന്നുകൂട്ടു
യുദ്ധം ചെയ്തു തോററീടുമ്പോൾ ഗർവ്വമെല്ലാം തീരും
ബുദ്ധിയും വിവേകമുണ്ടായ്‌വന്നുകൂടും
അല്ലാതെ വരവും വാങ്ങി പോയീടുമ്പോ-
ളിങ്ങു വല്ലാതെ ഭവിക്കും മേലിൽ ജീവനാഥേ
കാട്ടിത്തരുവനിതവനുടെ ബലവും വീര്യവുമെല്ലാം
(തൈ തൈ

വേട്ടക്കായി നടന്നാലതിനൊരു സംഗതിയുണ്ടാം
കാട്ടാളാകൃതി ഞാനുമെടുപ്പൻ പാർവ്വതിദേവി നീയും
കാട്ടാളസ്ത്രീതന്നുടെ വേഷമെടുത്തീടേണം
ഭൂതഗണങ്ങൾ മററുള്ളവർകളുമിങ്ങിനെ തന്നെ
ഓരോ വേഷമെടുത്തഥ വേട്ടയുമാടി നടന്നീടേണം
ഏവമിതരുൾചെയ്തുടനേ ധൂർജ്ജടി കാമവിനാശൻ ദേവൻ
ഏവം വനചാരവേഷം പൂണ്ടിതു വേഗത്തോടെ
ജടകൊണ്ടുടനെ തലമുടിയായി പരിചൊടു കെട്ടിത്താ
(ശ്രീ-

നിടിലതടത്തിൽ ചന്ദ്രക്കലയാൽ തൊടുകുറിയായി
കരിയുടെ തോലുകറുത്തൊരുവസ്ത്രം പന്നഗജാലംതുടരാസ്
പരിചിനൊടസ്ഥികൾ കടകം തോൾവളയായിത്തീന്നു
തന്നുടെ കാന്തൻ വനചാരവേഷം പൂണ്ടതു കണ്ടു ദേവീ
കുന്നിൻമകളും വനചരിയായിതു താമസിയാതെ

കുന്നിക്കുരു കല്ലാക്കുരുമാലകൾ പിച്ചളകൊണ്ടും പിന്നെ
കുന്നിന്മകളുടെ ഭൂഷണമെല്ലാമിങ്ങിനെയായി
ഒട്ടു കറുത്തൊരു പുടവയുടുത്തൊരു കൊട്ടയുമേന്തി കയ്യിൽ
ചട്ടം കണ്ടാൽ കൌതുകമെന്നേ ചൊൽവാനുള്ളു
വനചാരികളും ശ്വാക്കളുമായി ഭൂതഗണങ്ങൾമററും
വനമതിലെല്ലാം വേട്ടയുമാടിനടന്നു തുടങ്ങി
തോക്കൊടുവില്ലും ശരവും പിന്നെ വെണ്മഴുശൂലംവേലും
ആക്കന്തം കട്ടാരം ചുരികകടുത്തിലവാളും
മററും പലവിധമായുധമൊക്കെയെടുത്തുംകൊണ്ടു വേടൻ
തെററന്നു നടന്നിതു കാട്ടിൽ ശ്വാക്കളുമായി
ചൊക്കൻനായി പിടിച്ചിന്നലെയൊരു മാനിനെ വേ
(ഗാൽ തൈ തൈ

ഊക്കൻ പാണ്ടനു വിരുതില്ലവനെ കൊണ്ടുവരേണ്ട
കാളനായക്കോച്ചയണച്ചു പിടിച്ചീടേണം തൈ തൈ
കാടൻനായവനത്തിൽ പോവാനെളുതല്ലേതും
വെള്ളവിറിപ്പോൾ പണ്ടേപ്പോലൊരു ശക്തിയുമില്ല
(തൈ തൈ

പള്ളനിറച്ചും ചോറുകൊടുത്തേ ഫലമുണ്ടാകു
ഇണകടിയന്മാരുണ്ടെന്നാകിലകററീടേണം തൈ തൈ
ഗുണമില്ലാതെ ചമഞ്ഞീടും ബത നായാട്ടെല്ലാം
പലതുമതിങ്ങിനെ ചൊല്ലിപ്പാരിച്ചോടു കാടുകൾ തോറും
(തെണ്ടി

പലതരം കൂടിപ്പുലജന്തുക്കളെ വധവും ചെയ്തു
കടുനായെക്കണ്ടൊരുവൻചെന്നൊരു ഗുഹയിൽ പുക്കാന
(പ്പോൾ

കൊടുതായുള്ളൊരു കരടി പിടിച്ചുടനവനെക്കൊന്നു
കുലയാനകളെക്കണ്ടു ഭയപ്പെട്ടൊരുവൻ വേഗാൽ ചെന്നു
വലിയൊരു വള്ളി പിടിച്ചു കരേറിപ്പോകുന്നേരം
വലിയൊരു വാനരനെന്നു നിനച്ചിതു മറെറാരു വേടൻ
(ബാണം
ബലമൊടുകൂട്ടിയതേറു മരിച്ചിതു ഫലമില്ലാതെ
കൊന്നമൃഗങ്ങളെയെല്ലാം പരിചൊടു കെട്ടിയെടുത്തും
(കൊണ്ടു
മന്ദതയെന്നിയെ പിന്നെയുമടികൾ തേടി നടന്നും
അങ്ങിനെ ചെന്നു കിരിടിവസിക്കും കാനനദേശംതന്നിൽ
നിന്നൊരുനേരത്തിങ്കലെ വന്നൊരു തടിയൻപന്നി
ദുര്യോധനാശാസനയാലജ്ജുനനിധനം ചെയ്വാനപ്പോൾ
പെരുതായൊരു കിടിരൂപം പൂണ്ടൊരു മൂകൻതാനും
കുരുകുലവീരശിഖാമണിയാകിയ വിജയൻ തന്നെക്കൊ
(ൽവാൻ
പൊരുകിന കോപത്തോടുമടുത്തൊരുസമയത്തിങ്കൽ
(ഉടനെ വില്ലും
ശരവുമെടുത്തൊരു സായകമെയ്താൻ ജിഷ്ണു
ഉടലിൽ കൊണ്ടുടനോടും പന്നിയെ വേടനുമെയ്താൻ
അമ്പുകൾ രണ്ടും കൊണ്ടുപിളന്നു പുറപ്പെട്ടപ്പോൾപന്നി
അന്തകലോകം പ്രാപിച്ചാനരനിമിഷംകൊണ്ടു
വേടനയച്ചൊരു ബാണം പരിചൊടു പാത്ഥസമീപേ വീ
(ണെ ബാണം
നമ്മുടെതെന്നു നിനച്ചതെടുത്തു കിരീടി
അതുനേരത്തു കിരാതൻ ചെന്നു കിരിടിയെ നോക്കിച്ചൊ
(ന്നാൻ

അതിമൂഢ! നീ മോഷണമെന്തിനു ചെയ്തീടുന്നു
ബാണംമോഷ്ടിക്കുന്നതിനോളം നാണക്കേടില്ലൊന്നും
ആണുങ്ങൾക്കിതു യോഗ്യതയല്ല വിചാരിച്ചാലും
അമ്പുകളില്ലെന്നാകിൽനമ്മൊടുയാചിച്ചിടിൽഞാനൊ-
രമ്പതുനൂറു തരുന്നുണ്ടതിനൊരു സംശയമില്ല
പൊണ്ണാ! നീശരമോഷണമിങ്ങിനെ ചെയ്തീടുമ്പോൾ
(നിന്റെ
കണ്ണുകൾ കുത്തിയമപ്പതിനിങ്ങൊരു മടിയില്ലേതും
ദുർബുദ്ധേ! നീ നമ്മുടെ ബാണംമോഷ്ടിപ്പാനായ്പ്പോണ്ടോ
ഇട്ടിക്കിൽ വന്നിങ്ങിനെ നിന്നു തപം ചെയ്യുന്നു
വേടൻ ഗിരമുടനിങ്ങിനെ കേട്ടൊരുസമയത്തിങ്കൽ
(തൈ തൈ
കോപം പൂണ്ടഥ വിജയനുമവനോടിങ്ങിനെചൊന്നാൻ
എന്തെട വേടാ! നീയിങ്ങിനെയൊരു ഭയമില്ലാതെ
(തൈ തൈ
എന്തെങ്കിലുമുരചെയ്യുന്നിതു തവ നാശമടുത്തോ?
തുമ്പില്ലാതെ പറഞ്ഞാൽ ഞാനും മടികൂടാതെ നിന്റെ
ദന്തങ്ങൾക്കു ചവിട്ടും തരുമെന്നോർത്തിടേണം
വകതിരിവില്ലാതുള്ളൊരു മൂഢ! വേടാ! വേഗാൽ തൈ
(തൈ
വനമതിലുള്ള കിഴങ്ങുകൾ തിന്നു നടന്നാലും നീ
കാട്ടുകിഴങ്ങുകൾ തിന്മാനല്ലാതൊന്നറിയാമോ
നിന്റെ കൂട്ടക്കാരും നീയും മററിങ്ങെന്തിനുകൊള്ളാം
ചണ്ടിക്കൂട്ടം വന്നിഹശണ്ഠതുടങ്ങിയതോർത്താൽ തൈതൈ
മണ്ടിടേണം തല്ലു കൊടുത്തിഹ മടികൂടാതെ

ധർമ്മാധർമ്മം ജാതിവിഭാഗതയെന്നിവയെല്ലാംതൈ തൈ
ഒന്നുമതങ്ങറിയാത്തവരല്ലയൊ പണ്ടേ നിങ്ങൾ
കാട്ടുമൃഗങ്ങളെ സംസർഗ്ഗത്താൽ നിങ്ങൾക്കുള്ള തൈതൈ
നാട്ടുനടപ്പുകളെങ്ങിനെ നിങ്ങളറിഞ്ഞീടുന്നു
ഇങ്ങിനെ ഫൽഗുനവചനം കേട്ടഥ പെരുവേടൻതാൻ
(തൈ തൈ
തിങ്ങിനരോഷം പൂണ്ടതുപോലെ പറഞ്ഞു തുടങ്ങി
നിന്നുടെ വംശവിശേഷാചാരപ്രൗഢതയെല്ലാം
(തൈ തൈ
ഇന്നു നമുക്കിഹ നിശ്ചയമുണ്ടതു മതിയാവോളം
മുകപത്തരുണിയുടെ മകനല്ലേ വേദവ്യാസൻ തൈ തൈ
മൂത്തപ്പൻ തവ ധാരണയുണ്ടു നമുക്കിങ്ങുള്ളിൽ
അനുജന്മാരുടെ മാനിനിമാരേയവനും പുൽകി തൈതൈ
അതിലുണ്ടായവരല്ലേ തവ താതന്മാരും
പിന്നെ വിശേഷാൽ പൊന്നുനതാകിയ നിന്നുടെ പാ
പെണ്ണിനെ വേണ്ടാത്തുള്ളവനൊന്നതുമാരറിയാത്തു (ണ്ഡു
പെണ്ണിനെ വേണ്ടാത്തവനും തന്നുടെ പെണ്മണിമാരും
(കൂടീ-
ട്ടൊന്നിച്ചടവികൾ തോറും നിളെ നടക്കും കാലം
എന്നെപ്പോലുള്ളവർ ചിലർ ചെന്നപ്പെണ്മണിമാരെ
(പുൽകി
നിന്നൊടുകൂടൊരു നാലഞ്ചാളുകളുണ്ടായ്വന്നു
നാലഞ്ചാളും കൂടിയൊരുത്തിയെ വേട്ടവിശേഷം കേട്ടാൽ
ബാലകർപോലും പരിഹാസങ്ങൾ തുടങ്ങീടുന്നു
ഇങ്ങിനെ നിങ്ങൾക്കുള്ള നടപ്പുകൾ ലോകത്തിങ്കൽ

(തൈ തൈ

എങ്ങാനും മററുണ്ടെന്നുള്ളതു കേൾപ്പാനില്ല
പോരാത്തുള്ളപരാധം നിങ്ങൾ ചെയ്തതുകൊണ്ടും

(തൈ തൈ

കുരുകുലവിദ്വൻ ദുര്യോധനനെ പേടി കലന്നും
നാട്ടിലിരിപ്പാൻ പാടില്ലാഞ്ഞിട്ടല്ലേ നിങ്ങൾ വന്നു
കാട്ടിൽ പുക്കു വസിച്ചീടുന്നിതു പട്ടികൾപോലെ
ഉണ്മാനിരകിട്ടാതെ കാട്ടിൽ നടന്നീടുമ്പോൾ തൈ തൈ
എങ്ങാനുണ്ടൊരു മുനിയെക്കണ്ടു വണങ്ങിയനേരം
പട്ടിണി പോവാനെന്തൊരു കഴിവെന്നുരചെയ്തപ്പോൾ

(മുനിയും

പൊട്ടശ്ശിവനെസ്സേവിയ്ക്കെന്നു പറഞ്ഞതുമൂലം
ഉടുതുണിയില്ലാത്തുള്ളൊരു ശിവനെ സേവതുടങ്ങീട്ടല്ലോ
വിടുഭോഷാ നീ എന്തിനു വെറുതേ മരിച്ചീടുന്നു
തിന്മാനൊരു വകയുണ്ടെന്നാകിലിരപ്പാൻ പോമോ

(ശിവനും

പിന്നയതെങ്ങിനെ നിങ്ങളെയും ബത രക്ഷിക്കുന്നു
അരയിൽ വെപ്പാൻ തുണിയില്ലാതെ വലഞ്ഞതുമൂലം
ചെന്നു കരിയെക്കൊന്നിട്ടതിനുടെ തോലു ധരിച്ചീടുന്നു
ഒരുനേരത്തൊരു പുലിയുടെ തോലുമുടുത്തു നടക്കും

(ശിവനും

ഒരുപറ വേണം ഭസ്മമൊരിയ്ക്കൽ തേയ്ക്കണമെങ്കിൽ
ചുട്ടൊരു ചുടലയിലവനെക്കാണാം പാതിരനേരം

(ചെന്നാൽ

കൂട്ടത്തോടെ പിശാചന്മാരെയുമവിടെക്കാണാം

ക്ഷൌരക്കാരന്ന കാശുകൊടുപ്പാൻ വകയില്ലാഞ്ഞിടത്രേ
തലയിൽ ജടയും കെട്ടിക്കൊണ്ടു നടന്നീടുന്നു
ശൌചാദികളും തീണ്ടലുമില്ലൊരു മാനവുമില്ലാത്തവനെ
പഴതേനിന്നു ഭജിയ്ക്കുന്നൊന്തിനു പോയാലും നീ

പൊറുത്തു കൂടാത്തുള്ളൊരു വാക്കുകൾ
ശ്രവിച്ചനേരം കോപം മുഴുത്തു വേഗാലെടുത്തു
ബാണം തൊടുത്തു പാൎത്ഥൻ
ക്ഷണത്തിലപ്പോളെടുത്തു
ബാണം തൊടുത്തു വേടനപ്പോൾ
കടുപ്പമോടങ്ങടുത്തു യുദ്ധം തുടങ്ങി നേരെ
ഒടുക്കമില്ലാത്തുള്ള ശരങ്ങൾ തൊടുത്തയച്ചു പാൎത്ഥൻ
തടുത്തുകൂടാ നമുക്കമെന്നങ്ങുറച്ചു ശൂലീ
കിരീടിതന്നുടെ ശരങ്ങളാൽ ശിവശരീരമെല്ലാം കീറി
ഗിരീശകന്യക ശപിച്ചു ബാണമിതൊടുങ്ങുകെന്നു
ധനഞ്ജയൻ നിജശരങ്ങളെല്ലാമൊടുങ്ങിയപ്പോൾ
തന്റെ ധനുസ്സുകൊണ്ടൊന്നടിച്ചുവേടൻ ശിരസ്സുതന്നിൽ
അടിച്ചനേരം പിടിച്ചചാപമിതൊളിച്ചുഗംഗയങ്ങു
കൊടുത്തു മുഷ്ടികൾ ചുരുട്ടി വിജയൻ കിരാതനെ താൻ
ഇടിയ്ക്കയും പുനരടിയ്ക്കയും ബത പിടിച്ചു വീണും തമ്മിൽ
തടുക്കയും പുനരിടിക്കയും രണമതിവ ഘോരം
ഹരന്റെ തല്ലും ചവിട്ടമേററഥ തളൎന്നുവീണു മെല്ലെ
കരംപിടിച്ചുടനെറിഞ്ഞു ഭൂമൌ പതിച്ചു പാൎത്ഥൻ

ഏവം തങ്ങളിലുള്ളയുദ്ധസമയേ
കാട്ടാളരാജൻ ശിവൻ
ദേവേന്ദ്രാത്മജനെച്ചുഴററിയുടനേ
മേല്പോട്ടെറിഞ്ഞിടിനാൻ

ഭൂമൌ ചെന്നു പതിച്ചിതിന്ദ്രസുതനും
ക്ഷീണം കലൎന്നേററവും
ഭൂമീശൻ ശിവനേ നിനച്ചു ഹൃദയേ
കൂപ്പിസ്തുതിച്ചീടിനാൻ

ഗംഗാകാന്ത ചന്ദ്രമൌലേ പാൎവ്വതീശ ഞാനും
അംഗജാരേ നിന്നെ സേവിച്ചിപ്രകാരം
കാട്ടാളന്റെ തല്ലും കുത്തും കൊണ്ടു ഭൂമൌ വീണു
കേട്ടാൽ പോരാതായിവന്നു ലോകത്തിങ്കൽ
കാരുണ്യമില്ലാതെ പോവാനെന്തുമൂലം ശംഭോ
ഞാനെന്തു പിഴകൾ ചെയ്തു ചാരുമൂൎത്തേ!
ഗാത്രമിങ്ങിളക്കിടുവാൻ പാടില്ലാതായ്വന്നു
നേത്രങ്ങൾ മിഴിപ്പാൻപോലും ശക്തിയില്ല
കുററമിങ്ങടിയൻ ചെയ്തുണ്ടെന്നാകിൽ നീ താൻ
ശിക്ഷിച്ചാലതിന്നു ദോഷവുമുണ്ടോ നാഥ
ആററുവന്മാർ കേട്ടിതെന്നു വന്നിടുമ്പോൾ പിന്നെ
നാററമായിവന്നുകൂടും ലോകത്തിങ്കൽ
ഊററമുള്ള സവ്യസാചി വേടൻതന്നോടേററു
തോററുപോയെന്നതു നാട്ടിൽ കേളിയാകും
ഈശ്വരശ്രീനീലകണ്ഠ പാലിയ്ക്കേണം നിത്യം
ആശ്രിതവത്സല ശംഭോ പാലിയ്ക്കേണം
തത്ര ചമച്ചിതുമൃത്തികയാലൊരു ശിവലിംഗത്തെഭൂമൌ
പത്രംതത്രകൊഴിഞ്ഞതെടുത്തവനൎച്ചനചെയ്തു
അൎച്ചനപത്രം കണ്ടിതു വേടൻ മൂൎദ്ധാവിങ്കൽ തൈ തൈ
ആശ്ചൎയ്യം പൂണ്ടൎജ്ജുനനന്മ്പൊടു നോക്കുന്നേരം
ചന്ദ്രക്കലയും ചെഞ്ചിടമുടിയും തുമ്പയുമെല്ലം പാമ്പും

വെണ്മഴുശ്ശൂലം നല്ലകടുന്തുടി ബ്രഹ്മകപാലം
ഗരളവിരാജിതമാകിനഗളവും കരിയുടെ തോലും ഗംഗാ
തിരുമാർവ്വിടവും ശോഭിതമാകിന ശിവനുടെ രൂപം
കണ്ടൊരുനേരം പാണ്ഡുതനൂജൻ മാനസതാരിൽ പാരം
ഉണ്ടായൊരു കൗതുകത്താൽ ശിവനെ സ്തുതിയും ചെയ്തു
വാസുകിഭൂഷണ കേതകിഭൂഷണ പാലിക്കേണം നാഥ
പാദസരോജമതല്ലാതടിയനു ഗതിയില്ലേതും
പാപവിനാശന കാമവിനാശന ഭൂതഗണേശ! രുദ്ര!
താപമശേഷം തീർത്തരുളേണം പാർവ്വതികാന്ത
ഗംഗാകാമുകകാത്തരുളേണം നിത്യവുമെന്നെ തൈ തൈ
മംഗലമിങ്ങരുളീടുവതിന്നിത വന്ദിക്കുന്നേൻ
ത്വല്പാദങ്ങളിൽ വീണു നമിപ്പാനങ്ങുവരാനും കൂട
കെല്പില്ലാതെ ചമഞ്ഞിതു ഞാനും കാരുണ്യാബ്ധേ
അറിയപ്പോകാതടിയൻ ചെയ്തോരു ദോഷമിതെല്ലാം
(തൈ തൈ
ഹരനേ കാരുണ്യത്താലങ്ങു സഹിച്ചീടേണം
ഭക്തികലർന്നഥ വിജയൻ ശിവനെ സ്തുതിചെയ്തപ്പോൾ
(രുദ്രൻ
ഭക്തപ്രിയനാം വിജയസമീപേ ചെന്നു പതുക്കെ
ബാഹുപിടിച്ചുടനെഴുന്നേല്പിച്ചു വിജയനെ മെല്ലെ
(തൈ തൈ
വാസുകിഭൂഷണനാകിയ ഭഗവാൻ വാത്സല്യത്താൽ
തൃക്കൈകൊണ്ടഥ വിജയൻതന്റെ ശരീരമശേഷം
(തൈ തൈ
തൊട്ടതലോടി പുഷ്ടിവരുത്തീട്ടിദമരുൾ ചെയ്തു

തുംഗപരാക്രമനാകിയ നിന്നെ കാണ്മതിനത്രെ
(തൈ തൈ
ഇങ്ങിനെ ഞാനുമനുഷ്ഠിച്ചെന്നു ധരിച്ചീടേണം
പാൎത്ഥാ നിൻെറ മനോഹിതമായൊരു പാശുപതാസ്ത്രം
(തൈ തൈ
പാൎത്തിടാതെ തരുന്നുണ്ടിഹ നീ ഖേദിക്കേണ്ട കുരുവീര
ധനഞ്ജയ കേൾ മമ പാശുപതാസ്ത്രം തൈ തൈ
രിപുകുലമാകിന വിപിനത്തിന്നൊരു ദഹനനുതന്നെ
പരമേശ്വരനിദമരുളിച്ചെയ്തുടൻ വരവും നൽകി
(തൈ തൈ
പരിചൊടു പാൎവ്വതിയോടുംകൂടിമറിഞ്ഞിതുമെല്ലെ

വേടയുദ്ധം പാട്ട്

സമാപ്തം.



# ശീലാവതി.

ശ്രീരാമ ഗോവിന്ദ നാരായണാനന്ദ
ശ്രീവാസുദേവ മുകുന്ദ ഹരേ
വില്വാചലംതന്നിൽ വാണരുളീടുന്ന
വില്ലാളിവീര ശ്രീരാമചന്ദ്ര
കല്യാണവാരിധേ കാത്തരുളേണമേ
കാരുണ്യമൂർത്തേ ഞാൻ കൈതൊഴുന്നേൻ
വെള്ളിമലതന്നിൽ പള്ളികൊണ്ടീടുന്ന
വേദസ്വരൂപമേ പാലയ മാം
കിള്ളിക്കുറിശ്ശി മഹാദേവനെന്നുടെ
ഉള്ളിൽ വിളങ്ങേണമെല്ലാനാളും
തുള്ളിക്കളിക്കുമരവങ്ങളും നല്ല
പുള്ളിമറിമാനും വെണ്മഴുവും
അമ്പിളിത്തെല്ലുമങ്ങാകാശഗംഗയും
തുമ്പയും ചാമ്പൽ പുലിത്തുകലും
ശൂലം കപാലം കടുന്തുടി രുദ്രാക്ഷം
ചാലേ ധരിക്കുമെൻ തമ്പുരാനേ
ശ്രീശുകമന്ദിരവാസ ജഗന്നാഥ
ശ്രീശൂലപാണേ വണങ്ങീടുന്നേൻ
ചിത്തേ മഹേശനെച്ചിന്തിച്ചു മേവുന്ന

തത്തേ വരിക നീ വൈകിടാതെ
ശീലാവതിയുടെ ചാരിത്രശുദ്ധിയും
ശീലഗുണങ്ങളും സൌന്ദൎയ്യവും
പാവനമാകും പതിവ്രതാധൎമ്മവും
പാരാതെ ചൊൽക കിളിക്കിടാവേ
എന്നതു കേട്ടു കിളിപ്പൈതലപ്പോടു
വന്ദനംചെയ്തു പറഞ്ഞു മെല്ലേ
ഉഗ്രതപസ്സെന്നു പേരായ മാമുനി
വ്യഗ്രതകൂടാതെ പണ്ടൊരുനാൾ
ശീലാവതിയെന്നു പേരായ കന്യയേ
ചാലവേ പാണിഗ്രഹണം ചെയ്തു
കാന്താരംതന്നിലൊരാശ്രമമുണ്ടാക്കി
കാന്താസമേതം തപസ്സുചെയ്തു
വൃദ്ധൻ മുനീന്ദ്രൻ വസിച്ചു മഹാശാൻ
ക്രുദ്ധൻ കുശീലൻ കുടിലാശയൻ
കററക്കുഴൽമണിയാളായ ഭാൎയ്യയെ
കുററമല്ലാതെ പറകയില്ല
കുഷ്ഠം പിടിച്ചു വെളുത്തു ശരീരവും
കഷ്ടം കൈകാലും തളൎന്നിടുന്നു
ശീലക്കേടുള്ളൊരു ഭൎത്താവിനെ നിത്യം
ശീലാവതിദേവി ഭക്തിയോടെ
ഇഷ്ടമറിഞ്ഞവൾ ശുശ്രൂഷചെയ്യുന്നു
ഒട്ടുമുപേക്ഷയുമില്ലവൾക്കു
കാലത്തു നേരത്തെഴുന്നേററു വൈകാതെ
ചോലയിൽ ചെന്നു കുളിച്ചു വന്നു

കേവലം തന്നുടെ ഭർത്താവിനാദരാൽ
ദേവകാര്യത്തിൻെറ കോപ്പുകൂട്ടി
വെള്ളവും കാച്ചിക്കുളിപ്പിച്ചു കാന്തനെ
വേദനക്കൂടാതെ മെല്ലെ മെല്ലെ
ഈഞ്ചപ്പതകൊണ്ടു തേച്ചു വ്രണമെല്ലാം
ഈടാന്നു ശോധന ചെയ്തുകൊണ്ടാൾ
മുങ്ങിക്കുളിപ്പിച്ചു തോർത്തി വഴിപോലെ
ഭംഗിവരുത്തി വണങ്ങിക്കൊണ്ടാൾ
ചന്ദനം പുഷ്പം ജലവും നിവേദ്യവു-
മൊന്നൊഴിയാതെ സമീപത്താക്കി
നല്ലവരിനെല്ലു കുത്തിയരിയാക്കി
മെല്ലവേ പാകത്തിൽ വെച്ചുണ്ടാക്കി
ലന്തക്കുരുകൊണ്ടു കൂട്ടാനുമുണ്ടാക്കി
ചന്തത്തിൽ വേണ്ടുന്ന കോപ്പുകൂട്ടി
ആട്ടിൻെറ പാലു കറന്നു തിളപ്പിച്ചു
കൂട്ടിക്കുഴച്ചങ്ങു ചോറു നല്കി
ഇങ്ങിനെ നിത്യവും ശുശ്രൂഷ ചെയ്താലു-
മങ്ങുള്ളിലേതും പ്രസാദമില്ലാ
ഉള്ളിൽ മുഴുത്തൊരു കോപേന മാമുനി
കൊള്ളിവാക്കല്ലാതെ ചൊല്കയില്ലാ
കള്ളം പെരുത്തൊരു നിൻെറ മുഖം കണ്ടാ-
ലുള്ളംതെളിവിനിക്കില്ല തെല്ലും
വെള്ളം കുടിയാതെ ചാവാനടുത്തു ഞാൻ
വേശ്യപ്പെണ്ണേ നിന്നെ വേൾക്കമൂലം
കാലത്തൊരുതുള്ളി കഞ്ഞിതരാൻ പോലും

ശീലാവതി നിനക്കാസ്ഥയില്ലാ
ലക്ഷണമില്ലാത്ത നീ വെച്ചു കൊണ്ടെന്നാൽ
ഭക്ഷണത്തിന്നു രുചിയുമില്ലാ
കൈപ്പുണ്യം തെല്ലും നിനക്കില്ല വല്ലഭേ
കൈപ്പും പുളിപ്പുമെരിപ്പുമില്ലാ
വെപ്പിന്റെ കൌശലമില്ല കറി വായിൽ
വെപ്പാനുമാകാ നീ വെച്ചതൊന്നും
ഉപ്പേരിയും നിന്റെ ചോറുമെടുത്തങ്ങു
കുപ്പയിലാക്കുവാനെന്നേ തോന്നു
ആൎക്കാനും വേണ്ടീട്ടങ്ങോക്കാനിഷ്ടംപോലെ
ആക്കം കൂടാതെ നീ ചോറുതന്നാൽ
ഭക്ഷിപ്പാനാഗ്രഹമുണ്ടാമോ നീയെന്നെ
രക്ഷിപ്പാനാളല്ല ശീലാവതി
പത്തുനൂറായി വയസ്സു നമുക്കിപ്പോൾ
പത്തിരുപതു നല്ല ചെറുപ്പകാലം
താടിനരച്ച പുരുഷനെക്കാണുമ്പോ-
ളോടിയൊളിച്ചീടുമംഗനമാർ
താടിയും നമ്മുടെ മൂക്കുമായൊന്നിച്ചു
കൂടിഗ്ഗുണദോഷമെന്നേ വേണ്ടു
വായിലൊരുപല്ലുമില്ലാത്ത വൃദ്ധനൊ
സ്ഥായിയുണ്ടാകുമോ പെണ്ണുങ്ങൾക്കു
പിന്നെ വിശേഷിച്ചു വ്യാധിയും വൎദ്ധിച്ചു
നിന്നെപ്പറയുന്നതെന്തിനിപ്പോൾ
എന്നുടെ ജാതകദോഷമിതൊക്കെയും
നിന്നുടെ കുററമിതല്ലതാനും

ചാവാനടുത്തവൻ വേളിക്കു മോഹിച്ചാ-
ലീവണ്ണമെല്ലാമനുഭവിക്കും
യൌവനമുള്ള പുരുഷനെ പ്രാപിപ്പാൻ
ദൈവം നിനക്കു വിധിച്ചില്ലല്ലോ
കണ്ണിന്നു കാഴ്ച കുറഞ്ഞു ചെവി കേൾപ്പാ
പുണ്ണും നിറഞ്ഞു ശരീരമെല്ലാം
എങ്ങും നടപ്പാനെളുതല്ലെനിക്കിപ്പോ-
ളെങ്ങിനേ വെച്ചു പൊറുപ്പിക്കേണ്ടു
വീട്ടിലിരിക്കുന്നോൾക്കുണ്ണാനില്ലെങ്കിലോ
ഊട്ടിൽ നടന്നു ഭുജിച്ചുകൊള്ളാം
കാട്ടിലിരിക്കും നമുക്കെന്തോരാധാരം
കൂട്ടിലിരിക്കും കിളിയേപ്പോലെ
ആരാനും കൊണ്ടന്നു തന്നെങ്കിൽ ഭക്ഷിക്കാം.
മല്ലെങ്കിൽ പട്ടിണിയെന്നേ വേണ്ടു
എന്നെപ്പുലൎത്തുവാനാളല്ല നീയിപ്പോൾ
നിന്നെപ്പുലൎത്തുവാൻ ഞാനും പോരാ
വിപ്രസ്ത്രീയാകും നിനക്കിന്നു ഭക്ഷിപ്പാൻ
ത്രിപ്രസ്ഥമോദനം പോരാ താനും
ചാമയുമില്ല തിനയുമില്ലിക്കാട്ടിൽ
മാമുനിമാർ തിന്നൊടുങ്ങിപ്പോയി
പാരം കുറഞ്ഞു ഫലമൂലവും പിന്നെ
ദൂരത്തു പോവാൻ നടന്നുകൂടാ
ശീലാവതി നിന്റെ ശീലം തരമല്ല
ബാലസ്വഭാവം ശമിച്ചില്ലൊട്ടും
നേരത്തു നാഴിയരി വെച്ചു നൽകുവാൻ

പോരാത്ത നിന്നെക്കൊണ്ടെന്തു ഫലം?
ഈവണ്ണമോരോ ശകാരപ്രകാരങ്ങൾ
കേവലം കേട്ടു വിഷാദത്തോടെ
ദുഃഖിച്ചു പാരം കരഞ്ഞു വിഷാദിച്ചു
ചൊല്ലിക്കൊണ്ടു താപസശ്രേഷ്ഠൻതന്റെ
ഇഷ്ടങ്ങളെല്ലാമനുസരിച്ചങ്ങിനെ
പെട്ടന്നു ശുശ്രൂഷ ചെയ്തുകൊണ്ടാൾ
രോഗം ശമിപ്പാനുള്ളൌഷധമോരോന്നു
വേഗേന കൊണ്ടന്നരച്ചുണ്ടാക്കി
ദുഷ്ടവ്രണങ്ങളിൽ തേച്ചു പതുക്കവേ
കുഷ്ഠം ശമിപ്പിച്ചു ഭത്താവിന്റെ
ഭക്ഷണത്തിന്നു രുചിയുമങ്ങുണ്ടാക്കി
ഭിക്ഷയ്ക്കു പോവാൻ നടന്നുകൂട
ഉഗ്രതപോമുനിശ്രേഷ്ഠനെയക്കാലം
അഗ്രഹാരേ മേവും ഭൂസുരന്മാർ
വന്നു ക്ഷണിച്ചുതുടങ്ങി ഭവാനിപ്പോ-
ളെന്നുടെയില്ലത്തെഴുന്നള്ളണം
ഭിക്ഷയ്ക്കു കോപ്പുകൾകൂട്ടിപ്പാർത്തീടുന്നു
ശിക്ഷയിൽ വന്നു ഭുജിച്ചീടേണം
ഇങ്ങിനെ വിപ്രന്മാർ വന്നു ക്ഷണിയ്ക്കുന്നു
എങ്ങിനെ പോകേണ്ടു ശീലാവതി?
ഒട്ടും നടപ്പാനെളുതല്ലെനിയ്ക്കിപ്പോ-
ളുഷ്ടിയ്ക്കു മോഹമതുണ്ടു താനും
ഇത്തരം ഭത്താവു ചോദിച്ചതിനുട-
നുത്തരം ചൊല്ലിനാൾ ശീലാവതി

എൻെറ ചുമലിൽ കരേറിയിരുന്നാലു-
മേതും മടിയ്ക്കേണ്ട ജീവനാഥ
ഇല്ലങ്ങളിൽ കൊണ്ടുചെന്നു വഴിപോലെ
വല്ലഭ നിന്നെബ് ഭുജിപ്പിയ്ക്കുന്നേൻ
ഇത്ഥം പറഞ്ഞു മുനീന്ദ്രനെക്കണ്ഠത്തിൽ
സത്വരമങ്ങു വഹിച്ചുകൊണ്ടാഠം
വിപ്രഗൃഹങ്ങളിൽ കൊണ്ടുചെന്നാദരാൽ
വിപ്രകുടുംബിനി ശീലാവതി
ഉഗ്രതപസ്സിൻെറയൂണു കഴിപ്പിച്ചു
അഗ്രഹാരങ്ങളിൽ നിന്നുടനെ
പോന്നിങ്ങു തന്നുടെയാശ്രമം പ്രാപിച്ചു
അന്നത്തെ രാത്രി കഴിച്ചുകൂട്ടി
പിറെറന്നാളും പുലർകാലേ പുറപ്പെട്ടു
മറെറാരു വിപ്രൻെറ ഗേഹംതന്നിൽ
തെററന്നു കാന്തനെക്കൊണ്ടു ചെന്നാദരാൽ
കൊററും കഴിപ്പിച്ചു കൊണ്ടുപോന്നു
ഇങ്ങിനെ നിത്യവുമോരോ ഗൃഹങ്ങളി-
ലിംഗിതംപോലെ ഭുജിപ്പിയ്ക്കയും
ഇങ്ങു ഗൃഹംതന്നിൽ പോന്നു വസിയ്ക്കയും
തിങ്ങിന മോദേന വാഴുംകാലം
അന്തിയ്ക്കൊരു നാളിലാശ്രമേ വാണിട്ടു-
മന്തണശ്രേഷ്ഠനരുളിച്ചെയ്തു
ശീലാവതി നീ താനെന്നെയും കൊണ്ടിങ്ങു
ലീലാവിലാസേന പോകുന്നേരം
ഉന്നതമായൊരു മന്ദിരംതന്നുടെ

സന്നിധിതന്നിലണഞ്ഞ നേരം
നല്ല പെരുവഴി തന്നിലൊരേടത്തു
വെള്ളമൊഴുകുന്ന കണ്ടുടനേ
നാട്ടുപെരുവഴി വിട്ടു വളച്ചിങ്ങു
പെട്ടെന്നു പോരുവാനെന്തു മൂലം?
അക്കണ്ട മന്ദിരമാർക്കുള്ളു വല്ലഭേ
പൊക്കത്തിൽ മാളിക ഭംഗിയോടെ
കെട്ടുകൾ നാലും നടുമുററവും നല്ല
കൊട്ടത്തളവും മണിക്കിണറും
തെങ്ങും കവുങ്ങും കൊടികളും വാഴയും
എങ്ങുമൊരേടമൊഴിഞ്ഞിട്ടില്ല
രാജഗൃഹമെന്നു തോന്നുമതു കണ്ടാൽ
രാജീവലോചനേ ചൊല്ലെന്നോട്
ഇത്തരം ഭർത്താവു ചോദിച്ചതിനുട-
നുത്തരം ചൊല്ലിനാൾ ശീലാവതി
വിശ്വത്തിലൊക്കെ പ്രസിദ്ധമായുള്ളൊരു
വേശ്യാഗൃഹമതു ജീവനാഥ
ഐശ്വര്യവും നല്ല സൌന്ദര്യവും പിന്നെ
വശ്യപ്രയോഗവുമെന്നുവേണ്ട
വിശ്വം ജയിക്കുന്ന വൈഭവമുള്ളൊരു
വേശ്യയുണ്ടത്ര വസിച്ചീടുന്നു
വിത്തമുള്ളാളുകളെല്ലാമവളുടെ
ഭൃത്യന്മാരാവാൻ കൊതിച്ചീടുന്നു
കൺമുനത്തെല്ലുമപ്പുഞ്ചിരിക്കൊഞ്ചലും
വെണ്മ കലർന്ന വിലാസങ്ങളും

കണ്ടു ഭ്രമിച്ചു പുരുഷന്മാരൎത്ഥങ്ങൾ
കൊണ്ടുചെന്നാശു കൊടുത്തീടുന്നു
ഇല്ലവും വസ്തുവും വിററങ്ങവളുടെ
വല്ലഭനാവാൻ കൊതിച്ചീടുന്നു
മന്നവന്മാരെ വശത്താക്കി മെല്ലവേ
പൊന്നും പണവും കരസ്ഥമാക്കി
കൊന്നിട്ടു മീനിനിരയിട്ടതു പോലെ
പിന്നെയാ ഭോഷരെക്കൈവെടിയും
ദ്രവ്യമുണ്ടാകിൽ സുഭഗന്മാരെല്ലാരും
ദ്രവ്യമില്ലെന്നാകിൽ ദുൎഭഗന്മാർ
ഇങ്ങിനെയുള്ളോരു വേശ്യാ വസിക്കുന്ന
തുംഗമഹാമണിമന്ദിരത്തിൽ
അന്തികേ വന്നൊരു നേരമവളുടെ
അന്തിക്കു മേല്കഴുകുന്ന വെള്ളം
മാൎഗ്ഗത്തിൽ വന്നൊഴുകുന്നതു കണ്ടുടൻ
മാൎഗ്ഗം വെടിഞ്ഞു വളച്ചുപോന്നു
മേല്കഴുകീടുന്ന വെള്ളം ചവിട്ടിയാൽ
മേല്ക്കുമേലുണ്ടാമശുദ്ധദോഷം
മംഗല്യഹാനി ഭവിക്കും തപസ്സിനും
ഭംഗം വരുമജ്ജലത്തെത്തൊട്ടാൽ
എന്നതുകൊണ്ടു വളച്ചിങ്ങു പോന്നു ഞാ-
നെന്നു ധരിച്ചാലും ജീവനാഥ
ശീലാവതിയുടെ വാക്കുകൾ കേട്ടപ്പോൾ
ശീലം പകൎന്നിതു മാമുനിക്കു
ഇക്ഷുശരാസനവീരൻെറ ബാണങ്ങൾ

ഭിക്ഷുക്കളേയും വലസ്സുമല്ലോ
വാരസ്ത്രീയെന്നുള്ള നാമത്തെക്കേട്ടപ്പോൾ
മാരാസ്ത്രമേററു മയങ്ങിപ്പോയി
അന്നത്തെ രാത്രിയിൽ നിദ്ര ഭവിച്ചില്ല
അന്നത്തെ ബ് ഭക്ഷിപ്പാനാശയില്ല
ഊണുമുറക്കവുമെല്ലാമുപേക്ഷിച്ചു
വാണു മഹാമുനി നാലഞ്ചു നാൾ
ദീൎഘനിശ്വാസവുമാലസ്യവും പൂണ്ടു
തീക്കനൽപോലെ ശരീരമെല്ലാം
വേശ്യയെത്തന്നെ മനസി നിരൂപിച്ചു
വൈശ്യാദികൎമ്മങ്ങൾ ചെയ്തീടുന്നു
ഭൎത്താവുതന്നുടെ പാരവശ്യം കണ്ടു
ഭാൎയ്യയും മെല്ലവേ ചോദ്യം ചെയ്തു
എന്തൊരു കാരണമെന്നുടെ ഭൎത്താവേ
സന്തപിച്ചീടുന്നു നാഥ ഭവാൻ?
എന്നോടരുൾചെയ്കവേണം മടിയാതെ
എന്നാലൊരു കഴിവുണ്ടാക്കിടാം
വ്യാധിവികാരമോ വല്ലാതെ വന്നതു-
മാധിവികാരമോ ചിത്തം തന്നിൽ
നാലഞ്ചു നാളായി ഭക്ഷണമില്ലാതെ
ആലസ്യം പാരമുറക്കമില്ല
എന്നെ ഗ്രഹിപ്പിയ്ക്കാമെങ്കിൽ പരമാൎത്ഥ-
മെന്നോടരുൾചെയ്ക ജീവനാഥ
എന്നതു കേട്ടരുൾചെയ്തു മഹാമുനി
നിന്നെ ഗ്രഹിപ്പിയ്ക്കു വേണ്ടിവന്നു

വേശ്യാഗൃഹമെന്നു കേട്ടതുകാരണം
വേശ്യയിലാശ മുഴുത്തീടുന്നു
വാരാംഗനാമണിമൌലിയെപ്പുല്കുവാൻ
പാരമുണ്ടാഗ്രഹമന്തരംഗേ
ധർമ്മമല്ലെന്നു ഗ്രഹിയ്ക്കായ്ക്കയുമല്ല
കർമ്മാനുബന്ധമൊഴിച്ചുകൂടാ
എന്നെക്കഴുത്തിലെടുത്തു പതുക്കവേ
ഇന്നത്തെ രാത്രി വരുന്ന നേരം
വേശ്യാഗൃഹം തന്നിൽ കൊണ്ടുചെന്നാക്കി നീ
വേശ്യാവിനോദം ലഭിപ്പിയ്ക്കേണം
ഭർത്താക്കന്മാരുടെ വാക്കു നിരസിച്ചാൽ
ഭാര്യമാർക്കാപത്തു വന്നുകൂടും
നല്ലതെന്നാകിലും തീയതെന്നാകിലും
വല്ലഭൻ ചൊല്ലുന്നതാചരിയ്ക്കാം
അല്ലാതെ താന്തോന്നിത്തങ്ങൾ തുടങ്ങിയാൽ
വല്ലാതെ വന്നു ഭവിയ്ക്കുമല്ലോ
മംഗല്യസ്ത്രീകൾക്കു ഭർത്താക്കന്മാരല്ലോ
ദൈവതമാകുന്നതെന്നറിക
ദേഹമതായതും ജീവനതായതും
കേവലം നിങ്ങൾക്കു ഭർത്താവല്ലോ
എന്നതുകൊണ്ടു പറഞ്ഞു ഞാൻ വല്ലഭേ
എന്നുടെ മോഹത്തെസ്സാധിപ്പിയ്ക്കു
ഇത്തരം ഭർത്താവുതൻറെ ഗിരം കേട്ടു
ചിത്തരംഗത്തിൽ വിഷാദത്തോടെ
എന്തു ഞാൻ ചെയ്യേണ്ടു ദുർമ്മാർഗ്ഗമിങ്ങിനെ

ചിന്തിച്ചു നാഥനരുളിച്ചെയ്താൽ
ആചാരമല്ലാത്ത വല്ലാത്ത മോഹങ്ങ-
ളാചാൎയ്യന്മാരും തുടങ്ങിക്കൊണ്ടാൽ
ആകുന്ന വണ്ണം പ്രയത്നങ്ങൾ ചെയ്യേണം
ലോകാപവാദം വരാതിരിപ്പാൻ
ഓൎത്താൽ ഗുണമല്ലാതുള്ള വിധമെന്നു
ഭൎത്താവുതന്നേയും ബോധിപ്പിയ്ക്കാം
കണ്ണു കാണാതെ കിണററിൽ ചാടുന്നോരെ
ചെന്നു പിടിപ്പാൻ മടിച്ചീടാമോ?
വല്ലതെന്നാകിലും വല്ലഭൻതന്നുടെ
വല്ലാത്ത മോഹം വിരോധിയ്ക്കേണം
ഇത്തരം ചിന്തിച്ചു ശീലാവതി തന്റെ
ഭൎത്താവിനോടു വണങ്ങിച്ചൊന്നാൾ

ഇതി പ്രഥമവൃത്തം സമാപ്തം.

## അഥ ദ്വിതീയവൃത്തം.

ഗുണമേറും ഭൎത്താവേ! മാമുനീന്ദ്ര!
ഗുരുനാഥ! കേട്ടാലുമെന്റെ വാക്യം
ഗണികമാരോടുള്ള കേളിമോഹം
ഗുണമല്ല നിങ്ങൾക്കെന്നോൎത്തിടേണം
പണിയാലെ വന്നൊരു വിപ്രജന്മം
പഴുതിലാക്കീടൊല്ല ജീവനാഥ!
കണികാണ്മാൻപോലും ഗുണമില്ലാത്ത
ഗണികമാരെക്കണ്ടു മോഹിക്കുന്ന

പുരുഷന്റെ ജന്മം പഴുതേതന്നെ
ദുരിതമാം കൂപത്തിൽ ചെന്നു വീഴും
കുലടമാരോടുള്ള സംസൎഗ്ഗത്താൽ
കുലധൎമ്മാചാരങ്ങളില്ലാതാകും
മലമൂത്രാഗാരമാകുന്ന പാത്രം
മലർബാണാധീനമാകുന്ന ഗാത്രം
ഫലമെന്ന്യേ മോഹിക്കും മൂഢന്മാൎക്കു
പല ദോഷം വന്നു ഭവിക്കുമല്ലോ
കുലഹാനി വന്നിടും മുന്നേതന്നെ
മലിനമായീടും മനുഷ്യജന്മം
പരിതാപമോരോന്നേ വന്നുകൂടും
പരിഹാസത്തിന്നുള്ള പാത്രമാകും
പരിചോടെ കീൎത്തി നശിച്ചുപോകും
പരിണാമപാപങ്ങൾ സംഭവിക്കും
ധനങ്ങൾക്കു നാശങ്ങൾ വന്നുകൂടും
ജനങ്ങൾക്കു വൈരാഗ്യമുണ്ടായിടും
കനക്കേടു ജാതിക്കു ഹീനഭാവം
മിനക്കേടു നീചന്മാരോടുകൂടി
കുലഭാൎയ്യമാരെ വെടിഞ്ഞുകൊണ്ടു
കുലടമാരോടു രമിക്കുന്നൊരു
കുലശ്രേഷ്ഠന്മാരാകും ഭൂസുരന്മാർ
കുലിശത്തേക്കാളും കഠിനമാകും
ഇരിമ്പുകൊണ്ടുള്ളൊരു നാരീവേഷ-
മിരുഭാഗം തീയിട്ടെരിച്ചു നന്നായ്
പഴുപ്പിച്ചു പെൺകുലത്തിന്റെ ദേഹം

തഴകിപ്പുണരേണമങ്ങു ചെന്നാൽ
ഒരുനാളും വേശ്യാജനങ്ങളോടു
ഒരുമിച്ചു ക്രീഡിപ്പാൻ മോഹിയ്ക്കൊല്ലാ
ഗുണദോഷജ്ഞാനമവൎക്കില്ലൊട്ടും
പണമെന്നല്ലാതൊരു ചിന്തയില്ല
ധരണിസുരന്മാരും ബൌദ്ധന്മാരും
തരുണിയാം വേശ്യയ്ക്കു ഭേദമില്ല
കനകത്തെക്കയ്യിൽക്കൊടുക്കുന്നേരം
കനിവെന്നു ഭാവിച്ചു കൈ പിടിക്കും
ധനമെല്ലാമങ്ങു കരസ്ഥമായാൽ
ഫലമില്ലാതുള്ളൊരു പഞ്ഞിപോലെ
പറപ്പിക്കും ദൂരത്തു ദുഷ്ടക്കൂട്ടം
ഉറപ്പിക്കും ദ്രവ്യമൊടുങ്ങുവോളം
അവരുടെ കൂട്ടത്തിൽ ചെന്നു ചാടാ-
നവകാശം വന്നാലവന്റെ ജന്മം
വിഫലമായീടുമിതത്രയല്ലാ
വികടമായുള്ള നരകംതന്നിൽ
അനവധി കാലം വസിച്ചീടേണം
അനുഭവമെന്തെല്ലാം വന്നിടാത്തു
വെളിച്ചെണ്ണ വീഴ്ത്തി നിറച്ചു ചെമ്പിൽ
തിളപ്പിച്ചു കാളുന്ന വഹ്നിതന്നിൽ
പിടിച്ചങ്ങു തള്ളി യമഭടന്മാ-
രടിച്ചങ്ങു നീന്തിക്കളിപ്പിച്ചീടും
വടികൊണ്ടു മസ്തകഭാഗംതന്നിൽ
അടികൊണ്ടു ദേഹം തളൎന്നു വീഴും

അമൃതുകൊണ്ടപ്പൊഴേ ജീവിപ്പിസ്സു-
മമൃതന്മാരായീടും തിക്കനാലിൽ
വരിവോടങ്ങോടിക്കമെന്നുവേണ്ട
ദുരിതങ്ങൾ ചൊന്നാലൊടുക്കമില്ല
അതുകൊണ്ടു ചൊല്ലുന്നേൻ ഭർത്താവേ ഞാൻ
കുതുകമീ വേശ്യയിലുണ്ടാകേണ്ടാ
അറിയിക്കവേണമോ ഞാനിവണ്ണം
അറിയപ്പോകാതുള്ള ദേഹമോ നീ
ചെറുപ്പംകൊണ്ടോരോന്നുരസ്സുന്നു ഞാൻ
വെറുപ്പുണ്ടായിടൊല്ല മാമുനീന്ദ്ര!
ക്ഷമിയ്ക്കേണമിക്കാലം വേശ്യാഗേഹേ
ഗമിയ്ക്കേണമെന്നതുൾചെയ്കതെല്ലാം
വചനങ്ങളിവണ്ണം കേട്ടനേരം
വചനീയമല്ലെന്നു മാമുനീന്ദ്രൻ
കനിവോടെ പിന്നെയും ഭാര്യയോട-
ങ്ങെനതാപത്തോടെയരുളിച്ചെയ്തു.

ഇതി ദ്വിതീയവൃത്തം സമാപ്തം

അഥ തൃതീയവൃത്തം.

എന്തിനയ്യോ വിരോധം പറയുന്നു
ദന്തിഗാമിനിമൌലിമണേ ശൃണു
അന്തികേ വന്നു നിന്നാലുമാദരാ-
ലന്തിനേരമണഞ്ഞു കൃശോദരി
എന്നെത്തോളിലെടുക്ക നീ വൈകാതെ

നിന്നെത്തന്നേ പറഞ്ഞു ബോധിപ്പിയ്ക്കാം
പുള്ളിമാന്മിഴിയാളേ നമുക്കിപ്പോ-
ളുള്ളിലുണ്ടായ തണ്ടാർശരാമയം
തള്ളിനീക്കിക്കളവാനെളുതാമോ
കൊള്ളിവാക്കല്ല ചൊല്ലുന്നു വല്ലഭേ!
ന്യായമല്ലാത്ത കർമ്മങ്ങൾക്കൊക്കെയും
പ്രായശ്ചിത്തങ്ങളുണ്ടെന്നറിഞ്ഞാലും
മോഹമുള്ളതു സാധിച്ചില്ലെങ്കിലോ
ദേഹനാശം ഭവിയ്ക്കും നമുക്കെടോ
സ്നേഹമുണ്ടെങ്കിൽ വേശ്യാമണിയുടെ
ഗേഹംതന്നിലണ്ടാക്കേണമെന്നെ നീ
അംഗനാമണിയാകുമവളുടെ
സംഗമിന്നു ലഭിച്ചുവെന്നാകിലോ
അംഗസൌഖ്യം ഭവിക്കും തപസ്സിന്നും
ഭംഗമുണ്ടാകയില്ലെന്നറിഞ്ഞാലും
ന്യായം വിട്ടു നടക്കയില്ലെങ്കിലോ
പ്രായശ്ചിത്തം വിധിയ്ക്കേണമെന്നുണ്ടോ
കൃച്ഛ്രചാന്ദ്രായണാദിക്രിയകൊണ്ടു
സ്വച്ഛഭാവവിശുദ്ധി വരുത്തിടാം
മന്മഥക്ഷോഭംകൊണ്ടുള്ള വൈഷമ്യം
ധർമ്മചാരിജനങ്ങൾക്കുമുണ്ടാകും
വിശ്വമോഹിനി മേനകയെപ്പണ്ടു
വിശ്വാമിത്രനനുഭവിച്ചില്ലയോ?
ചന്ദ്രനും ഗുരുഭാര്യയെ പ്രാപിച്ചു
ചന്തമോടു രമിച്ചീലയോ ശുഭേ!
ഇന്ദ്രനും പണ്ടഹല്യയെ പ്രാപിച്ചു

ഇന്ദ്രിയക്ഷോഭശാന്തി വരുത്തിലേ?
സർവ്വജ്ഞന്മാരാം മിത്രവരുണന്മാ-
രുർവ്വശിയെപ്പരിഗ്രഹിച്ചീലയോ?
ബ്രഹ്മശാഖ്യയായുള്ളൊരു നാരിയെ
പ്രാപിച്ചീലയോ കണ്വമഹാമുനി
ബ്രഹ്മദേവനാതായ ഭഗവാനും
തന്മകളെപ്പരിഗ്രഹിച്ചീലയോ?
ഇപ്പറഞ്ഞ മഹാജനമൊക്കെയും
തൽപ്രതിക്രിയകൊണ്ടു വിശുദ്ധരായ്
അപ്രകാരം നമുക്കമിദ്ദോഷത്തെ
ക്ഷിപ്രമങ്ങു കളവാൻ തടവുണ്ടോ
അദ്ധരാത്രിക്കു മുന്നമവളുടെ
പത്തിനന്തന്നിലാക്കേണമെന്നെ നീ
വൃദ്ധനാകുന്നോരെന്റെ മനോരഥം
വ്യർത്ഥമാക്കിച്ചമയ്ക്കൊല്ല വല്ലഭേ!
ഇത്തരം ഗുരുനാഥന്റെ വാക്കിനാ-
ലുത്തരം പറയുന്നവരാരഹോ
അസ്തു വല്ലതുമെന്നങ്ങവളുടെ
ചിത്തം തന്നിലുറച്ചു പുറപ്പെട്ടു
അന്ധകാരം നിറഞ്ഞൊരു രാത്രിയിൽ
അന്തണേശനെ മെല്ലെന്നെടുത്തുടൻ
കണ്ഠദേശത്തിലാക്കി നടകൊണ്ടു
കുണ്ഠിതം വിട്ടു വേശ്യാഗൃഹം നോക്കി
തൽപ്പദങ്ങളിൽകൊണ്ടുള്ള മെല്ലവേ
തപ്പിത്തപ്പി നടന്നു നടന്നുടൻ

കല്ലും മുള്ളുമക്കാടും മലകളും
മെല്ലെമെല്ലെക്കടന്നു പണിപ്പെട്ടു
ചെല്ലുന്നേരമൊരാരോഹണം തന്നിൽ
വല്ലഭൻെറ ശരീരം തടകയാൽ
അക്കഥയും ചുരുക്കിപ്പറഞ്ഞിടാം
തസ്കരന്മാരതിനിഹ കാരണം
തത്ര രാജ്യേ വസിക്കുന്ന ഭൂപൻെറ
പത്തനത്തിലകം പുക്ക കള്ളന്മാർ
രാജഭണ്ഡാരം കട്ടു തിരിച്ചപ്പോൾ
രാജകിങ്കരന്മാരുമുണൎന്നിതേ
കള്ളന്മാരുടെ പിമ്പേ ഭടന്മാരും
കൊള്ളിയും മിന്നിമിന്നിപ്പുറപ്പെട്ടു
കാനനംതന്നിൽ മാണ്ഡവ്യമാമുനി
ധ്യാനമൌനവിലോചനനാകയാൽ
നിശ്ചലനായിരിക്കും മുനിയോടു
നിശ്ചയം വരുമാറങ്ങു ചോദിച്ചു
താനുണ്ടോ കണ്ടു തസ്കരക്കൂട്ടത്തെ
കാനനംതന്നിലോടിവരുന്നതു്?
എന്നു ചോദിച്ചു കിങ്കരന്മാരോടു്
ഒന്നും മിണ്ടീല മാമുനിശ്രേഷ്ഠനും
ഉത്തരമുരിയാടാത്തതെന്തെടോ!
ഇത്തരമവർ ചിന്തിച്ചു പോയുടൻ
കൊള്ളിയും മിന്നി നാലു ദിക്കിങ്കലും
കള്ളന്മാരെത്തിരഞ്ഞു പിടികൂടി
പട്ടുപൊൻപണം പെട്ടകമെന്നിവ

കട്ടപോയതും കിട്ടി ബഹുവിധം
തമ്പുരാനോടറിയിച്ചനേരത്തു
തമ്പുരാനുമരുൾചെയ്തിതന്നേരം
ചോരന്മാരെക്കഴുതന്നിലേററുവി-
നാരെന്നാലും മടിയ്ക്കേണ്ട വീരരേ
രാജശാസനം കേട്ട ഭടന്മാരും
വ്യാജപൂരുഷന്മാരെക്കഴുവേററി
ഒന്നും മിണ്ടാതിരിക്കുമിത്താപസൻ
ഇന്നു തസ്കരന്മാരുടെ കൂട്ടത്തിൽ
മുമ്പനായി വരേണമെന്നിങ്ങിനെ
വമ്പന്മാരവർ നിശ്ചയിച്ചീടിനാർ
വല്ലാതേകണ്ടു വഞ്ചനം ചെയ്യിച്ചാൽ
കൊല്ലാതേ കഴുവേററണമെന്നുണ്ടു
മാമുനീന്ദ്രനെശ്ശൂലത്തിലേററുവാൻ
സ്വാമിയ്ക്കുമതുതന്നെയായ് സമ്മതം
ശൂലപാണിസദൃശനാം മാണ്ഡവ്യൻ
ശൂലംതന്നിൽ മലന്നു കിടക്കുമ്പോൾ
കാലിന്മേൽ തട്ടി വൃദ്ധമുനീന്ദ്രൻെറ
മൌലിഭാഗമതുനേരം മാണ്ഡവ്യൻ
പാരം വേദനയുണ്ടാകകാരണാൽ
ആരെന്നുള്ളതു ചിന്തിച്ചറിഞ്ഞുടൻ
വാരനാരിയെക്കാമിച്ചു രാത്രിയിൽ
ചോരനായിട്ടു പോകുന്ന വൃദ്ധനോ
നാളെ സൂര്യനുദിക്കുന്ന നേരത്തു
നാശം വന്നു ഭവിയ്ക്കും നിനക്കെടോ

എന്നീവണ്ണം ശപിച്ചതു കേട്ടടൻ
ഖിന്നമാനസനാഗ്രതപോമുനി
പിന്നോക്കം തന്നെ പോകെന്നതും ചെയ്തു
തന്നുടെ പർണ്ണശാലയകംപുക്കു
പ്രാണനാശം വരുമെന്നു പേടിച്ചു
കേണു മേവുന്ന താപസശ്രേഷ്ഠന്റെ
പാദപത്മം വണങ്ങിപ്പറഞ്ഞിതു
ഖേദം കൂടാതെ ശീലാവതി സതി
ഏറ്റും ക്ലേശിക്കുന്നതെന്റെ ഭർത്താവേ!
ഹേതു കൂടാതെ വന്നോരനർത്ഥത്തെ
ധർമ്മചാരിത്രംകൊണ്ടങ്ങൊഴിക്കുന്നോൻ
കർമ്മസാക്ഷി ദിവാകരനല്ലയോ
എന്നീവണ്ണം പറഞ്ഞു കുളിച്ചുടൻ
വന്നു നിന്നു ദിനേശനെ ധ്യാനിച്ചു
മാർത്താണ്ഡസ്വാമി ദേവ ഭവാനെന്റെ
ഭർത്താവിന്റെ മരണമൊഴിക്കണം
ഉന്നതമാമുദയാദ്രിമസ്തകേ
വന്നുദിച്ചു ഭവാനെങ്കിലപ്പൊഴേ
എന്നുടെ ജീവനാഥനാപായവും
വന്നുപോമെന്നു ശാപമകപ്പെട്ടു
എന്നതുകൊണ്ടു മൽഭർത്തൃജീവനെ
തന്നു രക്ഷിക്കവേണം ഭഗവാനേ!
എന്നീവണ്ണം പറഞ്ഞു വ്രതത്തോടെ
നിന്നുകൊണ്ടു തപം ചെയ്തു താപസി

സൂൎയ്യദേവഭഗവാനമന്നേരം
തേരിലേറിയുദിപ്പാനൊരുമ്പെട്ടു
വന്നനേരമിപ്രാൎത്ഥന കേൾക്കയാൽ
നിന്നുപോയി മഹാഗിരിസന്നിധൌ
ആദിദേവനുദിയ്ക്കാകകൊണ്ടഹോ
വേദിയന്മാൎക്ക കൎമ്മങ്ങളൊക്കെയും
ഭംഗം വന്നപ്പോളംബരവാസികൾ
അങ്ങു പാരം പരവശന്മാരായി
കാരണമിതിനെന്തെന്നു വാസവൻ
ചാരന്മാരും വിദ്യാധരന്മാരും
കിന്നരന്മാരും കിമ്പുരുഷന്മാരും
ഖിന്നതപൂണ്ടിരിയ്ക്കും ദശാന്തരേ!
നാരദൻ വന്നരുൾചെയ്തു ബോധിച്ചു
സാരമൊക്കെയും സൎവ്വസുരന്മാരും
പാരാതെകണ്ടു പങ്കജവാസന്റെ
ചാരത്തു ചെന്നുണൎത്തിച്ചു വൃത്താന്തം
പങ്കജവാസൻ താനും സുരന്മാരും
ശങ്കരാചലംതന്നിൽ പ്രവേശിച്ചു
സങ്കടമറിയിച്ചോരനന്തരം
തിങ്കൾചൂഡനും മററുള്ള വൃന്ദവും
ക്ഷീരവാരിധിതീരത്തു ചെന്നുടൻ
വാരിജാക്ഷനെ വാഴ്ത്തി സ്തുതിചെയ്തു
സൂൎയ്യദേവനുദിക്കായ്കകൊണ്ടുള്ള
കാൎയ്യഹാനികളെല്ലാമുണൎത്തിച്ചു
മന്ദഹാസവും പൂണ്ടങ്ങരുൾചെയ്തു

ഇന്ദിരാപതി ദേവൻ മുരാന്തകൻ
അത്രിയെന്നുള്ള താപസശ്രേഷ്ഠൻെറ
ആശ്രമം നോക്കിപ്പോന്നാലുമേവരും
തത്ര ചെന്നാലുപായങ്ങളുണ്ടാകും
മിത്രദേവനടിപ്പാൻ കഴിവരും
എല്ലാററിന്നുമൊരു കഴിവുണ്ടാക്കും
കല്യാണാംഗി കനിവുള്ള താപസി
ലക്ഷ്മീനായകനിത്ഥമരുൾചെയ്തു
പക്ഷിരാജൻെറ കണ്ഠേ കരേറിനാൻ
അന്നത്തിൻെറ പുറമേറി ബ്രഹ്മാവും
മുന്നിലാമമാറു വേഗം നടകൊണ്ടു
കാളതന്നുടെ കണ്ഠേ വസിക്കുന്ന
നീലകണ്ഠനും പിമ്പേയെഴുന്നെള്ളി
വൈനതേയൻെറ കണ്ഠേ വസിക്കുന്ന
വൈകുണ്ഠൻ താനും പിമ്പേയെഴുന്നള്ളി
നാലു കൊമ്പുള്ള വെള്ളഗ്ഗജേന്ദ്രന്മേൽ
നാകനാഥൻ കരേറി വിളങ്ങിനാൻ
വാനരന്മാരും നാനാമുനികളും
യാനം ചെയ്തു മഹായോഗമിങ്ങിനെ
അത്രിതാപസശ്രേഷ്ഠൻ വസിക്കുന്നൊ-
രാശ്രമം നോക്കിപ്പോന്നാലുമേവരും
വൃത്രവൈരിയും ദേവകദംബവും
അത്രിയെച്ചെന്നു വന്ദിച്ചനന്തരം
വേറെച്ചെന്നങ്ങനസൂയയോടെല്ലാം
ഏറെബ്ഭക്ത്യാ വിശേഷമറിയിച്ചു

ബ്രഹ്മവിഷ്ണുഗിരീശന്മാർ മൂവരും
ബ്രാഹ്മണി നിന്നെക്കാണ്മാനാഗ്രഹിച്ചുള്ളി
താപസിയായ ശീലാവതിയുടെ
താപം കൂടാതെ സൃഷ്ടിനടിക്കണം
ആയതിന്നു പ്രയത്നങ്ങൾ ചെയ്യണം
ആയവണ്ണം കഴിവുണ്ടാക്കിടണം.

ഇതി തൃതീയവൃത്തം സമാപ്തം.

## അഥ ചതുൎത്ഥവൃത്തം.

അത്രിമഹാമുനി ഭാൎയ്യാ പുന-
രത്രിശന്മാരോടു ചൊല്ലി
ശീലാവതിയുടെ പാതി-വ്രത്യ
ശീലഗുണാദി വിശേഷം
എത്ര മനോഹരമോൎത്താ-ലതു
മിത്രനും ലംഘിച്ചുകൂടാ
വൈധവ്യം കൂടാതിരിപ്പാ-നെന്നു
വൈഷമ്യമിന്നു നിനച്ചാൽ
മൂൎത്തികൾ മൂവരും കൂടെ-വന്നു
പാൎത്തിരിക്കുന്നതു കണ്ടാൽ
എങ്ങിനെ ഞാനങ്ങു ചെല്വാ-തിനി-
യിങ്ങു വസിച്ചീടവേണ്ടു
ഭൎത്താവിനങ്ങനുവാദ-മെങ്കിൽ
ഭക്ത്യാ ഞാൻ കൂടെ വരുന്നേൻ
എന്നുള്ള വാക്കുകൾ-കേട്ടു

ശക്രൻ ചെന്നത്രിയോടറിയിച്ചു
അത്രിസ്സുനവാദമെന്നുള്ളതു
വൃത്രാരി വന്നു പറഞ്ഞു
ആയതു കേട്ടു നടന്നു-അന-
സൂയയും വാസവൻതാനും
മൂർത്തികൾ മൂവരും പിമ്പെ-ജഗ-
ദാർത്തി ശമിപ്പതിന്നായി
ഉഗ്രതപസ്സിൻെറ ഗേഹം-തന്നി-
ലഗ്രേ ഗമിച്ചനസൂയ
ശീലാവതിയെ വിളിച്ചു-ശീഘ്ര-
മമ്പോടിവണ്ണം പറഞ്ഞു
സൂര്യനുദിയ്ക്കാതെ പോയാൽ-ബഹു
കാര്യക്ഷയമുണ്ടു പാരിൽ
ധർമ്മങ്ങളൊക്കെ മുടങ്ങി-വിപ്ര-
കർമ്മങ്ങളും ബഹു മങ്ങി
ക്രൂരിരുൾ വന്നു നിറഞ്ഞു-ഭുവി
ഭൂരിശുഭങ്ങൾ മറഞ്ഞു
കള്ളന്മാരൊക്കെ മുതിർന്നു-ദിക്കി-
ലുള്ളതശേഷം കവർന്നു
ദൈത്യന്മാർ പാരം കടുത്തു-സുര-
മർത്ത്യന്മാർ ചാവാനടുത്തു
കൂട്ടം പെരുത്തും വളർന്നു-പശു-
ക്കൂട്ടം വിശന്നു തളർന്നു
ഭൂസുരന്മാരുടെ സായ-ന്തനാ-
ന്തരാമാവാനപായം

രാത്രിയൊട്ടങ്ങാതെ തന്നെ-കഷ്ടം
ധാത്രിയിലിങ്ങിനെ മുന്നം
കണ്ടറിയുന്നില്ല പാരം-ദോഷ-
മുണ്ടാമതിന്നില്ലുപായം
ഏവമനസൂയ തന്റെ-മൊഴി
കേവലം കേട്ടു മടങ്ങി
ശീലാവതി ദേവി ചൊന്നാ-ളനു-
കൂലമെനിക്കനസൂയേ
ഭർത്താവിനാപത്തു കൂടാ-തിങ്ങു
മാർത്താണ്ഡദേവനുദിപ്പാൻ
സംഗതിയുണ്ടായ്വരുത്താ-മെങ്കി-
ലിങ്ങനുവാദമെനിക്കും
മംഗല്യം പോകാതിരിപ്പാ-നുള്ള
മാർഗ്ഗം വിചാരിച്ചുകൊൾക
അപ്പോളനസൂയ ചൊന്നാൾ-ബാലേ
കെല്പോടു കേട്ടുകൊണ്ടാലും
ബ്രഹ്മനും വിഷ്ണു ഗിരിശ-ന്മാരും
ചെമ്മേയെഴുന്നള്ളി നിന്റെ
വൈധവ്യം രക്ഷിപ്പാനിപ്പോ-ളെന്തു
വൈഷമ്യമീശ്വരന്മാർക്കും
ലോകത്തെ സൃഷ്ടിക്കും ദൈവം-നിന്റെ
ശോകത്തെത്തീർപ്പാൻ പോരായോ?
സാദരമർക്കനുദിപ്പാ-നനു-
വാദം കൊടുക്ക നീ ബാലേ
അത്രിപത്നി തന്റെ-മൊഴി
സത്യമെന്നുള്ളിലുറച്ചു

ശീലാവതി കനിവോടെ-ചെന്നു
ബാലരവിയെ വണങ്ങി
എങ്കിലുദിച്ചുകൊണ്ടാലു-മെന്നെ
ശ്ശങ്കിക്കവേണ്ട ദിനേശ
എന്നു പറഞ്ഞൊരു നേരം-തന്നെ
വന്നങ്ങുദിച്ചു ദിനേശൻ
മൂന്നു ദിവസം കഴിഞ്ഞു-സൂര്യൻ
തന്നുടെ രശ്മി കൂടാതെ
നാലാം ദിവസമുദിച്ചു-ദിശി
വെളും പരക്കെപ്പരന്നു
വിപ്രന്മാരുക്ക് തുടങ്ങി-യിരു-
ളെപ്പേരും നീങ്ങിയടങ്ങി
താമരപ്പൂക്കൾ വിരിഞ്ഞു-ഭുവി
താമസിയാതെ വിളങ്ങി
ഹോമങ്ങൾ നിളെ തുടങ്ങി-യപ്പോൾ
ധൂമങ്ങൾ പൊങ്ങിത്തുടങ്ങി
എല്ലാരും വാതിൽ തുറന്നു-ഗൃഹ-
മെല്ലാമടിച്ചു തളിച്ചു
ദേവാലയങ്ങളിൽ പൂജാ-ബലി
ശിവേലി ഘോഷം തുടങ്ങി
സ്ത്രീകളടുക്കളതന്നിൽ ചെന്നു
പാകാദികർമ്മം തുടങ്ങി
ചോരന്മാരോടിയൊളിച്ചു-നല്ല-
മാരന്മാർ ചാടിക്കളിച്ചു
ഉഗ്രതപസ്സു മരിച്ചു-ഭുവി

വ്യഗ്രതയോടു പതിച്ചു
തൽപതി മോഹിച്ചു വീണു-പിന്നെ-
ത്തല്പരിവാരങ്ങൾ കേണു
ആയതു കണ്ടൊരു നേരം-മന-
സ്സൂയയ്ക്കുമാധി പിടിച്ചു
വേഗേന ചെന്നു വിരിഞ്ചെ-നപ്പോൾ
വെള്ളമെടുത്തു തളിച്ചു
അന്നേരം കണ്ണു തുറന്നു-ചത്തു
വീണൊരു മാമുനിശ്രേഷ്ഠൻ
താനേയെഴുന്നേററിരുന്നു-മുനി
മാനേലുംകണ്ണിയുമന്നു
മൂത്തികൾ മൂവരും കൂടി-മുനി
മൂദ്ധനി തൊട്ടതും ചെയ്തു
കാമനൊക്കാളും മനോജ്ഞാ-കൃതി
മാമുനിശ്രേഷ്ഠനിദാനീം
ദീർഘായുസ്സായിനി ഭവിഷ്യം-നിന്റെ
വല്ലഭൻ മാമുനി താനും
എന്നരുൾ ചെയ്തു മറഞ്ഞു-ഹരി
ചന്ദ്രചൂഡൻ വിധി താനും
വാനവന്മാരും ഗമിച്ചു-ബ്രഹ്മ-
മാനമിവക്കു ലഭിച്ചു
അത്രികുഡുംബിനി താനും-പുന-
രത്രിസമീപേ ഗമിച്ചു
ഉഗ്രതപോമുനി ശ്രേഷ്ഠൻ-സുഖ-
മഗ്രൂണാമൃതരൂപൻ

ശീലാവതിയോടുകൂടേ_ബഹു_
കാലമിരുന്നു സുഖിച്ചു
യാഗാദികൎമ്മങ്ങൾ ചെയ്തു_സുഖ
യോഗാനുകൂലം വസിച്ചു
ഉത്തമപൂരുഷൻ വിഷ്ണു_പുന_
രത്രിസുതനായിവന്നു
ദത്തനെന്നുള്ളൊരു നാമം_പൂണ്ടു
തത്വജ്ഞനെ വിളിച്ചു
സൎവ്വേശനാകും ശിവന്റെ_നാമം
ദുൎവ്വാസാവെന്നു പ്രസിദ്ധം
പിന്നെ വിരിഞ്ചന്റെ രാഗാ_കൃതി
തന്നെ ശരീരമതായി
ചന്ദ്രനെന്നുള്ളൊരു നാമം_പൂണ്ടു
സാന്ദ്രമുദത്ര്യാതിശീതൻ
അത്രിമഹാമുനിശ്രേഷ്ഠൻ_തന്റെ
നേത്രത്തിൽനിന്നു ജനിച്ചു
ശൃംഗാരകോമളരൂപൻ_ശശി
ശൃംഗാരയോനിക്കു ബന്ധു
ഇങ്ങിനെ മൂൎത്തികൾ മൂന്നു_പേരും
മംഗലത്തോടെ വിളങ്ങി
ചന്ദ്രികയെന്നുള്ള നാമ_മങ്ങു
മൂൎത്തികൾ മൂവരും നല്കി
ഉത്തമരാം ത്രിദശന്മാർ_നിജ
പത്തനമെത്തി വസിച്ചു
ഉത്തമയാമനസൂയ_മുനി_

സത്തമനാമത്രിയോടും
ശീലാവതി വരനോടും ചേൎന്നു
ലീലാദികൎമ്മങ്ങൾ ചെയ്തു
യാഗാദികൎമ്മങ്ങൾ ചെയ്തു—ബഹു
ഭോഗാനുകൂലം വസിച്ചു
ഇക്കഥാ നിത്യവും ഭക്ത്യാ—ചൊല്ലു
ന്നോൎക്കുമതു കേൾക്കുന്നോൎക്കും
സന്തതിയും നേടുമംഗ—ല്യവും
സമ്പത്തുമേറ്റമതുണ്ടാം
ഇത്ഥമനുഗ്രഹം ചെയ്തു—കിളി
ചിത്തസുഖേന വസിച്ചു.




ശീലാവതിപ്പാട്ടു സമാപ്തം.

# കുചേലവൃത്തം

ശാരികപ്പൈതലേ ചാരുശീലേ മമ
ചാലേ വരിക നീ വൈകിടാതെ
പാലും മധുവും ഭുജിച്ചു വിരവോടേ
ആലസ്യം തീൎത്തുരചെയ്കെന്നോടു
ഉത്തമനായ കുചേലന്റെ വൃത്താന്തം
സത്വരം കേൾപ്പതിന്നാശ പാരം
എന്നതു കേട്ടു കിളിമകൾ ചൊല്ലിനാ-
ളിന്നതു ചൊൽവാൻ പണിയുണ്ടേറ്റം
എങ്കിലുമൊട്ടു ചുരുക്കി ഞാൻ ചൊല്ലുവൻ
പങ്കമകലുന്ന വാൎത്തയെല്ലാം
ഭൂമീസുരോത്തമനായ കുചേലൻ താൻ
ഭാമിനിയോടും തൻ പുത്രരോടും
ഒന്നിച്ചു വാണീടും കാലമൊരുദിനം
മന്ദം പറഞ്ഞുതുടങ്ങി ഭാൎയ്യാ
ഭൎത്താവേ! നമ്മുടെ ദാരിദ്ര്യസങ്കടം
ഓൎത്താലിതെത്രയും കഷ്ടം കഷ്ടം
കുട്ടികളെല്ലാരും പട്ടിണിയിട്ടിട്ടു
ദൃഷ്ടി മിഴിപ്പാൻ വശമില്ലിപ്പോൾ
എത്രയും പാരം വിശന്നു കരയുന്ന
പുത്രന്മാരെക്കണ്ടാലുണ്ടോ സൌഖ്യം
കാലത്തൊരുപിടിച്ചോറു കൊടുത്തിട്ടു

നാലഞ്ചു മാസങ്ങളായിതല്ലോ
ഉച്ചയ്ക്കൊരുപിടിച്ചോറു കൊടുപ്പാനു-
മിച്ഛിയ്ക്കിലേതുമുപായമില്ലാ
രാത്രിയിലത്താഴമെന്നുള്ളതും പിന്നെ
എത്രനാളായി കഴിഞ്ഞിട്ടിപ്പോൾ
മററുള്ളയില്ലത്തെ ഉണ്ണികളെല്ലാരു-
മേററം പുലരുമ്പോൾ ഭക്ഷിച്ചിട്ടും
ഓണപ്പുടകളുമോണവില്ലുമായി
കാണപ്പെടുന്നല്ലീ ലീലയോടേ
നാരായണൻെറ കളികളിതൊക്കെയു-
മാരോടു മററു ഞാൻ ചൊല്ലീടേണ്ടു
കീറി മുഷിഞ്ഞ തുണിയേ നമുക്കുള്ളു
മാറിയുടുപ്പാനുമില്ലയല്ലോ
മുന്നിടം മാത്രം മറച്ചു നടന്നാകി-
ലന്നം തൊടാന്മാത്രം കിട്ടുംമുന്നേ
ഇപ്പോളൊരുപിടി നെല്ലെങ്കിലും പിന്നെ
ഉപ്പുപോലുംകൂടിക്കിട്ടുന്നില
നാളെപ്പൊറുതിയ്ക്കു കണ്ടേ ഭുജിയ്ക്കാറു
നീളെ പ്രസിദ്ധമിതെന്തു ചെയ്‌വൂ
നിത്യം ബലിക്കരിയില്ലാത്തവരുണ്ടോ
നിത്യമായ്ച്ചാത്തമങ്ങൂട്ടീടുന്നു
നാഴിയരിപോലും വെപ്പാൻ വിറകില്ല
പാഴായ നമ്മുടെയില്ലമിപ്പോൾ
മാരി ചൊരിയുമ്പോൾ ചോരുന്നു നീളവേ
ചോരിയല്ലാഞ്ഞതു സങ്കടം താൻ

മച്ചിന്റെ തട്ടും തുലാങ്ങളും വാതിലു-
മച്ച്യുതനാണെ മറിഞ്ഞുവീണു
ശലാക്കളും ക്രോഷ്ടാവും മററു ജന്തുക്കളു-
മൊക്കെയകത്തു കടന്നിടുന്നു
പാനീയമുള്ള കലങ്ങളുമെന്നിവ
പാനീയകുംഭവും നഷ്ടമാക്കി
സ്ഥാനത്തോരെടത്തു വെപ്പതിനില്ലാഞ്ഞാൽ
ഞാനെന്തു ചെയ്യേണ്ടു ജീവനാഥാ?
പാത്രങ്ങളില്ലാ നമുക്കതെന്തുകൊണ്ടു
പാത്രങ്ങൾ മാത്രം തകരുന്നില്ല
എല്ലാമതിൻവണ്ണമായതെന്നാകിലോ
ഇല്ലൊരു വസ്തുവും ഭക്ഷിപ്പാനും
താളും തകരയും ചീരയും തിന്നിട്ടു
കോളല്ലയാതെ ചമഞ്ഞു നാഥാ!
ആളല്ല നമ്മെപ്പുലത്തുവാനെന്നാകിൽ
വേളി കഴിച്ചതും കർമ്മദോഷം
ദാരിദ്ര്യസങ്കടം പാരം മുഴക്കയാൽ
നേരിട്ടുനിന്നു കൃശാംഗിയപ്പോൾ
ധർമ്മജ്ഞനാകിയ ഭർത്താവുതന്നോടു
ധർമ്മം വെടിഞ്ഞു പറഞ്ഞു ഭാര്യ
ഭർത്താവേ! നമ്മുടെ ദാരിദ്ര്യസങ്കടം
തീർത്തീടുമല്ലോ മുകിൽവർണ്ണൻതാൻ
പണ്ടു ഭവാനുമായൊന്നിച്ചിട്ടല്ലയോ
വേണ്ടുന്ന വിദ്യകൾ പാഠംചെയ്തു
എന്നതുകൊണ്ടിട്ടക്കാരുണ്യമുണ്ടല്ലോ

നന്നു ഭവാൻ ചെന്നു കണ്ടതാകിൽ
പീതാംബരൻ തന്നെക്കണ്ടുവെന്നാകിലോ
ഏതാനുമൊന്നു ലഭിക്കുമല്ലോ
ആൎയ്യയായുള്ളോരു ഭാൎയ്യതാൻ ചൊന്നതു
കാൎയ്യമെന്നോൎത്തു കുചേലൻ ചൊന്നാൻ
ആൎയ്യേ! ശുഭേ! മമ ഭാൎയ്യേ! മനോഹരേ!
കാൎയ്യം നീയെന്നോടു ചൊന്നതെല്ലാം
എന്നതിനിങ്ങൊരു വൈഷമ്യമുണ്ടല്ലോ
ഇന്നു ഞാനായതും ചൊല്ലാമിപ്പോൾ
പ്രാഭവമുള്ളോരെ പ്രാകൃതർ കാണുമ്പോൾ
പ്രാഭൃതം വേണമെന്നുണ്ടു ന്യായം
എന്നതിനിന്നൊന്നും കൊണ്ടുപോവാനില്ല
നന്ദതനൂജനു കാഴ്ചവെപ്പാൻ
എന്നതു കേട്ടോരു ഭാൎയ്യയുമന്നേരം
മന്ദം നടന്നങ്ങു ചെന്നു പിന്നെ
ഇല്ലങ്ങളിൽ ചെന്നിരന്നിട്ടവൾക്കങ്ങു
നെല്ലൊരു മുഴക്ക കിട്ടിയല്ലോ
മെല്ലവേ പോന്നിങ്ങു വന്നു നോക്കീടുമ്പോൾ
നെല്ലുതന്നെയല്ല കല്ലുമുണ്ടു
മുഴക്ക നെല്ലതിലാഴക്ക വന്നീല
ആഴക്ക മെല്ലവേ നെല്ലു പോരും
ചെററിത്തെരിഞ്ഞു വറുത്തങ്ങിടിച്ചീടി-
ലേററം കുറയുമവിലെന്നോൎത്തു
മെല്ലെ വറുത്തങ്ങിടിച്ചവിലാക്കിനാൾ
മല്ലാരിക്കിഷ്ടത്തിൽ കാഴ്ചവെപ്പാൻ

കിറി മുഷിഞ്ഞൊരു മുണ്ടിന്റെ കണ്ടത്തിൽ
കൂറോടെ നന്നായ്ക്കുരിഞ്ഞുകെട്ടി
ചെമ്മേ കുചേലന്റെ കയ്യിൽ കൊടുത്തിതു
നന്മ വരുംനാളിലെന്നു ഞായം
യഷ്ടിയുമൂന്നിയെഴുന്നേററു വൈകാതെ
ഇഷ്ടത്തിൽ തന്റെ കുടയെടുത്തു
കാലുമലകുമേയുള്ള കുടയ്ക്കിപ്പോ-
ളോല വിശേഷിച്ചങ്ങില്ലയല്ലോ
അന്തർജ്ജനത്തോടു യാത്രയും ചൊല്ലീട്ട-
ങ്ങന്തമേന്യോടേന കുചേലനപ്പോൾ
ദ്വാരകാ നോക്കി നടന്നവനന്പോടു
നാരായണസ്വാമി തന്നെക്കാണ്മാൻ
ഒട്ടു നടന്നുമിരുന്നും നടന്നിട്ടു
മുട്ടു കടഞ്ഞങ്ങിരിയ്ക്കും പിന്നെ
മെല്ലെയെഴുന്നേററും മെല്ലേ നടന്നിട്ടും
മല്ലാരിയെക്കാണ്മാൻ മോഹിച്ചിട്ടും
നാലഞ്ചു വാസരംകൊണ്ടു മഹീസുരൻ
പാലാഴി മാതുതൻ കാന്തൻതന്റെ
ദ്വാരകാതന്നിലകംപുക്ക നേരത്തു
ദ്വാരപാലന്മാരും കണ്ടു ചൊന്നാർ
കാലനുണ്ടിങ്ങോട്ടു പോന്നു വന്നിട്ടിപ്പോൾ
കാലവിശേഷമോ മറെറാന്നില്ലാ
അന്തികേ വന്നവർ നോക്കുന്ന നേരത്തു
അന്തകനല്ലിവനന്തണൻതാൻ
ഏററം കറുത്തു മെലിഞ്ഞ ശരീരവും

മുററുമിതൊന്നേയങ്ങോൎത്തുകണ്ടാൽ
എല്ലുകൊണ്ടിങ്ങിനെ നിൎമ്മിച്ചുകൊള്ളുവാൻ
വല്ലഭമുള്ളവൻ കണ്ടാനല്ലോ
നേത്രങ്ങൾ രണ്ടിതു നിൎമ്മിച്ചതെങ്ങിനേ
കൃത്രിമവൻകുഴിയെന്നപോലെ
അംഭോജസംഭവൻ നിർമ്മിച്ച ബാഹുക്ക-
ളംഭോജവല്ലിമേൽ പുഷ്പംപോലെ
ഭൂമിക്കു തുണായി നിർമ്മിച്ചു പണ്ടു താൻ
ഭൂമീസുരോത്തമൻ പാദം രണ്ടും
കണ്ടവരിങ്ങിനെ ചൊല്ലുന്ന നേരത്തു
തണ്ടാരിൽ മാതുതാൻ കാന്തൻതൻെറ
ചാരത്തു വന്നങ്ങു നില്ക്കും കുചേലനെ-
പ്പൂരിച്ച മോദേന കണ്ടു കൃഷ്ണൻ
പെട്ടന്നെഴുന്നേററു കയ്യും പിടിച്ചിട്ടു
യഷ്ടിയും കാല്ക്കുട വാങ്ങിവെച്ചു
മഷ്ടാദപൂജകൾ ചെയ്തു വിരവോടെ
ആഢ്യനായുള്ളോരു ഗോവിന്ദൻ താൻ
ശയ്യയില്ക്കൊണ്ടങ്ങിരുത്തി വിരവോടെ
മെയ്യോടു ചേൎത്തു പിടിച്ചുകൊണ്ടു
ഒട്ടനാളായി ഞാനാഗ്രഹിച്ചീടുന്നു
ഇഷ്ടനായുള്ള ഭവാനെക്കാണ്മാൻ
കേട്ടു വിശേഷങ്ങളെല്ലാം ഭവാന്തനി-
ക്കൊട്ടു സുതന്മാരുമുണ്ടായെന്നു
കേട്ടന്നേ കാണേണമെന്നു നിനച്ചിട്ടു
ദിഷ്ടവശാലിന്നു സാദ്ധ്യമായി

ഇന്നല്ലോ സംഗതിവന്നതുകൊണ്ടിഹ
നന്നായി വന്നീടുമിന്നിമേലിൽ
ഒന്നും മറന്നില്ല മുന്നം കഴിഞ്ഞവ
ളിന്നൊന്നു തോന്നുന്നു മാനസത്തിൽ
പണ്ടു നാമൊന്നിച്ചു ദേശികമന്ദിരേ
വേണ്ടുംപ്രകാരമിരുന്നുകൊണ്ടു
വേദങ്ങൾ വേദാന്തശാസ്ത്രങ്ങളും പിന്നെ
ആദരാനം ചെയ്തു വസിക്കും കാലം
ഇന്ധനം വേണമെന്നന്തർജ്ജനം ചൊല്ലി-
ട്ടിന്ധനത്തിന്നു നാം പോയിതല്ലോ
നല്ല വിറകുമൊടിച്ചു നടന്നു നാം
വല്ലാതെയുള്ളൊരു കാട്ടിലന്നു
ഊററത്തിൽ വന്നോരു കാററുമിടികളു-
മൂററം മഴയും ചൊരിഞ്ഞു താനേ
ദിക്കമറിയാതെ ദീനന്മാരായി നാ-
മക്കാട്ടിൽ നിളെ നടക്കുന്നേരം
മാർത്താണ്ഡദേവൻ മറഞ്ഞങ്ങു പോയല്ലോ-
ളുൾത്താരിൽ വേദന ചൊല്ലിക്കൂടാ
കയ്യോടു കയ്യും പിടിച്ചു പതുക്കവേ
മെയ്യോടു മെയ്യുമണച്ചുകൊണ്ടു
വന്മരംതന്നുടെ കീഴഞ്ഞു നില്ക്കുമ്പോൾ
വന്മഴ പെയ്തതു ചൊല്ലാമോ താൻ
ഊററത്തിൽ വൻനരിയേങ്ങുന്നതു കേട്ടി-
ട്ടേററം കരഞ്ഞിതു നീതാനല്ലോ
കാട്ടാനതാനങ്ങലറുന്നതു കേട്ടു

ഞെട്ടി വീണല്ലോ നാമപ്പൊഴുതേ
കാട്ടികൾ കാട്ടടെ പായുന്ന നേരത്തു
ഗോഷ്ടികളേററവും കാട്ടി നീ താൻ
ഏറിയോരുച്ചത്തിൽ വെട്ടുമിടികളാൽ
വേറിട്ടുപോയല്ലോ തമ്മിലപ്പോൾ
അപ്പൊഴുതുണ്ടായ ദുഃഖങ്ങൾ ചൊല്ലുവാൻ
കെൽപ്പുള്ളോരാരുമില്ലിപ്പാരതിൽ
തങ്ങളിൽക്കാണാഞ്ഞു കേണങ്ങു നില്ക്കുമ്പോൾ
തങ്ങളിൽക്കാണായി മിന്നൽകൊണ്ടു
പിന്നെയണഞ്ഞു നാമൊന്നിച്ചു മെയ്യോടു
മുന്നേതിലേററവും ചേൎത്തുകൊണ്ടു
നില്ക്കുന്ന നേരത്തു കേൾക്കായി മെല്ലവേ
കുക്കുടം കൂകുന്ന നാദമപ്പോൾ
നേരം പുലൎന്നുതുടങ്ങിയെന്നോൎത്തിട്ടു
നാരായണേതി ജപിച്ചിതേററം
കാട്ടിലെക്കോഴിക്കു നേരില്ലയല്ലോ താൻ
വീട്ടിലെക്കോഴിക്കു സത്യമുള്ളു
വീട്ടിലെക്കോഴികൾ കൂകിത്തുടങ്ങുമ്പോൾ
പെട്ടെന്നു സൂൎയ്യനുദിച്ചുവന്നു
കെട്ടി വിറകുമെടുത്തു നടന്നു നാ-
മൊട്ടുവഴിക്കൂലേ ചെല്ലുന്നേരം
ദേശികൻ പോന്നിങ്ങു വന്നാനതുനേരം
നാശം ഭവിച്ചല്ലിയെന്നുകൊണ്ടു
കണ്ടൊരു നേരത്തു തന്നോരനുഗ്രഹ-
മുണ്ടോ മററാൎക്കാനും സാധിക്കുന്നു?

നമ്മെയും ദേശികൻ കൊണ്ടങ്ങു പോയിട്ടു
ചെമ്മേ തന്മന്ദിരം തന്നിലാക്കി
അന്നു കഴിഞ്ഞതുമങ്ങിനെയല്ലോ താ-
നിന്നു ഭവാനു സുഖമല്ലല്ലീ?
കക്ഷത്തിലേതാനുമിന്നു ഭവാനിങ്ങു
കാഴ്ചയായ് നൽകുവാൻ കൊണ്ടുപോന്നു
എന്നതു കേട്ടു കുചേലനുമന്നേരം
നന്നായുറച്ചിതു ലജ്ജകൊണ്ടു
മല്ലാരി മെല്ലെപ്പിടിച്ചു തഴുകുമ്പോ-
ളെല്ലുകൊണ്ടങ്ങു തിണർത്തു മേനി
മല്ലാരി മെല്ലെപ്പിടിച്ചു കരംകൊണ്ടി-
ട്ടുല്ലാസത്തോടു കുചേലൻതന്റെ
കക്ഷത്തിൽ വെച്ചോരു കെട്ടങ്ങെടുത്തിട്ടു
ശിക്ഷയിൽ കെട്ടഴിച്ചുവെച്ചു
കെട്ടുനാളായി ഞാനാഗ്രഹിച്ചീടുന്നു
ഇഷ്ടത്തിൽ പൃഥുവിൽ തിന്മതിന്നായ്
ഇത്തരം ചൊല്ലി മുകുന്ദൻ തിരുവടി
സത്വരം വാരിയങ്ങാഹരിച്ചു
രണ്ടാമതും പിന്നെ വാരിയ നേരത്തു
തണ്ടാരിൽമാതു താൻ കൈ പിടിച്ചു
ആരണൻതന്നുടെ മുററമടിക്കുവാൻ
നാരായണ!യെന്നെയാക്കിടൊല്ലാ
വാരിജലോചനനെന്നതു കേട്ടപ്പോൾ
വാരിയവിലതും വെച്ചു പിന്നെ
ഇഷ്ടമായുള്ള കുചേലനാം കൃഷ്ണനു-

മഷ്ടി കഴിച്ചു ശയിച്ചുറങ്ങി
ഒട്ടുപുലരുമ്പോൾ പെട്ടെന്നെഴുന്നേറ്റു
യഷ്ടിയും തന്റെ കുടയെടുത്തു
മല്ലാരിതന്നോടു യാത്രയും ചൊല്ലീട്ടു
മെല്ലേ നടന്നു കുചേലനപ്പോൾ
മല്ലാരി നമ്മെ വിളിക്കുമെന്നോർത്തിട്ടു
മെല്ലേ മടങ്ങീട്ടു നോക്കിനിന്നു
ഇല്ലയെന്നുള്ളതു നിർണ്ണയിച്ചപ്പൊഴേ
മിണ്ടാതെനിന്നു നിരൂപിച്ചിട്ടു
ആശിച്ചതൊന്നുമേ യാചിച്ചീലല്ലൊ ഞാൻ
കേശവന്തന്നോടു പോരുന്നേരം
ഉല്പലലോചനൻതന്നോടിരന്നിടി-
ലല്പമാശ്വല്ലതും സാധിച്ചിടും
മോദിച്ചു വല്ലതും നൽകുമെന്നോർത്തിട്ടു
ചോദിച്ചീലല്ലോ ഞാൻ നാരായണ
അച്ഛൻ താൻ വല്ലതും കൊണ്ടുവരുമെന്നി-
ട്ടിച്ഛിച്ചിരിക്കുന്നു ബാലന്മാരും
സത്വരം വന്നു കുടുംബിനി ചോദിച്ചാ-
ലുത്തരം ചൊൽവു ഞാനെന്തുപിന്നെ
എന്നു നിനച്ചു നടന്നങ്ങടുക്കുമ്പോൾ
നന്നായിക്കാണായി മന്ദിരവും
മാടങ്ങൾ മാളിക ഗോപുരമെന്നിവ
കാടിട്ടു പത്തനമെത്ര ചിത്രം
നാടകശാല നടപ്പന്തലും പിന്നെ
കേടകന്നുള്ള പടിപ്പുരയും

ആനയ്ക്കു പന്തി കുതിരയ്ക്കു ചാവടി
സ്ഥാനത്തു നല്ല കളിപ്പുരയും
ആരുടെ മന്ദിരമെന്നുടനുള്ളതു
നേരറിവാനൊരുപായമില്ല
വിത്തേശൻ വാഴുമളകാപുരിതാനോ
ചിത്തേ നിരൂപിച്ചാൽ തോന്നുന്നിലാ
വൃക്ഷഫലങ്ങളുമെന്നിവയൊക്കെയും
ശിക്ഷയിൽ നമ്രങ്ങളായിക്കണ്ടു
ആഴിമാതാവു വിളയാടീടുന്നോരു
ഊഴിയിതെന്നതു സംശയിച്ചു
മന്ദം കുചേലൻ നടന്നങ്ങടുക്കുമ്പോൾ
നന്ദനന്മാരെയും കാണായ്വന്നു
അന്തണൻ വീട്ടിലങ്ങല്പമായല്ലല്ലോ
ബന്ധുനരന്മാരും ബാലന്മാരും
ഇത്തരം കണ്ടിട്ടു ചിന്തിച്ചു നില്ക്കുമ്പോൾ
ചിത്തകുതുകേന കണ്ടിതല്ലോ
നാരീമണിയാമവളെ വരുന്നതു-
മാരിവളെന്നതും സംശയിച്ചു
ഉർവ്വശി മേനകാ രംഭാ തിലോത്തമാ
സ്വർവ്വേശ്യമാരിലങ്ങാരാനോ താൻ?
എന്നു നിനച്ചങ്ങു നില്ക്കുമ്പോൾ സുന്ദരി
ചെന്നു കുചേലന്റെ കാൽ കഴുകി
എങ്കിലോ ചോദിക്കവേണമെന്നോർത്തിട്ടു
ശങ്കിച്ചു ചോദിച്ചു ഭാര്യയോടായ്
ഇപ്പുരവും നീയും പുത്രന്മാരെല്ലാരും

ഇപ്പാരിലാവതിനെന്തേ ചൊൽവൂ
എന്നതു കേട്ടു പറഞ്ഞിതു ഭാൎയ്യയു-
മന്നാൾ ഭവാനങ്ങു പോയശേഷം
സുന്ദരരൂപിണിയായൊരു കന്യകാ
വന്നിവിടെക്കളിചെയ്തുപോയി
അപ്പൊഴുതേ കണ്ടിതിപ്രകാരമഥം
ചിൽപ്പൂരുഷൻ കൃപയെന്നോവേണ്ടു
അന്നുതുടങ്ങിക്കുചേലനും ഭാൎയ്യയും
നന്ദനന്മാരും സുഖിച്ചു വാണാർ
ഇക്കഥാ നിത്യവും പാടുന്നവർകൾക്കു-
മുൾക്കനിവോടതു കേൾക്കുന്നോൎക്കും
ദാരിദ്ര്യസങ്കടം തീൎന്നു സുഖത്തോടെ
പാരിൽ വസിച്ചിടാമെന്നു നൂനം
എന്നു പറഞ്ഞു കിളിയും പറന്നുപോയ്
മുന്നമേ വാണൊരു ദേശം നോക്കി.

കുചേലവൃത്തം സമാപ്തം.



# മൂഷികമാൎജ്ജാരയുദ്ധം.

## കിളിപ്പാട്ട്.

---

കിളിക്കിടാവേയെന്നരികിൽ വന്നിരി
തെളിതേനും പാലും തരുവനാവോളം
ചെറുകദളി നൽ പഴവും വെല്ലവും
ഉടച്ചു മെല്ലവേ നറുനെയ്യും പക-
ൎന്നിളക്കിപ്പാകത്തിൽ ചമച്ച പായസം
മതിവരുവോളം ഭുജിച്ചുകൊണ്ടാലും
മതി തെളിഞ്ഞു വന്നിരുന്നു ചൊല്ലുക
എലിയും പൂച്ചയും പൊരുത പോരുകൾ
പറക ശാരികാകുലതിലകമേ—
അതു കേട്ടു കിളിമകളും സന്തോഷി-
ച്ചതികുതുകേന പറഞ്ഞു മെല്ലവേ
എലിയും പൂച്ചയും പൊരുത പോരുകൾ
പറവാനെത്രയും പണിയനന്തന്നും
അലസാതെ നിങ്ങളിരുന്നു കേൾക്കിലോ
അറിഞ്ഞേടമെല്ലാം പറഞ്ഞിടാമിപ്പോൾ
എലിക്കുലത്തിലേയ്യജമാനനായ
പെരിച്ചാഴിതൻെറ മരുമകനായോ-
രെലിക്കിടാവിനെപ്പിടിച്ചുതിന്നുപോ-
യരിമ്പുറനാട്ടിലുടയ മന്നൻെറ
മണിഗൃഹത്തിങ്കൽ വളൎന്ന മാൎജ്ജാരൻ
പതിനൊന്നുവിരൽ മികവാനാകിയ
കരിമ്പൻപൂച്ചയും പരിഷയും കൂടെ
അതു കേട്ടന്നോന്നടിച്ചു നാട്ടിലു-
ള്ളെലിക്കൂട്ടമെല്ലാമൊരുത്തിയിൽക്കൂടി

കറുത്ത കാട്ടെലി ഉരത്ത ച്ചുണ്ടെലി
തടിച്ച നച്ചെലി ജയിച്ച ക്കുരെലി
മടയിൽ മണ്ടെലി മുഖം വെളുത്തെലി
വെളുത്ത പുള്ളെച്ചി മടയിൽ കുരെലി
പുര തകൎക്കുന്ന വികൃതി ചെമ്പനും
ഹര ഹരയെന്നേ പറയാവു കണ്ടാൽ
അറുതി കൂടാതുള്ളെലിക്കൂട്ടമെല്ലാം
ഒരുത്തിയിൽക്കൂടി നിഴലിലന്നേരം
നടിച്ച നച്ചെലിവെളിച്ചപ്പാടുണ്ടാ–
യ്യുരക്കെ ലോകരേ അവസ്ഥ കേൾക്കണം
ശിരസ്സു പത്തുമങ്ങിരുപതു കയ്യും
ധരിച്ച രാജനായിരിക്കുന്ന വീരൻ
മനുഷ്യരാജന്റെ കളത്രത്തെക്കട്ടു
സമുദ്രവും കടന്നുടനെ ലങ്കയിൽ
ഇരുന്ന വൻപടയുറച്ചു തങ്ങളിൽ
പൊരുതനേരത്തു മുറിഞ്ഞു രാക്ഷസർ
മരിച്ചിതക്കാലം മനുഷ്യർ കയ്യാലേ
അതുപോലെ ജയം നമുക്കറിഞ്ഞാലും
ഒരുഭാഗം ജയം വരുമെന്നോൎക്കേണം
വലത്തു വമ്പന്മാരുറച്ചു നില്ക്കണം
പെരുത്ത ധൂളികളകലെ നില്ക്കണം
മുടക്കാലനെലി പടക്കു പോരേണ്ടാ
പിടച്ചുവീണിട്ടു മരിച്ചുപോകുള്ളു
ഇവയെല്ലാമങ്ങു പറഞ്ഞ നച്ചെലി
വെളിച്ചപ്പാടുമങ്ങടങ്ങി മെല്ലവേ
അറിഞ്ഞു മൂച്ചകളടുത്തുകൂടുന്നു

കറുത്ത കണ്ടപ്പൻ കരിമ്പൻ പാണ്ടനും
കലഞ്ഞൊടൻ ചൊക്കി കറിഞ്ഞി നീലിയും
നരകുടിയനും പതകുടിയനും
ചെവിമുറിയനും മുറിഞ്ഞവാലനും
ഉറിമ്മൽ ചാടുന്ന വിരുതൻ കണ്ടപ്പൻ
പതിഞ്ഞു ചാടുന്ന പരുത്ത കണ്ടനും
ചിറിമുറിയനും വരിയൻപുച്ചയും
പലരോടുംകൂടി വരുന്നു മാർജ്ജാരർ
അതുകേട്ടന്നേരമരണയുമോന്തും
നമുക്കും പൊയ്യല്ലേയുറച്ചുനില്ക്കണം
പറഞ്ഞിരുവരുമൊരുമിച്ചു ചെന്നു
മണിഗൃഹത്തിന്റെ സവിധേ നിന്നിതു
അതിചതുരത കലന്ന വൃത്താന്തം
വിരവോടു കേട്ടു പരുന്തും കാകനും
മതിമോദത്തോടു പറന്നിരുവരും
തെളിഞ്ഞു വൃക്ഷാഗ്രേ മരുവിനാരവർ
അവരെക്കൊന്നാലുമിവരെക്കൊന്നാലും
പറന്നു കൊത്തീട്ടു ശവങ്ങൾ ഭക്ഷിയ്ക്കാം
ഇതിവചനങ്ങൾ പറഞ്ഞിരിയ്ക്കുമ്പോൾ
എലിക്കൂട്ടമെല്ലാമൊരുക്കിനാർ പട
പരക്കെയെല്ലാരുമറപ്പുറമേറി
തുടങ്ങേണം പട മടിക്കരുതേതും
ഇവയെല്ലാം പറഞ്ഞവരവർ തമ്മിൽ
പെരുത്ത വിക്രമം തുടങ്ങിതോരോന്നേ
വിതച്ച വിത്തെല്ലാം മണി പെറുക്കിയും
കുലച്ച തെങ്ങിന്റെ കുലത്തകക്കയും

മറകൾ പെട്ടികൾ വിചിത്രമെത്രയും
ചെരുപ്പു തൊപ്പികൾ പുതപ്പു കുപ്പായം
അടിപ്പുമെത്തയും വിരിപ്പു മേല്ക്കട്ടി
ഇവയെല്ലാം വെട്ടിപ്പൊളിച്ചു ധൂളിച്ചു
കളിച്ചഹങ്കരിച്ചവർ നടക്കയും
അറിഞ്ഞു പൂച്ചകളറപ്പുറമേറി
കടിച്ചതൊക്കവേ കുടഞ്ഞു കൊല്ലയും
കറുകറെത്തല കടിച്ചുടക്കയും
കുടുകുടെച്ചോര കുടിച്ചിറക്കയും
വിറക്കുന്നു മീശ തുറിക്കുന്നു കണ്ണും
ചതിച്ചതാരെടാ നശിച്ചുപോകട്ട-
ങ്ങൊളിച്ചുപോവാനും കഴിവുകണ്ടില
പയററിടയിൽ ചെന്നൊളിക്കുന്നോരെലി
അവിടെയും ചെന്നു പിടിക്കുന്നു പൂച്ച
പിടിക്കുമ്പോളങ്ങു പിടക്കുന്നോരെലി
പിടക്കുമ്പോൾ കടി മുറുക്കുന്നു പൂച്ച
പുറപ്പതിയിൽ ചെന്നൊളിക്കുന്നോരെലി
അവിടെയും ചെന്നു പിടിക്കുന്നു പൂച്ച
കുരുക്കൾ തന്നുടെ കുട്ടകസഞ്ചിയിൽ
ഇരിപത്തൊന്നെലി കടന്നൊളിക്കുന്നു
പണിക്കർ തന്നുടെ പെരുത്ത സഞ്ചിയിൽ
ഉടനെ പത്തെലി കടന്നു കൂടിനാർ
അതുപോലെ തന്നെ പല സ്ഥലത്തിലും
കടന്നു കൂടിക്കൊണ്ടിരുന്നു മെല്ലവെ
ഇവയെല്ലാമങ്ങു പറഞ്ഞു കേൾപ്പിച്ചു
കിളിക്കിടാവിതാ പറന്നുപോകുന്നു.

മൂഷികമാർജ്ജാരയുദ്ധം സമാപ്തം.

# സീതാദുഃഖം.

## കിളിപ്പാട്ട്

ചെഞ്ചൊലക്കിളിപ്പെണ്ണേ ചെഞ്ചമ്മേ വരിക നീ
എന്തൊരു വിശേഷങ്ങൾ പറവാനുള്ളു തത്തേ!
എങ്കിലോ ചൊല്ലുന്നുണ്ടെങ്ങിരുന്നോരനന്തരം
അന്നേരം കിളി തന്റെ ആനന്ദം വരുത്തുവാൻ
അന്നദാനവും പാലും വെല്ലവും പഞ്ചസാര
കദളിക്കനികളും നിറവേ ഭുജിച്ചു നീ
ആർത്തിയെക്കളഞ്ഞു നീ പറക വിസ്തരിച്ചു
ആഴിപ്പെണ്ണായ സീതാ തനിക്കു വന്നൊരല്ലൽ
പാരിൽ പെൺകൊടിമാരും കൂടിക്കൊണ്ടരികത്തു
മാനിച്ചു പറയുന്നു മകളേ കേൾക്ക നീയും
ആനനമൊരുപത്തും കരങ്ങളിരുപത്തും
രാവണനുണ്ടെന്നൊരു കേട്ടുകേളിയേയുള്ളു
അവന്റെ നിറങ്ങളും ഗുണവും ഭംഗികളും
ഞങ്ങൾക്കു പലകമേൽ വരച്ചുകാട്ടവേണം
സ്നേഹിച്ചു പറയുന്നെൻ മകളെ മടിയാതെ
അമ്മമാർകളുമൊത്തു പറഞ്ഞ നേരത്തിങ്കൽ
ഏണാങ്കമിഴി സീതാ മനസ്സു വാടിച്ചൊന്നാൾ
ആപത്തിന്നത്രെയിതു നിങ്ങളെന്നോടു ചൊല്ലി
എൻഭർത്താവറിയുമ്പോൾ രാജദ്വേഷവുമുണ്ടാം
ദ്വേഷിപ്പാനൊരു മൂലമില്ലാതെയിരിക്കുന്നു
കാലക്കേടത്രെയിനിക്കേതോരോന്നോ ചമഞ്ഞിതേ

രാവണൻ കട്ടുകൊണ്ടുപോയതു മൂലത്താലെ
ചാടിച്ചാനഗ്നിതന്നിൽ മുഴുകിപ്പോന്നു ഞാനും
പിന്നെയുമിനിക്കൊരു ദൂഷണത്തിന്നു നിങ്ങൾ
ഇന്നിവൻ രൂപം കാണ്മാൻ ചൊല്ലു നീയെന്നോടിപ്പോൾ
ഏതിനും ഭർത്താവിന്നും കീർത്തിവന്നതുമൊക്കെ
അനർത്ഥമല്ലാതില്ലെന്നെല്ലാരും ധരിച്ചാലും
പള്ളിവേട്ടയുമാടിട്ടമ്പൊടു വരുന്നേരം
രൂപത്തെക്കണ്ടനേരം ഛേദിച്ചുമുടവാളാൽ
പാപത്തെച്ചെയ്തിടല്ലേ അമ്മമാർകളേ നിങ്ങൾ
അന്നേരം അമ്മമാർകൾ മൂവരുമൊരുമിച്ചു
അന്നേരമരുൾചെയ്തു കൌസല്യാദേവിയപ്പോൾ
എല്ലാരും പറയാം ഞങ്ങൾ മകളെ കേൾക്ക നീയും
പെണ്ണായാലെല്ലാവരും ഒക്കുമേ മകളേ കേൾ
ഇന്ദിരാപതിയാണേ ശങ്കരൻ കഴലാണേ
ഈരേഴു ലോകത്താണെ മൂർത്തികൾ മൂവരാണെ
ബ്രഹ്മാവും വിഷ്ണുവാണെ അച്ഛന്റെ തൃക്കാലാണെ
വേട്ട ഭർത്താവിനാണെ ഞങ്ങളിൽ മൂവരാണെ
അല്ലിത്താർശരനാണെ നിന്നാണെൻ മകളാണെ
ഓമന മകനെന്റെ ലക്ഷ്മണസുതനാണെ
ഭരതശത്രുഘ്നന്മാരിരുവർ പുത്രരാണെ
എന്നാണ നിന്നെ ചതിചെയ്കയില്ലൊരു നാളും
എന്നവരാണയിട്ടു വിശ്വാസം വരുമാറു
തൽക്ഷണമെടുത്തുടൻ വച്ചിതു മണിപ്പീഠം
വരട്ടുനൂറും മഷിക്കുറിയുമെടുത്തുടൻ
സുമിത്രാദേവി കൊണ്ടു കൊടുത്തു സീതകയ്യിൽ

അന്നേരം മതിന്നപ്പോൾ സീതയും നിരൂപിച്ചു
സത്യമായുറയുമ്പോൾ ഞാൻ ബ്രഹ്മമാനിയാകുന്നതാൽ
അമ്മമാർക്കെന്നോടേററം ദ്വേഷമായ്വരുമല്ലോ
ആത്മാവിൽ ദ്വേഷമില്ല ജാനകീതാനപ്പോൾ
ആത്മാവേ ക്ഷമകൊണ്ടു മെല്ലവേ നിരൂപിച്ചു
ചഞ്ചലംകൊണ്ടു മെല്ലെ മനസ്സിൽ നിരൂപിച്ചു
എങ്ങിനെയവൻ തൻെറ രൂപത്തെ വരക്കുന്നു
ഭൂമിയുമാകാശവുമിനിക്കു തുണചെയ്ക
കടലും ഭഗീരഥൻ ഇനിക്കു തുണ ചെയ്ക
പാലാഴിവണ്ണൻ പരമീശനും തുണചെയ്ക
അക്കനും ചന്ദ്രൻ വന്നിങ്ങിനിക്കു തുണചെയ്ക
അശ്വിനീദേവകളുമിനിക്കു തുണചെയ്ക
നാന്മുഖൻ നാരായണൻ വിഷ്ണുവും തുണചെയ്ക
മുപ്പുരമെരിച്ചോരു മുല്ലബാണനും തുണചെയ്ക
ശ്രീരാമസ്വാമിയെൻെറ ഭത്താവും തുണചെയ്ക
ദൈവമേ തുണയെന്നു വരച്ചു തല പത്തും
മുഖത്തൊടിടകളിൽ കവന്ന കുണ്ഡലവും
വെളുത്ത വെള്ളക്കേറും വലിയ മുഖങ്ങളും
ജനിച്ച കണ്ണു തന്നിൽ അഗ്നികൾ ജ്വലിക്കയും
പതിനെട്ടിലും നല്ല ദൈവത തോന്നിച്ചീടും
വേദമന്ത്രത്തെ ജപിച്ചിരിക്കുന്നൊരു മുഖം
സംഗീതങ്ങളും പാടിട്ടിരിക്കുന്നൊരു മുഖം
ആദിത്യൻെറ നേരെ ഇല്ലെന്നങ്ങൊരു മുഖം
ഈശ്വരനോടു യുദ്ധം ചെയ്യുന്നങ്ങൊരു മുഖം
ദേവകൾ തന്നെ ദൃഷ്ടിചെയ്യുന്നങ്ങൊരു മുഖം

പടയ്ക്കു മറുതല തിരിക്കുന്നൊരു മുഖം
സീതയെത്തന്നെ നിനച്ചീടുന്നതൊരു മുഖം
മധുവും മാംസവും ഭക്ഷിക്കുന്നതൊരു മുഖം
ഇന്ദ്രജിത്തിനെ വിളിച്ചിടുന്നതൊരു മുഖം
വരവും പെരുക്കിട്ടു വസിക്കുന്നൊരു മുഖം
പാണികളിരുപതിൽ നിറച്ച വളകളും
മാർപതം ചവിടിനും കഴുത്തിൽ മാലകളും
ഭംഗിയിൽ ആട പട്ടു ഞെറിഞ്ഞു ചാർത്തി തൊങ്ങൽ
പൊന്മണി അരഞ്ഞാളും കൂടെത്താൻ പലതിട്ടു
കാൽചിലമ്പോടു നല്ല പൊന്നുമേ കിരീടവും
കസ്സു മോതിരം നല്ല കപട നെററിപ്പൊട്ടും
കവചവും നക്രചക്രവും തെളിതാര
വാക്കിനു ഭംഗിയേറും നാവുതൻ ഗുണങ്ങളും
അററമായുധങ്ങളും ആന തേർ കുതിരയും
കണ്ടപ്പോൾ അമ്മമാർകൾ സന്തോഷിച്ചവളേയും
കളിയോടൊന്നു ചൊല്ലി വാങ്ങിച്ചു സുമിത്രയും
കൌതുകത്തോടു കണ്ടു മൂവരും തെളിഞ്ഞിട്ടു
കാണാതെ മറയിൽകൊണ്ടൊളിച്ചു കൊണ്ടുവച്ചു
കീഴിലുണ്ടായ മൊഴി അമ്മമാർ പറയുന്നു
മൂവരുമൊരുമിച്ചു കലഹിച്ചുടൻ തമ്മിൽ
വരുന്ന വഴി പിഴവിഴകാത്തുടൻ നോക്കി
ഇരിക്കുന്നേരത്തിങ്കൽ വരുന്നു രാമദേവൻ
പെരിയ പെരുമ്പടക്കൂട്ടവും താനുമായി
അമരരാജന്മാരും ഇന്ദ്രനും ദേവകളും
നിഴലും സ്വരൂപവും ഇളയ ബാലന്മാരും

പെരുത്ത പെരുമ്പടക്കൂട്ടവും താനുമായി
വിശന്നു വെയിൽകൊണ്ടു വരുന്നു രാമദേവൻ
അടുത്തു വന്ന നേരം കൊടുത്തോരാവണിയും
ഇനിക്കു മകനെന്നു സന്തോഷിച്ചമ്മമാർകൾ
സ്വർണ്ണമൊന്തയിൽ ജലം പകന്നു കൊണ്ടുവെച്ചു
കടുകെ എടുത്തുടൻ തൃക്കാലും കഴുകീട്ടു
മണിപ്പീഠത്തിന്മേൽ ചെന്നിരുന്നു രാമദേവൻ
മനസ്സിൽ സംഭ്രമംകൊണ്ടിളകി സീതാദേവി
അടച്ചു വാതൽ പിറകെ ഒളിച്ചു നേരത്തിങ്കൽ
ഇളകി മണിപ്പീഠം ഇതിനെന്തവകാശം
എന്നു ശ്രീരാമദേവൻ എടുത്തു മണിപ്പീഠം
മറിച്ചുനോക്കിയപ്പോൾ മരിച്ച രാവണൻെറ
കനത്ത രൂപത്തെയിന്നെഴുതിവച്ചതാരാ?
കയർത്തങ്ങമ്മമാരോടരുളിച്ചെയ്ത നേരം
മകനെ ഞങ്ങളാരും മനസ്സാലറിഞ്ഞില്ലാ
നിന്നുടെ ഭാൎയ്യതൻെറ വിനോദമത്രെയിതു
മകനെ സുഖത്തോടു വരുത്തിവച്ചാളിവൾ
ഇനിയും ഇവൾ നിൻെറ ഭാൎയ്യയാരേണമെന്നു
നിന്നുടെ മനസ്സിന്നു ഞങ്ങൾക്കിന്നാവതുണ്ടോ
എത്രയും ഗുണമുള്ള നല്ലോരു ജനങ്ങളെ
എത്രയും ദുഷ്ടന്മാർ ചെയ്യുമ്പോളിവൾ മുമ്പിൽ
എതുമൊന്നറിയാതെ ഇരുന്ന മനുഷ്യരെ
എതെല്ലാം ദോഷം വരുമാറിവൾ ചമച്ചല്ലൊ
മന്നവന്മാൎക്കും നരപാലകന്മാൎക്കും ദോഷം
പലതും ചെയ്തതെല്ലാം മറന്നൊ മകനെ നീ

കള്ളനാമസുരൻെറ വാക്കിനെക്കേട്ടിട്ടിവൾ
ലങ്കയിൽ പോയതെല്ലാം മറന്നിട്ടിവളേയും
മന്ത്രികൾ പലരേയും നിസ്സമായ്ക്കൂടിച്ചെന്നു
യുദ്ധംചെയ്തവനേയും നിഗ്രഹിച്ചിവളേയും
ചോലയിൽ കുളിപ്പിച്ചു അഗ്നിയിൽ മുഴുകിച്ചു
സത്യവുംചെയ്തു നിന്നെ ബോദ്ധ്യവും വരുത്തിയെ
ആയതുമെല്ലാം ദോഷം മകനെ മറന്നോ നീ
ഇവളെ വേളിചെയ്തു നാളതൊട്ടിന്നേയോളം
നിനക്കൊരു സുഖം വന്നു ഞാൻ കണ്ടില്ലല്ലൊ
ഇവളുടെ നിനവു നീ മറന്നിട്ടില്ലായെങ്കിൽ
നിന്നുടെ ജീവനാന്തം വരുത്തും ഭേദമില്ലാ
നിന്നുടെ മനസ്സിന്നു ഞങ്ങൾക്കു കഴിവില്ലേ
മകനെ മാനസത്തിൽ ഞങ്ങളിതറിഞ്ഞില്ലാ
നിന്നുടെ ഭാര്യ സീത ചെയ്യൊരു കളിയത്രെ
എന്നതു കേട്ടു രാമദേവനുമരുൾചെയ്തു
ഒന്നുമേ ഭേദമില്ല ഇനിക്കു തോന്നുമല്ലോ
രാമനായേറും സീതാ എങ്ങുപോയ്മറഞ്ഞിതു
മരിച്ചു അസുരൻെറ രൂപത്തെ എഴുതുവാൻ
തോന്നിയതെന്തുബന്ധം സത്യം നീ പറയേണം
വെള്ളിടിവെട്ടുംവണ്ണം കരഞ്ഞു പറയുന്നു
എത്രമേ പിഴച്ചില്ലേ ദൈവമേയിതിനു ഞാൻ
ആരുമേ തുണക്കൂടാതാരാൻെറ നാട്ടിൽ പൂക്ക
ആയവക്കൊത്തവണ്ണം തന്നെയെന്നറിഞ്ഞാലും
അല്ലാതെ കഴിവുണ്ടോ ഒന്നുമേ നിരൂപിച്ചാൽ
അയ്യയ്യോ ഭർത്താവേ! ഞാൻ പറയും മൊഴിയിപ്പോൾ

കല്യാണഘോഷത്തിന മുതിൎന്ന നേരത്തിങ്കൽ
ഭൂമിയിലുള്ള ജനമൊക്കയുമൊരുമിച്ച
വിധിയാലിനിയ്ക്കിഃപ്പോൾ വന്നിതെന്നറിഞ്ഞാലും
ഏതുമേ പിഴച്ചില്ല ദൈവമേ ഇതിന്നു ഞാൻ
എന്നിവൾ പറകയും വിങ്ങിയും കരകയും
അവളുടെ ദുഃഖം കണ്ടു മലകളുലയുന്നു
പക്ഷിജാലങ്ങളൊക്കെ ചിറകതൊത്തുക്കുന്നു
കുസുമങ്ങളും മലർമൊട്ടേറെ ചൊരിയുന്നു
പെരുത്ത വൃക്ഷങ്ങളും ഇലയൊന്നിളകാതെ
നിലകുനിന്നുമരം അവളുടെ ദുഃഖംകണ്ടു
പശുവും പുലികളും ഒരുമിച്ചു മേവീടുന്നു
അരവംമൂഷികനും ഒരുമിച്ചു മേവീടുന്നു
മത്സ്യവും ചുഴലുന്നു നദിയെയങ്ങൊഴുകാതെ
പാപമേയെന്നുനിന്നു കാലനും കരയുന്നു
എന്നത്രെ മഹാജനം പറയുന്നവരെല്ലാം
അന്നേരമതുൾചെയ്തു ശ്രീരാമദേവൻതാനും
അവളുടെ കോലാഹലം എല്ലാരും കേട്ടകൊൾവിൻ
പിന്നേയുമതുൾചെയ്തു ശ്രീരാമദേവൻ താനും
ആദിയെ സീതതൻെറ കൈപിടിച്ചതിൽ പിന്നെ
അന്നുതൊട്ടിന്നാവോളം ഉണ്ടായില്ലൊരുസുഖം
അരശുതന്നെമുന്നം പിഴകി പുറപ്പെട്ടു
അമ്മയോടൊക്കത്തന്നെയിരിയ്ക്കെന്നുടൻചൊല്ലി
ചൊല്ലുകൾ കേളാതെൻെറ പിന്നാലെ കൂടപ്പോന്നു
ഒട്ടേറെ വഴിവന്നു ചിത്രകൂടത്തിൽപ്പുക്കു
അച്ഛൻതാൻ മരിച്ചോരു തൻക്രിയാ അതുംചെയ്തു

അത്രയല്ലിതിന്നൊരു ദൂഷണം പറവതൊ
അന്തകൻ നേരെ വന്നു ചിന്തയിലെത്രത്തുടൻ
അംഗവും പൊട്ടിഭൂമി ദാനവും ചെയ്തു പിന്നെ
മെല്ലവേ ചെന്നു ഞങ്ങൾ മൂവ്വരും ദണ്ഡകത്തിൽ
തമ്പിതാൻ കുശൽകൊണ്ടു പർണ്ണശാലയുംകെട്ടി
മെല്ലവേയിവൾപോയി സൈ്വരമായ്പാഴുംകാലം
എന്തിവൾ മനസ്സിലെ ചിന്തയെന്നറിഞ്ഞില്ലാ
ഭർത്താവെന്നൊരുചിന്തയില്ലല്ലൊ ഒരിയ്ക്കലും
വേഗമേ രാവണനെ കണ്ണൊണ്ടു മറിവാലെ
റിത്ര്യവും വഴിപാടു പാർത്തുപാർത്തിരിക്കയും
പാതിരായ്ക്കുമേലിവൾക്കുറക്കമില്ലാതാനും
പന്നിയും കടുവായും കണ്ടിട്ടെന്നോർത്തു ഞാനും
എന്നെയോ പലനാളും തല്ലിയോടിക്കന്നില്ലാ
നിനച്ച മായയെന്നു തന്നത്താനടങ്ങുന്നു
കളിപ്പാനെന്നെക്കായിൽ മൂതിന്നു പോകുംമുമ്പെ
മലക്കാവിലെ പോയാൽ വൈകിയേ വരും താനും
പുഷ്പസായകനോടു മറിവു പറഞ്ഞിവൾ
ഒക്കവേ പരമാർത്ഥം നിശ്ചയമറിഞ്ഞു ഞാൻ
മതിയാകയില്ലായെന്നു മനസ്സിൽ നിരൂപിച്ചു
പറഞ്ഞാളിവളോടു കുശലുണ്ടിതിനിപ്പോൾ
ഭർത്താവെ നിനക്കുള്ളൊരാശയാൽ പറഞ്ഞിവൾ
വന്നിതു കണ്ടൊ എൻെറ കർത്താവേ കൌതുകത്താൽ
കളിപ്പാൻ നമുക്കൊരു ഭാവമുണ്ടല്ലൊ നാഥാ!
ഇതത്തിൽ വരുത്തണം മാനിനെത്തന്നെയിപ്പോൾ
അതിനെക്കേട്ടനേരം അരശനുമതുൾചെയ്തു

മാരീചനായിപ്പോയി പൊന്മാനായ്ചമഞ്ഞിട്ടു
മായയാലൂന്നാനിവൾ മനസ്സുതെളിപ്പാനായ്
അതിനെ കേട്ടനേരം ചൊല്ലിനാൾ സീതാദേവി
പരീക്ഷയുണ്ടുപിന്നെ തോന്നുന്നു മാനസത്തിൽ
പിടിപ്പാൻ വിഷമമുണ്ടെല്ലൊ എൻഭത്താവെ കേൾ
ഭംഗിയും രൂപം പൂണ്ടു കളിച്ചു മാരീചനും
ചാടിയും മറികയും ചാടിത്താൻ കളിക്കയും
ആട്ടവും കുഴച്ചിലും ഭംഗിയും നോക്കിക്കണ്ടു
പൊൻപോലെ നിറമൊത്ത പുള്ളിമാൻ കിടാവിനെ
പിടിച്ചു തരേണമെന്നെന്നോടു പറഞ്ഞിവൻ
ഭോഷനായതു പരമാൎത്ഥമെന്നോൎത്തു ഞാനും
പൊൻശരവില്ലും കുലച്ചുടത്തു പിടിപ്പാനായ്
അടുക്കുന്നേരത്തവൻ അതിദൂരത്തു പോകും
തൊടുക്കുന്നേരമവൻ കളിക്കും കാല്ക്കൽനിന്നു
അതിദൂരത്തെപോകുന്നവനെ അയച്ചിവൾ
നാരിതൻമറിവിനു വേറെയുണ്ടൊരു കുശൽ
കണ്മിഴികൊണ്ടിട്ടവൾ വേറെയൊന്നറിയിക്കും
മണ്ണിലും വിണ്ണിലുമേ കള്ളമായ് ചമച്ചതും
എങ്ങിനെ മഹാവീരാ തന്നോടു പറയുന്നു
ബന്ധമില്ലാതെ പറഞ്ഞൊട്ടുക്കി ഓരോതരം
ചിന്തയിലാകായെങ്കിൽ കൊല്ലേണം കളയാതെ
നാന്മണിമുലമാരെ അമ്മമാർകളെ നിങ്ങൾ
ഇങ്ങിനെ ചമച്ചതും ദൈവമേ അറികെന്നു
എന്നിവൾ പറകയും വിങ്ങിയും കരകയും
എന്നതു കേട്ടനേരം രാമദേവനുമപ്പോൾ

കള്ളത്തിൽ മറിവുകൾ ഏറെ നീ പറയേണ്ടാ
നിന്നുടെ മായമറിവത്ര്യയും അറിഞ്ഞു ഞാൻ
സാഗരമേഴുഭൂമി തന്നിലുമിത്ര്യയുള്ള
ഭംഗിയും മായമറിവുള്ളവൾ ഇവൾപോലെ
മറിവുപെരുത്തൊരു മങ്കമാരില്ല പാരിൽ
മര്യാദകെട്ടീടുന്ന ആശ്രയമില്ല പാരിൽ
മണിയും കൊട്ടി മെല്ലെ ഉലകിൽ നടത്തണം
എന്നിതു നരവരൻ അരുളിച്ചെയ്തനേരം
കളവാനുള്ളവഴി കൂട്ടിയോ ഭർത്താവെന്നെ
വല്ലാതെ എന്നെക്കൊണ്ടിട്ടിങ്ങിനെ ചമച്ചതും
എങ്ങിനെ മനതാപം ആരോടു പറയുന്നു
മുത്തണി ചാലയാലെ അമ്മമാർകളെ നിങ്ങൾ
ഇങ്ങിനെ വന്നുകൂടി എന്നുടെ കർമ്മദോഷം
ജനിച്ചനാളിലുള്ള ദോഷമിക്കാര്യമിപ്പോൾ
എന്നിവൾ മനംപൊട്ടി വിങ്ങിയും കരകയും
അന്നേരമരുൾചെയ്തു ശ്രീരാമദേവൻതാനും
ലക്ഷ്മണ ഇവളെക്കൊണ്ടറുക്ക വനത്തിങ്കൽ
ഇത്രനാളുമേ പൊറുത്തതിനായിനിക്കൊരു
നിശ്ചരിതത്തെപ്പോലെ ചമഞ്ഞു നരപാലൻ
ദൂഷണമിനിക്കുണ്ടു ബാലകനറിഞ്ഞാലും
വൈകാതെ ഇവളെക്കൊണ്ടറുക്ക വനത്തിങ്കൽ
അതൊക്കെ കേട്ടനേരം ലക്ഷ്മണനരുൾചെയ്തു
ഗർഭമുണ്ടിവൾക്കഞ്ചുമാസവും തികഞ്ഞല്ലോ
പെൺകുല ചെയ്യുന്നതു നമുക്കു വിധിയല്ലാ
ദുരിതം പാരാഴിലും ചമയ്ക്കുമൂലംതന്നെ

അടിയൻ കൊല്ലുന്നില്ലെന്നരുളി രഘുവരൻ
തൃക്കണ്ണു മിഴിച്ചുടൻ തമ്പിയോടരുൾ ചെയ്തു
ലക്ഷ്മണാ നിനക്കിനി ഭാര്യയായിരുന്നവൻ
നിശ്ചയം നിനയ്ക്കുന്നു ഇപ്പോൾ ഞാനറിഞ്ഞീടാ
കഷ്ടമെന്നതുനേരം പൊത്തിനാൻ ചെവിരണ്ടും
കഷ്കം കേട്ടനേരമുറച്ചാനിളമന്നൻ
കുളിച്ചു വേട്ടവക്ക് വേണ്ടായെന്നിരിക്കിലോ
ഇനിയ്ക്കുവേണമെന്നു മനസ്സിലാശയില്ല
നടക്ക സീതയെന്നു എടുത്തു ഉടവാളും
വിധിച്ചവിധിയെന്നു നടന്നു സീതാദേവി
മനസ്സിൽ കൊടുംതീയ്യുംപിടിച്ചു പുറപ്പെട്ടു
ഇളയ വെയിലത്തൊട്ടും നടപ്പാനരുതല്ലോ
ഉഴവിൽ പൈതൽ വന്നു കുലത്തിൽ മുത്തിയപ്പോൾ
നെടുവീർപ്പിട്ടു അതിനായിവൾ കണ്ണുനീരാൽ
കണവൻ പിരിഞ്ഞെന്നൊ മരിക്ക വേണ്ടതുള്ളു
എന്നിവൾ പറകയും വിങ്ങിയും കരകയും
മനസ്സിൽ ദുഃഖത്തോടെ മെല്ലവേ നടകൊണ്ടു
അഴിഞ്ഞമുടികുട്ടി തിരുകി കെട്ടിയവൾ
തിരുകി കെട്ടിയവൾ നിറുത്തിരഘുവരൻ
നിന്നാണെ നിന്നെക്കുല ചെയ്യുന്നില്ലൊരിക്കലും
ഇരുവരോടിച്ചെന്നു ശ്രീമഹാലോകംപുക്ക
മുനിതാൻ കോയിക്കലു മുടനേയകംപുക്ക
അരശാവിരനീയെന്തിവിടെ വന്നതിപ്പോൾ
ഇവളെത്തന്നെ എന്തേ ഇവിടെക്കൊണ്ടുവന്നു
ദൂതൻവന്നതു വന്നുപോയതില്ലെന്നുമുനി

അവസ്ഥയുള്ളതെല്ലാം പറഞ്ഞാനിളയമന്നൻ
പലകതന്റെമീതെ രാവണൻതന്റെ വേഷം
ചതിയാലിവളെക്കൊണ്ടമ്മമാർ വരപ്പിച്ചു
ഇവളെ കളവാനങ്ങരുളിരഘുവരൻ
ഇവിടെയിരുത്തേണ്ട മുനിതാനാധാരത്തിൽ
വീണചണ്ഡാലൻതന്റെ ദോഷമോ ഇവൾക്കെങ്കിൽ
കൊള്ളരുതിനിക്കെന്റെ കോയിക്കലിരിപ്പാനായ്
പറഞ്ഞു മുനിവരനെങ്കിലുമൊരു കുശൽ
ചൊല്ലുവനൊന്നുമുനി മുമ്പിനാൽ മുഖമുള്ള
പുലിയും കരടിയുമിന്നിവളണയത്തു
ഇന്നിവളണയത്തു കൂടവേ എഴുന്നെള്ളി
കുളിച്ചുവരിക നീ വനത്തിലുടൻ ചെന്നു
പിഴച്ചുദേവിയെങ്കിൽ പിടിച്ചു ഭക്ഷിച്ചീടും
അവസ്ഥ കേട്ടുനേരം തിരിച്ചു സീതാദേവി
തുടച്ചുദന്തപന്തികുളിപ്പാൻ പൊയ്ക്കതന്നിൽ
ഇറങ്ങിക്കുളിച്ചങ്ങു തൊഴുതു കരേറിനാൾ
എടുത്തു മാററും പകന്നുടനെ നടകൊണ്ടു
വനത്തിലുള്ള നിങ്ങൾ തുണയ്ക്ക എല്ലാവരും
മുമ്പിനാൽ മുഖമുള്ള പുലിയും കരടിയും
ഇന്നിവളണയത്തു കൂടവേയെഴുന്നെള്ളി
പിഴച്ചില്ലിവളെന്നു പറഞ്ഞു പുലികളും
തെളിഞ്ഞവനെ ചെന്നു ഒന്നരുൾചെയ്തുമുനി
മുനിതൻകയ്യിൽവശമാക്കി നാനാരചനം
തിരിച്ചു മുനിയോടു വിടവും ചൊല്ലിപാലൻ
സമതാദപ്പുകളും മലരും പുഷ്പങ്ങളും

അടുക്കം കർമ്മങ്ങളും വെറുക്കാതൊരുങ്ങുന്ന
മാമുനികയ്യിൽ ഭരമാക്കിയുമരചനും
തിരിച്ചു മുനിയോടു വിടയും ചൊല്ലിബാലൻ
കണ്ണുനീരോടുകൂടെ സീതയുമരചെയ്തു
എൻമൂലം വഴികൊണ്ടു ബാലനെ അറിക നീ
നീയല്ലാതിനിക്കൊരു ആധാരമാരുമില്ല
മുഖവും വാടി തമ്പി വരുന്നവഴിയ്ക്കലും
കണ്ടിതുപെരുമ്പാമ്പും പന്നിയുമണലിയും
ഉടമ്പുവെട്ടിമന്നൻവളരെ ചോരയാറിണം
അണിഞ്ഞു പള്ളിവാളാൽ വേഗത്തിൽനടന്നിട്ടു
അണ്ണൻെറതിരുമുമ്പിൽത്തൃപ്പാദം നോക്കിക്കൊണ്ടു
വച്ചിതുപള്ളിവാളും തൊഴുതു നിവന്നുടൻ
അന്നേരം അമ്മമാർകൾ മൂവ്വരുംകൂടിക്കൊണ്ടു
ഇളയബാലൻ പുത്രൻതന്നുടെയരികത്തു
കൌസല്യാചെന്നു പള്ളിവാളുമങ്ങെടുത്തുടൻ
തിരിച്ചു മറിച്ചുനോക്കുന്നിതങ്ങമ്മമാർകൾ
മകനെ മറവുകൾ ഞങ്ങളങ്ങറിഞ്ഞിടാ
മനുഷ്യർ ചോര ഞങ്ങൾ കണ്ടിട്ടില്ലതുകൊണ്ടോ
പടയും ഭണ്ഡാരവും കണ്ടിട്ടില്ലതുകൊണ്ടോ
അകത്തുകേട്ടനേരം ശ്രീരാമൻ വന്നുകണ്ടു
അറിഞ്ഞിട്ടില്ലമന്നൻ തന്നുടെ നിഷേധങ്ങൾ
ഇവനോടിതുമാത്രമെന്നതുകൊണ്ടുതന്നെ
മനസ്സിലിവനൊരുകാറിനമതുകൊണ്ടോ
പടയും ഭണ്ഡാരവും കണ്ടിട്ടില്ലതുകൊണ്ടോ
എന്തിനു പറയുന്നു നിന്നൊടുചെറുവാക്കു

അതൊക്കെക്കേട്ടനേരം ഇളയബാലൻചെന്നു
എടുത്തുപള്ളിവാളും ഉഴറി നടകൊണ്ടു
എങ്ങിനെ ഇപ്പോൾ ചെന്നുചൊല്ലുന്നിതവളോടു
എന്നെല്ലാം പിന്നെമന്നൻ നടന്നുവേഗം ചെന്നു
മുനിതാൻ കോയിക്കലുമുടനേയകംപുക്കു
അന്നേരം സീതാദേവിയരുളിച്ചെയ്തുമെല്ലെ
എന്നയ്യോ ഇളയമന്ന വിണ്ടുനിയെഴുന്നെള്ളി
അന്നേരം ഇളയമന്നൻ ചൊല്ലിനാൻ ഉള്ളവണ്ണം
അമ്മമാരുടെ മറിവെങ്ങിനെ സാധിക്കുന്നു
അവസ്ഥകേട്ടനേരം സീതതാൻ പറയുന്നു
അറുക്ക എന്റെ വിരൽ മടിയാതിളമന്നാ
അറുത്താനണിവിരൽ രുധിരംചോരുന്നു
അണിഞ്ഞുപള്ളിവാളെൽ അന്തരാളങ്ങൾ പാരം
തനിക്കുമുഴുത്തപ്പോൾ വിശന്നുവെയിൽകൊണ്ടു
തളന്നുശരീരവും വേഗത്തിൽ നടന്നാഥ
അണ്ണന്റെ മുമ്പിൽചെന്നു തൃപ്പാദം നോക്കികണ്ടു
വച്ചിതുപള്ളിവാളും തൊഴുതുനിവന്നുടൻ
മുഖവും വാടിനിന്നാനന്നേരമമ്മമാർകൾ
മൂവരും കൂടിക്കൊണ്ടങ്ങുടനെയരുൾചെയ്തു
ഇളയബാലൻപുത്രൻ തന്നുടെയരികത്തു
കൌസല്യചെന്നുപള്ളിവാളുമങ്ങെടുത്തുടൻ
തിരിച്ചുമറിച്ചുടൻ നോക്കുന്നിതമ്മമാർകൾ
മകനെമറിവുകൾ ഞങ്ങൾക്കറിഞ്ഞീടാം
ആൺചോര പെൺചോരയും കണ്ടിട്ടില്ലിതുകൊണ്ടോ
അകത്തുകേട്ടനേരം ലക്ഷ്മണനരുൾചെയ്തു

നിങ്ങളെദേഹമിനിയൊരുഭാഗമറുക്കണം
ഒന്നുപോൽ നിറമെങ്കിൽ പിന്നെ ഞാൻപറഞ്ഞിടാം
മരിച്ച സീതയെന്നു അറിഞ്ഞു രഘുവരൻ
തമ്പി നീയരികത്തു പോരികയെന്നു ചൊല്ലി
എത്രയും ചതിയുള്ള നിങ്ങടെ മുമ്പിലിപ്പോൾ
എങ്ങിനെ ഞങ്ങൾരണ്ടും വാഴുന്നുഭൂമിതന്നിൽ
ഇരിക്കുന്നില്ലായിനി മരിക്കുയത്രേയുള്ളു
തമ്പിയും താനുമായി പള്ളിമെത്തമേൽവീണു
ദുഃഖവും തുടങ്ങുന്നു അറതിയും മയങ്ങുന്നു
നെഞ്ചകം പൊടിയുന്നു ഓരോന്നു ഓക്കുന്നേരം
അല്ലിത്താർതിരുമുടി ഭംഗികൾ മറപ്പതോ
മഴക്കാറിരുളൊത്ത തലനിർപ്പറപ്പതോ
മുത്തുകളണിഞ്ഞിടും തൃക്കണ്ണു മറപ്പതോ
കോവൽതാൻ കുരുവൊത്ത പല്ലുകൾ മറപ്പതോ
ആലിലസമമൊത്ത ഭംഗികൾ മറപ്പതോ
അന്നത്തിൻനടയൊത്ത നടകൾ മറപ്പതോ
കാട്ടിൽ കാൽനിറമൊത്തതൃക്കാലു മറപ്പതോ
പോർമുലയിടയിടെ ഉദരം മറപ്പതോ
കട്ടിൽകാൽ നിറമൊത്ത തൃക്കാലുമറപ്പതോ
മല്ലാരിവില്ലുമഞ്ചും വില്ലുതൻ അഴകുകൾ
ഇങ്ങിനെ ശ്രീരാമൻെറ ഭാൎയ്യയാം സീതതൻെറ
ഭംഗികളോരോതരം പറഞ്ഞു കരയുന്നു
കുളിയും കുറികളും മററും ചിന്തയുമില്ലാ
മരണമിരുവക്കും സുഖവുമവക്കില്ലാ
ആധിയുംപിടിച്ചവരിരിക്കുന്നവിടത്തിൽ

ആത്മാവായിരുന്നുടൻ ഭംഗികളോത്താലെന്റെ
ഉള്ളകമൊക്കെയെറുത്തങ്ങിനെയിരിയ്ക്കുന്നു
അങ്ങിനെചെല്ലുന്നഞ്ചുമാസവും തികഞ്ഞിതു
പത്തുമാസവുംമററി ഗർഭവും മുഴുത്തുടൻ
അവളെക്കണ്ടുമുനി അരുളിച്ചെയ്യാറാപ്പോൾ
കാർകുഴൽദേവിയാളെ കേട്ടുകൊൾ മകളേ കേൾ
നിനക്കപത്തുമാസം തികഞ്ഞതിപ്പൊഴല്ലേ
ഈസ്ഥലത്തിരുന്നാരും പെററിട്ടില്ലല്ലോ മുമ്പിൽ
എന്നുടെ കോയിലിന്റെ കിഴക്കേവശത്തൊരു
ഇലവിൻമരമുണ്ടു വസിപ്പാൻ സുഖമുണ്ടു
അതിന്റെവേരുനാലു ദിക്കിലും പോയിട്ടുണ്ടു
നിനക്ക വേണ്ടുന്നൊരു നാരിമാരങ്ങുമുണ്ടു
നിനക്കവേണ്ടുന്നതെല്ലാമങ്ങവിടെയുണ്ടു
പൊന്മണിത്തറപോലെ നിനക്കങ്ങിരിയ്ക്കാമേ
അരുളിച്ചെയ്യനേരം അങ്ങിനെ എന്നുസിതാ
പലതും ആശീർവ്വാദം കൊടുത്തുമുനീശ്വരൻ
അടങ്ങി കേട്ടുകൊൾക മകളെയിപ്പോൾ നീയും
നിനക്ക പത്തു മാസം തികഞ്ഞതിപ്പൊഴല്ലോ
ദോഷങ്ങളേതും വന്നുഭവിപ്പാനിടയില്ലാ
ആശ്രയശേഷമെല്ലാം കൊടുത്തു മുനീശ്വരൻ
അന്നതു കേട്ടു താപം ഒട്ടേറെ മറച്ചുടൻ
അടങ്ങി താപം സിതാ നടന്നു മെല്ലെച്ചെന്നു
ഇരുന്നു ഇലവിന്റെ തണലിൽ സീതാദേവി
എളിയ നോവു വന്നു തളന്നു ശരീരവും
കണവൻ പിരിഞ്ഞന്നെ മരിയ്ക്കേ വേണ്ടതിപ്പോൾ

അങ്ങിനെ ഇരുന്നപ്പോൾ പലരും കൂടിവന്നു
കട്ടത്ത നോവു വന്നു പിറന്നു കുഴവിയും
പലരും തോഴിമാർകൾ പലതും ചെയ്തു പിന്നെ
അശുദ്ധി തീർത്തു നല്ല അകത്തു കൊണ്ടാനല്ലോ
ഋഷി കർമ്മാദികളും മടിയാതുടൻ ചെന്നു
അന്നദാനവും കൊടുത്തമ്പോടെ വളർത്തുന്നു
മൂവ്വാണ്ടിൽ പാപങ്ങളും അയ്യാണ്ടിൽ കാതു കുത്തു
വേദശാസ്ത്രാദികളും പാഠംചെയ്തറപ്പിച്ച
മുനിയ്ക്കു വേണ്ടുന്നൊരു കർമ്മങ്ങൾ പിഴയാതെ
സീത താൻ കൊടുത്തിട്ടു മംഗലാൽ വാഴുന്നല്ലോ
ഒരു നാൾ സീത പുഷ്പം പറിപ്പാൻ പോയ നേരം
ഇനിയ്ക്കു ജലം വീഴ്ത്താൻ ഗമിയ്ക്കു വേണമല്ലോ
അതിനെ കേട്ടു മുനി മകനോടുരചെയ്തു
ഇവിടെ നിന്നു മൂത്രം വീഴ്ത്തല്ലേ എന്നു മുനി
അങ്ങിനെ കേട്ടു മുനി മകനോടുരചെയ്തു
എങ്കിലോ എൻെറ കയ്യിലൊഴിഞ്ഞു തരികെന്നു
പറഞ്ഞു മുനീശ്വരൻ ഒഴിഞ്ഞു കൊടുത്തല്ലോ
മണിയും പൊത്തി മെല്ലെ ഒളിച്ചു നടന്നവൻ
മാതാവിൻററികത്തു ചെന്നുനിന്നുരചെയ്തു
പറഞ്ഞു മാതാവോടു ഇശലൻ പോയവഴി
പറഞ്ഞു മാതാവോടു അതിനെ കേട്ടു സീതാ
കട്ടകെ ഇറുത്തിട്ടു പുഷ്പവും തികച്ചുടൻ
എടുത്തു മകനേയും എളിയെ തട്ടിക്കൊണ്ടു
വേഗത്തിൽ വരുന്നേരം മകനെ കാണാഞ്ഞിട്ടു
മകനെ കാണാഞ്ഞിട്ടു മുനിയും നിരൂപിച്ചു

സീതയങ്ങെവിടത്തിൽ വരുന്ന നേരത്തിങ്കൽ
മകനെ കാണാഞ്ഞവൾ മരിസ്സുമെൻെറ മുമ്പിൽ
എടുത്തു ദർഭകൊടു കെട്ടിനാൻ മകനേയും
വളയും തളകളും മണിയും മോതിരവും
ഇശലനെന്നപോലെ മറെറാരു പുരുഷനെ
കണ്ടൊരു നേരം സീതാ മുഖവും വാടി നിന്നാൾ
പിന്നെയും സീതാദേവി നിരൂപിച്ചെന്നു വേണ്ടു
കിടക്കെ ഫലമെന്നങ്ങുറച്ചു സീതാദേവി
മകനെക്കണ്ടനേരം അരുളി മുനിവരൻ
മകളേ നിൻെറ മകൻ ഇതാ എന്നു ചൊല്ലി
അതിനെ കേട്ടു സീതാ മുനിയോടരുൾചെയ്തു
എന്നുടെ മകനെൻെറ പിന്നാലെ കൂടെപ്പോന്നു
ഒളിച്ചുപോയ കള്ളനിവനെന്നുടൻ മുനി
എങ്കിലോ ഇവരെ മുനി ഒന്നുപോൽ വളർത്തേണം
അതിനെ കേട്ടു മുനി ഒന്നുപോൽ വളർത്തുന്നു
മുട്ടമ്പു മുളവില്ലുമവക്ക് കയ്യിലുണ്ടു
ചാടുകൾ കൊത്തിപ്പല ബാലരെ തോല്പിയ്ക്കയും
അന്നേരം പറഞ്ഞവർ ബാലരങ്ങെല്ലാവരും
അച്ഛനില്ലാതെ മക്കൾ തന്നുടെ ശിഖരങ്ങൾ
അതൊക്കെ കേട്ടനേരം നടന്നങ്ങിരുവരും
വേഗത്തിലവർ ചെന്നു ചോദിച്ചാരമ്മയോടു
ചൊല്ലുക മടിയാതെ ഞങ്ങടെ അച്ഛന്മാരെ
അന്നേരം സീതാദേവി ചൊല്ലിനാളുള്ള വണ്ണം
നിങ്ങൾക്കു അച്ഛന്മാരുമില്ലെന്നു ചൊല്ലീടിനാൻ
ഒട്ടുമേ മടിയാതെ അച്ഛനെ ചൊല്ലീടാഞ്ഞാൽ

നിങ്ങടെ മുമ്പിൽ ഞങ്ങൾ മരിക്കുമത്രേയുള്ളു
ഭർത്താവില്ലാതെ നിങ്ങൾ ഞങ്ങളെപ്പെററതെന്തേ
ഇങ്ങിനെ ഓരോ തരം കേട്ടൊരു നേരം സീത
മംഗലം വരുമല്ലോ കേൾക്ക നീ ആളുമെങ്കിൽ
എന്നുമെ നിങ്ങളെന്നെ ചൊല്ലാതെ ഇരിക്കിലോ
മക്കളെ നിങ്ങളുടെ അച്ഛനെ ചൊല്ലിത്തരാം
അന്നേരം സീതാദേവി ചൊല്ലിനാളുള്ളവണ്ണം
ശ്രീരാമലക്ഷ്മണന്മാർ നിങ്ങടെ അച്ഛനല്ലോ
അതിനെ കേട്ടനേരം നടന്നാങ്ങിരുവരും
വനത്തിൽ ചെന്നുനിന്നു കളിക്കുന്നതുനേരം
വരുന്നു പാലും പഴംകൊണ്ടവർ വനവാസേ
അന്നേരം അവരോട്ട ചോദിച്ചു കുമാരരും
ആർക്കെന്നു പാലും പഴംകൊണ്ടു പോകുന്നതിപ്പോൾ
ശ്രീരാമലക്ഷ്മണന്മാർക്കെന്നിതങ്ങവർ ചൊല്ലി
അന്നേരമവർ ചെന്നു തൊകലുമൊടിച്ചിട്ടു
തലയിൽ പിടിച്ചവരാണയുമിട്ടാനല്ലോ
പിടിച്ചുപറിച്ചവൻ ഭുജിച്ചു തുടങ്ങുന്നു
അങ്ങിനെയവർ ചെന്നു ചൊല്ലിനാൻ വേഗംതന്നെ
രണ്ടു ബാലകന്മാർ വനത്തിൽനിന്നുകൊണ്ടു
നിങ്ങടെയാണയിട്ടു പാൽപഴം തടുക്കുന്നു
പിടിച്ചുപറിച്ചവർ നടപ്പാൻ വഹിയായല്ലോ
അതൊക്കെ കേട്ടനേരം ശ്രീരാമദേവൻ താനും
അവസ്ഥയുള്ളതെല്ലാം പറക അനുജാ നീ
അന്നേരം ഇളയ മന്നൻ അണ്ണനോടറിയിച്ചു
പോകണം നമുക്കിന്നു വനത്തിലെന്നു മന്നൻ

അവസ്ഥ കേട്ടനേരം നടന്നങ്ങിരുവരും
വനത്തിൽ ചെന്ന നേരം വരുന്നു ബാലകന്മാർ
അച്ഛന്മാരേയും കണ്ടു വീണ്ടടൻ തൊഴുതിട്ടു
മക്കളെ കരംകൊണ്ടു തടവി അണച്ചുടൻ
നിറുത്തി രഘുവരൻ മക്കളെ നിങ്ങളുടെ
മക്കളെ നിങ്ങളുടെ അമ്മയെങ്ങെന്നു ചൊല്ലി
അന്നേരം കുമാരന്മാർ കൂട്ടിയുംകൊണ്ടുപോയി
മാതാവു നില്ക്കുന്നോരു വനത്തിൽ ചെന്നു മെല്ലെ
ഇതു താൻ നില്ക്കുന്നെന്നു കൈകൊണ്ടു ചൂണ്ടി ചൊല്ലി
അടുത്തു രഘുപതി ഭാര്യയെക്കണ്ടനേരം
ചഞ്ചലമൊഴിഞ്ഞിട്ടു സീതയും കണ്ടു മെല്ലെ
അതൊക്കെ കണ്ട നേരം ശ്രീരാമദേവൻ താനും
അവസ്ഥയുള്ളതെല്ലാം പറക ഇളയമന്ന
അടുത്തു രഘുപതി ഭാര്യയെക്കണ്ടനേരം
കടുകെ ഓടി മന്നൻ അടുക്കുന്നതു നേരം
പിടിയ്ക്കുമെന്നെയെന്നു നിനച്ചു സുഖത്തോടു
അന്നേരം സീതാദേവി ഭൂമിയോടിരന്നപ്പോൾ
ഭൂമിയങ്ങിടവിട്ടു പിളന്നു സീത തന്റെ
തലനാർ രാമൻകയ്യിൽ പാലാഴി തന്നിൽചെന്നു
പാലാഴിതന്നിൽ ചെന്നു വാസുകിയുടെ വാൽമേൽ
അമ്പോടു തന്റെ പുറത്തുടനെ ശയനവും
അരികെ ചെന്നു രാമൻ ഉടനെ തഴുകിയും
തമ്പിയും പുത്രരുമായുടനെ നാടു വാണൊൻ
സുഖിച്ചങ്ങെല്ലാവരും വസിച്ചിതക്കാലമേ.

സീതാദുഃഖം സമാപ്തം

# വടക്കുന്നാഥക്ഷേത്ര

## മഹിമാനവൎണ്ണനം.

### കിളിപ്പാട്ട്.

---

ശങ്കര ശിവ ശിവ ശങ്കര ശിവ ശിവ
ശങ്കര ശംഭോ ജയ ശങ്കര ശംഭോ ജയ
പങ്കജാസനസേവ്യ പങ്കജബാണാരാതെ
പങ്കനാശന പരമേശ്വര ഭക്തപ്രിയ
ത്വൽകഴൽ തൊഴും ഭക്തസങ്കടങ്ങളെപ്പോക്കും
തിങ്കൾ ശേഖര മലമങ്കതൻ മണവാള
പങ്കജനേത്ര നേത്ര പങ്കജാരാധിതാംഘ്രി
പങ്കജഭവഭയ സങ്കടഹരേത്യേവം
ശങ്കരനാമം പാടി സഞ്ചരിച്ചീടും നല്ല
പൈങ്കിളിപ്പൈതലേ നീ വന്നാലും മടിയാതെ
പഞ്ചസാരയും പാലും പഴവും ഭുജിച്ചു നിൻ
സഞ്ചാരഖേദം തീൎത്തു സഞ്ചിതാമോദമിപ്പോൾ
പുരുഷാൎത്ഥങ്ങൾ നാലും സാധിപ്പാനെളുപ്പമാ-
യിരിക്കും മാൎഗ്ഗമേതെന്നുരചെയ്യേണം ശുഭെ
സത്തമോദിതമേവം കേട്ടു തത്തയും നിജ
ചിത്തേ തന്മാതൃപിതൃഗുരു പാദാബ്ജങ്ങളെ-
ദ്ധ്യാനിച്ചു ഗണേശാദി ദൈവതങ്ങളെ കൂപ്പി-
സ്സാനന്ദം ശ്രീവടക്കുന്നാഥനെ വിശേഷിച്ചും
സ്മരിച്ചു പരമാനന്ദാമൃതാബ്ധിയിൽ മുങ്ങി-
ത്തിരിച്ചു സരസമായിത്തരമുരചെയ്തു

പണ്ടിയത്ഥത്തെത്തന്നേ ധീമാനാം സൂതനോടു
കൊണ്ടാടിക്കുരുക്ഷേത്രത്തിങ്കൽ നിന്നൃഷിജനം
ചോദ്യം ചെയ്തു മതിശ്രാവ്യമാമുത്തരവും
സാദരം ചൊൽവൻ ക്കേട്ടുകൊള്ളുവിനെല്ലാവരും
കുരുക്ഷേത്രത്തിൽ വസിച്ചീടിനോരൃഷിജന-
മൊരിക്കൽ സൂതനോടു ചൊല്ലിനാരിപ്രകാരം
ശ്രീമഹാവിഷ്ണു മുന്നം വിസ്തരിച്ചുരചെയ്ത
ശ്രീമത്താമൃഷഭാഖ്യ ക്ഷേത്രമദ്ധ്യത്തിൽ പരം
ജ്യോതിർല്ലിംഗമായ്ദേവദേവനാം മഹാദേവൻ
ദ്യോതിച്ചീടുന്നുവെന്നു നീ ചൊല്ലിക്കേട്ടുവെല്ലോ
ഋഷഭക്ഷേത്രത്തിൻെറ മാഹാത്മ്യം വിസ്തരിച്ചു
വൃഷവാരിധെ കേൾപ്പാനാഗ്രഹിക്കുന്നു ഞങ്ങൾ
ഏതൊരു പുണ്യാത്മാവിക്ഷേത്രമുണ്ടാക്കി മുന്ന-
മേതൊരു സുകൃതിയാൽ വദ്ധിതമതു പിന്നെ
എന്തെല്ലാം പ്രഭാവമുണ്ടതിനെന്നതും പാരി-
ലെന്തു ലക്ഷണമതിന്നെവിടെയിരിപ്പെന്നും
ഏതൊരു കാരണത്താലൃഷഭമെന്ന നാമം
ജാതമായ്വന്നതെന്നു മിത്യാദി സമസ്തവും
വിസ്തരിച്ചുരചെയ്ക ഞങ്ങളോടിന്നു ഭവാൻ
വിസ്തൃതബുദ്ധേ സൂത വ്യാസമാമുനിശിഷ്യ
മുനിമാരുടെ ചോദ്യമീവണ്ണം കേട്ടുപാരം
ജനിതാനന്ദം സൂതനിത്തരമുരചെയ്തു
ഹിരണ്യഗർഭനായ ബ്രഹ്മാവു പണ്ടീയത്ഥം
ഹരിയാം വിഷ്ണുവോടു ചോദിച്ചനേരം നാഥൻ
വേധാവിനോടു ചൊന്നതിവിടെച്ചൊല്ലാമഹം

ബോധിച്ചീടുവിനത്തു മാമുനിവരന്മാരെ
ജഗൽസ്രഷ്ടാവാം വിധിയൊരുനാളീയൎത്ഥത്തെ
ജഗന്നാഥനാം വിഷ്ണുതന്നോടു ചോദിച്ചപ്പോൾ
ഖഗവാഹനൻ ഭക്തപ്രിയനാം മഹാവിഷ്ണു
ഭഗവാന്താനുമേവമരുളിച്ചെയ്തു മുന്നം
അല്ലയോ വിധാതാവെ കേട്ടാലുമെന്നംശമായ്
ച്ചൊല്ലേഴും ഭൃഗുകുലേ രാമനെന്നാഖ്യയോടും
ഉണ്ടായാനൊരു മുനിപുംഗവനവന്നി-
ക്കുണ്ടായി വന്നിതൊരു കാരണാൽ ക്ഷത്രദ്വേഷം
ഇരുപത്തൊന്നുവട്ടം ക്ഷത്രിയന്മാരെയവ-
നറുതിവരുത്തിനാൻ വെണ്മഴുകൊണ്ടു തന്നെ
കുരുക്ഷേത്രത്തിലഞ്ചു കയങ്ങളൊരുപോലെ
നിറച്ചു ക്ഷത്രിയന്മാർ തങ്ങടെ രക്തങ്ങളാൽ
രക്തപൂരിതങ്ങളാമവററിൽ കുളിച്ചഥ
രക്തത്താൽ തന്നെ പിതൃക്രിയയും ചെയ്തു ധീരൻ
ഉഗ്രമാം ശപഥത്തെസ്സാധിച്ചു കൃതാൎത്ഥനാ-
യുഗ്രശിഷ്യനാമവൻ ക്ഷത്രിയഹത്യാമൂലം
സംഭവിച്ചോരു പാപപരിഹാരാൎത്ഥം ഭൃഗു
സംഭവനശ്വമേധയാഗം ചെയ്തിതു പിന്നെ
യാഗാവസാനെ മഹാഭാഗനാം ഭൃഗുദ്വഹൻ
യോഗിവൎയ്യനായീടും കാശ്യപന്നായിക്കൊണ്ടു
സൎവ്വഭൂതലത്തേയും ദക്ഷിണാൎത്ഥമായ്ത്തന്നെ
സൎവ്വജ്ഞശിഷ്യൻ ദാനംചെയ്തിതു സസന്തോഷം
സൎവസ്വദക്ഷിണമാം വിശ്വജിത്തെന്ന യാഗം
സൎവ്വവന്ദ്യനാം രാമൻ ചെയ്തിതു മുന്നെപ്പോലെ

പിന്നെപ്പോയ് ഹിമവാന്റെ പാർശ്വത്തെ പ്രാപിച്ചുട-
നന്നതമായ തപംചെയ്തിതു ചിരകാലം
സൂര്യബിംബത്തിൽ ദൃഷ്ടിയുറപ്പിച്ചിളകാതെ
ധൈര്യമോടേകാംഗുഷ്ഠമൂന്നിനിന്നവനിയിൽ
ധ്യാനിച്ചു മഹാത്മാവാം ഭദ്രനെയകതാരിൽ
മാനിച്ചു മഹായോഗി വർത്തിക്കുംകാലത്തിങ്കൽ
സർവ്വസ്വദാനം രാമൻ ചെയ്യുന്നിതെന്നു കേട്ടു
സർവ്വഥാ ധനം കിട്ടുമെന്നുള്ളോരാശയോടും
ദുർവ്വിധന്മാരായ്പരം വിധിപോൽ യാഗം ചെയ്യും
സർവ്വമാന്യരായുള്ളോരുർവ്വീദേവന്മാർ ചിലർ
സർവ്വസ്വദാനം ചെയ്തു നിർദ്ധനനായിസ്സദാ
നിർവ്വികല്പനായ്മഹാ തപസാ വാണീടുന്ന
രാമനോടനവധി ധനത്തെ യാചിച്ചിതു
ഭൂമീദേവന്മാരതുനേരമമ്മുനിവരൻ
ചിന്തിച്ചാനർത്ഥികളാമന്തണരിവരുടെ
ചിന്തിതം നല്കീടാതെ പിന്തിരിച്ചയക്കുകിൽ
ഹന്ത മെ ജന്മം വൃഥാഫലമാമത്രയല്ല
കിന്തു മെ തപസ്സിന്നും വൈഫല്യം വരുമനം
ആകയാലവനിതന്നേകഭാഗത്തിൽനിന്നി-
ന്നാകുലംവിനാ ദൂരേനീക്കി ഞാൻ സമുദ്രത്തെ
അന്തണന്മാർക്കായ്ക്കൊണ്ടാ ഭാഗത്തെ ദാനം ചെയ്തേ-
നന്തരമേതുമില്ല പിന്നെ യെന്നകതാരിൽ
നിശ്ചയിച്ചർത്ഥികളാം ബ്രാഹ്മണരോടുംകൂടി
പശ്ചിമാംബുധിതീരം പ്രാപിച്ചു മഹാധീരൻ
വരുണന്തന്നെ വിളിച്ചധികം നയത്തോടു

കരുണാശാലി രാമനിത്തരമരുൾചെയ്തു
വരുണ വരിക നീയരികേ മഹാഭാഗ
കരുണാവാരാന്നിധെ ശരണം പ്രാപിക്കുന്നേൻ
അരുതേ വിളംബമെന്നരുളപ്പാടു കേട്ടു
വരുണൻ വിനീതനായ്ത്തംസാ വന്നീടിനാൻ
യാദസാം പതിയായ വരുണൻ തന്നെക്കണ്ടു
മേദുരഗുണനായ ഭാൎഗ്ഗവൻ സന്തോഷിച്ചു
തരണമിവിടെക്കൊരു ഭൂഭാഗം പ്രണയമോ-
ടിരന്നീടുന്നേനഹമെന്നു രാമനും ചൊന്നാൻ
വരുണനതുകേട്ടു ശാപഭീതനായകം
വിറച്ചുവിറച്ചവൻ ഭാൎഗ്ഗവനോടു ചൊന്നാൻ
വിപ്രേന്ദ്രതപന്നിയോഗമയുക്തമെന്നാകിലും
ക്ഷിപ്രം ഞാനനുഷ്ഠിപ്പാനില്ല സംശയമേതും
ധൎമ്മജ്ഞനായ നിനക്കേറിലിന്നിതു ചെറ്റും
ധൎമ്മമല്ല മൎയ്യാദം മൎയ്യാദാവ്യതിക്രമം
ഇതു ഞാനവശ്യമായ്ചെയ്യേണമെന്നു ഭവാൻ
ക്ഷിതിദേവോത്തംസമേ നിൎബ്ബന്ധിക്കുന്നുവെങ്കിൽ
ഞാനിതാ തന്നീടുന്നേനോ യജ്ഞായുധത്താൽ
മാനിയാം ഭവാനേകം ഭൂഭാഗമുണ്ടാക്കുക
അങ്ങിനെ തന്നെയെന്നു ഭാൎഗ്ഗവരാമനതാനും
തിങ്ങിനമോദം യജ്ഞായുധമാം ശൂൎപ്പത്തേയും
ഇംഗിതജ്ഞനായിട്ടും വരുണനോടു വാങ്ങി
സംഗതം മമാഭീഷ്ടമെന്നു തന്നെണ്ണിപ്പിന്നെ
മുനിനായകൻ ശൂൎപ്പംകൊണ്ടു താൻ സമുദ്രത്തിൽ
ഘനമായൊന്നു വീശിച്ചലിപ്പിച്ചിതു ജലം

അന്നേരം സമുദ്രത്തിൽ നിവാരശൂകാഭമായ്
മിന്നിടും ജ്യോതിസ്സൊന്നു കണ്ടിതു ഭൃഗുദ്വഹൻ
തൽക്ഷണമതു തത്ര കാണാതെ മറഞ്ഞിതു
സൽക്ഷമാനിർജ്ജരനും വിസ്മയം തേടീടിനാൻ
ജ്യോതിസ്സൽഭൂതമായ സ്ഥലത്തിൽനിന്നു പിന്നെ
ജ്യോതിർവ്വേദിയാം രാമൻ ശൂപ്പംകൊണ്ടവിളംബം
അംഭോരാശിയെ നീക്കി ഭൂഭാഗമുണ്ടാക്കിനാ-
നംഭസാസമം യാദഃപതിയും പിൻവാങ്ങിനാൻ
തല്ക്കാലം ഭൂമീതലം സ്പഷ്ടമായ് നാലുപാടു-
മുല്ക്കൃഷ്ടശാലീരാമൻ കണ്ടു വിസ്മയംപൂണ്ടാൻ
പിന്നെയും ഭൂഭാഗത്തെ നിർമ്മിപ്പാനുള്ള രാമൻ
തന്നുടെ യുദ്യോഗത്തെയറിഞ്ഞു വരുണനും
മുന്നേ താൻ കൊടുത്തോരു ശൂപ്പത്തെ നശിപ്പിപ്പാൻ
ധന്യനാമവനപ്പോൾ നിർമ്മിച്ചു ചിതലിനെ
ക്ഷുദ്രപ്രാണിയാം ചിതൽ തന്നോടു വരുണനും
ഭദ്രമാംശൂപ്പം തിന്നുകളെവാൻ കല്പിച്ചപ്പോൾ
ഉടനെ വരുണനോടർത്ഥിച്ചു ഞങ്ങളുടെ
കടിയാൽ മൃത്യുഭവിച്ചീടേണമെന്നുവരം
തരണമെന്നനേരം വരുമങ്ങിനെയെന്നു
വരുണൻ ചിതലിനു വരവുംകൊടുത്തിതു
ചെന്നഥ യജ്ഞായുധമായുള്ള ശൂപ്പത്തിനെ
ത്തിന്നിതു നിശ്ശേഷമായ്ക്ഷുദ്രജന്തുവാം ചിതൽ
മണ്ണൊടിയായി ഭവിച്ചീടിന ശൂപ്പംകണ്ടു
ജൃംഭിച്ചകോപത്തോടും ഭാർഗ്ഗവമഹാമുനി
അല്പജന്തുകമായ ചിതൽ തിന്നൊടുക്കുവാ-

നപ്പോഴെ കുടന്തമാമെറുമ്പിൻകൂട്ടത്തേയും
നിൎമ്മിച്ചു പ്രീതിപൂൎവ്വമവറെറക്കൈക്കൊണ്ടുടൻ
നിൎമ്മമൻ തലോടിനാനപ്രമേയാത്മാ രാമൻ
പിന്നെയപ്പുതിതന്നെയനുജ്ഞാപനം ചെയ്തി-
ട്ടുന്നതനാപ്രദേശമത്ഥികളായിട്ടുന്ന
മന്നിടദേവന്മാൎക്കായ്ദ്ദാനവും ചെയ്തു പുന-
രന്നവാഹനമഹാനായ ഭാൎഗ്ഗവരാമൻ
ഗോകൎണ്ണം മുതൽ തെക്കു ശ്രീകന്യാകുമാരിയാം
ശ്രീകരഭൂവിൽനിന്നു വടക്കു സഹ്യാദ്രിയിൽ
നിന്നഹോ പടിഞ്ഞാറുമുള്ളോരു ഭൂമിഭാഗ-
മിന്നഹോ ബ്രഹ്മൻ കൊങ്കണാഖ്യമെന്നെല്ലോ ചൊല്ലു
മലയപൎവ്വതത്തിൽനിന്നുടൻ മരുദ്വൃധാ
മഹിയെ പ്രാപിപ്പതും വിശ്രുതാനിളാനദീ
സരിതാം വരാമഹാപാവനീപ്രവാഹത്തെ-
പ്പുരിചോടെല്ലാപ്പോഴും ചെയ്തുകൊണ്ടിരിപ്പതും
ഏലതാംബൂലപൂഗനാരികേളങ്ങളര-
യാലുകളനവധി ഖൎജ്ജൂരപുന്നാഗങ്ങൾ
പനസരസാലാദി വൃക്ഷങ്ങൾ നിരന്തരം
ഘനച്ഛായങ്ങളായും ഫലപൂൎണ്ണങ്ങളായും
കളമാദികളായ ധാന്യരാശികൾ കൊണ്ടു
വിളങ്ങുംക്ഷേത്രങ്ങളും ധാന്യാദിവൃദ്ധികൊണ്ടു
വളരെപ്പുഷ്ടിയോടുവൎത്തിക്കും കൃഷീവല-
രളവില്ലാതമഹാക്ഷേത്രങ്ങളിവകളും
ബ്രഹ്മക്ഷത്രിയ വൈശ്യശൂദ്രാദിവൎണ്ണങ്ങളു-
മുണ്മയിലവരവൎക്കുള്ളോരു ധൎമ്മങ്ങളെ

നിവ്വ്യാജമനുഷ്ഠിച്ചു ദുജ്ജനഭീതിയെന്ന്യേ
നിവ്വ്യഥം സദാചാരരതരാസ്സസിപ്പതും
സവ്വമംഗളം മഹാപാവനാം മന്നിവാസ-
മുവ്വിയിൽ വിലപാചലക്ഷേത്രമുല്ലസിപ്പതും
ഏതൊരുപ്രദേശത്തിലതുതാൻ മുഞ്ചൊന്നോരു
ഭൂതലഭാഗമെന്നു ധരിക്ക വിധാതാവെ
ദാനംചെയ്തനന്തരം ജ്ഞാനിയാം ജാമദഗ്ന്യൻ
ദീനമെന്നിയെ ചെന്നു ഹിമവൽ പാൎശ്വത്തിങ്കൽ
അഷ്ടമൂത്തിയാം മഹാദേവനെ ഭക്തിപൂവ്വം
സാഷ്ടാംഗം നമസ്കരിച്ചിതഥമത്ഥിച്ചു രാമൻ
ഭക്തവത്സല പരമേശ്വര ദയാനിധെ
മുക്തിദായക മുകുന്ദാദിസന്നതപദ
സമുദ്രമകററി ഞാൻ നിമ്മിച്ച ഭൂഭാഗത്തി-
ലുമയാസഹ ഭവാൻ വസിച്ചീടുകവേണം
പരശുരാമന്തൻെറ കാംക്ഷിതം സാധിപ്പിപ്പാൻ
ഗിരിശൻ ഭക്തപരാധീനനാം മഹാദേവൻ
ദേവിയാമുമയോടും വൃഷഭാരൂഢനായി-
ദ്ദേവമാമുനികളാൽ സംസ്തുതാപദാനനായ്
കൈലാസത്തിങ്കൽനിന്നു ദക്ഷിണദിക്കുനോക്കി
നീലകണ്ഠനാംദേവനെഴുന്നെള്ളിനാൻ മുദാ
പ്രമഥഭൂതഗണമീശനെപ്പിന്തുടൎന്നു
സമന്താൽ നടന്നിതു പരമൌൽസുക്യമോടും
രുദ്രാണീരുദ്രന്മാരെ വഹിച്ചു യഥാസുഖ-
മദ്രിതുല്യനാം വൃഷം ചരിച്ചു മന്ദം മന്ദം
കൊങ്കണാഖ്യമാംദേശംപ്രാപിച്ചു മുന്നം ജ്യൈതി-

സ്സങ്കരിച്ചോരു ഭാഗേ വന്നപ്പോൾ വൃഷഭവും
അവിടെ വസിപ്പതിന്നാശയോടഖിലേശ-
ശിവമാരുടെ മുഖം നോക്കിനിന്നിതു തത്ര
സൎവ്വജ്ഞനായ ദേവദേവനാം മഹാദേവൻ
ശൎവ്വാണിമുഖം നോക്കി സാകൂതം വൃഷേന്ദ്രന്റെ
ഹിതവുമറിഞ്ഞഹിഭൂഷണൻ മഹേശ്വരൻ
സുതഭാൎയ്യാദി പരിവാരങ്ങളോടും കൂടി
അവിടെത്തന്നേ ചിരം വസിച്ചു ദയാപരൻ
ഭുവനേശ്വരൻ പത്മസംഭവ ധരിക്കെടൊ
ഇങ്ങിനെ ബഹുകാലമവിടെത്തന്നേ വാസം
തിങ്ങിന മോദമോടും ചെയ്യുന്ന മഹേശനെ
കണ്ടു ഞാൻ തദ്വിയോഗം സഹിച്ചുകൂടായ്കയാൽ
കൊണ്ടാടിത്തത്ര ചെന്നു വസിച്ചേനറിഞ്ഞാലും
മുന്നമേ ഞാൻ ചൊന്ന നിളാനദിയിൽനിന്നു പരം
മൂന്നു യോജന ദൂരെ തെക്കാകുന്നിപ്രദേശം
ഋഷഭം തന്നാൽ ദൃഷ്ടമായതു നിമിത്തമാ-
യൃഷഭമെന്ന നാമം ചൊല്ലുന്നു മഹാജനം
കാരണാന്തരംകൊണ്ടു കാട്ടിൽവന്നകപ്പെട്ടു
നാരിരത്നമാം മാതാ തന്നിൽനിന്നുത്ഭവിച്ചു
കേരളനെന്ന രാജാ ശത്രുവൃന്ദത്തെജ്ജയി-
ച്ചാരണപ്രിയനായി കൊങ്കണം പാലിച്ചിതു
കേരളൻ പാലിക്കയാൽ കൊങ്കണദേശത്തിനു
കേരളമെന്നനാമം വന്നിതെന്നറിഞ്ഞാലും
വിനയൌദാൎയ്യഗുണപൂൎണ്ണനാം കേരളാഖ്യൻ
സനയം യഥാവിധി രക്ഷിച്ചാനെല്ലാരേയും

വാദ്ധക്യമടുത്തപ്പോളു ദ്ധമാം രാജ്യത്തേയും
ബുദ്ധിമാനുപേക്ഷിച്ചു തപസ്സെ പുറപ്പെട്ടു
നിമ്മലമനസ്സോടുമീശ്വരനാമങ്ങളേ
നിമ്മമൻ ജപിച്ചുകൊണ്ടൃഷഭക്ഷേത്രേ ചെന്നു
ശരണാഗതജനഭരണവ്രതത്തോടും
ധരണിസുരവരാരാദ്ധ്യനായ്സ്സദാകാലം
ശങ്കരനാരായണരാഘവരൂപങ്ങളെ-
സ്സങ്കലിതപ്രമോദം ധരിച്ചു ദ്വിധാസ്ഥിതം
മാമേവശരണമായ് പ്രാപിച്ചു കൊങ്കണേശൻ
നാമസങ്കീർത്തനത്താൽ ഭജിച്ചു തത്ര വാണാൻ
ചൊല്ലേറുള്ളും മഹാമനസ്സാകിയ കൊങ്കണേശ-
നക്കാലം നാനാവിധഗോപുരങ്ങളെക്കൊണ്ടും
വപ്രങ്ങൾ ഹൈമങ്ങളാം ചതുശ്ശാലങ്ങൾ പുന-
രപ്രതിമങ്ങളായ വിചിത്രമണ്ഡപങ്ങൾ
സാരസക്രൌഞ്ചജലകുക്കുടചക്രാംഗാദി
സാരപക്ഷികളുടെ ശബ്ദമിശ്രിതങ്ങളാം
വാപികൾ തടാകങ്ങൾ നൽസ്സരസ്സുകൾ നല്ല
കൂപങ്ങൾ നക്രമത്സ്യപൂർണ്ണങ്ങളായിട്ടുള്ള
ഹ്രദങ്ങളോടും നല്ല താമരപ്പൂക്കളോടു-
മധികം വിളങ്ങുന്ന സരസീനികരങ്ങൾ
അരയാലുകളാമ്രവനങ്ങൾ പനസങ്ങൾ
നിരയായുള്ള താളഹിന്താളാദികൾ മററും
പ്രിയംഗുവാസന്തികാപാടലീപുന്നാഗങ്ങൾ
പ്രിയംഭാവുകങ്ങളാം കേതകിചെമ്പകങ്ങൾ
ബകുളാശോകദ്രാക്ഷാ കദളീനാരികേള-

നികരമാതുളുംഗഡാഡിമീനികരങ്ങൾ
ഇത്യാദികൊണ്ടും കിളി ഹാരിതം നൽകോകിലം
ദാത്യൂഹം മയിൽ ചെമ്പോത്തെന്നിവയാദിയായ
പക്ഷികളുടെ മനോഹരമാം നാദംകൊണ്ടു-
മക്ഷീണം വിളങ്ങുന്ന വളരെപ്പൂന്തോട്ടങ്ങൾ
ഇവകളെല്ലാംകൊണ്ടും തൽസ്ഥാനം വിശേഷമാ-
യവനീനാഥനലങ്കരിപ്പിച്ചിതുവിധെ
ശ്രോത്രിയവരനവനെത്രയും നിഷ്ഠയോടു-
ന്നിത്യവും ബഹുവിധമർച്ചിച്ചു മഹേശനെ
ചിത്തവുമുറപ്പിച്ചു കർമ്മങ്ങളെല്ലാം ഫല-
സക്തിയെന്നിയേ ചെയ്തു ബുദ്ധിമാൻ നിരന്തരം
ശുദ്ധാന്തഃകരണനായ് യോഗിയായ് നിർവ്വികല്പം
ശുദ്ധമദ്വയഹീനം ജ്ഞാനത്തെ പ്രാപിച്ചുടൻ
യോഗി ദുർല്ലഭമായ മല്പദം പരബ്രഹ്മ-
യോഗത്താൽ പ്രാപിച്ചിതു കൊങ്കണമഹീനാഥൻ
ഋഷഭക്ഷേത്രം നിത്യം സ്മരിക്കുന്നവർകൾക്കും
വൃഷപ്രാപകമതു ദർശിക്കുന്നവർകൾക്കും
ശങ്കരനാരായണാത്മപിയാമെന്നെസ്സദാ
പങ്കനാശനത്തിനായർച്ചിക്കുന്നവർകൾക്കും
സർവ്വപാപവും നീക്കി ശുഭത്തെ നൽകീടുവൻ
സർവ്വതോ ഭദ്രം പത്മസംഭവ കേട്ടാലും നീ
യാതൊരു പുമാൻ മഹാദേവമൂർത്തിയാമെന്നെ
സ്ഫീതഭക്തികം തത്ര പൂജിച്ചീടുന്നു സദാ
പാപഹീനനായ്പരിശുദ്ധനാമവന്നു ഞാൻ
താപനാശനം മഹാ ജ്ഞാനത്തെ നൽകീടുവൻ

അവിടെ രുദ്രമൂർത്തിയാകിയ ഹരന്തന്നെ
ഭുവനം തന്നിലേവൻ സ്മരിപ്പാനിച്ഛിക്കുന്നു
യോഗിയാമവന്നു ഞാൻ സംസാരദുഃഖം തീർക്കും
യോഗലഭ്യമാം ജ്ഞാനമന്ത്രത്തിൽ നൽകീടുവൻ
രോഗാർത്തനായ പുമാൻ ശിവമൂർത്തിയാമെന്നെ
വേഗമോടവിടെവന്നാദരാൽ ഭജിച്ചീടിൽ
രോഗപീഡകളെല്ലാം നശിപ്പിച്ചുടൻ മഹാ-
ഭോഗവും നൽകീടുവനില്ല സംശയമേതും
ദുഷ്ടദൈവതങ്ങളാൽ ബാധിതരായുള്ളവർ
പുഷ്ടപുണ്യമായുള്ളോരീക്ഷേത്രം പ്രാപിക്കുകിൽ
പെട്ടന്നു നഷ്ടമാകും സകല ബാധകളും
കഷ്ടങ്ങളെല്ലാം തീരും ദൃഷ്ടമാത്രത്താൽ തന്നെ
മഹത്താമിക്ഷേത്രത്തിലുള്ളോരു ജലാശയെ
മഹിയിലെവൻ സ്നാനം ചെയ്യുന്നു വിധിപോലെ
അന്യതീർത്ഥാദിസ്നാനജന്യമാം ഫലത്തെക്കാ-
ളന്യൂനം ശതാധികഫലത്തെ പ്രാപിച്ചീടും
അവിടെവെച്ചു ചെയ്യും ദാനവുമതുപോലെ
യവധിയില്ലാതൊരു ഫലത്തെ നൽകീടുമെ
ഓരോരോ മഹാക്ഷേത്രെ ചെയ്യുന്ന കർമ്മഫലം
പാരാതെയിക്ഷേത്രത്തിലാകിലൊ ശതാധികം
ഒരു വത്സരമത്ര തപസാ വാഴും പുമാ-
നരുജാ ദീർഘായുഷ്മാനായിട്ടു ഭവിച്ചീടും
വിദ്യാർത്ഥിയായവന്നു വിദ്യയുമുടനുണ്ടാ-
മർത്ഥാർത്ഥിയെന്നായിടിലർത്ഥവുമതുപോലെ
ധർമ്മാർത്ഥിയാകിൽ ധർമ്മം മോക്ഷാർത്ഥിയാകിൽ മോക്ഷം

നിർമ്മലമതേ സർവ്വം സാധിക്കുമറിഞ്ഞാലും
ധർമ്മാർത്ഥകാമമോക്ഷമെന്നിവ നാലും സദാ
ധർമ്മബുദ്ധിയായുള്ളോരേവനും സാദ്ധ്യം നൂനം
അന്നേരം വിധാതാവും നാഥനെ നോക്കിത്തെളി-
ഞ്ഞത്യന്താദരമേവം ചോദിച്ചു വഴിപോലെ
മരണം വരും നിങ്ങൾ കടിച്ചാലെന്നു വര-
മരുളിച്ചെയ്തു ചിതൽ തന്നോടു വരുണനും
കടിച്ചാലുടനവ മരിച്ചീടുന്നു പാരിൽ
നൊടികൊണ്ടതിങ്ങിനെ വരുവാനെന്തു നാഥ
കേൾക്കെടോ വിധാതാവെ ക്ഷുദ്രപ്രാണിയാം ചിത-
ലുല്ക്കൃഷ്ടമേറും പാരി തന്നോടു ചൊന്ന വാക്യം
ഞങ്ങടെ ദംശനത്താൽ മൃത്യു സംഭവിക്കേണ-
മങ്ങിനെതന്നെയെന്നു വരുണൻ താനും ചൊന്നാൻ
പരന്മാക്കുപദ്രവം ചെയ്യേണമെന്നുള്ളവ-
ക്കറിവാനൊരു പാഠമായിതെന്നറിഞ്ഞാലും
ഋഷഭക്ഷേത്രമഹാമാഹാത്മ്യം പഠിപ്പോക്കും
വഴിപോലതു നിത്യം കേൾക്കുന്ന ജനത്തിനും
നരകഭയമൊരുനാളുമേയുണ്ടാസ്സുരാ
നരശ്രേഷ്ഠനാമവൻ സജ്ജനമാന്യൻതന്നെ
മഹത്താമിക്ഷേത്രത്തിൽ വസിച്ചു നിരന്തരം
മഹതേമേറീടുന്ന ശ്രീമഹാദേവന്തന്നെ
ഭജിച്ചു തന്മൂത്തിയാമെന്നെയും മനതാരിൽ
ത്യജിച്ചു കാമാദിഷഡ്വർഗ്ഗങ്ങളെ വഴിപോലെ
ജപിച്ചു നാമങ്ങളെ വസിക്കും മമ പ്രിയൻ
തപിക്കയില്ല ഭവദുഃഖമാമഗ്നിതന്നാൽ

നരകദുഃഖമെന്തു പറവാനുള്ളു പിന്നെ
വിരിഞ്ച മഹാപുണ്യമൃഷഭക്ഷേത്രവാസം
ചൊല്ലിനേനഹം നാരസിംഹമാം പുരാണത്തിൽ
ചൊല്ലുള്ളോരറുപത്തിനാലാമതദ്ധ്യായത്തിൽ
ചൊല്ലിയപോലെയിന്നു കേരളഭാഷയായി-
ച്ചൊല്ലുള്ളോരൃഷഭാഖ്യക്ഷേത്രത്തിൻ മാഹാത്മ്യത്തെ
തെല്ലുതെററിതിൽ ബുദ്ധിമാന്ദ്യത്താൽ ഭവിക്കിലും
നല്ലവരായജനം ക്ഷമിച്ചുകൊള്ളേണമെ
വല്ലവണ്ണമെന്നാലും മുല്ലബാണാരികഥാ
ചൊല്ലിയാലതുമല്ലലെല്ലാമെയകററിട്ടു
കല്യാണപ്രദമായ സൌഖ്യത്തെക്കൊടുത്തീടു-
മില്ല സംശയമെന്നു ചൊല്ലുന്നു മഹാജനം
ഒടുക്കമില്ലാതൊരു സംസാരസമുദ്രത്തെ-
ക്കടപ്പാനൊരുപോതം വടക്കുനാഥക്ഷേത്രം
തടക്കം നരകാദിദുഃഖങ്ങളശേഷവും
കൊടുക്കും ചതുർവ്വിധ പുരുഷാർത്ഥവും നൃണാം
മടിക്കാതെല്ലാവരും മിടുക്കുള്ളോരുകാലം
വടക്കുനാഥൻതന്നെസ്സേവിപ്പിൻ ജനങ്ങളെ
നിത്യവും പ്രാതഃകാലെ കുളിച്ചു സജലമാം
ശുദ്ധഭസ്മത്തെ വിധിപോലെ ലേപനം ചെയ്തു
ഭൂതിധാരണപ്രകാരത്തേയും ചൊല്ലീടുവൻ
കൈതവമെന്ന്യേ കേട്ടു ധരിപ്പിനെല്ലാവരും
കൃമികീടാതി ദുഷ്ടമല്ലാത്ത ഗോമയത്തെ
വിമലഭൂവിലിട്ടു ചുട്ടതി നിർമ്മലമാം
ഭസ്മത്തെ ജലം ചേർത്തു കുഴച്ചു മനക്കാമ്പിൽ

ഭസ്മഭൂഷണനായ ഹരനെ ബ്ഭക്തിയോടും
സ്മരിച്ച ശിരസ്സിലും നെററിമേൽ കഴുത്തിലു-
മുരസ്സിൽ നാഭിയിങ്കൽ രണ്ടു പാശ്വത്തിൽ ഭുജം
രണ്ടിലും ഭുജമദ്ധ്യം രണ്ടിലും കരസന്ധി-
രണ്ടിലും പൃഷ്ഠത്തിലും പിങ്കഴുത്തിലുമേവം
സ്ഥാനങ്ങൾ പതിനഞ്ചിൽ വിലങ്ങായ് ത്രിരേഖമായ്
ജ്ഞാനിയാമേവൻ ഭസ്മധാരണം ചെയ്തിടുന്നു
അവനെ വന്ദിച്ചീടും ഭുവനെ ദേവന്മാരു-
മവന്നു ദുർദ്ദേവതാബാധയുമുണ്ടാകയാ
ഏതുകാലത്തുമേതുദിക്കിലുമെല്ലാവക്കും
ഭൂതിധാരണം മുന്നം ചൊന്നപോൽ കർത്തവ്യമാം
ഭജനാൽ പാപനാശം സ്മരണാൽ ശുഭപ്രാപ്തി
ഭവിച്ചീടുകമൂലം ഭസ്മമെന്നോതുന്നതും
ഭൂതിധാരണം മഹാ പാവനം ദുർദ്ദേവതാ
ഭൂതദോഷാദ്ലം ഭൂതിദായകമെല്ലാവക്കും
ശ്രീമൂലസ്ഥാനവാസിയാകിയ സദാശിവം
ശ്രീമൂലം രണ്ടു പ്രദക്ഷിണത്തെച്ചെയ്തു കൂപ്പി
ശ്രീമൂലനാഥ കൃപാവാരിധെ സദാശിവ
മാമകദുരിതത്തെ വേരറുത്തവിളംബം
ശ്രീമയമായ മോക്ഷമരുളീടേണം ദേവ
കാമനാശനമൂർത്തേ ശങ്കര നമോസ്തുതേ
ഇങ്ങിനേ കൂപ്പിസ്തുതിച്ചുടനേ തെക്കുള്ളോരു
മംഗളാത്മകമായോരശ്വത്ഥം സേവിക്കേണം
മൂലമദ്ധ്യാഗ്രങ്ങളിൽ ബ്രഹ്മവിഷ്ണ്വീശരൂപ-
മാലംബിച്ചിരിക്കുന്നിതശ്വത്ഥമഹാവൃക്ഷം

ഭക്തിയോടേഴുവട്ടമാൽ പ്രദക്ഷിണംചെയ്തും
മർത്ത്യനു സിദ്ധമാകും ഭൂപ്രദക്ഷിണഫലം
ബ്രഹ്മവിഷ്ണ്വീശരൂപിയാകിയോരശ്വത്ഥത്തെ
നിർമ്മലഭക്തിയോടുനമിക്കും പുരുഷനു
മൂർത്തികൾ മൂന്നിനേയും നമിച്ചാലുള്ള ഫലം
തീർത്തു ചൊല്ലീടാം വരുമില്ല സംശയമേതും
പുലർന്നു പന്തിരണ്ടു നാഴികക്കകം വേണം
വലംവെക്കുവാൻ പ്രതിദിവസമിശ്വത്ഥത്തെ
ഫലമില്ലെന്നാകിൽ പാപവുമുണ്ടായ്വരും
വിലക്കിടേണമത്തും ശുക്രവാരങ്ങളിൽ
രാത്രിയിലൊരിക്കലുമശ്വത്ഥം സേവിക്കരു-
താത്തിദമെന്നാലത്ര സകല ജനങ്ങൾക്കും
ബ്രഹ്മവിഷ്ണ്വീശരൂപ നമസ്തേ വൃക്ഷരാജ-
കന്മഷഹര പരിപാഹി മാമമയെന്നാലാൽ
ഏവമർത്ഥിച്ചു ഭക്ത്യാ തൊഴുതു ചെന്നു പിന്നെ
ക്കേവലം മതില്ക്കകത്താദരഭക്തിപൂർവ്വം
ഗീതയെപ്പാർത്ഥന്നായി ബോധിപ്പിച്ചോരു നന്ദ-
പൈതലാം ഗോശാലേശനാകിയ ശ്രീകൃഷ്ണനെ
വന്ദിച്ചു വൃന്ദാരകവൃന്ദവന്ദിതപാദ-
നന്ദനന്ദന പാർത്ഥസാരഥേ ഗോശാലേശ
പാലയ കൃപാലയ പാലിതാഖിലലോക-
കാലിണ വണങ്ങീടും ഭക്തലോകാർത്തിഹര
ഭക്തനാം വിജയനു ഗീതോപദേശം ചെയ്തു
മുക്തിമാർഗ്ഗത്തെപ്പരിചോടു കാട്ടിയ നാഥ
കംസാരേ നിങ്കാലിണപണിയുമടിയനെ

സ്സംസാരാബ്ധിയിൽനിന്നു കരകേറേണം വിഭോ
ഏവമർത്ഥിച്ചു പ്രദക്ഷിണത്തേ നാലുവട്ടം
സാവധാനമായ്ചെയ്തു നന്ദിയാം വൃഷഭത്തെ
വന്ദിച്ചു നന്ദികേശ ശിവ ഭക്താഗ്രഗണ്യ
തന്നിടവേണമനുവാദമീശനെ കണ്ടു
വന്ദിപ്പാനെന്നിരന്നു തൊഴുതു പിന്നെപ്പോയി
വന്ദ്യനാം ശ്രീഭാർഗ്ഗവന്തന്നെ വന്ദിച്ചു ഭൃഗു-
നന്ദന മഹാബാഹോ ക്ഷത്രിയാന്തക വിഭോ
നന്ദിതമുനിഗണവന്ദാരുവൃന്ദേഷ്ടദ
പരശുരാമ പരിപാഹിമാം ദയാനിധെ
ശരണം മമ തവചരണപത്മമേവം
സ്തുതിച്ചു തൊഴുതു പോയ് ധീരനാം സിംഹോദര-
ഭൂതനാഥനെക്കുപ്പി ഭക്തിയോടകക്കാമ്പിൽ
ഭൂതനായക പരിപാഹിമാം സിംഹോദര
ഭൂതേശപ്രിയദാസ നമസ്തേ കൃപാനിധേ
സ്തുതിച്ചിവണ്ണം തൊഴുതുടനേ വാരാണസീ-
പതിയാം വിശ്വനാഥം വടക്കുനോക്കിത്തന്നെ-
ദ്ധ്യാനിച്ചു കാശിവിശ്വനായക സതാമാത്മ-
ജ്ഞാനദായക ദേഹി പരമമാത്മജ്ഞാനം
പുത്രഭാര്യാർത്ഥവിഷയാസ്ഥയിൽ പതിച്ചുട-
നെത്രയും വലയുന്നോരെന്നെയുദ്ധരിക്കേണം
ഏവമർത്ഥിച്ചു ഹരപ്രാസാദകുംഭത്തേയും
ഭാവനയോടുകുപ്പി ശുഭമർത്ഥിച്ചു പിന്നെ
പാവകകോണിലുള്ള കൽത്തറ തന്നിലേറി
പ്പാവനമനസ്സോടുമീശാന ദിക്കുനോക്കി

ആനന്ദതാണ്ഡവത്തെ സ്സർവ്വദാ ചെയ്യും പര-
മാനന്ദമൂർത്തിയായ ശ്രീ ചിദംബരേശനെ
സ്മരിച്ചു നട നാഥ കനകസഭാപതേ
ഭരിച്ചുകൊൾക തവ ദാസനാമടിയനെ
ശരണാഗതജനഭരണവ്രതശംഭോ
ശരണം മമ തവ ചരണപങ്കേരുഹം
കരുണാനിധേ സംസാരാർണ്ണവത്തിങ്കൽനിന്നു
തരിച്ചിടേണം മഹാ ദുർഗ്ഗതിയാകുമെന്നെ
ഇത്തരം പ്രാർത്ഥിച്ചുടൻ തൊഴുതു ഭക്തിയോടും
തത്രൈവനിന്നു പിന്നെയാഗ്നേയ ദിക്കുനോക്കി
രാമനാഥനാം മഹാദേവനെ ഭക്തിപൂർവ്വ-
മാമയംവിനാ കുപ്പിത്തൊഴുതു വിനീതനായ്
പങ്കജാമിത്രമിത്ര പാവകനേത്ര പാദ-
പങ്കജാഘാത പരിമർദ്ദിതാന്തകവിഭോ
ശ്രീരാഘവാരാധിതപാഹിമാം പാപജാല-
വാരിരാശിയിൽനിന്നു സാമ്പ്രതം രാമേശ്വര
ഏവമർത്ഥിച്ചു പിന്നെത്തെക്കേ ഗോപുരമദ്ധ്യേ
ദേവദേവാരാദ്ധ്യയാം കോടിലിംഗേശ്വരിയെ-
സ്സേവിച്ചു മഹാകാളി ശ്രീഭദ്രേ മഹാദുർഗ്ഗേ
താവക ദാസം പാഹി ദുർഗ്ഗതി നിവാരിണി
രക്ഷമാം ദേവി ഭക്തപാലനാ ജാഗരൂകേ
ശിക്ഷിതദുഷ്ടാസുരേ കോടിലിംഗാധിനാഥേ
ഇങ്ങിനെ സ്തുതിച്ചുടൻ തെക്കേ കൽത്തറകേറി
ത്തിങ്ങിനാഭക്ത്യാ തെക്കുനോക്കി നിന്നനാകുലം
മംഗലപ്രദമൂർത്തി കൂടൽമാണിക്യനെന്ന

സംഗമേശാഖ്യനാകും ഭരതം കൂപ്പിടേണം
ഭരതമഹാമതേ രാഘവസഹോദര
ശരണംപ്രാപിക്കുന്നേൻ രക്ഷ മാം ദയാനിധേ
നന്നായി സ്തുതിച്ചിത്ഥമൂരകത്തമരുന്ന
കുന്നിന്മാതിനെ കൂപ്പിത്തൊഴുതു ഭക്തിയോടും
വന്ദാരുബൃന്ദാഭീഷ്ടദായിനി മഹേശ്വരി
സുന്ദരി കാഞ്ചീപുരനായികേ ശ്രീകാമാക്ഷി
കാലിണ വണങ്ങുന്നേൻ കരുണാലയെ തായെ
പാലയ പരാധീനം മാമേവമൎത്ഥിച്ചുടൻ
പ്രാസാദകുംഭത്രയം കൈതൊഴുതിറങ്ങീട്ടു
വ്യാസമാമുനി തന്നെ സ്മരിച്ചു ശിലതന്നിൽ
വരച്ചു ബ്രഹ്മജ്ഞാനമൎത്ഥിച്ചു ശാസ്താവിനോ-
ടിരന്നീടേണം ശത്രുസംഹാരം വിശേഷിച്ചും
ഭൂതപ്രേതാദി ബാധജാതത്തെ നീക്കിസ്സദാ
ഭൂതനായക പാലിക്കേണമിന്നടിയനെ
ഇങ്ങിനെ സ്തുതിച്ചഥ വലംവെച്ചുടൻ പിന്നെ
തിങ്ങിന ഭക്തിയോടും നമസ്കാരവുംചെയ്തു
അടുത്ത കൽത്തറയിലടുത്തു തൂണങ്കണ-
മെടുത്തു മൃതസഞ്ജീവിനിയെന്നുള്ള ബുദ്ധ്യാ
സ്മരിച്ചു ഹനുമാനെ ധരിച്ചു ശിരസ്സിങ്കൽ
തിരിച്ചുചെന്നു പിന്നെ ശ്ശംഖ ചക്രങ്ങളേയും
മിത്രവൃദ്ധിയും ശത്രുനാശവും ചെയ്യേണമെ-
ന്നൎത്ഥിച്ചു സാവധാനം നടന്നു ജപത്തോടും
ചിത്രരൂപിയാം രംഗനാഥനെച്ചെന്നു കൂപ്പി-
ട്ടത്രിവാഹന പരിപാഹിമാം ജഗല്പതെ

രംഗനായക ധരാ ലക്ഷ്മീലാളിത പാദ-
ത്തുംഗദാ നവമദഭഞ്ജന ദയാനിധെ
കാവേരീമദ്ധ്യസ്ഥിത കാർമ്മുകിൽവർണ്ണ വിഭോ
കേവലാനന്ദരൂപ നമസ്തേ നമോ നമഃ
ഇത്തരം സ്തുതിച്ചുടൻ നമിച്ചു ശ്രീരംഗേശം
ചിത്രരൂപിയാം നടേശനേയും നന്ദിയേയും
ഉത്തമസ്തോത്രങ്ങളാൽ സ്തുതിച്ചു വിനീതനായ്
ചിത്തത്തിൽ ഭക്തിയോടു മകത്തു കടന്നുടൻ
വേട്ടക്കാരയൊരുമ്പെട്ടു കാട്ടാളവേഷംപൂണ്ട
ധൃഷ്ടനാം വേട്ടയ്ക്കൊരുമകനെ വന്ദിച്ചഥ
ജ്യോതീരൂപനായീടും വടക്കുന്നാഥൻതന്നെ-
ച്ചേതസി ഭക്തിയോടു നമിച്ചു സാംഷ്ടാംഗമായ്
ശങ്കര സദാശിവ സർവ്വജ്ഞ പശുപതെ
പങ്കജനേത്രമുഖദേവവന്ദിതപാദ
സർവ്വമംഗളാപതെ ഭൂതേശ മൃത്യുഞ്ജയ
ശർവ്വ സന്മയവിഭോ പാഹിമാമഷ്ടമൂർത്തേ
ഋഷഭക്ഷേത്രവാസലോലുപ ഗംഗാധര
വൃഷവാഹനശംഭോ സമസ്തേശ്വരനമഃ
സ്തുതിച്ചീവണ്ണം തൊഴുതംബികാപാദങ്ങളിൽ
നതിചെയ്തനന്തരം സർവ്വമംഗളെ ഗൌരി
സർവ്വജ്ഞേ സർവ്വരൂപേ സർവ്വസാധകേ ദേവി
ശർവ്വാണി സർവ്വാഭീഷ്ടം ദേഹിമേ മഹേശ്വരി
പാലയ നീ പാലയവാസലോലുപേ ദേവി
കാലാരിജായെ കലികന്മഷവിനാശിനി
വിദ്യയുമൈശ്വര്യവുമായുസ്സും സൽകീർത്തിയു-

മൈഥിലീവൈദേഹീ പുത്രമിത്രാദി സമസ്തവും
സ്തുതിച്ചീവണ്ണം പിന്നെ വിഘ്നരാജന്റെ കാക്കൽ
പതിച്ചു ലംബോദരവിഘ്നനാശന വിഭോ
അന്തരായങ്ങളെല്ലാം നീക്കി നിന്തിരുവടി-
യന്തരം വിനാ പാലിച്ചീടേണമടിയനെ
ശങ്കരനാരായണരൂപിയാം മഹേശനെ
സങ്കലിതപ്രമോദം പിന്നെപ്പോയി കുപ്പീടേണം
ശങ്കരനാരായണരൂപസർവ്വാത്മകൻ ഭക്ത-
സങ്കടഹര ഭക്തവാഞ്ഛിത ഫലപ്രദ
കിങ്കരനാകുമെന്നെസ്സർവ്വദാ പാലിക്കേണം
നിങ്കഴൽ പണിയുന്നേൻ മദ്ധ്യനായക വിഭോ
സ്തുതിച്ചീവണ്ണം പിന്നെസ്സാദരം രഘുകുല-
പതിയെബ്ഭക്തിപൂർവ്വം നമിച്ചു സാഷ്ടാംഗമായ്
അഗതിജനാവനാലോലുപ ദാശരഥേ
ഭഗവന്നാരായണ രാവണാന്തക ഹരേ
കോദണ്ഡപാണേ പരിപാഹി മാം പരമാത്മൻ
വൈദേഹീപതേ രാമ സർവ്വകല്യാണമൂർത്തേ
ഹംസവാഹനാമുഖദേവവന്ദിതപദ
സംസാരദുഃഖാർണ്ണവകർണ്ണധാരക വിഭോ
കിങ്കരനാകുമെന്റെ സങ്കടമശേഷവും
പങ്കജവിലോചന തീർത്തു മാം രക്ഷിക്കേണം
ആയാസമെന്ന്യേ മമ മരണം സാധിക്കേണം
മായാമാനുഷ ദൈന്യമെന്നിയേ ജീവനവും
ഇളക്കമില്ലാതോരു ഭക്തിയും ഭവിക്കേണം
ചളിതാകൃതേ നിങ്കലെപ്പോഴും മുരരിപോ

ഭൂതഭവ്യങ്ങൾക്കീശനാകിയ ഭഗവാനേ
ചേതസി വേണ്ടതെന്തെന്നറിഞ്ഞുകൂടാ മമ
നിന്തിരുവടിതന്നെ ചിന്തിച്ചു മമ ഹിത-
മന്തരം വിനാ നൽകിക്കാത്തുകൊള്ളുകവേണം
ഈവണ്ണം ശ്രീരാമനെ പ്രാത്ഥിച്ചു നമസ്കരി-
ച്ചാവോളം മുഹുർമ്മുഹു സ്തുതിച്ചു പിന്നെപ്പോയി
ശങ്കരനാരായണമൂത്തിയെഗ്ഗണേശനെ
ശങ്കരിയായോരുമതന്നെയുമീശനേയും
പിന്നെയും ഗണേശശ്രീമദ്ധ്യനായകരാലു-
നന്ദനന്മാരെക്രമാൽ തൊഴുതിടുകവേണം
മദ്ധ്യനാഥനെപ്പിന്നെത്തൊഴുതു ശ്രീരാമനെ
മേദ്ധ്യമാം മനസ്സോടെ വന്ദിച്ചു മദ്ധ്യനാഥം
കൈകൂപ്പി ഹേരംബനെ വന്ദിച്ചു ഭവാനിയെ
കൈതവംവിനാ കൂപ്പി സ്തുതിച്ചു ഭക്തിയോടും
ഭൂതനായകനായ വടക്കുന്നാഥനേയും
ചേതസി ഭക്ത്യാ തൊഴുതത്ഥിച്ചു മനോരഥം
പുറത്തു കടന്നു തൽപാദങ്ങളോത്തു നിജ
മുറ തെററാതെ വാണിടുന്നതേ മഹാഭാഗ്യം
പരമേശ്വര പരിപാഹിമാം ജഗല്പതേ
സ്മരനാശന ശംഭോ പാവ്വതീവര വിഭോ
സവ്വമംഗളാത്മികേ സവ്വസിദ്ധിദേ ദേവി
ശവ്വാണിരുദ്രജായേ പാവ്വതി ഭക്തപ്രിയേ
പാദപങ്കജങ്ങളിൽ ഭക്തി സംഭവിക്കേണം
പാദജനായ കൃഷ്ണനാമാവാമടിയനും
ചേതസി മായാമോഹമകലേയകറേറണം

ഭൂതേശപ്രിയേ തവ കാരുണ്യമുണ്ടാകേണം
ശങ്കര ശിവശിവ ശങ്കര ശങ്കര ജയ
സങ്കടം തീൎത്തു മമ മംഗളമരുളേണം
ഇങ്ങിനെ ശിവനാമമുച്ചരിച്ചോരന്തം
തിങ്ങിന മോദം തന്നു വാണിടു സന്മംഗളം.

ഭദ്രകാളിനാമാവലി [illegible] സമാപ്തം.

# ശിവനാമാവലി.

അക്ഷരമാല.

അഗജാവല്ലഭ ഗൌരീശ ഖഗവാഹാൎച്ചിത ഗൌരീശ
അഗജാവല്ലഭ ഖഗവാഹാൎച്ചിത മൃഗഭൂഷിതകര ഗൌരീശ
ആസുരകുലഹര ഗൌരീശ ഭാസുരശശിധര ഗൌരീശ
ആസുരകുലഹരഭാസുരശശിധര ഭൂസുരവരനുത ഗൌരീശ
ഇന്ദ്രമുഖാൎച്ചിത ഗൌരീശ ചന്ദ്രകലാധര ഗൌരീശ
ഇന്ദ്രമുഖാൎച്ചിത ചന്ദ്രകലാധര സാന്ദ്രകൃപാലയ ഗൌരീശ
ഉഗ്രസദാശിവ ഗൌരീശ നിഗ്രഹകാരണ ഗൌരീശ
ഉഗ്രസദാശിവ നിഗ്രഹകാരണ ദുൎഗ്രഹനാശന ഗൌരീശ
ഊരീകൃതവിഷ ഗൌരീശ ദൂരീകൃതയമ ഗൌരീശ
ഊരീകൃത വിഷദൂരീകൃതയമ ഗൌരീഗുരുഗൃഹ ഗൌരീശ
ഋഷഭക്ഷേത്രഗ ഗൌരീശ വൃഷവരവാഹന ഗൌരീശ (ശ
ഋഷഭക്ഷേത്രഗ വൃഷവരവാഹന വൃഷമുഖസംസ്തുതഗൌരീ
ഏധിതഗുണഗണ ഗൌരീശ ബാധിതരിപുഗണ ഗൌരീശ
ഏധിതഗുണഗണ ബാധിതരിപുഗണ ബോധിതവിധിചി
(ൽ ഗൌരീശ

ഐശ്വൎയ്യപ്രദ ഗൌരീശ വിശേഷശൂര ശിവ ഗൌരീശ
ഐശ്വൎയ്യപ്രദ വിശേഷശൂരശിവ വിശ്വാത്മൻ ഹര ഗൌ
ഓങ്കാരാത്മക ഗൌരീശ ലങ്കേശാൎച്ചിത ഗൌരീശ (രീശ
ഓങ്കാരാത്മക ലങ്കേശാൎച്ചിത പങ്കാപഹപദ ഗൌരീശ
ഔക്ഷകവാഹന ഗൌരീശ ഭിക്ഷുജനപ്രിയ ഗൌരീശ
ഔക്ഷകവാഹന ഭിക്ഷുജനപ്രിയ ഭിക്ഷാടനപര ഗൌരീശ
അംഗജനാശന ഗൌരീശ തുംഗജടാഭര ഗൌരീശ
അംഗജനാശന തുംഗജടാഭര മംഗലമൂൎത്തേ ഗൌരീശ
അൎജ്ജുനസേവിത ഗൌരീശ ദുൎജ്ജനനാശന ഗൌരീശ
അൎജ്ജുനസേവിത ദുൎജ്ജനനാശന ഗൎജ്ജിതപുരഹര ഗൌ
(രീശ



നാമാവലിരിതി ഭക്തി പ്രേമാകലിതേന ദേവതേശാരി
ഭ്രമൻ ക്ലൃപ്താൎദ്ദേവതാശ് ശ്രീമന്നംഗീകൃതാ ദേവതേഷാം.

---

# വിഷ്ണുനാമാവലി.

---

## അക്ഷരമാല.

ഹരിനാരായണ ഗോവിന്ദ ഹരിഹരപൂജിത ഗോവിന്ദ
ഹരിനാരായണ ഹരിഹരപൂജിത നരകവിനാശന ഗോവി
ശ്രീവര മാധവ ഗോവിന്ദ കേവല കേശവ ഗോവിന്ദ (ന്ദ
ശ്രീവര മാധവ കേവല കേശവ പാവനമൂൎത്തേ ഗോവിന്ദ
ഗരുഡവരാസന ഗോവിന്ദ ഗുരു കരുണാലയ ഗോവിന്ദ
ഗരുഡവരാസന ഗുരു കരുണാലയ മുരമദനാശന ഗോവി
പശുപതിസന്നുത ഗോവിന്ദ ശൌരിനന്ദന ഗോവിന്ദ (ന്ദ

പശുപതി സന്നുതദശരഥനന്ദനദശമുഖനാശനഗോവിന്ദ
തപനകുലോദ്വഹഗോവിന്ദ താപവിമോചന ഗോവിന്ദ
തപനകുലോദ്വഹതാപവിമോചനകൃപണജനാശ്രയ
(ഗോവിന്ദ
യേചഭജന്തേ ഗോവിന്ദ തേചാരണം തേ ഗോവിന്ദ
യേചഭജന്തേ തേചരണം തേ മോചനമീയുഗ്ഗോവിന്ദ
നരകനിഷൂദന ഗോവിന്ദ നരഹരിവിഗ്രഹ ഗോവിന്ദ
നരകനിഷൂദനനരഹരിവിഗ്രഹസുരവരസേവിതഗോവിന്ദ
മത്സ്യാകൃതിധരഗോവിന്ദ സത്താമാത്രക ഗോവിന്ദ
മത്സ്യാകൃതിധരസത്താമാത്രകമുക്തിപ്രദവരഗോവിന്ദ
അച്യുതശാശ്വതഗോവിന്ദ നിശ്ചലനിരുപമഗോവിന്ദ
അച്യുതശാശ്വതനിശ്ചല നിരുപമ സച്ചിന്മയഭോ ഗോ
(വിന്ദ
ആദിവിവർജ്ജിത ഗോവിന്ദ ചോദിതപശുകുല ഗോവിന്ദ
ആദിവിവർജ്ജിത ചോദിതപശുകുലമോദിത ഗുരുവര
(ഗോവിന്ദ
ഇനകുലഭൂഷണഗോവിന്ദ ദനുകുലദൂഷണ ഗോവിന്ദ
ഇനകുലഭൂഷണ ദനുകുലദൂഷണതനുജിതമന്മഥഗോവിന്ദ
ഈശഗദാധരഗോവിന്ദ വീശരഥാനഘ ഗോവിന്ദ
ഈശഗദാധര വിശരഥാനഘനാശവിവർജ്ജിത ഗോവിന്ദ
ഉഷ്ണകരേക്ഷണ ഗോവിന്ദ കൃഷ്ണമുരാന്തക ഗോവിന്ദ
ഉഷ്ണകരേക്ഷണകൃഷ്ണമുരാന്തക വൃഷ്ണികുലോദ്വഹ ഗോവിന്ദ
ഊർജ്ജസ്വലവരഗോവിന്ദ ധൂർജ്ജടിസേവിത ഗോവിന്ദ
ഊർജ്ജസ്വലവരധൂർജ്ജടിസേവിതഭുജ്ജപടപ്രിയ ഗോവിന്ദ
ഋതുമാസാത്മകഗോവിന്ദ മൃതിജനിവാരണ ഗോവിന്ദ

ഋതുമാസാത്മകമൂത്തിജനിവാരണ യതിജനസംസ്തുത
(ഗോവിന്ദ

ഏതത്സവ്വം ഗോവിന്ദ ഭൂതേശത്വം ഗോവിന്ദ
ഏതത്സവ്വം ഭൂതേശത്വം പീതാംബരഭോ ഗോവിന്ദ
ഐശ്വയ്യപ്രദഗോവിന്ദ വിശ്വേശാമലഗോവിന്ദ
ഐശ്വയ്യപ്രദ വിശ്വേശാമല വിശ്വാവനപര ഗോവിന്ദ
ഓങ്കാരാത്മകഗോവിന്ദ പങ്കാപഹപദ ഗോവിന്ദ
ഓങ്കാരാത്മക പങ്കാപഹപദ ശങ്കരമൂത്തേ ഗോവിന്ദ
ഔദായ്യാന്തരഗോവിന്ദ വേദാഗമമയഗോവിന്ദ
ഔദായ്യാന്തരവേദാഗമമയ നാദാത്മകഭോ ഗോവിന്ദ
അംബുജഭവനുതഗോവിന്ദ കംബുഗദാധരഗോവിന്ദ
അംബുജഭവനുതകംബുഗദാധര തുംബുരുസേവിത ഗോവി
അപ്രതിമൌജാഗോവിന്ദ വിപ്രജനപ്രിയ ഗോവിന്ദ (ന്ദ
അപ്രതിമൌജാവിപ്രജനപ്രിയസുപ്രഭമൂത്തേ ഗോവിന്ദ
കമലാവല്ലഭ ഗോവിന്ദ കമലോത്ഭവനുത ഗോവിന്ദ
കമലാവല്ലഭകമലോത്ഭവനുതവിമലാനഘഗുണ ഗോവിന്ദ
ഖഗപതി വാഹന ഗോവിന്ദ നൃഗനൃപമോക്ഷദ ഗോവിന്ദ
ഖഗപതിവാഹനനൃഗനൃപമോക്ഷദജഗദധിപാലക
(ഗോവിന്ദ

ഗജവരമോക്ഷദ ഗോവിന്ദ നിജജനകിങ്കര ഗോവിന്ദ
ഗജവരമോക്ഷദനിജജനകിങ്കര സുജനാവനരത ഗോവിന്ദ
ഘനരുചിവിഗ്രഹ ഗോവിന്ദ കനകനിഭാംബര ഗോവിന്ദ
ഘനരുചിവിഗ്രഹ കനകനിഭാംബര ജനകസുതാവര
(ഗോവിന്ദ

ചന്ദ്രകശേഖരഗോവിന്ദ മന്ദ്രഗുണാർണ്ണവ ഗോവിന്ദ
ചന്ദ്രകശേഖരമന്ദ്രഗുണാർണ്ണവസാന്ദ്രകൃപാലയ ഗോവിന്ദ
ഛന്ദോവിഗ്രഹ ഗോവിന്ദ നന്ദകഭൂഷണ ഗോവിന്ദ
ഛന്ദോവിഗ്രഹനന്ദകഭൂഷണ ബൃന്ദാരകനതഗോവിന്ദ
ജലജവിലോചന ഗോവിന്ദ ജലധിസുതാവര ഗോവിന്ദ
ജലജവിലോചനജലധിസുതാവര ഖലജനമാരണ
(ഗോവിന്ദ
ഝഷവിഗ്രഹധര ഗോവിന്ദ വിഷധരമർദ്ദനഗോവിന്ദ
ഝഷവിഗ്രഹധര വിഷധരമർദ്ദന വൃഷപരിപാലക
(ഗോവിന്ദ
ജ്ഞാനകളേബര ഗോവിന്ദ ദീനജനാശ്രയ ഗോവിന്ദ
ജ്ഞാനകളേബരദീനജനാശ്രയമാനവിവർജ്ജിത ഗോവിന്ദ
ടങ്കായുധസഖ ഗോവിന്ദ പങ്കേരുഹമുഖ ഗോവിന്ദ
ടങ്കായുധസഖ പങ്കേരുഹമുഖ സങ്കടനാശന ഗോവിന്ദ
ഠാഢിമമന്ത്രഗ ഗോവിന്ദ നോദിതരിപുകുല ഗോവിന്ദ (ന്ദ
ഠാഢിമമന്ത്രഗനോദിത രിപുകുല മോദിതമുനികുല ഗോവി
ഡമരുരവപ്രിയ ഗോവിന്ദ സമരജിതാസുരഗോവിന്ദ
ഡമരുരവപ്രിയ സമരജിതാസുര ശമധനപൂജിത ഗോവി
ഢക്കാബോധിത ഗോവിന്ദ ദുഷ്കലിമലഹര ഗോവിന്ദ (ന്ദ
ഢക്കാബോധിത ദുഷ്കലിമലഹര കല്കിവപുർദ്ധര ഗോവിന്ദ
തത്വാന്തരഗതഗോവിന്ദ സത്വഗുണാത്മക ഗോവിന്ദ
തത്വാന്തരഗത സത്വഗുണാത്മക യാത്വന്തകഭുജഗോ
(വിന്ദ
സ്ഥവിരജനപ്രിയ ഗോവിന്ദ രവികുലനന്ദന ഗോവിന്ദ
സ്ഥവിരജനപ്രിയ രവികുലനന്ദന ഹവിരശനപ്രിയ
(ഗോവിന്ദ

ദനുജകുലാന്തക ഗോവിന്ദ മനുവംശാധിപ ഗോവിന്ദ
ദനുജകുലാന്തക മനുവംശാധിപ ഹനുമൽസേവിത
(ഗോവിന്ദ
ധരണിനായക ഗോവിന്ദ ധരണിഭരഹര ഗോവിന്ദ
ധരണിനായക ധരണിഭരഹര ധരണിധരധരഗോവിന്ദ
നരനാരായണ ഗോവിന്ദ വരദാനവ്രതഗോവിന്ദ
നരനാരായണ വരദാനവ്രത വരകിടിവിഗ്രഹ ഗോവിന്ദ
പങ്കജലോചന ഗോവിന്ദ പങ്കവിനാശന ഗോവിന്ദ
പങ്കജലോചന പങ്കവിനാശന ശങ്കരസേവിത ഗോവിന്ദ
ഫൽഗുന ബാന്ധവ ഗോവിന്ദ വൽഗുമുഖാംബുജ ഗോ
(വിന്ദ
ഫൽഗുനബാന്ധവ വൽഗുമുഖാംബുജ സൽഗുണമൂർത്തേ
(ഗോവിന്ദ
ബലഭദ്രാനുജ ഗോവിന്ദ ബലിമദനാശന ഗോവിന്ദ
ബലഭദ്രാനുജ ബലിമദനാശന കലിമലനാശന ഗോവിന്ദ
ഭദ്രാസോദരഗോവിന്ദ വിദ്രാവിതപര ഗോവിന്ദ
ഭദ്രാസോദര വിദ്രാവിതപര ഭദ്രാത്ഥപ്രദ ഗോവിന്ദ
മധുകൈടഭഹരഗോവിന്ദ വിധുരവിലോചന ഗോവിന്ദ
മധുകൈടഭഹര വിധുരവിലോചന മധുരാനായക ഗോ
(വിന്ദ
യമഭയവാരണ ഗോവിന്ദ കമഠാകൃതിധര ഗോവിന്ദ
യമഭയവാരണ കമഠാകൃതിധര കമനീയാത്മക ഗോവിന്ദ
രജനിചരാന്തക ഗോവിന്ദ സുജനഹിതേരത ഗോവിന്ദ
രജനിചരാന്തക സുജനഹിതേരത രജകഗതിപ്രദ ഗോ
(വിന്ദ

ലളിതാകൃതിധര ഗോവിന്ദ ഗളിതാമൃതപദ ഗോവിന്ദ
ലളിതാകൃതിധര ഗളിതാമൃതപദ മിളിതയദുവ്രജ ഗോ
(വിന്ദ

വടുവിഗ്രഹധര ഗോവിന്ദ പടുവിക്രമകര ഗോവിന്ദ
വടുവിഗ്രഹധര പടുവിക്രമകര കടുശകടാന്തക ഗോവിന്ദ
ശർമ്മാമൃതകരഗോവിന്ദ നിർമ്മമനിർമ്മല ഗോവിന്ദ
ശർമ്മാമൃതകര നിർമ്മമ നിർമ്മല ധർമ്മകുളേജ്യ ഗോവിന്ദ
ഷണ്മുഖമുഖനുത ഗോവിന്ദ സന്മുഖ സന്നത ഗോവിന്ദ
ഷൺമുഖമുഖനുത സന്മുഖ സന്നത സന്മയമാധവ ഗോ
(വിന്ദ

സനകമുഖാർച്ചിത ഗോവിന്ദ വനഭോജനരത ഗോവിന്ദ
സനകമുഖാർച്ചിത വനഭോജനരത വിനയഗുണോജ്ജ്വല
(ഗോവിന്ദ

ഹരിഹരസേവിത ഗോവിന്ദ പരചിദ്രസമയ ഗോവിന്ദ
ഹരിഹരസേവിത പരചിദ്രസമയ പരശുധരപ്രിയ ഗോ
ളാളിതഭ്രമര ഗോവിന്ദ മേളിതരാധിക ഗോവിന്ദ (വിന്ദ
ളാളിതഭ്രമരമേളിതരാധിക കേളിവിനോദക ഗോവിന്ദ
ക്ഷത്രകുലോദ്വഹ ഗോവിന്ദ മിത്രസുതപ്രിയ ഗോവിന്ദ
ക്ഷത്രകുലോദ്വഹ മിത്രസുതപ്രിയ ചിത്രാകൃതിധര ഗോ
(വിന്ദ

കൃഷ്ണകൃതാനേകനാമാവലിരിത്യേഷാസ്തുഭദ്രദാനൃണാം.
ഉണ്ണികിടാവായതീ പല്ലവിതനൊ രാമചന്ദ്രകരുണാലസ്സു.

നാമാവലി അക്ഷരമാല സമാപ്തം.

# സന്താനഗോപാലം

## പാട്ട്.

നല്ല വിശേഷങ്ങൾ ചൊൽവാൻ വരിക നീ
കല്യാണശീലേ! കിളിക്കിടാവേ!
നന്ദപുരേ വാഴും നാരായണസ്വാമി
എന്നെ വഴിപോലെ കാത്തുകൊൾക
നാരായണസ്വാമീ തന്നുടെലീലക-
ളാരെങ്കിലും സദാ ചൊല്ലിപ്പാടി
ഒക്കവേ നന്നായ്പഠിച്ചു ഗ്രഹിച്ചാലും
ഭക്തിയോടെയിതു കേട്ടുകൊൾകിൽ
കണ്ണൻ തളികയിൽ കണ്ണൻതിരുവടി
കണ്മുനകൊണ്ടു കടാക്ഷിച്ചീടും
കണ്ണൻ കരിമുകിൽവർണ്ണൻ മുകുന്ദന്റെ
കർണ്ണാമൃതമാം കഥകൾ ചൊൽവാൻ
പാപങ്ങൾകൊണ്ടുള്ള താപങ്ങൾ തീരുവാൻ
ഗോപാലലീലകളല്ലോ നല്ലു
പൈങ്കിളി മെല്ലെപ്പറഞ്ഞുതുടങ്ങിനാൾ
എങ്കിലോ കേട്ടാലും മാലോകരേ
സന്താനഗോപാലം ചൊല്ലുന്നതുണ്ടു ഞാൻ
സന്തതിയ്ക്കേററം പ്രധാനമല്ലോ
സന്തോഷമുണ്ടാകും സമ്പത്തുമുണ്ടാകും
സന്താനഗോപാലം കേട്ടുകൊണ്ടാൽ

നാരായണൻ തൻെറ നാരിമാരുമായി
ദ്വാരകാതന്നിൽ വസിക്കുംകാലം
വീരൻ വിജയനും വന്നാനാത്തുകാലം
വാരിജനേത്രനെ വന്ദിപ്പാനായ്
അക്കാലമങ്ങോരു വിപ്രനു നാലഞ്ചു
മക്കൾ പിറന്നു മരിച്ചുപോയി
ദുഃഖം പൊറാഞ്ഞവനക്കാലം ദ്വാരകാ
പുക്കു മുകുന്ദനോടേവം ചൊന്നാൻ
ബാലമരണം നീ കേട്ടില്ലേ ഗോപാല
നാലഞ്ചു ബാലന്മാർ നഷ്ടമായി
നാട്ടിന്നു രാജാവു നീയെന്നു കേൾക്കുന്നു
നാട്ടിലനർത്ഥം കഴിച്ചിടുന്നു
കേട്ടാൽ നിനക്കൊരു കുട്ടമിഃല്ലതുമേ
കേട്ടില്ലെന്നെല്ലോ നിനക്കു ഭാവം
എത്ര കൊതിച്ചിട്ടു പുത്രന്മാരുണ്ടായി
എത്ര വഴിപാടു നേന്നു ഞാനും
വേദിയരെക്കൊണ്ടു വേദം ജപിപ്പിച്ചു
വേദാന്തകർമ്മങ്ങളെല്ലാം ചെയ്തു
ക്ഷേത്രങ്ങളിൽ പൂജാപാത്രങ്ങൾ തീപ്പിച്ചു
ക്ഷേത്രം പല പല കേടുപോക്കി
മാലാ നിവേദ്യം വിളക്കും തുടങ്ങിച്ചു
മാലോകർ ചൊല്ലുന്നതെല്ലാം ചെയ്തു
പിന്നെത്തിരുവോണമൂട്ടും തുടങ്ങിച്ചു
എന്നല്ലെടോ ഗണഹോമം ചെയ്തു
സോമവാരവ്രതമിന്നും മുടക്കീലാ

നാമൊന്നും ചെയ്യാഞ്ഞിട്ടല്ലിതൊന്നും
ഉണ്ടായ പുത്രന്മാരെല്ലാം മരിച്ചുപോയ്
കണ്ടാലുമെന്നുടെ കർമ്മദോഷം
പണ്ടാക്കമിവണ്ണമുണ്ടായില്ലാപത്തു
തണ്ടാർമകളുടെ കാന്ത! കേൾ നീ
നിന്നുടെ ദുഷ്ക്കർമ്മംകൊണ്ടിങ്ങനേ വന്നു
എന്നേ പറയുന്നു കേൾക്കുന്നോരും
എന്നുടെ ദുഷ്കർമ്മമെന്നേ പറയേണ്ടു
മന്നിൽ മററാക്കമനത്ഥമില്ലാ
എന്നുള്ള വാക്കുകൾ കേട്ടു മുകിൽവർണ്ണൻ
ഒന്നും കുലുങ്ങില തെല്ലുപോലും
മല്ലാരിക്കുഭാവമില്ലെന്നറിഞ്ഞാറെ
ഇല്ലത്തേക്കമ്മാറു പോന്നു വിപ്രൻ
പിന്നെയും ഭാര്യ പ്രസവിച്ചു നല്ലൊരു
നന്ദനനുണ്ടായ്മരിച്ചുപോയി
ഈവണ്ണമെട്ടുസുതന്മാർ മരിച്ചതും
ഗോവിന്ദനോടേവം വന്നു ചൊല്ലി
അന്നന്നതിങ്ങനെ കണ്ടാലും കേട്ടാലു-
മൊന്നും കുലുങ്ങില വാസുദേവൻ
ഒമ്പതാം പുത്രൻ പിറന്നു മരിച്ചപ്പോൾ
സംഭ്രമം പൂണ്ടിതു ഭൂമിദേവൻ
ഉണ്ണിതൻ ചത്ത ശവവുമെടുത്തുടൻ
കണ്ണന്റെ മുമ്പിൽ കിടത്തിച്ചൊന്നാൻ
കണ്ണു മിഴിച്ചു മരിച്ചു കിടക്കുന്ന
ഉണ്ണിയെക്കണ്ണ നീ കണ്ടുകൊൾക

പെണ്ണുങ്ങളോടിടകൂടീരസിക്കുന്ന
പൊണ്ണന്മാൎക്കുണ്ടോ വിശേഷജ്ഞാനം
എണ്ണമില്ലാതോളം ഭാൎയ്യമാരുണ്ടായി
സ്വൎണ്ണാദിസമ്പത്തുമേററമുണ്ടായ്
സംഖ്യയില്ലാതോളം പുത്രരുമുണ്ടായി
പുത്രന്റെ പുത്രനും പൌത്രന്മാരും
നല്ല സുഖമെന്റെ കൃഷ്ണാ നിനക്കിപ്പോ-
ളല്ലാതെ മറെറാരു ചിന്തയില്ല
നാട്ടിലിരിക്കും ജനത്തിന്റെ സങ്കടം
കേട്ടാലുമില്ലൊരു ഭാവഭേദം
കാരുണ്യമില്ലാത്ത കശ്മല നിന്നുടെ
സാമൎത്ഥ്യഭംഗികളാൎക്കു ചേരും
അമ്മാവനെക്കുലചെയ്തു നിനക്കിപ്പോൾ
സമ്മാനിപ്പാനായിക്കൊണ്ടുപോന്നോൻ
ദൃഷ്ടിയുറച്ചു മരിച്ചു കിടക്കുന്ന
ദുഷ്ട നീ ബാലനെക്കണ്ടുകൊൾക
കൊഞ്ചുവാൻ നിന്നെയെടുത്തോരു പെണ്ണിനെ
വഞ്ചിച്ചു കൊന്നിലേ ഗോവിന്ദാ നീ
നിന്നുടെ മുമ്പിൽ ഞാൻ പ്രാണൻ കളവാനാ-
യ്വന്നു ധരിക്ക നീ വാസുദേവ
വിപ്രന്റെ വാക്കുകളിവണ്ണം കേട്ടപ്പോൾ
ക്ഷിപ്രം പറഞ്ഞിതു പാൎത്ഥൻ താനും
ദുൎഭാഷണം മതി പോരും മഹീസുര
ദുൎവ്വാക്കുകൊണ്ടു ഫലമില്ലേതും
പത്താംകുമാരനെ പാലിക്കുന്നുണ്ടു ഞാൻ

പാർത്താലും വിപ്രാ നീയത്രനാളും
പാർത്ഥൻെറ വാക്കുകളിവണ്ണം കേട്ടപ്പോൾ
പാരം പരിഹാസം പൂണ്ടു ചൊന്നാൻ
അയ്യോ ജളത്വം പറയാതെ നില്ല നീ
നിയ്യോയിതിന്നു മതിയാകുന്നു
ഭോഗീന്ദ്രശായിയ്ക്കു സാധിയാക്കാര്യങ്ങൾ
ഭോഷ നിനക്കുണ്ടോ സാധിയ്ക്കുന്നു
ആനത്തലവനു സാധിയാക്കാര്യങ്ങൾ
അണ്ണാറക്കണ്ണനു സാദ്ധ്യമാമോ
മിന്നുന്ന സൂര്യൻ വിളങ്ങുന്ന നേരത്തു
മിന്നാമിനുങ്ങിനു ശോഭയുണ്ടോ
മിണ്ടാതെ നില്ലെടാ മൂഢാ നിനക്കിപ്പോൾ
കണ്ടാൽ പൊറുക്കയില്ലെന്തുചെയ്യാം
തന്നത്താനോക്കാതെ മേനിപറയുന്ന
നിന്നെ ഞാനാരെന്നറിഞ്ഞില്ലല്ലോ
അന്നേരം വില്ലുമെടുത്തു കുലച്ചുടൻ
നിന്നു പറഞ്ഞിതു പാണ്ഡുസൂനു
ഈരേഴുലോകത്തു വീരനായുള്ളവൻ
ആരാലറിയപ്പെടാത്തു വിപ്രാ
ദുര്യ്യോധനാദികുലത്തെ മുടിച്ചോരു
വിര്യ്യാംബുരാശി ഞാൻ സവ്യസാചി
കാട്ടാളനായ്വന്ന കാലാരിദേവനെ
കൂട്ടാക്കാതേറെറാരു പാണ്ഡവൻ ഞാൻ
പാരാതെ വിൽകൊണ്ടു വേടനെത്താഡിച്ചു
മേടിച്ചു പാശുപതാസ്ത്രമെല്ലാം

ഖാണ്ഡവകാനനം ചുട്ടുപൊടിച്ചോരു
ഭസ്മമാക്കിടിന പാണ്ഡവൻ ഞാൻ
കണ്ണന്റെ കാരുണ്യംകൊണ്ടു രണം തന്നിൽ
കണ്ണാദിവംശം മുടിച്ചവൻ ഞാൻ
ഒന്നും മനക്കാമ്പിൽ ഖേദിയ്ക്കവേണ്ട നീ
നന്ദിച്ചുകൊൾക നീ ഭൂമിദേവ
പത്താംകുമാരനെപ്പാലിയ്ക്കുന്നുണ്ടു ഞാൻ
പാർത്താലും വിപ്ര നീയത്രനാളും
പാലിച്ചില്ലെന്നാകിൽ പാരാതെ വില്ലുമാ-
യ്പാവകൻ തൻകൽ പതിയ്ക്കുന്നേൻ ഞാൻ
ഗർഭം തികഞ്ഞാൽ ഗ്രഹിപ്പിയ്ക്കവേണം നീ
അപ്പോൾ വരുന്നുണ്ടു സത്യംതന്നെ
പാർത്ഥന്റെ വാക്കുകൾ കേട്ടോരു നേരത്തു
പാരം പ്രസാദിച്ചു ഭൂമിദേവൻ
പാരാതെ ഇല്ലത്തു ചെന്നു മഹീസുരൻ
പത്നിയോടേവം പറഞ്ഞാനപ്പോൾ
അയ്യോ നീ കേട്ടാലും ഭാഗ്യേവഴിപോലെ
കാര്യങ്ങൾ മേലിൽ ശുഭമായ്വരും
വീരനാമർജ്ജുനൻ വന്നിഹ വില്ലുമായ്
ചാരത്തു വന്നവൻ കാത്തുകൊള്ളും
ഇന്നിപ്പിറക്കുന്ന പുത്രന്റെ ജീവനെ
രക്ഷിച്ചുതന്നീടും ഫൽഗുനൻതാൻ
ഏതും മനക്കാമ്പിൽ ഖേദിയ്ക്കവേണ്ട നീ
കൈതവമല്ലിതു സത്യംതന്നെ
അന്തർജ്ജനമതു കേട്ടോരു നേരത്തു

സന്തോഷംപൂണ്ടു സുഖിച്ചിരുന്നാൾ
പത്താമത്തും ഗർഭമുണ്ടായി പത്നിക്കു
പത്തും തികഞ്ഞിതു മെല്ലെ മെല്ലെ
അപ്പോൾ മഹീസുരൻ വന്നുപത്തുക്കവേ
അപ്പാണ്ഡുപുത്രനെക്കൊണ്ടുപോന്നു
അമ്പുകൾ കൊണ്ടവനീററില്ലമുണ്ടാക്കി
വമ്പുള്ളപാണ്ഡവൻ കാത്തുനിന്നാൻ
ഈററില്ലം പുക്കിതു വിപ്രൻെറ ഭാര്യയും
പേററിന്നുവേണ്ടുന്ന പെണ്ണുങ്ങളും
നൊന്തുവിളിക്കുന്ന കേൾപ്പാൻ ചെവിപാർത്തു
സന്തോഷംപൂണ്ടു ഗൃഹസ്ഥൻ നിന്നാൻ
വില്ലുംകുലച്ചൊരു ബാണവും കൈക്കൊണ്ടു
വില്ലാളി ഫൽഗുനൻ കാത്തുനിന്നാൻ
ഈററില്ലം തന്നിലൊരഞ്ചാറു പെണ്ണുങ്ങൾ
ഏററം കലമ്പുവാൻ വന്നുകൂടി
നില്ക്കേണമെന്നു വിവാദിച്ചു നില്ക്കുമ്പോൾ
നില്പാനരുതൊട്ടും തോഴിമാരേ!
അയ്യോ മകളേ കിടന്നാൽ കണക്കല്ല
മെയ്യോടുചേർന്നിരിയെന്നൊരുത്തി
നോവു വരുമ്പോളെഴുന്നേററു നില്ക്കേണം
അല്ലെങ്കിൽ നോവുശമിച്ചുപോകും
കുമ്പിട്ടിരിക്കാതെ കുററം പലതുണ്ടു
കുട്ടിക്കുള്ളാലുമുണ്ടായ്വരും
ഈവണ്ണമോരോരൊവാക്കുകൾ കേൾക്കായി
ഈററില്ലം തന്നിലേ കോലാഹലം

പത്തായ മാസവും പത്തുദിവസവും
പത്തുവിനാഴിക ചെല്ലുന്നേരം
നൊന്തുവിളിച്ചു പ്രസവിച്ചു പത്നിയും
എന്തുകിടാവെന്നു നോക്കുന്നേരം
പെററകുമാരനൊ പ്രാണനുമില്ലാതെ
ചത്ത ശവംപോലും കാണ്മാനില്ല
പെണ്ണുങ്ങളൊക്കവേ പാവിട്ടലറവേ-
തിണ്ണെന്നു ചെന്നിതു പാർത്ഥൻ താനും
നേരവും നോക്കിയിട്ടിഷ്ടം ഗൃഹസ്ഥനും
പാരമുഴന്നങ്ങു ചോദിച്ചപ്പോൾ
പെണ്ണുങ്ങൾ വന്നു പറഞ്ഞു പതുക്കവേ
ഉണ്ണിശവംപോലും കാണ്മാനില്ല
മോഹിച്ചുവീണങ്ങുരുണ്ടു മഹീസുരൻ
ആകെത്തൊഴിച്ചു കരഞ്ഞുംകൊണ്ടു
വേഗേന പാർത്ഥന്റെ മുമ്പിലണഞ്ഞുടൻ
വേദനയോടെ കയർത്തു ചൊന്നാൻ
വീര ധനഞ്ജയ ശൂര ധനഞ്ജയ
പാരാതെ വഹ്നിയിൽ ചാടിക്കൊൾക
വില്ലുംകുലച്ചോരു ബാണവും കൈക്കൊണ്ടു
വില്ലാളിവീരനും നില്ക്കുന്നേരം
കാലന്റെ കിങ്കരർ വന്നങ്ങു വേഗേന
ബാലന്റെ ദേഹവുംകൊണ്ടുപോയി
ഇത്രനാളുമെന്റെ പുത്രന്റെ വിഗ്രഹം
മാത്രമെന്നാകിലും കാണ്മാനുണ്ടായ്
നിന്റെ പരാക്രമം കൊണ്ടിന്നു ബാലകൻ

തന്റെ ശവംപോലും കാണ്മാനില്ല
എന്തെല്ലാമോരോ ജല്പനം പറഞ്ഞു നീ
കുന്തികുമാരക നീ താനെല്ലോ
ഗംഗാധരനെ പ്രഹരിച്ച വൈഭവം
എങ്ങുപോയർജ്ജുന ചൊല്ലെടൊ
ദുര്യോധനാദിയെ കൊന്ന പരാക്രമം
അയ്യോയെന്നർജ്ജുന യെങ്ങുപോയി
തൊണ്ടന്മാരിങ്ങിനെ മേനിപറയുന്നു
കണ്ടാലുമെന്നുടെ കർമ്മദോഷം
ഭീരുവാം നിന്നുടെ ഭീഷണം കേട്ടപ്പോൾ
നേരെന്നു ബോധിച്ചതെന്റെ മോഹം
നിശ്ശിനി വൈകാതെ തീയിൽ പതിച്ചാലും
ചെയ്യുന്നതെല്ലാമബദ്ധം തന്നെ
അല്ലെങ്കിൽ വേണ്ട നീ വല്ലേടം പൊയ്ക്കോൾക
വല്ലാതെ ചാവുന്നതെന്തിനിപ്പോൾ
നിന്റെ ശരീരം ദഹിക്കുന്ന കാണ്മവാൻ
എന്റെ ശിരസ്സിൽ ലിഖിതമുണ്ടോ
നീളെത്തിരഞ്ഞു പുറപ്പെട്ടു വില്ലുമായ്
നീളാന്നപാതാളം തന്നിൽചെന്നു
കാണാഞ്ഞുവേഗേന സ്വർഗ്ഗത്തെ പ്രാപിച്ചു
ചെന്നാനവിടേയും കണ്ടതില്ല
കാലപുരിയിലും ചെന്നു ധനഞ്ജയൻ
ബാലനവിടേയും കണ്ടില്ലെന്നായ്
എങ്ങുമൊരേടത്തും കാണാഞ്ഞുവേഗേന
ഇങ്ങു ധരണിയിൽ തന്നെ പോന്നു

തീക്ഷണ്ഡം കൂട്ടീട്ട തിയ്യംപിടിപ്പിച്ചു
തിണ്ണന്നുകത്തിജ്വലിയ്ക്കുന്നേരം
മൂന്നു പ്രദക്ഷിണംവെച്ചു ധനഞ്ജയൻ
മൂർത്തികൾ മൂവ്വരേയും വണങ്ങി
വില്ലും ശരങ്ങളുംകൂടിപ്പിടിച്ചുടൻ
തെല്ലുംമടിയാതെ തിയ്യിൽച്ചാടാൻ
ഭാവിച്ചുറച്ചുടനോടിയണഞ്ഞപ്പോൾ
ഗോവിന്ദൻ ചെന്നു കരംപിടിച്ചു
നില്ലെന്റെ ഫൽഗുനനീയെന്തു ഭാവിച്ചു
തിയ്യിൽ പതിയ്ക്കുന്നതെന്തിനിപ്പോൾ
ഞാനല്ലയോ നിന്റെ ബന്ധു ധനഞ്ജയ
ജ്ഞാനികൾക്കാധാരം ഞാനാകുന്നു
കുന്തികുമാരക പോകനാം വൈകാതെ
ചിന്തിച്ചകാര്യം വരുത്തീടുന്നേൻ
പാരാതെ നിയ്യെന്റെ തേരിൽ കരേറുക
വീര വിജയ വിഷാദിയ്ക്കേണ്ട
മൂന്നുലോകത്തെയും മൂന്നടിയാക്കിയ-
ളന്നവൻ മാധവൻ കൃഷ്ണനന്നീ
നാരായണദേവനേവമരുൾചെയ്തു
തേരില്ക്കുരേറിയിരുന്നരുളീ
വീരൻവിജയനും കൂടെക്കരേറിനാൻ
തേരുതെളിയ്ക്കുന്നദാരുകനും
നേരേ പടിഞ്ഞാട്ട നോക്കിത്തിരിച്ചിതു
നാരായണനും ധനഞ്ജയനും
ആഴികളേഴും കടന്നു പതുക്കവേ

നാഴികനേരം കഴിഞ്ഞിടാതെ
ലോകാലോകമത്തുമാശു കടന്നവൻ
ലോകാധിനാഥൻ ധനഞ്ജയനും
സൂര്യന്റെ രശ്മികളില്ലാത്തതിൽപ്പുറം
ക്രൂരിരുട്ടല്ലാതെ മറ്റൊന്നില്ല
കണ്ണുകൾ കാണാഞ്ഞു പാണ്ഡുകുമാരനും
ദണ്ഡംതുടങ്ങി മനസ്സിലപ്പോൾ
തന്റെ സുദർശനചക്രത്തെ ധ്യാനിച്ചു
താമസംകൂടാതെ വാസുദേവൻ
കോടിദിനേശന്മാർ കൂടിയുദിച്ചോരു
മോടികലർന്നപ്രകാശത്തോടെ
ഓടിയണഞ്ഞിതു ചക്രം സുദർശനം
പേടിച്ചുമണ്ടിയിരുട്ടശേഷം
നല്ലവെളിച്ചം തെളിഞ്ഞോരുനേരത്തു
നന്നായ്പ്രസാദിച്ചു പാണ്ഡുസൂനു
ഗോവിന്ദ മാധവ കൃഷ്ണ മുരാന്തക
ഗോപീമനോഹര വാസുദേവാ
നാരായണാനന്ദ വിഷ്ണോ ജനാർദ്ദന
നാഥ നമസ്കാരമെന്നിവണ്ണം
ദാമോദരന്റെ തിരുനാമവുംപാടി
സാമോദമിങ്ങിനെ പോകുന്നേരം
കോടിദിനേശനുദിച്ചു പ്രകാശേന
കാണായി വൈകുണ്ഠമായ ലോകം
പാലാഴിതൻ തിരമാലാപതത്തിന്റെ
കോലാഹലങ്ങളും കേൾക്കാറായി

നീരാഴമുള്ളോരു ക്ഷീരാബ്ധിതൻതിരെ
വേഗത്തിൽ ചെന്നങ്ങു നോക്കുന്നേരം
ഈരേഴുലകിന്റെ വേരായ്വിളങ്ങുന്ന
നാരായണൻതന്റെ ദിവ്യദേഹം
ദൂരേ വിശേഷിച്ചു കാണുമാറായ്വന്നു
ഓരോ ഭവനങ്ങൾ വേറെ വേറെ
പൊന്നും മണികളും മിന്നും കരൾനിറം
മുന്നിലാമ്മാറങ്ങു കാണായ്വന്നു
മുത്തും പവിഴവുമൊത്തു വിളങ്ങുന്ന
പത്തനജാലങ്ങൾക്കററമില്ല
പത്തരമാററുള്ള തങ്കങ്ങൾ കൊണ്ടുള്ള
പുത്തൻ ഗൃഹങ്ങൾക്കുമററമില്ല
ഏഴു നിലയുള്ള മാടങ്ങളങ്ങിനെ
ഏതാനുമല്ലൊരു നൂറു കോടി
ദേവേന്ദ്രൻ തന്നുടെ ഭാര്യ്യമാരുമായി
ദേവന്റെ മുമ്പിലും കാണായ്വന്നു
ഉർവ്വശി മേനകാ രംഭാ തിലോത്തമ
സാരസ്യമാംവണ്ണം പാടിടുന്നു
ഓടക്കുഴൽവിളിയമ്മാനമാട്ടവും
കേടററ കൂത്തുമുണ്ടങ്ങു ഭാഗേ
ദാമോദരന്റെ തിരുനാമവും പാടി
സാമോദമിങ്ങിനെ പോകുന്നേരം
ഓരോ വിശേഷങ്ങളെത്ര മനോഹരം
ആരോമലാംവണ്ണം കാണായ്വന്നു
നാലു കരങ്ങളിൽ നാലായുധത്തോടും
നാനാജനങ്ങളും കാണായ്വന്നു

വിഷ്ണുസ്വരൂപത്തെ പ്രാപിച്ച ഭക്തന്മാർ
വിഷ്ണുസ്തുതിചെയ്തു നിന്നിടുന്നു
ഈവണ്ണമോരോന്നു കണ്ടു പതുക്കവെ
ദേവന്റെ മന്ദിരം കണ്ടു പിന്നെ
മാണിക്കരത്നവിളക്കു നിരക്കവേ
കാണായി കൃഷ്ണനമഞ്ജുനാഭം
സർപ്പേശനായുള്ള തല്പേ ശയിക്കുന്ന
ചിൽപ്പൂരുഷാംബുജം കാണാകുന്നു
പൊന്നും കിരീടവും മിന്നും കുണ്ഡലം
മിന്നുന്ന നെററി മേലേകപുണ്ഡ്രം
ചൊല്ക്കൊണ്ട പങ്കജംപോലെ വിളങ്ങുന്ന
തൃക്കണ്ണു രണ്ടും തിരുമുഖവും
അർണ്ണോജനേത്രങ്ങളാകുലഭംഗിയും
കർണ്ണങ്ങൾ രണ്ടും കവിൾത്തടവും
ഭംഗികളും തിരുമാറിൽ വനമാല
കൌസ്തുഭരത്നവും ശ്രീവത്സവും
ശംഖും ഗദാ ചക്രം പങ്കജനാഭന്റെ
കങ്കണം മോതിരം കാണാകുന്നു
ചിത്രം വിചിത്രം കുറികൾ പലവിധ-
മെത്ര മനോഹരമെന്നേ വേണ്ടു
ശ്രീദേവിയും പിന്നെ ഭൂദേവിയും
രണ്ടു ഭാഗേ വസിപ്പതു കാണാകുന്നു
പക്ഷീന്ദ്രനാകും ഗരുഡനെ കാണായി
ലക്ഷം മുനികളും ദേവകളും
തുംബുരു നാരദനംബുജലോചനൻ

അംബുജബാണാരിദേവൻതാനും
മുപ്പത്തുമുക്കോടി ദേവകളൊക്കവേ
തത്ഭക്തന്മാരായി വന്ദിയ്ക്കുന്നു
വിപ്രൻെറ പുത്രന്മാരേയും ഭഗവാൻെറ
തല്പേ ശയിയ്ക്കുന്ന കാണായ്വന്നു
ശ്രീദേവി തൻെറ മുലയും കുടിക്കുന്നു
ഭൂദേവബാലന്മാർ ക്രീഡിയ്ക്കുന്നു
പത്താം കുമാരനെ മാറ്വത്തു ചേർത്തുടൻ
പൊൽത്താർമകഠം മുല നൽകീടുന്നു
നാലാണ്ടു മയ്യാണ്ടു പുക്കു കുമാരന്മാർ
ത്രൈലോക്യനാഥൻെറ മെത്തതന്മേൽ
ചെന്നു കരേറുമിറങ്ങും പതുക്കവേ
പിന്നെത്തിരുമടി ചെന്നിരിയ്ക്കും
പന്നഗരാജനവൻ തൻെറ ദേഹത്തിൽ
ചെന്നു കരേറുന്നു ബാലന്മാരും
ഘോരമായുള്ള ഫണത്തിൻ മുകളേറി
സൈ്വരമായ്വാഴുന്നു ബാലകന്മാർ
ശ്രീവാസുദേവനും കുന്തിതനയനും
വൈകുണ്ഠം തന്നിലും ചെന്നിറങ്ങി
തേരിന്മേൽനിന്നങ്ങിറങ്ങീട്ടിരുവരും
ചേരുന്ന വണ്ണം സ്തുതിച്ചിടുന്നു
ലോകേശനാഥനാം നാരായണസ്വാമി
തൻെറ തിരുമുമ്പിൽ ചെന്നു മെല്ലേ
വിഷ്ണുഭഗവാനുമന്നേരം മെല്ലവേ
കൃഷ്ണാർജ്ജുനന്മാരെ തൃക്കണ്പാർത്തു

പുഞ്ചിരിയാകും തളിരും നിലാവുകൾ
തഞ്ചും കടാക്ഷവും തൂകിത്തൂകി
സുന്ദരന്മാരാമവരോടു ഗോവിന്ദൻ
മന്ദമാംവണ്ണമരുളിച്ചെയ്തു
കീർത്തികളൊക്കവേ കേട്ടു പത്തുക്കവേ
മൂർത്തികൾ കാണ്മതിന്നാശയുണ്ടായ്
എന്നതു കാരണം ഭൂമീസുരേന്ദ്രന്റെ
നന്ദനന്മാരെ ഞാൻ കൊണ്ടുപോന്നു
എന്നാലിരുവരുമൊന്നിച്ചിവിടേയ്ക്കു
വന്നിടുമെന്നു നമുക്കു ഭാവം
ധാത്രിസുരേന്ദ്രന്റെ പത്തു സുതന്മാരു-
മത്ര വളരുന്നു ജാതമോദം
അച്ഛനെന്നുണ്ണികൾ നമ്മെ വിളിക്കുന്നു
അമ്മയെന്നംബുജപുത്രിയേയും
ഇച്ഛയ്ക്കു ചേരുന്നതെല്ലാം കൊടുക്കുന്നു
ഇച്ഛയോടേ ഞാൻ വളർത്തിടുന്നു
എന്നാലിവരെയും കൊണ്ടങ്ങു പോയാലും
നന്നായനുഗ്രഹിച്ചീടുമെന്നാൽ
പ്രാണിവധംകൊണ്ടു നിങ്ങൾക്കിരുവർക്കും
മാലിന്യമുള്ളതുമിന്നു തീന്നു
എന്നതിന്നുണ്ടൊരു കാരണമിക്കാലം
നിങ്ങളെയന്നു വരുത്തീടുവാൻ
ഭൂമിക്കു സൌഖ്യം വരുത്തീട്ടിരുവരും
സാമോദമിങ്ങോട്ടു പോന്നുകൊൾവിൻ
അന്തണശ്രേഷ്ഠനമന്തജ്ജനത്തിനും

സന്തോഷം നൽകുവിൻ വീരന്മാരേ
ഉണ്ണികളൊക്കവേ പോയാലും വൈകാതെ
കണ്ണാ കടൽവണ്ണ പാണ്ഡുസൂനോ
എന്നുള്ളരുളപ്പാടെല്ലാമവർ കേട്ടു
നന്നായ് പ്രസാദിച്ചു കൈവണങ്ങി
ഇങ്ങു വരികെന്നു കൈകാട്ടിച്ചൊന്നപ്പോ-
ളങ്ങോട്ടു മണ്ടുന്നു ബാലകന്മാർ
അച്ഛനുണ്ടോ നിങ്ങൾക്കെന്നു ചോദിച്ചപ്പോൾ
അച്യുതനെച്ചെന്നു തൊട്ടുകാട്ടി
മാതാവിനെപ്പിന്നെ ചോദിച്ച നേരത്തു
ലോകമാതാവിനെ ചൂണ്ടിക്കാട്ടി
ഇങ്ങു വരികെന്നു കൈകാട്ടിച്ചൊന്ന-
പ്പോളുണ്ണികളാരുമടുക്കുന്നില്ല
ഇന്ദിര തന്നുടെ ബാലകൻ പിന്നാക്കം
പിന്നാക്കം നോക്കി മുഖം തിരിച്ചു
എന്തുവേണ്ടെന്നങ്ങുഴന്നാരിരുവരും
കുന്തീതനയനും കൃഷ്ണൻ താനും
അന്നേരം വിഷ്ണുഭഗവാൻ പതുക്കവേ
ഒന്നു കടാക്ഷിച്ചു പോവാനായി
അപ്പോൾ കുമാരന്മാരൊക്കെപ്പുറപ്പെട്ടു
കെല്പോടു കൃഷ്ണന്റെ മുമ്പിൽ ചെന്നാർ
ഇല്ലവുമച്ഛനമമ്മയുമെന്നുള്ള
തെല്ലാമവർക്കുള്ളിലപ്പോൾ തോന്നി
മായാസമുദ്രത്തിൽ ചാടിച്ചു മാധവൻ
പോയ്യാലുമെന്നൊരു ദൃഷ്ടികൊണ്ടും

പിന്നാലെ മണ്ടിപ്പുറപ്പെട്ടിതു ചിലർ
പിമ്പെ നടന്നു ചിലരന്നേരം
മുട്ടുകളും കത്തിയും നീന്തിയിഴഞ്ഞിട്ടും
പെട്ടെന്നവരൊക്കെ യാത്രയായി
പാരാതെ ബാലകന്മാരേയുമന്നേരം
തേരിൽ ക്കരേററി മുകുന്ദനപ്പോൾ
യാത്ര തൊഴുതു നടന്നാരിരുവരും
ധാത്രിസുരേന്ദ്രന്റെ പുത്രരോടും
പാരാതെ പോന്നിങ്ങു ദ്വാരാപുരം പുക്കു
നാരായണനും ധനഞ്ജയനും
പാരാതെ വിപ്രന്റെ യില്ലത്തു ചെന്നുടൻ
വീരനാമജ്ജുനൻ കൃഷ്ണൻ താനും
വാതുക്കൽ ചെന്നു വിളിച്ചു തുറപ്പിച്ചു
വാരിജനേത്രനുമജ്ജുനനും
ഊണുമുറക്കവുമെല്ലാമുപേക്ഷിച്ചു
കേണുവസിക്കുന്ന വിപ്രദേവൻ
ആരെന്നറിവാൻ പുറത്തു പുറപ്പെട്ടു
തേരിലാമ്മാറങ്ങു നോക്കുന്നേരം
എന്തൊരു വിസ്മയമെന്നു വിചാരിച്ചു
ശാന്തൻമഹീസുരൻ നിന്നനേരം
ഉണ്ണികളെക്കൊണ്ടുപോന്നു മഹീസുരൻ
ഉർവ്വീസുരേന്ദ്രനു നൽകിച്ചൊന്നാൻ
പത്തു സുതന്മാരും വന്നു മഹീസുര
പാലിച്ചുകൊണ്ടാലും മോദത്തോടേ
എന്നുപറഞ്ഞു കൊടുത്തോരു ബാലരെ
ചെന്നു പിടിച്ചു തഴുകി വിപ്രൻ

കണ്ണുനീർകൊണ്ടഭിഷേകവും ചെയ്തു താൻ
കണ്ണനെച്ചെന്നു നമസ്കരിച്ചു
പാത്ഥൻെറ കാലും പിടിച്ചങ്ങു മാറ്വ്വത്തു
ചേത്തു കരഞ്ഞു പറഞ്ഞു വിപ്രൻ
അയ്യോ ഞാൻ നിന്നോടബദ്ധം പറഞ്ഞതു
പൊയ്യല്ല പാത്ഥ സഹിച്ചീടണം
സ്വപ്നത്തിൽക്കൂടെ നിരൂപിയ്ക്കവയ്യാത്ത
സന്തോഷമെന്നേ പറവാനുള്ളൂ
നന്നായ്വരും തവ നന്ദകുമാരക
നന്നായ്വരും തവ പാണ്ഡുസൂനോ
എന്നു പറകയും കണ്ണുനീർ വാക്കയും
നന്ദനന്മാരെ പുണരുകയും
കക്കത്തുടക്കയുമോരോന്നു വാഴ്ത്തിയും
കാണ്മാൻ മനോഹരമെന്നേ വേണ്ടു
അന്തർജ്ജനത്തിൻെറ കയ്യിൽ കൊടുത്തുട-
നന്തികെ മെല്ലവേ ചൊല്ലിനിന്നാൻ
ഈവണ്ണം പത്തു കുമാരകന്മാരെയു-
മീശ്വരാനുഗ്രഹംകൊണ്ടു കിട്ടി
പുത്രന്മാർ പത്തുമൊരുമിച്ചു മന്ദിരേ
ധാത്രീസുരേന്ദ്രൻ സുഖിച്ചു വാണാൻ
ഇക്കഥ പാട്ടുകൾ പാടി രസിയ്ക്കിലും
കേട്ടു വസിയ്ക്കുന്ന മാനുഷക്കും
സന്തതിയുണ്ടാകും സമ്പത്തുമുണ്ടാകും
ലോകത്തു കീത്തികൾ വദ്ധിച്ചീടും.

സന്താനഗോപാലം പാട്ടു സമാപ്തം.



# പാഞ്ചാലി
# സ്വയംവരം.

## പാട്ട്.

---

### ഒന്നാം പാദം.

അത്തിയണിന്തരന്നം പുത്തിരനാനാമുഖൻ
അപ്പന്നേരിപ്പടയും ശൎക്കരാപുത്തവില്ലം
പകപവും പായസവും മമ്പേഴം തേങ്കനിയും
ഭക്തിയോടുററുവച്ചു കൈതൊഴുതേനടിയൻ
ബുദ്ധിതെളിഞ്ഞുമുത്തു ചെയ്യണമസ്തിമുഖൻ
പുരാണമായാകഥാ ചൊൽവാനിനിയ്ക്കു തുണ
പങ്കജപൂവിൽമാതേ വാണിസരസ്വതിയെ
പാൽമൊഴി മങ്കേ തായേ ഭാരതി നീ തുണയ്ക്കു
ഭക്തജനത്തിന്മനോരത്തവേദാൎത്ഥവിത്തേ
പാരം പരാപരത്തിന്നാധാരമായ ശക്തി
ഉൗടായ വായു ഞാനോ ഉൗട്ടുന്നൊരുട്ടകത്തു
ഉൗടെ മൂളച്ചെഴുന്നോരാധാരമായ ശക്തി
നീറെച്ചുട്ടഗ്നിയുടെ നാരായത്തണ്ടുപോലെ
മാറാതിരുന്നതൊരു ശക്തി ശിവായമെന്നെ
അല്ലലിടഞ്ഞ കുഴലാളായ ദ്രൌപതിയെ
അൎജ്ജുനൻ മാലവച്ച വാൎത്തചൊൽവാൻ തുണയ്ക്കു
പങ്കജപൂവിൽമാതേ ഭാരതി നീ തുണയ്ക്കു
അല്ലൽക്കൂടാതെ വാണ പാണ്ഡുസുയോധനാദി
അമ്പോടു ഭാപാപരത്തിൽ വാണിരുന്നോരു കാലം

അസ്ത്രശാസ്ത്രം പഠിച്ചു ദ്രോണരോടന്നു നന്നായ്
ആസ്ഥയായ് ദക്ഷിണയ്ക്കു അജ്ജുനൻ പാഞ്ചാലനെ
ആചാര്യവൈരത്തിന്നു കൈകാൽ പിടിച്ചു കെട്ടി
ആശാന്റെ മുമ്പിൽവെച്ചു ദക്ഷിണ ചെയ്തവാറെ
ആധിയൊഴിഞ്ഞു ചൊല്ലാലമ്പോടയച്ചമൂലം
അജ്ജുനൻ താനിനിയ്ക്കു ബന്ധുവാകേണമെന്ന്
അന്നേ വിളിച്ചു ഋഷി രാജ ഹോമം തുടങ്ങി
പുണ്യബുദ്ധിയാൽ വന്നു ധൃഷ്ടദ്യുമ്നൻ പിറന്നു
പൂമാതുമെന്നപ്പുള്ളും വില്ലും പിറന്നവാറെ
പൂരാണമായി ഋഷി ചൊല്ലിതു രാജനോടു
പാരിച്ചു വിൽകലച്ചങ്ങെന്നു മെയ്യുന്നവർക്കു
പാൽമൊഴി മാതിനാളെ മാലയിടാവിതെന്നു
പാഞ്ചാലനാദരിച്ചു പത്നി കയ്യിൽ കൊടുത്തു
പാരാതെ കർമ്മംചെയ്തു നാലേഴാം നാളിലന്നു
പാർത്ഥിവനാസ്ഥയോടെ കൃഷ്ണയെന്നിട്ടു പേര്
പൈതൽ മനോഹരിയ്ക്കാങ്ങാറായ മാസത്തിങ്കൽ
പാച്ചോറുമൂട്ടിയരമോതിരം കൈവളയും
പാടകം താലിയുടഞ്ഞാളരഞ്ഞാളുമിട്ടു
പൈതൽ മനോഹരിയ്ക്കു മൂന്നിൽ മുടിയിറക്കി
അഞ്ചു വയസ്സിൽ കാതു കത്തിക്കരടുമിട്ട്
അഞ്ചാതെ പൂഞ്ചോയലൊളക്ഷരവിദ്യ കൊററ
ചെഞ്ചോലയിങ്കൽ മുല്ലത്തെപോൽ വളരും പെണ്ണ്
ചേച്ചയോടാട്ടം പാട്ടും പൊന്നരിവീണ വേണു
ചെമ്മേ പഠിച്ചു കന്നിതന്മെ തുടന്നുവന്നു
പൊന്മയമായ വേഷം ഉണ്മയിൽ വെണ്മപ്പൂണ്ടു

ചെഞ്ചൊരി വായ്മലരും മന്ദഹാസം തുടങ്ങി
കന്ദൎപ്പന്മെല്ലെ മെല്ലെ തഞ്ചിക്കൊഞ്ചിത്തുടങ്ങി
വാർകൊണ്ടെഴുന്നാനട വാലോലമായ്ത്തുടങ്ങി
മഞ്ഞെറ്റപ്പാടപ്പൂണ്ട മാധുരിയന്തുടങ്ങി
വാർകൊങ്കയും വിരവിലാരംഭമായ്ത്തുടങ്ങി
ഹോർകാതിലെക്കുരട്ട മാറി പൊന്നോല പൂണ്ടു
ചന്തം തഴച്ചുമണിപ്പൂഞ്ചായലാളെക്കണ്ടാൽ
നേരില്ല മാരനെൻ്റെ നേരെയെതൃപ്പതിന്നു
പാരിൽ മണിമണാളൻ നാരിജനങ്ങളേയും
കാലാന്തരത്തിന്നിവളാളായ്‌വരുന്നാളിൽ
കാലമിനിയ്ക്കിനിയ്ക്കു ഭൎത്താവു പോയ്ക്കഴിയും
കാലാന്തകനെ മലർമാത്രം ഭയപ്പെടുന്നു
അന്തകനുള്ള ചിത്തമുള്ളിൽ ഭയപ്പെടുന്നു
നിറമേ വരുണനുള്ള വരുണൻ ഭയപ്പെടുന്നു
നിലകേട്ട വന്നുപോമെന്നലസാതെ മാതരെല്ലാം
നിട്ടവീൎപ്പുമിട്ടു വാടി മനതാപമായിതയ്യോ
അണിച്ചായൽ പൂങ്കുഴലി മണിമാർകൾ പൂമടന്ത
മണിമാളികയ്ക്കുമീതെയിളമാതരോടുകൂടി
കളിമാറിയാണിരോടങ്ങൊളിവായിരുന്നു കന്നി
മികവാൎന്ന ഭക്തിയോടെ വ്രതവും പിഴച്ചിടാതെ
തിരുവാതിരയും തിരു ഏകാദശിവ്രതങ്ങൾ
തിരുവോണമഷ്ടമിയും തിറമായ ദേവപൂജാ
തരുണീ തുലാക്കുളിയും തരമായ കന്നിവ്രതം
കരുപോലെ ചെയ്തു കന്നിവ്രതവും പിഴച്ചിടാതെ
ഓരോ കഥാപുരാണകാവ്യങ്ങളും പഠിച്ചു

പുരനാരിമാർ പലരും ഒരുമിച്ചിരുന്നവാറെ
ഉരനാരിമാർകൾ ഗീതം നടനം കളിവിനോദം
വിരിയുന്ന പൂമലർകൾ പൊഴിയുന്ന കാവു ചുററും
പരിവണ്ടിനിണ്ടനങ്ങൾ കുയിൽ കോയിലും മയിലും
മലരുണ്ട ചന്ദനവും അകിൽദേവതാരമോരോ
മണമോടെഴുന്നാമണം ഇളകുന്ന ദണ്ഡലൂടെ
നളിനം പൊരുന്ന മിഴി നാണിച്ചുകൊണ്ടൊളിച്ചു
അലർബാണവീരനോടു നിലറിന്ന കോലമയ്യോ
പടകൊണ്ടെഴുന്ന മന്നൻ പാഞ്ചാലരാജനെന്നെ
പടയാളിമാർകളോടങ്ങറിയിച്ചു വൈകിടാതെ
വടിവൊടു കോപ്പിടുകായിന്നു സ്വയംബരത്തെ
വൈകരുതെന്നു മന്നൻ വൈഭവമായ് മുതിർന്നു.



## രണ്ടാം പാദം.

അദ്രിശിപത്തിലുമൊക്കെ നടത്തി സ്വയംബരഘോഷവി (ശേഷം
അത്ഭുതമാകിയ ദൂതരെവിട്ടറിയിച്ചിതു ദിക്കുകളൊക്കെ
ചെട്ടികൾ പട്ടരുമപ്പുരദേശികൾ ശൂദ്രജനങ്ങളുമെല്ലാം
തെക്കർ വടക്കരുമപ്പുരിഷാദികളൊക്കെ വരേണമതി (ന്നെ
ദിക്കുകളൊക്കെ നടത്തി വിശേഷമതിന്നു നൃപേന്ദ്രനുമ (മ്പാൽ
ദീപിതമാക്കിയടിച്ചു പെരുമ്പറ കൊട്ടി നടത്തിയിത (ന്നാൽ

നാടിടയിൽ ചില വീടൊട്ട പീടിക വച്ചുനിരത്തിയിത
(ത്താൽ
നല്ല ജനം ചിലർ ചില്ലികളോടവർ വേട്ടവർ ജാതിക
(ളൊക്കെ
കാട്ട കളഞ്ഞു മരങ്ങൾ പറിച്ചു നിലങ്ങൾ നിരത്തിയിത
(ത്താൽ
കല്ലടകൊണ്ടു പടുത്തു ചമച്ചു ചിതത്തൊട്ട ദിക്കുകളൊ
(ക്കെ
കോട്ട കിടങ്ങൊട്ട വാടയതിൽപുറം വീട്ട മതിൽപ്പുറമെ
(ല്ലാം
കൊട്ടിലുരപ്പുര പന്തൽ മണിപ്പുര മററു മണിപ്പുര വേറെ
കോട്ടയകത്തു നിരത്തിയ പീടിക വാണിഭശാലയുമെല്ലാം
എട്ടു ദിശിക്കു നിരത്തിയ തോരണമക്കൊടി ക്കുറകളമ്പാ
(ൽ
എത്രതരത്തിൽ വഴിക്കു നിരന്തരമിട്ട വിളക്കുകളെല്ലാം
മററു മണിത്തറപോൽത്തറ കല്ലുകവൃത്തമണിത്തറവേറെ
മച്ചറകെട്ടുമടക്കളകെട്ടിയടപ്പുകളെത്ര തരത്തിൽ (റേ
പൊൻമുടി മന്നവർകൾക്കു നിരന്തരമായ മണിപ്പുര വേ
രത്നമണിത്തരമാളികയും മണിമണ്ഡപമാദികൾ വേറേ
മാടണിയും മുല മാത്രമനോഹരമായ്നിലപാട്ടകൾ വേറേ
മാമുനിമാർ മറയോർ ജനവാസകഗേഹമണിപ്പുര വേറേ
ആടിനചാക്കിയർക്കൂത്തുമരങ്ങുകളമ്പലമങ്ങൊരു ഭാഗേ
ആടിന മാത്രമണിമയതട്ട കളിപ്പത്തുമങ്ങൊരു ഭാഗേ
അമ്മാനത്തൊട്ട പാട്ടന്ന വരാംഗനമാരൊരു ഭാഗേ
ആയുധപാണികളൊത്തു നിരന്നു കളിപ്പത്തുമങ്ങൊരു ഭാ
(ഗേ

കാവ്യപുരാണകഥാദികൾകൊണ്ടു കളിപ്പതുമങ്ങൊരു ഭാ
നല്ല വിഷക്കൊടിയഴിക്ക തടച്ച വിളക്കുകൾ ചുററും (ഗേ
മുത്തൊടു രത്നമണിപ്പവിഴങ്ങൾ പതിച്ച നിറസ്സൂടതോറും
മുമ്പു പിറന്നവ വില്ലൊടുമെന്ത്രമിരിപ്പതിനെത്രവിചിത്രം
പൊൻപടി ഉത്തിരവും നിരതോരണമക്കൊടിക്കുറകളമ്പ
(ലവും
വച്ചൊരു പീഠമതിന്നുടമീതുവിരിച്ചപുലിത്തുകൽകൊണ്ടേ
വാരണചർമ്മമൊടാരിയർ ചോലയിൽ വച്ചിതു വില്ലൊടു
(യന്ത്രം
ഇച്ചപതിച്ച വിളക്കിരുപാടുമിതത്തൊടു തോഴിയരൊത്തേ
ഇട്ടനവാസ്സരലൊച്ചപെരുക്കിയെടുത്തിതുവെൺകുടപാടേ
മററുമണിക്കുട പൊൻകുത്തുമണിക്കുടയോടേ (ടെ
കററവർത്തുങ്കുട കത്തുമണിക്കുട വെൺചാമരിയിത്തറമോ
കൊട്ടിന ഭേരി മിഴാവൊടു കൊമ്പൊടു ചെണ്ടയിടക്ക
(പെരുമ്പറയും
കൊമ്പൊടു ചിന്നമിടക്കകൾ താളമൊടിട്ടിശിയൊക്കെ
(മുഴക്കി
എപ്പരുഷാദികൾ ദിക്കുകളൊക്കെ നിറഞ്ഞു കവിഞ്ഞു വ
(രുന്നു
യക്ഷസുരാദികൾ സിദ്ധപരായണരൊക്കെ നിറഞ്ഞു വി
(മാനേ
വിപ്രരു മാമുനിമാർകുലമൊത്തു തിരക്കിവരുന്നിതു ചുററും
വിശ്വാമിത്ര പരാശര പാണിനി കാശ്യപനാദികളോടേ
ശുക്രനുമഗ്ഗുരു ചന്ദ്രപുലസ്ത്യനഗസ്ത്യവസിഷ്ഠനുമായേ
ശുദ്ധവരായനദക്ഷവരായണ കാശ്യപനശപനിദേവകളും
ഗന്ധർവ്വകിന്നരകിമ്പുരുഷാദികൾ തുംബുരു നാരദനന്നെ

ഗണ്ണസുഗണ്ണമഹാമുനിമാർ പല ശിഷ്യരുമായി വരുന്നോ
പുത്രപവിത്രരുമിത്രസുമിത്രരുമെത്രതരത്തിൽ വരുന്നോൻ
വിക്രമമന്നവർപത്തു ദിശികളുമൊത്തു തിരക്കി വരുന്നോൻ
കൊട്ടിന ഭേരിയകമ്പടിയോടു വരുന്നതുമെത്രതരത്തിൽ
മണ്ടിനവൻ കുതിരച്ചുമലേറിവരുന്നിതു നൂറു സഹസ്രം
മണ്ടിന ചാടിനൊരൊട്ടകവും കഴുതച്ചുമലേറിവരുന്നി
(തു നൂറു സഹസ്രം
മാനൊടു മാമൈമലേറി വരുന്നതു നൂറു സഹസ്രം
പാണ്ടിയർ ചീനർ കലിങ്കർ തുലുക്കരുമാണ്ടിയർ താരിയർ
(ചോഴിയരും
പണ്ടൊരു നാളും കണ്ടറിയാതവരുണ്ടു വരുന്നു താംത മേ
വങ്കടിലിൽ തിരപോലെ തിരക്കി വരുന്നിതുമെത്ര തരത്തി
(ൽ
പൂട്ടിന തേരോടാടിന വൻകൊടികൊട്ടൊടുഭേരികളോടെ
എട്ടു ദിശിക്കു തിരക്കി വരുന്നിതു പത്തിരുനൂറു സഹസ്രം
കൊട്ടിന ഭേരിയകമ്പടിയോടു വരുന്നിതു നൂറു സഹസ്രം
കൊണ്ടലൊലി കൊലികൊട്ടിന ഘോഷമൊടട്ടിശിയൊ
(ക്കെ മുടക്കി
അണ്ടർപതിത്തലവൻ മുടിമന്നവനായ സുയോധനനന്നു
ആഡംബരക്കൊടിയോനരുൾചെയ്തിതു പമ്പിയർതന്നെ വി
(ളിച്ചു
ഉണ്ടു സ്വയംബരമജ്ജനനായിജനിച്ചൊരുപെണ്ണു നമുക്ക
ഒത്തു തിരിച്ചുടനമ്പൊടു കാണണമെന്നു
മണ്ടിനതേർ കുടയോടുമകമ്പടിമന്നവനും നടകൊണ്ടാൻ
മണ്ണവർ കണ്ണനുമന്നു നടന്നിതു മാലയിടുന്നതു ഞാനേ
പൂർകൊടി പൂണ്ടു നടന്നിതു ശല്യരു

മന്നാിൽമിഴിമാനിനെ മാലയിട്ടുന്നതു ഞാനിനിയെന്നു
(നടന്നാൻ

വൻനിറവേറിന ശകുനി മുടന്തനുമേറി നടന്നെ
വാർകുഴമാതിനെ മാലയിട്ടുന്നിതു ഞാനിനിയെന്നു റിന
(ച്ചേ

പൊന്നണിയും മദവാരണമേറി വരുന്നതു രാക്ഷസവിൻ
പോർമുലമാതിനെ മാലയിട്ടുന്നതു ഞാനിനിയെന്നു നിന
ഏറിന തേരതിലേറിന ഭീഷ്മർ ജാച്ചു നരച്ചു കുരച്ചേ(ച്ചേ
മാനിനിമാതിനെ മാലയിട്ടുന്നതു ഞാനിനിയെന്നു നട
(ന്നാൻ

ആരണർ വേദിയരാകിയ ദ്രോണരുമമ്പൊടു തേരുമതേറി
ആരുമതില്ലിനി വാർകുഴൽമാതിനെമാലയിട്ടുന്നതുഞാനോ
പൂർണമാകിയ പുണ്യപുമാനശ്വത്ഥാമാതന്നേ
ആറൊഴുകുമ്പടി ദേവസുയോധനനാദികളൊക്കെ നടന്നേ
നാഗിനി നമ്മളിൽവെച്ചു മികച്ചു വരുന്നിതു മാല വഹി
(പ്പാൻ

മറ്റൊരുവർവഴികിൽപുനരാട്ടിയരഞ്ഞുപുറത്തുകളഞ്ഞി-
ട്ടുഴകിയ മാതിനെ മാലയുമിട്ടു തിരിക്കണമെന്നേ
വിരൊട്ടു മന്നവരും കടയും തഥാ ഭേരികളൊച്ചപെരുക്കി
ക്കുറവുതാതൊരു ഘോഷമൊടന്നു സുയോധനനാദികൾ
(ചെന്നേ

വീരൊട്ടുമന്നവർ കുംഭഗ്രഹത്തിനു ഭൂപതിതന്നുയിർകൊ
(ണ്ടേ

വീരിയ മന്നവരൊന്നയതിങ്കൽയിരുത്തി നടന്നതുകാലം
മാറിന വേഷമൊടന്നു ചമഞ്ഞിതു കമ്പിളിയോടു കരി
(മ്പടവും

മാററുതാതൊരു വടികുടയും ചെറുകെട്ടചെരിപ്പുമതായേ
ചാരുതയേറിന പീതനവും ചെറുകുണ്ഡികപുസ്തകമോടേ
ധർമ്മസുതന്നാറിവുള്ളൊരു ബ്രാഹ്മണനായിട്ടിടകൊണ്ടതുകാ
പാരമുയന്നൊരു തോൾകരവും വയറുതം നെടിയോടെ (ലം
പാട്ട തിരിഞ്ഞു ഞെളിഞ്ഞു തടിച്ചൊരു കമ്പളികൊണ്ടു
(മൂടത്തേ

ചൂരക്കോൽവടി കുടയും ചെറുകെട്ട ചെരിപ്പുമതായേ
ശൂരരിൽ മുമ്പനതാകിയ ഭീമനതിമ്പിറകേ നടകൊണ്ടേ
ഏറെയുലഞ്ഞു വലഞ്ഞു ഞൊറിവുകൾ വീശനരച്ചുകുരച്ചേ
ഏറെയുലഞ്ഞു പൊളിഞ്ഞ പഴങ്കുടയും വടി കയ്യിൽ
തോരയുടെ കരിമ്പടവും ചെറുകെട്ട ചെരിപ്പുമതായേ
ക്ഷീരിനഗീതപദങ്ങളൊടും നടകൊണ്ടിതു അർജ്ജുനനന്നേ
തോരയുടുത്തൊരു കീറിയ മുണ്ടുമുടുത്തൊരു കെട്ടുമതായേ
തോലുമതിട്ട കരിമ്പടവും വടിവൊ നകുലൻനടകൊണ്ടാൻ
തോലുമെടുത്തൊരു തോരയുടുത്തു കരിമ്പടവും വടിവായി
(സഹദേവൻ നടകൊണ്ടാൻ

അരുമൊരുത്തരുമറിയാതവരൈവരുമമ്പൊടു ചെന്നേ
കണ്ടു പറഞ്ഞിതു ദേവസുയോധനൻ വന്നൊരു വിപ്രനെ
(നോക്കി

നേരിതു നമ്മുടെ ഭീമനൊളം സമമുള്ളവനിന്നിവനെന്നേ
നേരറിയാതവൻ കണ്ടുപറഞ്ഞിതു മകുടം ചിരിച്ചു തുകാലം
വേറൊരു കോണിലിരുന്നവരൈവരു വേദിയരായൊരു
(ഭോഗേ

വേണ്ടുവൊളം വിഭവങ്ങളുമുണ്ടു താന്താമൈവരുമായേ
ഏറിയ കാഴ്ച വരുന്നതു കേൾപ്പാൻ ധൃഷ്ടദ്യുമ്നൻ തുയരറിയ

പൂമന്നവര പരിപാലനംചെയ്യുതിനായേ
നാരദനോട പരാചരമാമുനി വേദവ്യാസനുമായേ
നാട്ടിനിടയ്ക്കിട തേടി നടപ്പതു ദ്രൌപതിയച്ഛനമങ്ങേ
കാരണരാന്നുയേ മുരാരിയുമിന്നു പുകന്തകാലമശായണ്ടു
(പറഞ്ഞു
കൃഷ്ണനമന്തണരെവരൊടും പരിചിലേ കാരണമായിനി
നിങ്ങളിനത്തൊട വച്ച വിളമ്പണമെന്നേ
വേണ്ടുവതുണ്ടതിളക്കത്തെന്ന മുരാരിയുരത്തുനേരം
വേലയിതെന്നു നിനച്ചവരമാമിനിയെന്നു മുതൃന്നാൻ
അണിയടുക്കളപുക്കിതു പാണ്ഡവരൊന്നരിവെപ്പതു ഭീമൻ
അജ്ജുനനം കറിവെപ്പതൊരുക്കവേ തമ്പൊടു ധർമ്മസു
(തൻതാൻ
കൊണ്ടെയടുത്തു അടുത്തുകൊടുത്തിതു നീർ വിറകെല്ലാം
കോലമൊടേ നകുലൻ സഹദേവനമാശ്രനമെന്നിവയെ
(ല്ലാം
കൊണ്ടപരുട്ടിന വേണ്ടിന സാധനമെന്നിനിയെന്നു മൂ
(തൃന്നാൻ
കന്നു സുയോധനൻ മേവിന പന്തലിൽ പുക്കളു പാണ്ഡ
(വരന്നേ
പപ്പടകപ്പുരി ശക്കര പാൽ പഴ പഞ്ചരസത്താൽ
മുന്തിരിങ്ങാപ്പഴം തയിർ നെയ്യുരുളിയിൽ വരവെല്ലാം
മുമ്പിൽ വിളമ്പിയതിൻപിറകേ കറിയെത്രതരത്തിലതെ
(ല്ലാം
പന്തിയിരുത്തി വിളമ്പിയ ഭീമനുമേന്തിയ കോരിയ ശട്ട
(കവും
തൻകരപന്തിയിലമ്പൊടുമാറു വിളമ്പിയതാശ്ചര്യത്താൽ

മുമ്പേ നടന്നു പറഞ്ഞു രസിച്ചുകൊടുപ്പതു ധൎമ്മസുതൻ
(താൻ
വെന്തുമുടിഞ്ഞതു പാണ്ഡവർവച്ചു വിളമ്പിയിതത്തിനൊന്നാം
(ടുണ്ടാൻ
അങ്ങിനെയുണ്ടു ചിലൎക്കൊരുപക്ഷമതിങ്ങിനെയിങ്ങുവരാ
(ഞ്ഞു
ഇന്ദ്രനൊടൊന്നു മുരാരിയുരത്തു പാണ്ഡവർ ഗന്ധൎവ്വരാ
(ജ്ഞേ
ഇത്തരമായതൊരു അശ്വമേറി നടപ്പതു കണ്ടതുപോലും
അങ്ങൊരുദിക്കിലുമില്ല പിടന്നായിങ്ങുവരാഞ്ഞതുമെന്തേ
ഇന്നിതിലുള്ളതിലച്ചുതനൊന്നിമുടിഞ്ഞുപോകെന്നുറിന
(ച്ചേ
ഈവിടിനവൻ പന പന്തലിൽമിതുപറിച്ചുവരിട്ടതുനേരം
നിന്നമഹാജനിനച്ചിതിലുള്ളവരൊക്കെനശിച്ചനീർ
കാതാർകൊണ്ടു ഭീമനഃതാറ കുലത്തിലെറിഞ്ഞു
നിൎണ്ണയമായിതു നംശസുരംഗിപി ഗന്ധൎവ്വകിന്നരരെല്ലാം
നിൎണ്ണയമായിതു പാണ്ഡവരൊഴിഞ്ഞിതുചെയ്യോരില്ലാ
രൊന്നൊഴിയാതെയിതന്നു മഹാജനമുണ്ടസുയോധനനാതി
ഊണുകഴിഞ്ഞിതുപാണ്ഡവർതന്നുടെആശ്ചൎയ്യംവരുമാറേ.

---

മൂന്നാം പാദം

---

ആശ്ചൎയ്യം വരുമാറങ്ങന്നദാനങ്ങൾ ചെയ്തു
അശ്വമേധാദിദാനം ചെയ്തു സുഖം വരുത്തി
അച്യുതൻ വിഷ്ണുമൂൎത്തി ഗോവിന്ദനാദിനാഥൻ
അനുപരാശരനും വാണിയും വേദവ്യാസൻ

അമ്പോടവർകൾ ചൊല്ലിനിന്ന മുഹൂർത്തമിപ്പോൾ
അങ്ങോളമിങ്ങുകലെത്തിങ്ങാതിടം വരുത്തി
അമ്പോട്ടു കിങ്കരന്മാർ വില്ലുവലിച്ചുവച്ചേ
അപ്പൊഴേ വന്നാങ്ങിൽ നിന്നൊരു പാഞ്ചാലനും
വന്നുനിന്ന മഹാജനങ്ങൾ കേൾക്കുമാറൊന്നരുളി
അർജ്ജുനനായി ജനിച്ചുണ്ടായ പെണ്ണിതെന്നെ
അവ്വണ്ണമല്ല വന്നുകാണായ കർമ്മദോഷം
അതിൽ ജനിച്ചുണ്ടായൊരെന്ത്രപ്പുള്ളും ശിലയും
ആയോർകളെന്തു ചെയ്‌വൂ വില്ലുമറിയ്ക്കുമെന്നു്
അല്ലാർകുഴലിതന്റെ വല്ലഭനാകുമെന്നെ
ആയതു രാജനരുൾചെയ്തോരു നേരത്തിങ്കൽ
ആട്ടമരഭകൊടിച്ചൂട്ടും മുടി മന്നൻ താൻ
അറിയാതെ ചെയ്‌വു നിങ്ങളായോർകളെന്തുമെയ്യാൻ
ആപത്തിനുണ്ടായൊരു എന്ത്രപ്പുള്ളു ചിലയുമായോ
അനർത്ഥമെന്നു പനോർ മനം വടിഞ്ഞു പലമന്നർ വന്നു
(നിന്നു
ചുഴലുന്നാരങ്ങിടയിൽ ആമെന്നു ചെന്നു ജരാസന്ധൻ
ശിലഎടുത്തെ അവനിലലച്ചുവിണരൂ ചെന്തുപോയശേഷം
ആമെന്നു ചെന്നു ശമുലാരാജൻ ശില എടുത്തു
അവനിലലച്ചുവീണു നെറികേട്ടു വന്നുപോയി
ആമെന്നു ദുശ്ശാസനൻ ചെന്നു ശില എടുത്തു
അണിമെയി വിചന്ന നേരം ശിലമിത്തു താനടിയിൽ
അരിശം പെരുത്തു നാണിച്ചൊരു ജാതിപോയി കഴിഞ്ഞെ
അംഗരാജനൊട്ടു ചൊല്ലിനി ചെന്നു ശില എടുക്ക
അതുകേട്ടവനും ചെന്നു അറിയാതെ ശില എടുക്കാൻ
അഭിമാനരാജവീരൻ ചുഴലുന്നാങ്ങിടയിൽ

ആശ്ചര്യമായ ദ്രോണൻ ഗുരുപാദവും വണങ്ങി
ആകെന്നു ഗ്രഹിച്ചുനിന്നാരങ്ങിടയിൽ
അത്ഭുതമോടു വില്ലെടുത്തു പൊടിതുടച്ചു അക്ഷണം കൊ
വില്ലെടുത്തു പൂട്ടേറുവാൻ അച്യുതൻ വിഷ്ണുമൂർത്തി (ണ്ടു
തൃക്കൈമേൽവിരലൂന്നി അക്കംസനന്നു വിൽക്കാൽക്കായമുള്ള
(വിശാലം
അത്തൽ പിന്നത്തു കർണ്ണനൊത്തുപ്രയാസപ്പെട്ടേ
അവശം പെരുത്തു നാണിച്ചൊരു ജാതി പൊയ്യൊഴിഞ്ഞു
ആമെന്നു ചെന്നു ശിശുപാലൻ ശില എടുത്തേ
അവനിലലച്ചുവീണു ചെളിയും പൂണ്ടുരുണ്ടേ
അക്ഷണമേ വിളിച്ചു ലാക്ഷാകുമാരകനെ
അവരാത്മജനു ചൊല്ലി നീ ചെന്നു വില്ലെടുക്കാ
അതുകേട്ടവനും ചെന്നു അറിയാതെ വില്ലെടുക്കാൻ
അത്തൽപിന്നത്തു വീണു മൂട്ടും തകർന്നുപോയി
അരുളിത്തു നാഗസ്യനു കുരുവിരാജനാലുമേ
വേട്ടോരു വില്ലെടുപ്പാൻ അരുതാഞ്ഞു നിങ്ങൾ പണ്ടു
ഗുരുദക്ഷിണ കൊടാഞ്ഞിട്ടതുകൊണ്ടു
മറ്റൊരുത്തർക്കുമതെന്നു വന്നതില്ലേ
അവശം പെരുത്തു ചൊല്ലി അവരാത്മരാജനപ്പോൾ
ആരാന്റെ ദേശത്തിൽ തൈർ നെയ്യു കവന്നു കണ്ണാ
അരുപായർ കുറവാരി പശുപാലനായ നിന്റെ
അരുവായ പാണ്ഡവർകൾ വരുവനോശ്ശാ എന്നെ
അരനാഴികക്കുമുമ്പിലെരുതിയിൽ ഞാനൊടുങ്ങി
അവരൊടു ചെന്നു ചൊല്ലിവരുവാൻ ശിലഎടുപ്പാൻ
അതുകേട്ടു ധർമ്മപുത്രൻ ഇളയോനെ നോക്കിയപ്പോൾ
അമരേന്ദ്രനന്ദനനും അതുകേട്ടടുത്തു ചെന്നേ

അഖിലേശനും പറഞ്ഞു നിനവെന്തു ബ്രാഹ്മണനൊ
അരാശാളിമാക്കൊരുത്തക്കരുത് തെ വില്ലെടുപ്പാൻ
അരുതെന്ന വാക്കിനാലും ആമെന്ന ഭാവത്താലും
അധികായവിഷ്ണുവിൻെറ അരുളാലെ ബ്രാഹ്മണനും
അണിമാവ്വിൽ നിനിക്കിത്തലവാനു കെട്ടി നന്നായി
അറിയാതെ ചെന്നരചൻ ചുഴലുന്നാങ്ങിടയിൽ
അവരോരോജാതി നിന്നു പറയുന്നു മഹാജനങ്ങൾ
ആമെന്നു ബ്രഹ്മൻെറ നിനവെന്നു മിക്കപേരും
അതുമല്ല പെണ്ണിലുള്ള കൊതിയെന്നു മിക്കപേരും
അവരോരോജാതി നിന്നു പലജാതി ചൊന്നനേരം
അഴകോട പാത്ഥനുട നനരാശഭക്തിയോടും
അകമേ വണങ്ങി ദ്രോണൻ ഗുരുപാദവും വിജയൻ
അഖിലേശനാദിയായി സകലം വണങ്ങി നന്നായി
ആകെ അനുഗ്രഹിച്ചു നിന്നൊരങ്ങിടയിൽ
അത്ഭുതമോടു വില്ലെടുത്തു പൊടിതുടച്ചേ
അശ്രമംകൊണ്ടു കുലച്ചു പുട്ടററിനിന്നെ
അഖിലം കുലുങ്ങിയപ്പോൾ ഞാണൊലി കേട്ടനേരം
ഹരിയോ ഹരായിതെന്നു ഭ്രമിയാ മഹാജനങ്ങൾ
അറിയാതെ ശിരിൽവിണു ഒളിപോൽ ശരന്തൊടുത്തേ
അഴകൊടുയന്ത്രമെയ്തു ശിലയുംമറിച്ചങ്ങിട്ടേ
അരശാളിമാർകളൊക്കെ അഭിമാനം കേട്ടവന്നെ
അരശരുമേ പരിശിലകമേ നിനച്ചു കോവാളവർ
മാലയിട്ടുകൊണ്ടു വഴിമേൽ വരുന്നനേരം
അരികേ അണഞ്ഞു ചുററിപ്പിടിപ്പേനെന്നും
പേടികാട്ടിയണയുമ്പൊഴോട്ടമവരത്തുനോം

പെണ്ണിനേയും അരികേവസിച്ചുകൊണ്ടു പരിചൊടു
(പോകവേണം.

അവർതങ്ങളൊക്കെമന്റും കൊടിയോനിളയവനും
അരശാളിമാതിനാളുമുടിവായ ബ്രാഹ്മണനൊ
അരുളിതു വേദവ്യാസൻ പരിശൊടു കൃഷ്ണനോടേ
പരിശിൽ മുഹൂത്തമാലമഴകൊടു വന്നതിപ്പോൾ
അതുകൊണ്ടു പാഞ്ചാലനോടറിയിച്ചു ലോകനാഥൻ
അഴകൊടു മാലവച്ചാനിനിയെന്തു താമസമേ
അതുകേട്ടു പാഞ്ചാലനും മുറയോടുകൂടെഴന്നേ
അറിയാതെ ബ്രാഹ്മണനോ പരദേശിപാണൻ
അറിയാതെയോമുണ്ണിമകളെക്കളഞ്ഞീടാമോ
അവസാനമില്ലാമുറപൊഴിയുന്ന മന്നവൻെറ
അകതളിർ കുളിക്കുമാറൊന്നരുളി ലോകനാഥൻ
അരനാളവക്കരികിലുടയോർകളായതും ഞാൻ
അകതാരിലുള്ളഖേദം കളകെന്നു ചൊന്നനേരം
അലർശായലാളരികേ പരിശോടെഴന്നരുളി
അണിവാതിലും തുറന്നിട്ടരികേ വിളിച്ചു കൃഷ്ണൻ
അരുളിതു വാ മകളെ പരിതാപമെന്തിനെന്നെ
അരുളിടിനൊരുനേരം അറിയിച്ചു ദ്രൌപതിയും
അമൃതോടു പാൽപഴവും ഭുജിച്ചിട്ടു അണിയാടമേൽ
തറമേൽ തരമായി തമ്പുരാനെ അരികായ
തോഴിമാരോടലസാതിരുന്നടിയൻ ഇവരോടു കൂറിയതു
വഴിപോവിതന്തരാമൊ അവസാനമില്ലാ മുറ-
പൊഴിയുന്ന മാതിനാൾക്കേ അകതളിർകുളുക്ക-
മാറൊന്നരുളി ലോകനാഥൻ അളവില്ലായതേയരി-

ചെയ്യാനാരക്കനോടെ അരിതാർചരക്കു
വാങ്ങുന്നതിന്നുള്ള മന്ത്രവും ഞാൻ നാരായണൻെറ
ആജ്ഞപൈതായെഴുന്നനേരം അമരാങ്ങിനിമാർ
ചുററി ചമയിച്ച മാതിനാളെ അണിഹാരവും
കുറികൾ കളഭാദിയുമണിഞ്ഞെ അലർ
ബാണകോലമായ കുളൂർകൊങ്കതന്നിടയിൽ
മണിമാലന്തുലുതാലി ശിലമോതിരം കുഴലും
തളിമാതിനാൾ കനകതളികയിലിട്ടു മാലാ
തരമായ തോഴിമാർകളിരുപാടുവരശ്ശു
വാതകിൽ ചെണ്ടമുരശ്ശും കുഴൽ കൊമ്പുതാളങ്ങളുമേ
തഴവെഞ്ചാമരി കൊററകുടതൻ നിഴലിന്നുടെ
തരുണിമണിതിലകമണിയുന്ന നേരമയ്യോ
എരിയുന്ന കോൽവിളക്കും പരിചാലകമ്പടിയും
എതിരേല്പിനങ്ങു നിങ്ങൾ വരുവിനരങ്ങിടയിൽ
അലർ ചായലാൾ വടിവിനവസാനമില്ല ചൊൽവാൻ
ഇരുൾചായുൽ നേർശ്ശുളുവിനൊത്തുകൊണ്ട വാർകുഴലും
പരിശൊട്ടു പഞ്ചമിനാൽമതി പൊന്നുനെററിശോഭ
മതിമാനറിഞ്ഞു നോക്കുന്നതുകൊണ്ടു
കണ്ണിണയും തിലപുഷ്പമോട്ടു വെല്ലും
പരിശൊട്ടു നാസികയും ചെറുതൊണ്ടിതൻ
പഴത്തിന്നൊത്തുകൊണ്ട ചുണ്ടഴകും
ചെറുമുല്ല മല്ലികയോടൊത്തുകൊണ്ട നേർകഴുത്തും
അരഭക്കിടാവും മണ്ടും കരഭംഗിശോഭ കണ്ടാൽ
വാർ കൊണ്ടെഴുന്ന മുലവാരിജമൊട്ടുപോലെ
അരയാലിലത്തളിരിന്നൊത്തുകൊണ്ടമാറുദരം

പറയാവതല്ല മുഖം അരുളുന്നളജപ്രഭയോ
ഇവളിന്നി എന്നെയെന്ന മനസ്സാൽ ചെട്ടത്തുമിതാൽ
കരതാരിൽ വിശറവും ചെറുതായി മുറിക്കിനെന്നെ
ചെറുതായി നറുക്കിതിന്നു കുരട്ടം കുളത്തിപ്പോയി
തിറമെന്നു പൂപെട്ടത്തു ന്തറെന്നു വായിലിട്ടു
പരിശൊട്ടതിന്നനേരം കറിയും ശവത്തു പോയി
തുരഗങ്ങൾ മേലിരുന്ന പൊടിവൊന്നു വിണുപോയി
പലർനിന്നരണ്ടിടയിൽ തുകിലാട വീണുപോയി
പറയാവതല്ല രാജപരിതാപഭാഷയോത്താൽ
അണിചായൽ പൂങ്കുഴലി മണിമാതൃപൂമടന്ത
അഴകൊട്ട ബ്രാഹ്മണൻെറ അണിമാപ്പിൽ
മാലയിട്ടെ അനുവേഗമോട്ട കൃഷ്ണൻ
അപ്പുഴകൊട്ട തേരുമേറി പരിശൊട്ട പോകുന്നേരം
ഉടയോർ പിതാവുമന്നൻ പരദേശിയോടുകൂടി
നൃപസൂനുപോയിതന്നെ അടിയാർ കുടിയാരൊക്കെ
മുറയവലാധിയായ അറിയാതെ പാണ്ഡവർകൾ
വഴിമേൽ വരുന്നനേരം എറിവാൾ കവാലമോട്ടം
കൊട്ടതായമന്നവർകൾ തിറമായറിഞ്ഞിട്ടെഴന്ന
കൊട്ടകോപമോട്ട പാത്ഥൻകുശ ദപ്പ്ബാണമാകിയവ
(യെന്നു
ചാട്ടമറ്റ്പോൾ അടവിത്തു കാൽകരവുംതുടയോട്ടപെട്ടുവീണു
എടയുടെ ചാടികൊണ്ടു പിടിപെട്ടു ഭീമസേനൻ
പയയൊട്ട തോററുമണ്ടി ദുരിയോധനാദികളും
അറിയാതെ പാണ്ഡവന്മാരോളി പൊൻവിശേഷം
പൊങ്ങി മറിമായമോട്ടവന്നു പൂരിചായലാളെ

ഭവട്ടപരിശൊടു പോയവർകൾ ഹരിയോഹരായിതന്നെ
(അഴകൊടു

കുംഭഗ്രഹം അഴകൊടു ചെന്നുപുക്കെ
അറിയാതെ ശോകമോടു മണിമംഗല്യവും പുകിന്റെ
അണചായലമ്മ കുന്തി എതിരേററകത്തുകൊണ്ടു്
അമ്മപറഞ്ഞു മക്കളൈവരും മാലവെച്ചു
അന്നുവിളിച്ചു പഞ്ചദ്രൌപതിയെന്നു നാമം
മഴകൊടു ധൃഷ്ടദ്യുമ്നൻ പരിശൊടു തേരുമേറി
പരിതാപമച്ചിനുള്ളിലതിനാലെ പോയിവേഗം.

ഇതി പാഞ്ചാലീസ്വയംവരം
സമാപ്തം.




——ooXoo——

# വള്ളുവക്കവി.

---

അരുമയിൽ ചെളചമച്ചതും പണ്ടു
ആശാരി വന്നാങ്ങളന്നും മുറിച്ചും
ഒരുമിച്ച തൂണിവ നാലുമെ നിത്തി
ഒമ്പതു ചാണുള്ള ചൂഴികവെച്ചേൻ
വാരിയും കെട്ടി വളർകോലും വീക്കി
വാരിപുറമെ പുതച്ചാമ്പൽ കോവിൽ
ഇരിപത്തൊരായിരത്താറുനൂറു ചിറമക്കളുണ്ടെൻ
ഇച്ചെളപുക്കം പുറപ്പെട്ടു നില്പാൻ
കോരി നിറച്ച നിറവൊന്നുമില്ലെൻ
കൊണ്ടച്ചൊരിഞ്ഞാൽ ചൊരിഞ്ഞിട്ടും കൂടാ
ഓങ്കാരനാഥൻ ഉഴുതോരു ഉഴവിൽ
ഒളിവിൽ വിതച്ച മുളച്ചോരു വിത്തു
അറികാതെ കാലത്തങ്ങാനന്തകോവിൽ
അരിമപ്പണിക്കു വിളിക്കുന്നൊരെന്നെ
ഇന്തയുമില്ലാ ഏൻെറവ്വയുമില്ലെൻ
ഓങ്കാരവള്ളോനെഴുത്തു പഠിപ്പാൻ
മൂലക്കിഴങ്ങിന്നു മൂന്നല്ലോവള്ളി
മൂലത്തിലൊക്കെ പടന്നുള്ളവള്ളി
ഞാനാക്കിഴങ്ങിന്നു നാലല്ലൊവള്ളി
ഞാനത്തിലൊക്കെ പടന്നുള്ളവള്ളി.
മുപ്പത്തുമൂന്നു മരംനട്ട കാലം

മൂന്നു മരമതിൽ താനേ മുളച്ച
ആമരം പൂത്തൊരു പൂവ്വുണ്ടു കയ്യിൽ
പൂവ്വോടു ഞാറോടു ചൂടാമ്പൊനിന്റെൻ
അക്കരെ നിന്നു വിളിപ്പോനി വള്ളോൻ
അക്കരെപ്പോവാൻ തുണയില്ലെനിക്കു
മക്കളുണ്ടെവരെ കൂടെ നടപ്പാൻ
വന്തെന്നെയാറും കടത്തുവോനില്ലെ
പുക്കം പുറപ്പെട്ടും നില്ക്കുന്നനേരം
പുത്തുവെള്ളം വന്നു പുഴയും നിറഞ്ഞു
ദുഃഖം പെരുതായി ഉറക്കില്ലിനിക്കെ
ദുഃഖം കെടുത്തെന്നെ കൊണ്ടുപോനിന്റെൻ
ആറും കടന്നിട്ടങ്ങപ്പുറം ചെന്നാൽ
ആനന്ദവള്ളോൻ പുരെക്കലും ചെല്ലാം
ഞാറുണ്ടുനിൽക്കുന്നു ഞാറെ പറിപ്പാൻ
ഞാനിപ്പുലവരെ കാണുന്നതില്ലെ
കുറുള്ളവരുണ്ടമ്പത്തോരിവർ
കുവ്വപ്പുലവവരുണ്ടെവരതിലും
പാറകൊണ്ടെന്നെ എറിയലുംകോളെ
പണ്ടെൻപുരക്കൽഞാൻ പോകുന്നനിന്റെൻ
ഇത്തിരെ നാളും കുടിൽ കാത്തിരുന്നു
ഈവള്ളോൻകൊണ്ടെൻെറ വല്ലി പുകൾവാൻ
പത്തുവയസ്സിൽ ഞാൻ കല്പനൂർ പൂണ്ടെൻ
പരിശുള്ള തണ്ടെയുമിട്ടുനടന്നു
പത്തുവിരൽക്കു ഞാൻ മോതിരം പൂണ്ടെൻ
പാടത്തുചേരിയിൽ കന്നും തെളിച്ചെൻ

മൃകരിയുംവന്നു വഴികാട്ടുവാനായി
മൂലപുരക്കൽഞാൻ പോകുന്നനിന്തെൻ
ഈരേഴലോകം പടൈത്തോനി വള്ളോൻ
അക്കുടിൽത്താനെ ഇനിക്കു കിടപ്പാൻ
ചോരുന്നതിപ്പുര നേരെ മുകളിൽ
ചോച്ചയടപ്പാനിനിക്കാരുമില്ലെൻ
പാരാഞ്ഞു തൻമക്കളൈവരുമിപ്പോൾ
വന്നിപ്പുരെയൊന്നു കുത്തി തരുവാൻ
നേരായിട്ടെങ്ങും കിടക്കരുതയ്യോ
നിന്നോടു എന്നേയും കൊണ്ടുപോനിന്തെൻ
ഉള്ളുകത്തിട്ടൊരു ഞാറേ പറിപ്പാൻ
ഉൾക്കണ്ടഞ്ഞാറും നനഞ്ഞു ഞാൻനട്ടു
കള്ളപ്പുലവരെ കാവലും വെച്ചു
കാപ്പാളരുണ്ടു കളംപുല്ലോരുണ്ടു
കൊള്ളിയും മിന്നി ഞാൻ തണ്ണീക്കു പോകുമ്പോൾ
കോഴിമാ തച്ചിട്ടും കൊട്ടിട്ടും കൊല്ലും
ഉള്ളതു നീയ്യു പറയിത്തും കോളെ
പണ്ടെൻപുരക്കൽ ഞാൻ പോകുന്നനിന്തെൻ
ഊരിലെക്കെന്നും തെളിച്ചു മുളച്ചെൻ
ഊരാഴിയഞ്ചും ഉറപ്പിച്ചു പോന്നെൻ
മൂരികളഞ്ചുണ്ടു കുത്തുവാൻ നില്ക്കുന്നു
മുക്കിറയിട്ടവർ കുത്തുവോരെന്നെ
കാരിയമുള്ളവർ വാഴവോർ തമ്മെ
കാട്ടിൽപ്പോയോടി ഒളിക്കും ചിലനാൾ
നേരിയവള്ളി പിടിച്ചേററി കൊൾവാൻ

ോരത്തെ കൊണ്ടായി മുളക്കാൻ പൊറിന്തെൻ
ഏട്ടുതൊഴുത്തിലേ കന്നും തെളിച്ചെൻ
ഏണ്ണാം പുരെക്കിൽ തൊഴുത്തിലും ചെന്നേൻ
കെട്ടുകഴിക്കുംകണക്കു പുലവർ
കാണാഞ്ഞു തേടി നടക്കുന്നോരെഞ്ഞും
വെട്ടാവെളിച്ചത്തു നില്ക്കുന്നവറെ
വേറെ തെളിച്ചങ്ങൊരുവഴിക്കുട്ടി
പട്ടാങ്ങചൊൽവാൻ പഴെവള്ളോനാരു
പണ്ടെൻപുരക്കൽ ഞാൻ പോകുന്നു നിയ്യെൻ
ഏണമുരുകുന്നോരിന്തെയെ കാണാഞ്ഞു
ഏതു വഴിയെന്നറിയുന്നതില്ലെ
നാർവഴിയെപോയി വായിപ്പോരെന്നൊ
പോമിയെക്കാവലൊഴിഞ്ഞെ ഞാനുള്ളു
ചേനകണക്കും ചെറുമിനും കള്ളും
ശേഷം വെളിംചെമ്പും വെച്ചു കഴിച്ചേൻ
ആനന്ദവള്ളോനാർ തന്നോട്ടു ചേരുവാൻ
ആദിപെരുവഴി ചൊല്ലെന്നോടിന്തെൻ
ഐമ്പത്തൊരുനാഴി നെല്ലുണ്ടു മാടിൽ
അഞ്ഞാഴി നെല്ലു പുരെക്കലുമുണ്ടെൻ
മുമ്പിൽ പിടുത്താളു മുന്നാഴി പോരും
പിന്നെ ഇരുനാഴി കൂടെകിടച്ചെൻ
ഒമ്പതുനാഴിനെൽ ആണിച്ചാൽ കൊയ്യേൻ
ഒന്നേനെടമടി എണ്ണാഴിപോരും
വമ്പിച്ച നാഴിനെൽ കയ്യിൽ പിടിച്ചാൽ
വള്ളോനു കൊണ്ടോയ്ക്കൊട്ടക്കാൻ പോനിന്തെൻ

ഒന്നായ കണ്ടത്തിൽ മൂന്നാക്കി മാടി
മൂന്നിലും ഓരോരോ വിത്തും വിതെച്ചേൻ
കുന്നും കുഴിയും തടവും നികത്തുവാൻ
കൂറുള്ളവരുണ്ടങ്ങമ്പത്തോരിവർ
എന്നാലിരിവരും ഐവരും കൂടി
എട്ടും തൊഴുത്തിലെ കന്നുംതെളിച്ചു
പട്ടാങ്ങുചൊൽവാൻ പഴവള്ളോനാരു
പണ്ടെൻ പുരക്കൽ ഞാൻ പോകുന്നനിന്നേൻ
ഓങ്കാരത്തണ്ടത്തു ഓങ്കാരമാന
ഒരെട്ടെഴുത്തെന്നെഴുത്തെന്നു തോന്നി
ഓങ്കാരവള്ളോത്തി വള്ളോനെ കാണാഞ്ഞു
ആരാഞ്ഞു തേടി നടക്കുന്നോരെങ്ങും
ഓങ്കാരവള്ളോനാർ തന്നൊടു ചേരുവാൻ
ആദി പെരുവഴി ചൊല്ലെന്നൊടിന്നേൻ
അവാററിൻറക്കരെ താമരപ്പൊയ്കയിൽ
ആററും മറുകരെ ചെല്ലരുതാക്കും
ആററുവേർവിണ്ട മുഴന്താരി ആററിൽ
നൂററുവർ കൂട്ടരും വിഴ്ത്താരി ആററിൽ
ഇത്തിരെ ആഴം പെരുതായൊരാററിൽ
ഈവണ്ണം നീന്തിക്കരയേററിക്കൊള്ളാം
അല്ലചൊല്ലഞ്ചു മറിന്തവയോ നീ
നാൾതോറും നോക്കുകിൽ കാണാനിയാക്കും
പണ്ടത്തിനോടെ മുതൽകെട്ടി വെപ്പാൻ
കല്യാണം കെട്ടുവാൻ പിന്നെയുമുണ്ടു
എല്ലാം തടത്തിൽ എളമുളയാണ്ടൽ

ഒന്നു പൊളിച്ചങ്ങു വാരിയുംകൊണ്ടു
സ്ഥാനം പിഴയാതെ തൂണിട്ടുകൊണ്ടാൽ
എല്ലാം കഴക്കോലു നാല്പത്തിമൂന്നു
എട്ടുള്ളവാരിയും കെട്ടിയും നിർത്തി
ഓലയും തൊണ്ണൂററാറുമടൽകെട്ടി
മേലെ പുതച്ചു മുകളേററികൊണ്ടാൽ
ഒത്ത മുകളിലൊരോട്ടം കവുത്തി
മേലെ വെയിൽമഴ മഞ്ഞു തടുക്കും
ഒമ്പതു കണ്ടം മുഴവുണ്ടെല്ലാക്കും
ഒമ്പതിനൊമ്പതു വാതലുമുണ്ടെ
ഐവാലൊരുമണി വിത്തും വിതച്ചെൻ
അന്നങ്ങു ഐവരെ കാവലും വെച്ചെൻ
അച്ചിടി കണ്ടങ്ങൾ രണ്ടങ്ങരികേ
പിടിക്കററയുണ്ടാംവതിനോകതിലും
അരിവാളും നീക്കി പിടിയുന്നികൊണ്ടു
അരുമിച്ചരുമിച്ചു കൊയ്യുന്നനേരം
അരുമററ തമ്പുരാൻ നോക്കിയിരിക്കും
ആളെക്കണ്ടാൽ മടിക്കുടെ മേപ്പട്ടി
ആദത്തെ പണ്ടു ചതിച്ചോനിപ്പട്ടി
എളത്തൽഞായം പെരിയോനിപ്പട്ടി
ചെളമുഴത്തോരു നായുണ്ടവനെ
ചെളയെ പുക്കു കലത്തെയെടുത്തു
ദാഹിച്ചു തണ്ണിനീർ വായിലുംകൊണ്ടു
ദാശിയിൽ വന്നുവിളിക്കുന്നോരെന്നെ
ഏകസ്വരൂപികളെല്ലാരും കൂടെ

എന്നെ തുനിഞ്ഞു വിളിക്കുന്നനേരം
പെയ്യും മഴയെത്തെ വെള്ളവും തേവി
കേലിയുംകെട്ടി പെരുംചിറതാങ്ങി
ആണ്ടരാകാശത്തിൽ ഒളിവരാമി
ഒമ്പതു വെള്ളോനാർ വെള്ളത്തിൽ കൊൽവാൻ
ഒററിലും ചൂട്ടും വലയുമായ്യുന്ന
ഒററിപ്പിടിപെട്ടുഴലുന്ന നേരം
ഇപ്പടി നിത്യവും ചൊല്ലിസ്തുതിപ്പോ-
ക്കീശപരപ്പാദത്തെ ചെരുമി സ്വാമി

വള്ളോക്കവി സമാപ്തം.

കുമ്മിയടി.

കുമ്മിയടിപെണ്ണെ കുമ്മിയടിപെണ്ണെ
കൂടെ കുനിന്തനിന്താടും പെണ്ണെ
അപ്പെണ്ണെ ഇപ്പെണ്ണെ തുളിപ്പെണ്ണെ
അലങ്കാരകുമ്മിയിട്ടിട്ടാടുക്കോടി
കൂട്ടങ്ങൊരമ്പതുകോലകലം
കൂട്ടകം നീളമുണ്ടൊമ്പതു ചാൺ
ആറുണ്ടു ആധാരം കൂടെനില്പാൻ
അഞ്ചു മരംപണി ചെയ്യകൂട്ടിൽ
വാറിട്ടിവാതിലിണ്ടൊമ്പതെണ്ണം
വല്ലിതാവാതിലുമുണ്ടറി നീ
പുരാണകൂടകത്തുള്ള കാമൽ
ഒരുപുള്ളിപിറാവിനെ മേവുമയ്യാ

കൊഞ്ചിപ്പണിതൊരു കൂടതിലെ
അംബൊരണം കൂടിന പൊൻനിറവും പളുങ്കും
അഞ്ചിക്കൊരു നിറം പച്ചയും വെള്ളയും
ആനന്തക്കൂടാരം ലംഘിച്ചിട്ടും

കച്ചപണിയകത്തിലിരുന്ന
താരാളപക്ഷി വിറന്തിടാമേൽ

കൊഞ്ചി പിടുത്തതിനെ വളത്തിടുകിൽ
കോവിലകം പുകിന്താടുമയ്യാ
അയ്യാറു കൂടകത്തിൽ ഇരുന്ത
ആനന്തപക്ഷിനേയും പിടുത്ത്

അയ്യാറുകുപ്പിയിൽ പാൽകൊടുത്ത്
ആനന്തപക്ഷിനേയും വളത്തി

തുയ്യാറുക്കളെള്ളാരു തൂണതന്നിൽ

തൂക്കി തൂങ്കിന വെങ്കയർ തൊണിത്ത
അയ്യാറുക്കുള്ളകത്തിൽ ഇരുന്ത അവൻ
ആടി കുമ്മിയിട്ടാടുങ്കൊടി
പണ്ടാറപ്പെട്ടി തുറന്തതിലെ

പത്തട്ടടിച്ച പതക്കമിട്ട
തണ്ടാരംകൊണ്ടുള്ള മൂടിയിട്ടു തരം
താനറിഞ്ഞൊരു ചിക്കെയിട്ടു

തണ്ടാരെച്ചെന്നു തുറന്തിടുകിൽ
കച്ചോടപ്പെട്ടി തുറന്തിടുമെ

ഓരായകണ്ടം നീ ആടിനിണ്ടാൽ

ഉയിറാടികുമ്മിയിട്ടാടുങ്കോടി
കപ്പാരിയെന്നോരു കാടകമെ

കാമമില്ലാപ്പുള്ളി മാങ്കളിത്തു്
ഇപ്പാരി പുള്ളെളരറിന്തിടുകിൽ
ഇച്ചം ചിന്നാളർ വറന്ത വളന്തിടുമൊ
ഇപ്പെരുക്കേണി കാണംമുന്നെ
ഉടലാടി കുമ്മിയിട്ടാടുങ്കൊടി
തപ്പാതെ കാടകം ഉടറിന്താതരം
താനവർ മാമ്പെടും കാടിളക്കി
ഒപ്പേരും മക്കെണി കാണംമുന്നെ
ഉടലാടി കുമ്മിയിട്ടാടുങ്കോടി
സുഖം സുഖിത്ത സുഖമെടുത്താൽ
സുഖമൊക്കയും മറന്തീടുമെ
ആകെക്കളിന്ത സുഖമെടുത്താൽ
അണുവോളമൊന്നും ഫലം വരാമെ
കൂടകം വിട്ടു കുയിൽപറന്താൽ
കുയിലുണ്ടോ കൂടോടണഞ്ഞീടുന്നു
കാടകം വിട്ടു കരമറന്ന കമ്പി-
കാരിയം പിന്നെ ഫലം വരുമൊ
പാടുന്ന മാത്രം വരം വരുത്തി
വരം വരുത്തിപോരു
ആടികുമ്മിയിട്ടാടുങ്കൊടി

കുമ്മിപടിപ്പാട്ടു സമാപ്തം.



## വാരണത്തിൻകവി.

വാരണത്തിൻ വടിവുടയാപതിമാർ പോററി
വാണരുളീട്ടെന്നുടെയ ഹൃദയം തന്നിൽ

നാരിണികൾ നാൽമുഖൻതാൻ നാരിയാളെ
നന്നായി നിന്നരുൾക നാവുതന്മേൽ
കാരണനാം കടൽവണ്ണാ കമലകണ്ണാ
കരുണയിനിക്കജ്ഞാനം നീക്കവേണം
പാരിടത്തിൽ ഗുരിക്കന്മാൎക്കഭയമേ ഞാൻ
പണ്ഡിതരേ പരമാൎത്ഥം തരികിനിക്കേ
പരമാൎത്ഥം തരുന്നതാകിലടിയനിപ്പോൾ
പരമജ്ഞാനകവികളാലൊന്നെടുത്തുരപ്പിൻ
അരിപ്പമിപ്പൊളുള്ളവണ്ണം കണ്ടുകൊൾവാൻ
ആദ്യന്തം മൂലമേതെന്നറിയുന്നില്ലേ
ഗുരുവരുളാലെങ്കിലും ഞാൻ ഇതാ ചൊല്ലുന്നേൻ
ഗുണമെന്നും കരുതേണം പലരുമയ്യോ
അരുളേണം ദേവകളെ ഋഷിമാരെ
അറിവില്ലാത്തടിയനൊട്ടറിയുമാറെ
അറിവുടയപഴമുനിമാർ വചനത്താലെ
അവസ്ഥയിൽ ഞാനൊന്നുണ്ടു കേട്ടിരിപ്പൂ
പിറവികളിൽ നരനായി ജനിച്ചുകൊണ്ടാൻ
മുമ്പിലേത്തും പിമ്പിലേത്തും കാണാമല്ലൊ
ചിറമനായി പിറപ്പാനും യോഗം വന്നു
ജനനമററും പോവഴിയും കണ്ടതില്ലേ
തിറംവരുമാറുടനെ പോയി പരലോകത്തെ
നിശ്ചയമായി പരമപദം കണ്ടേനാവൂ
പരമപദം കണ്ടുകൊൾവാൻ വിധിയുമില്ലേ
പാപമെന്നും കല്ലും മുള്ളിട്ടുപോയി
ദുരിതഹരം പണ്ടനേകം ചെയ്തോനല്ലേ

ദുഷ്ടതയിൽ കിടന്നു മറിഞ്ഞുഴൽവതസ്സോ
തിരക്കടലിൽ മരക്കലം പോയോട്ടമ്പോലെ
തിരയുന്നേൻ പലവഴിയും മനസ്സിനാലെ
കരവഴിമേലണഞ്ഞുകൊൾവാൻ കരകണ്ടില്ലേ
കാണാതോരരിമ്പൊരുളെ കണ്ടെനാവൂ
കാണാതോരരിമ്പൊരുളേ കാണ്മാനിപ്പോൾ
കാമമെന്നും പാശത്താൽ കെട്ട പെട്ടേൻ
പ്രാണൻ പൊയ്ക്കറുകുന്ന കാലന്തോറും
വമ്പരൻെറ കിങ്കരന്മാർ വരവുണ്ടിപ്പോൾ
കേണുകിടന്നുഴലാതെ പോകവേണം
കേവലമേ പരമപദം കണ്ടുകൊൾവാൻ
വീണാർ തണ്ടതിനടയ നട്ടവേ ചെന്നാൽ
വിശ്വനാഥൻ താനിരിക്കും കോവിൽകാണാം
താനിരിക്കും കോവിലകം പുക്കകൊൾവാൻ
സ്ഥാനമാനപെരുവഴി കണ്ടവക്കേയാവൂ
കായമെന്നും വഴിയേ പൊയ്ക്കടന്നു ചെന്നാൽ
ആഴമുള്ളോരഴിവാതിൽ തുറന്നുകാണാം
ഊനമേതും വാരാതോതീശനുണ്ട്
ഊടറിവോക്കുള്ളവണ്ണം കണ്ടുകൊൾവാൻ
ആനന്ദം പൊഴിയുന്നൊരാത്മതത്വം
അണുവേ കാണതിലുമുണ്ടങ്ങഖിലലോകം
അണുവാകും മുതൽക്ക നിങ്ങളഖിലത്തോളം
അതിനിടയിൽ കാണേണം നേര്മ്മക്കുമ്മം
ഉണ്ണിലോളം പോരുമൊരു രൂപംതന്നെ
രൂപമോദാലരൂപമോദാലെന്നും പിന്നെ

മണമിയലും പുത്രമലരിൽ ഗന്ധംപോലെ
മന്നിലെങ്ങും കലർന്നെളിവായിരുന്ന
ദോഷഗുണം തിരിച്ചറിവാനാക്കിത്താവു
കമ്പിടുന്നേൻ നമശിവായം ശിവായമെന്നും
നമശിവായം തന്നിലല്ലോ പരമാനന്ദം
നാട്ടവെ കാണുപദേശം നിന്നവാറും
ഉമപ്രമാണം പഴത്തുമാകിൽ തരവുമില്ലെ
ഉമവച്ച സ്ഥൂലസൂക്ഷ്മത്താലെ കാണാം
സംശയമില്ലതിനേതും സത്യംതന്നെ
താല്പരിയം തന്നിലെ കണ്ടുറക്കെയാവു
സമസ്തവും താനതിനാലെ അറിയാമോ താൻ
സാധനിയിൽ മുക്തിപദം കേട്ടുകൊൾവാൻ
തപസികളും പുരുഷക്കേ അതു ചെയ്യാവു
ആധാരം നീതികളെ വകവെച്ചിട്ട്
അറിയുമാകിൽ അവനിവനെന്നില്ലതാനും
ശോധനചെയ്തുകമലരിൽ മലമറുത്തയോഗത്തെ
കണ്ടുകൊൾകിലഴകിതല്ലോ
വായുവിൻെറ നിലകളോരോ യോഗമല്ലോ
തായുഭേദം കുറിട്ടവാൻ നിനവുണ്ടേററം
ആയവ്യയം കണ്ടവർക്കേ കുറിടാവു
ആവതില്ല അവററിലേററച്ചുരുക്കമുണ്ടാം
കായമെന്നും കുഴലുകളുണ്ടേക നാഡി
കണക്കുട്ടപ്പനക്കണക്കിൽ തിറവുമുള്ള
ആഴമുണ്ടങ്ങവ്വഴിക്കു കീഴമേലും
അകമെഴുന്ന വായുവിനും മൂലമുണ്ടു

മൂലമാകുന്നാധാരം തന്നിലല്ലൊ മുകൾമുടിവും
വായുബീജം പിറന്നുണ്ടായി
മേലേടം നിലകളേഴും കടന്നു ചെന്നാൽ
മേവിനിന്നു വിലസീടും പരിചു കാണാം
വെലയുണ്ടങ്ങനിലയിൽ ചെന്നുകൊൾവാൻ
വേദാന്തം കണ്ടവർക്കേ പൊരുൾ കാണാവു
മൂലനാഥൻ വസിപ്പതൊരു സ്ഥാനമുണ്ടാ-
മുച്ചതുരം തൻനടുവെ ഉപദേശങ്ങൾ
പച്ചനിറം പവിഴനിറം പാൽനിറത്താൽ
പരമിതൊന്നായി നിന്നതല്ലൊ പരമയോഗം
അച്ചരക്കം കണ്ടു സേവിച്ചുറച്ചുകൊൾകിൽ
അതിനുമേലെ ആനന്ദം പെരികെയുണ്ടാം
നിശ്ചയമായി മൂലനാഡിമുതൽ കണ്ടത്തിൽ
നിറഞ്ഞുനില്ക്കും പരമജ്ഞാനകതിർവിളക്ക
പരമജ്ഞാനകതുവിളക്കിലെഴുന്ന ദീപം
പരമാത്മാ തന്നിലെങ്ങും നിറഞ്ഞു നിൽക്കും
എരിഞ്ഞു കത്തീട്ടൊഴുകുന്നദീപം
എഴുന്നുകണ്ടിടെൻ മനവും തന്നകമേ സുഖം
കൊടുത്തു പരമീഴിലു ദീപത്തിൻ നാളംപോലെ
പരീക്ഷിച്ചുകാണേണം വിശപ്രൂപം
അമയിനാലതിട്ടയമ്മഹിമ കണ്ടിട്ടെൻ
മനവും മതിമറന്നു തുടങ്ങിതയ്യൊ
മതിമറന്നു പോവാതെ ജീവാത്മാവെ
മനോഹരമാം സുഖങ്ങളുണ്ടതിനുമീതെ

അതിശയമായ്മണ്ഡലങ്ങൾ മൂന്നുണ്ടല്ലൊ
അതിൻനടുവെ മുക്കൂടം വഴിയുമുണ്ടു്
ചതിയെന്ന നിന്നപരകൾ മൂവ്വരുണ്ടേ
ചായനിലെ വായുമാൎഗ്ഗം താനുമുണ്ടേ
പതവിയതിനുള്ളവണ്ണം ചൊല്ലാമെല്ലൊ
പലരറികെ പരൻ ചോതിനാൽ പെരുപ്പം ചൊല്ലാം
ചോതിയുടെ പെരുപ്പത്തെ കണ്ടുകൊൾവാൻ
ചൊല്ലേറും ഗുരുനാഥൻ തനിക്കേയാവൂ
അതേതെന്നുറക്കാതെ ഉറക്കവേണം
ഏതാനം കണ്ടവൎക്കേ നിലയിൽ നിൽപ്പൂ
വിതിയുണ്ടങ്ങാനിലയിൽ കാൺകേ വേണ്ടു
വിസ്താരം വിതിയുള്ള നിലകൾ കാണാം
വിസ്താരം വീതിയുള്ള സ്ഥലവുമുണ്ടങ്ങു കാണാം
മേൽനിലയാൽ വിതിസ്ഥാനം പുക്കുകൊൾവാൻ
അതിനടുവെ ഓടിനില്ക്കും വായു തന്നിൽ
നോക്കി നോക്കി കരയേറി ചെന്നാൽ പിന്നെ
കാൽനിലയുണ്ടക്കരെന്നെ കണ്ടുകൊള്ളാം
തന്നിലുള്ളം കണ്ടുകൊള്ളാം എന്നുരച്ചേൻ
മൂലത്താൽ മുമ്പിൽ നമ്മെ കാണാം
മേൽനിലയാൽ കരയേറി ചെന്നാൽ പിന്നെ
മേവിനില്ക്കും വായുവിന്റെ മികവുകാണാം
മികവിനോടു വായു വന്നു വിലസിക്കാണാം
ആകാശം തന്നിലെ ചെന്നിറങ്ങി കാണാം
ഓങ്കാരം തന്നിലെ ചെന്നിരിക്കിൽക്കാണാം

ആകാത്തതരുന്നകമെ നാട്ടവെ കാണാം
മധുരമാകുന്നാപദേശമിവിടെ കാണാം
വേദാന്തം പൊരുളററ വടിവു കാണാം
ഉൗമനാരംഗ്ഗുരുനാഥൻ തന്നെക്കാണാം
ഈരേഴ്ലോകമത്തും കൂടെക്കാണാം
തെളിവിനോടജ്ഞാനമറെറാരഴിമകാണാം
ദേവകളും മുനിമാരും വണങ്ങിക്കാണാം
ദേവകളും മുനിമാരും വണങ്ങിനില്ലും
ദേവമയം കണ്ടുകൊാംകിലഴകിതല്ലൊ
സേവയുള്ള ഭക്തജനം കണ്ടുകൊാംവാൻ തേടുമ്പോാം
തന്നകമേ വായുതാനും മൂവ്വലകും വാരിക്കും
മൂത്തി മൂന്നും മുപ്പൊഴം മുന്തിതോറും തേജസ്സുണ്ടാം
ഈവക കണ്ടുറച്ചുകൊാംവോക്കിച്ചുവാഴം
ഈശ്വരൻ താൻ വന്നു പരമപദം തരും നമുക്കു
പരമപദം തരുന്നതൊരു പാരുണ്ടല്ലൊ
പാരമെന്നിക്കണ്ടുകൊാംവാൻ ഭയമേറെടം
കരടിയററം തരുന്നതൊരു ഗുരുവുണ്ടല്ലൊ
ഭയമെന്നി കണ്ടുകൊാംവാൻ ഭയമേറെടം
ഗുരുവയൊത്തുടയവരോടണഞ്ഞുകൊാംവാൻ
ഉടൻ വിട്ടു ഉയർപോകാതുറവി കണ്ടാൻ
തുറവി വിട്ടു പിറവിമറന്നീടിനൊ ഞാൻ
സുഖമൊടേ ബ്രഹ്മാണ്ഡം കടന്നു ചെന്നാൻ
നിറംവരവെ പാം പൊരുാംതാൻ പാദം ചെന്നാൽ
നിനവുണ്ടു പരമയോഗം പുക്കു എന്നാൽ

വിരവിനൊടു രാമനാഥൻ ചൊന്നമാല
അതിശയമായി കവികളുണ്ടിങ്ങിരീപത്തൊന്നു
നിറത്തോടെ ചൊല്ലുവോരും കേൾക്കുന്നോരും
നിനവുററം പരമപദം പുവ്വെർനമ്മെ.

രാമായണത്തിൻകവി സമാപ്തം.



# ഭീമൻകഥ.

## ഹിഡുംബവധവും ബകവധവും.

അംബുജവൈരികുലത്തിലുള-
വാകിയ പാണ്ഡവരഞ്ചും
അമ്മയുമായൊരു നാളിലര-
ക്കില്ലവും വെന്തു നടന്നു
അന്നു വിലാദപാരം പുക്കു കുന്തി
പുത്രരുമായ് നടകൊണ്ടു
ചാത്രപ്പുഴക്കലും ചെന്നു കുന്തി
തീരം കടപ്പതിന്നായി
തോണിപ്പുഴയുടെയോനെക്കണ്ടു
വേദനയോടെ പറഞ്ഞു
തോണിപ്പുഴയുടെയോനേ എന്നെ-
യക്കരെയ്ക്കങ്ങിറക്കേണം
തോണി കടക്കേണമെങ്കിൽ തോണി-
ക്കൂലിയെടുപ്പിൻ വൈകാതെ
തോണിക്കൂലിയ്ക്കൊരുപായം കഴി-
വില്ലാ പുഴയുടെയോനേ
കൂലിയ്ക്കുപായമില്ലെങ്കിൽ നിന്റെ
ബാലരിലൊന്നു തന്നാലും
അഞ്ചിതം നെഞ്ചിൽക്കരുതി കുന്തി

ചഞ്ചലം പൂണ്ടങ്ങുഴന്നു
അന്നേരം ഭീമൻ പറഞ്ഞു തന്റെ
മാതാവിനോടു സദൃശം
ഞാനുമിവിടെ നിന്നിടാം നിങ്ങൾ
വേഗം കടന്നങ്ങു പോവിൻ
എന്നതു കേട്ടൊരു നേരം കുന്തി
നേത്രാംബുമാർവ്വിലൊഴുക്കി
വമ്പൻപുഴയുടയോന്റെ കയ്യിൽ
പുത്രനെ മെല്ലെക്കൊടുത്തു
ധർമ്മസഹോദരന്മാരും കുന്തി
വന്ദിച്ചു തീരം കടന്നു
ആടലായ്മാതാവിനപ്പോൾ മന്ദം
ചെന്നിതു വെള്ളിശ്രീയാൽക്കൽ
ആൽത്തറ കേറിയിരുന്നു തന്റെ
പുത്രനെയോർത്തു കരഞ്ഞു
അന്നേരം ധർമ്മജൻ ചൊല്ലി മാതൃ-
ദുഃഖം കെടുപ്പാനുപായം
നാലു നാളുള്ളിലിവിടെയെന്റെ
സോദരൻ വന്നിടുമമ്മേ!
ധർമ്മജനേവം പറഞ്ഞു ധർമ്മ-
സമ്മതമായി മാതാവും
വായുതനയനെ നോക്കി വീരൻ
വമ്പൻ പുഴയുടയോനും
ഭാര്യാശുശ്രൂഷകൾ നീയും ഒരു
വാട്ടം വരാതെ ചെയ്യേണം

അങ്ങിനെയാമെന്നു ചൊല്ലി ഭീമ-
സേനനു സമ്മതമായി
നിത്യം കുളിപ്പതിനുള്ള വെള്ളം
കാച്ചേണമെന്നു പറഞ്ഞു,
ഊററമായുള്ളൊരു ചെമ്പു ഭീമ-
സേനൻെറ പററിൽക്കൊടുത്തു
ബാലകൻ ചെമ്പങ്ങെടുത്തു മട-
പ്പുള്ളീമറമതിൽ പുക്കു
ചെപ്പുകുടം രണ്ടെടുത്തു വെള്ളം
കോരിച്ചൊരിഞ്ഞു നിറച്ചു
അഗ്നിയും കത്തിച്ചു നന്നായ് വെള്ളം
കാഞ്ഞു തിളച്ചുതുടങ്ങി
പോരിക വേഗം കുളിപ്പാൻ വിരാ-
നാഴിക തെററുതൊട്ടം
പോരാൻ മടിയുണ്ടെന്നാകിൽ പ്രാണ-
നാഥേ വിരവിലെടുപ്പൻ
എന്നു പറഞ്ഞുടൻ ഭീമൻ വേഗം
കാൽകരം കൂട്ടിപ്പിടിച്ചു
മെല്ലെയവിടെന്നെടുത്തു തിള-
വെള്ളത്തിലങ്ങു മറിച്ചു
കാർക്കുന്തൽ ചുററിപ്പിടിച്ചു തിള-
വെള്ളത്തിലിട്ടൊന്നുലച്ചു
അസ്ഥിയുമൊക്കെ മുറിഞ്ഞു അവൾ
മൃത്യുവശഗതയായി
ചത്തെന്നു കണ്ടൊരു നേരം ഭീമൻ

മററൊരു ചെമ്പങ്ങെടുത്തു
ചിത്രത്തിൽ വെച്ചങ്ങു മൂടി ഓടി-
ച്ചെന്നു കടവിലന്നേരം
ബാലകുമാരനെക്കണ്ടു വീരൻ
വമ്പൻപുഴയുടയോനും
അമ്മയ്ക്കു നല്ല സുഖമോ സുതാ
എന്തിനിങ്ങോട്ടിപ്പോൾ പോന്നു?
അമ്മ കുളിച്ചു സുഖമായ് നല്ല
സ്വാദുത്വമുണ്ടു ഭുജിച്ചു
സൌഖ്യമായങ്ങിരിക്കുന്നു ഒരു
നാളും ലയമില്ലവർക്ക്
ഓടം കടത്തേണമിപ്പോളിനി-
ക്കാലസ്യം പാരം മകനേ!
എന്നുരചെയ്തൊരുനേരം ഭീമ-
നപ്പോളവനോടു ചൊല്ലി
അഞ്ചുന്നു തോണിനടുവിൽ ഒരു
വാട്ടം വരാതെയിരിക്കു
അങ്ങോട്ടുമിങ്ങോട്ടു വേഗം പുഴ
ഞാൻ വലിച്ചങ്ങിറക്കീടാം
സന്തോഷമുള്ളിൽക്കരുതി വീരൻ
വമ്പൻപുഴയുടയോനും
തോണിനടുവിൽക്കരേറി ഭീമൻ
തോണിത്തുഴയുമെടുത്തു
ഓടംതലയ്ക്കൽക്കരേറി ഭീമൻ
ഊററമായൊന്നു വലിച്ചു

തോണിവാട്ടപ്പുഴതന്നിൽ പുഴ-
ന്നാമ്മാറു കീഴ്പ്പോട്ടു താണു
തോണിപ്പുഴയുടെയോന്നും മുങ്ങി
നീന്തിത്തുടിച്ചു തുടങ്ങി
കാലും കരവും തളന്നു അവൻ
കണ്ണു മിഴിച്ചു തുടങ്ങി
വല്ലാതെ കൊല്ലരുതെന്നു ഭീമ-
സേനനുമുള്ളിലുറച്ചു
കാൽകരം കൂട്ടിപ്പിടിച്ചു ഭീമ-
നക്കരെയ്ക്കങ്ങോട്ടെറിഞ്ഞു
വായിലെ നാവും പറിച്ചു അവൻ-
തന്നെയും തള്ളിയങ്ങിട്ടു
വേഗം കരിച്ചങ്ങു ചെന്നു മാതൃ-
പാദാംബുജവും വണങ്ങി
അഗ്രജപാദം തൊഴുതു തന്റെ
സോദരന്മാരെപ്പുണന്നു
ദുഃഖവും തീന്നിതു കുന്തി തന്റെ
പുത്രരുമായ് നടകൊണ്ടു
കാടതിൽ ചെന്നങ്ങു പുക്കു കണ്ണു
കാണാഞ്ഞു ദേവിയ്ക്കന്നേരം
തെറ്റെന്നുഴറി നടന്നു ചെന്നു
പുക്കിതിഡുംബവനത്തിൽ
അക്കനമസ്തമിച്ചപ്പോൾ കൊട്ടം
നാട്ടിലേയ്ക്കമ്മാറു ദേവി
പുത്രന്റെ ദുഃഖവുമായി കുന്തി-

ക്കാലസ്യമായിതന്നേരം
വെള്ളം കുടിയാതെകണ്ടു കുന്തി-
ദേവിക്കുമാലസ്യമായി
വായുതനയ മകനേ വേഗം
വെള്ളം കൊണ്ടുവന്നു തരേണം
മാതാവു ചൊന്നതു കേട്ടു ഭീമൻ
വേഗം വനത്തിൽക്കടന്നു
കണ്ടിതിഡുംബിവനത്തെ വിശ്വ-
വിസ്മയമെന്നു കണക്കേ
ഗോപുരം നാലു ദിക്കിലും നല്ല
വ്യോമമാർഗ്ഗത്തോളം കാണാന്
പശ്ചിമഗോപുരദേശേ നല്ല
പൊഞ്ചിറ കണ്ടു തെളിഞ്ഞു
ബദ്ധരോഷത്തോടിറങ്ങി തോയ-
പാനവും ചെയ്യുന്നനേരം
മട്ടോൽമിഴിയാളിഡുംബി കളി-
ച്ചാനന്ദമായ് നില്ക്കുന്നേരം
അംഗനമാരോടുകൂടിച്ചില
സംഗാവിനോദം പറഞ്ഞു
ഗംഗയിൽ സ്നാനവും ചെയ്യും നര-
പുംഗവനെക്കണ്ടവളും
ചഞ്ചലമുള്ളിൽ കരുതി മണ്ടി-
ച്ചെന്നിതു ഭീമസമീപേ
മാരാർത്തി പൂണ്ടു പറഞ്ഞു നിജ-
നാരീമണിയാളിഡുംബി

എന്നോടുകൂടെ വരിക നല്ല
സ്വാതന്ത്ര്യമുണ്ടു വസിയ്ക്കാം
സ്വൈരമായങ്ങുറങ്ങീടാം സുഖം
നല്ലവണ്ണം വരും മേലിൽ
ദുർവ്വാക്കു കേട്ടോരു നേരം ഭീമൻ
കോപിച്ചവളോടു ചൊല്ലി
പോടി നിശാചരി മൂഢേ നിന്റെ
നാട്യങ്ങൾ ഞാനിങ്ങറിഞ്ഞു
പോകാഞ്ഞിലിന്നു ഞാൻ നിന്നെ
ഇപ്പോൾ കാലപുരത്തിലയപ്പൻ
എന്നതു കേട്ടങ്ങിഡുംബി മന്ദം
ചെന്നങ്ങിഡുംബസമീപേ
പാരം പരിതാപം പൂണ്ടു തന്റെ
സോദരനോടു പറഞ്ഞു
മാർത്താണ്ഡബിംബസമാനൻ നല്ല
രാജകുമാരകവീരൻ
തോഴിമാരൊന്നിച്ചു ഞാനും കളി-
ച്ചങ്ങിനെ നില്ക്കുന്നനേരം
എന്നോടടുത്തവൻ വന്നു എന്റെ
മെയ്മേൽ തൊടുവതിന്നായി
കണ്ടു പേടിച്ചു ഞാനോടി എന്റെ
കാലും കരവും തളന്നു
പോയീലവനവിടുന്നു വേഗം
ചെന്നാലവനെക്കണ്ടീടാം
എന്നതു കേട്ടോരു നേരം അവൻ

കോപത്തോടൊന്നങ്ങലറി
കഷ്ടം മനുഷ്യൻ വന്നെന്റെ പിറ
തൊട്ടവനെ വധിയ്ക്കേണം
പെട്ടന്നു വന്നൊരു കോപം ഇന്നു
പോക്കുവനെന്നുരചെയ്തു
നന്നായ്ച്ചിരിച്ചൊന്നലറി അവൻ
മുഷ്ടി ചുരുട്ടി നടന്നു
ഭീമനെക്കണ്ടങ്ങവനും അതി
ഭീമമായൊന്നങ്ങലറി
ദംഷ്ട്രം കരാളംകണക്കെ നീട്ടി
ദന്തം കടിച്ചു പൊടിച്ചു
ദൃഷ്ടിയുരുട്ടി മിഴിച്ചു കനൽ-
ക്കട്ട ചിതറുമാറേറ്റം
അട്ടഹാസംചെയ്തലറി ദുഷ്ട-
നെട്ടാശ പൊട്ടുമാറപ്പോൾ
ഏറ്റം കയർത്തങ്ങടുത്തു അവ-
നൂറ്റമായൊന്നങ്ങടിച്ചു
ആയടി ഭീമൻ പിടിച്ചു തന്റെ
ബാഹുക്കൾകൊണ്ടൊന്നടിച്ചു
ആയടി കൊണ്ടതുനേരമവ-
നാലസ്യം പാരമുണ്ടായി
എന്നതു കണ്ടൊരു നേരം ഭീമ-
സേനനുമൊന്നു പറഞ്ഞു
നിന്നോടു ഞാനെന്തു ചെയ്തു പിന്നെ-
യെന്നോടു വന്നിങ്ങെതൃപ്പാൻ?

നേരും നേരുകേടും ന്യായം വഴി
രണ്ടുമറിയേണമിപ്പോൾ
എന്നേയടിപ്പാൻ നിനക്കു ഒരു
യോഗ്യതയില്ലറിയേണം
എന്നു പറഞ്ഞുടൻ ഭീമസേനൻ
പിന്നെയുമൊന്നങ്ങടിച്ചാൻ
ആയടികൊണ്ടങ്ങസുരൻ പുഴ-
ന്നാമ്മാറു ഭൂമിയിൽ വീണാൻ
അല്പനേരം കഴിഞ്ഞപ്പോൾ അവ-
നാററമായൊന്നങ്ങലറി
ചീററം മുഴുത്തങ്ങിഡുംബൻ വായു-
നന്ദനനെപ്പിടിപെട്ടു
മുഷ്ടിപ്രയോഗം തുടങ്ങി നല-
ദന്തങ്ങൾ പാഞ്ഞു തുടങ്ങി
കമ്പം കലന്നു നേരം ഗദ-
കൊണ്ടു പ്രയോഗം തുടങ്ങി
കാണിക്കിടം തുടരാതെ അവർ
യുദ്ധം തുടന്നു നേരം
ഭീമനു ദീനതപൂണ്ടു പാര-
മാലസ്യമായിതന്നേരം
വേർപിരിയാതവർ ദൂരെപ്പോയി
വിചാരിച്ചു നില്ക്കുന്നനേരം
തോററുവെന്നുള്ളിലുറച്ചു മഹാ-
ദുഷ്ടൻ ഹിഡുംബനന്നേരം
വന്മരം പററിപ്പറിച്ചു ഇല

ഊരിയവനെയടിച്ചു
ആയടി മാറിത്തടുത്തു തന്റെ-
യച്ചുറെയുള്ളിൽ നിനച്ചു
ശ്രീഗദകയ്യിലെടുത്തു ഭീമ-
സേനനമൊന്നങ്ങടിച്ചു
ആയടി കൊണ്ടങ്ങസുരൻ ചുഴ-
ന്നാമമാറു ഭൂമിയിൽ വീണു
കൊല്ലല്ലേ വായുതനയ നിന-
ക്കിഷ്ടമാംവണ്ണമിരിയ്ക്കാം
ഞാൻ ചെയ്തതൊക്കെപ്പൊറുക്ക ധന-
ധാന്യങ്ങളൊക്കെ തന്നിടാം
ക്രോധം മുഴുത്തസുരന്റെ ദേഹം
ഭസ്മമായ് ധൂളിച്ചനേരം
ദേവകൾക്കാപത്തൊഴിഞ്ഞു മുനി-
യാശ്രമങ്ങൾക്കും സുഖമായ്
വമ്പൻ ഹിഡുംബനെക്കൊന്നു ജലം
കൊണ്ടു പോകുന്നോരു നേരം
പിന്നാലെ കൂടി ഹിഡുംബി അപ്പോൾ
ഭീമൻ പറഞ്ഞവളോടു
നീയുമിന്നെന്നോടു കൂടിപ്പോരാ-
നെന്തൊരു കാര്യസിദ്ധാന്തം
താനെന്നെ രക്ഷിയ്ക്കവേണം ഇനി
താനൊഴിഞ്ഞാരുള്ളിനിയ്ക്കു
തമ്മിലന്യോന്യം പറഞ്ഞു കുന്തി
ദേവീസമീപത്തു ചെന്നു

മാതാവിനു ജലം നൽകി തോയ-
പാനവും ചെയ്യവരപ്പോൾ
ആനന്ദ-സോദരയുണ്ണി നിന-
ക്കെങ്ങുന്നു കിട്ടിയിവളെ?
ഉണ്ടായ വാൎത്തകളെല്ലാം തന്റെ
മാതാവിനോടു പറഞ്ഞു
ദുഷ്ടൎമ്മം നി ചെയ്യകാൎയ്യം ബഹു
വിസ്മയമെന്നുമറിക
വൃത്താന്തമിങ്ങിനെ കേട്ടു ധൎമ്മ-
പുത്രരുമൊന്നുര ചെയ്തു
ധാത്രിപതിസുത കേൾക്ക ഒരു
തീൎത്ഥമാടേണം നമുക്കു
എന്നു പറഞ്ഞതുകേട്ടു നിജ-
ധൎമ്മസഹോദരന്മാരും
തെററന്നുഴറി നടന്നു ചെന്നു
പുക്കിതു ആൎയ്യാശ്രമത്തിൽ.
ഊരതിലൊക്കെ നടന്നു ഭയ-
മുണ്ടായ്വസിക്കുന്ന നേരം
ഊരതിലൊക്കെ നടന്നു കുന്തി
സഞ്ചരിക്കുന്നൊരു നേരം
ഏകനൊരു വിപ്രൻതന്റെ ഇല്ല
ത്തന്തണസ്ത്രീ കരയുന്നു
അന്തണസ്ത്രീദുഃഖം കേട്ടു കുന്തി
ചിന്തിച്ചവിടേക്കുരേറി
എന്തെന്നു ചോദിച്ചു കുന്തിയനു-

വേദനയോടുപറഞ്ഞു
ഇഗ്രാമത്തിൽ പ്രഭയോടെ ഞങ്ങൾ
സൈ്വരമായ്വാഴുന്നകാലം
എങ്ങുന്നു വന്നോരസുരൻ ആക്കും
ധാരണയില്ല മാതാവേ
ബ്രാഹ്മണരൊക്കെക്കളിപ്പാൻ ചിറ-
തന്നിലിറങ്ങിയ നേരം
ഊരിൽക്കടന്നവൻ വന്നു ചില
ഉണ്ണികളേയും ഭുജിച്ചു
ഗോക്കളെയൊക്കവെ കൊന്നു തിന്നു
വൃദ്ധരാം വിപ്രരെക്കൊന്നു
അന്തണസ്ത്രീകളെക്കൊന്നു ഞങ്ങൾ-
ക്കന്തൽ വരുത്തിയസുരൻ
അഞ്ചു ദിവസമിങ്ങിനെയവൻ
ചാഞ്ചല്യം കൂടാതെ ചെയ്താൻ
അഞ്ചാമഹാപാപയസുരൻ ഞങ്ങൾ
ചൊല്ലുന്ന വാക്കുകൾ കേൾക്ക
ഒന്നാലെ കൊന്നു മുടിച്ചാൽ പിന്നെ
ഉമ്മാൻ നിനക്കെന്തു കൊററു
വിപ്രവചനങ്ങൾ കേട്ടു ബകൻ
തൽപ്രസാദം നിറഞ്ഞുള്ളിൽ
അപ്പോൾ പറഞ്ഞസുരേശൻ ദിനം
നിത്യവുമുള്ള കണക്കെ
ആയിരം നാഴിയരിയും അഴ-
കോടിതു വച്ചു ചമച്ചു

നൂറു കുടത്തിൽ രസാളും ശുഭ-
മേററമെനിക്കു പ്രസാദം
പച്ചയിറച്ചി ഭുജിപ്പാനൊരു
മാനം മഹിഷവും പോത്തും
കേവലമോടുന്ന ചാട്ടിൽക്കേററി-
ക്കേടുവരാതെ തരേണം
നിത്യവും കൊണ്ടത്തരേണം നിങ്ങ-
ളോരൊത്തരോരോ ദിവസം
കൊണ്ടുവരാൻ വൈകിയെന്നാൽ കൊന്നു
പാടെയടക്കം മുടിക്കും
അങ്ങിനെ സമ്മതിച്ചപ്പോൾ അവ-
നിന്നലെയാവോളമെല്ലാം
ഇന്നിനി ഞങ്ങടെ കയ്യാൽ ബക-
നമ്മാൻ കൊടുക്കേണം തായേ
കോപ്പുകളൊക്കവേ കൂട്ടി കൊണ്ടു-
പോവതിന്നാരുമേയില്ല
മാമരയോനും മകനും ഞാനും
തന്നെയത്രുള്ളു മാതാവേ!
ഉണ്ണിയെച്ചൊല്ലിയയച്ചാലെൻെറ
ഉദകക്രിയയ്ക്കാരുമില്ലാ
മാമരയോനെയയച്ചാലെൻെറ
മംഗല്യസൂത്രം മുടങ്ങും
ആരിനി പോകുന്നതമ്മേ! മക-
നൊന്നെയിനിക്കുള്ള പുത്രൻ
വേദന പൂണ്ടു ഭർത്താവങ്ങിനെ

ദീനത പൂണ്ടുഴലുന്നു
ഹാ ഹാ വിധി ദൈവമെന്നും കേണു-
പിന്നെയും വീണു മുറയാ-
യന്തണസ്ത്രീദുഃഖംകൊണ്ടു കുന്തി-
ദേവിക്കു സങ്കടം പൂണ്ടു
ഉൾഭവനാരിതന്നോടുമപ്പോ-
ളിമ്പം വരുമാറു ചൊല്ലി
കമ്പം കലരാതിരിക്കൂ കഴി-
വുണ്ടാക്കുവൻ ഞാനും ഭദ്രേ
അഞ്ചുണ്ടു മക്കളെനിക്കു അതി-
ലൊന്നിനെ ഞാൻ തരുന്നുണ്ടു
സങ്കടം തീൎന്നില്ലയെങ്കിൽ അതി-
നഞ്ചിനേയും തരുന്നുണ്ടു
സങ്കടം തീൎന്നിരുന്നാലും എന്നു
വേദിയസ്ത്രീയോടു ചൊല്ലി
കുന്തിവചനങ്ങൾ കേട്ടു മനം
നന്നായ് കുളുൎത്തു പറഞ്ഞു
കത്തിയെരിയുന്ന തീയിൽ കുളു-
വെള്ളം ചൊരിയുന്നപോലെ
ഉള്ളകമൊക്കെത്തണുത്തു എന്റെ
തള്ളയെന്നും ചൊല്ലിനിന്നു
കൊല്ലുവാൻ കൊണ്ടുപോകുന്ന ജനം
തന്നെ രക്ഷിക്കുന്നപോലെ
വെള്ളത്തിൽ വീണു മരിക്കുന്നോരെ
തന്നെ രക്ഷിക്കുന്നപോലെ

പ്രാണരക്ഷാൎത്ഥം ചെയ്യുന്ന ജനം
മാതാവിനു തുല്യമമ്മേ
ഉള്ളിലെ വേദനകൊണ്ടു പൊറു-
പ്പുണ്ടായി ഭേദം മകനെ
നല്ലതു മേലിൽ വരേണം നിങ്ങൾ-
ക്കല്ലാതെയില്ല പറവാൻ
നാരായണനെന്നു ചൊല്ലി നാരി-
ഖേദവുമുള്ളിലടക്കി
വിപ്രരെ രക്ഷിപ്പതിന്നു തന്റെ
പുത്രനെക്കണ്ടു പറഞ്ഞു—
വീരൻ ബകന്തന്നുപദ്രം വിപ്ര-
രോടുള്ളഘംമതിയെല്ലാം
ധൎമ്മജനാദിയായുള്ള സുത-
ന്മാരോടു ചൊല്ലി മാതാവും
അഗ്രജനാകുന്ന പുത്രനപ്പോ-
ളഗ്രേയനുവാദം നൽകി
മുക്തി വരുത്തേണമെന്നു തന്റെ
ഭീമനൊക്കണ്ടു പറഞ്ഞു
മാതാവു ചൊന്നതു കേട്ടു
ഭീമനാരെന്നും ചൊല്ലി നടന്നു
വേദന കൂടാതെ ചെന്നു
ഭീമൻ വേദിയരോടു പറഞ്ഞു
കന്മഷം പൂണ്ടസുരനു നിങ്ങ-
ളുമ്മാൻ ശ്രമിച്ചതെപ്പേരും
എന്നുടെ പററിൽത്തരിക പക്ഷെ

ഞാറാണ്ടു കൊണ്ടു ചെന്നീടാം
എന്നു പറഞ്ഞതു കേട്ടു ഭീമൻ
ചൊല്ലിയതെല്ലാം കൊടുത്തു
ചെപ്പുകുടം രണ്ടെടുത്തു ചെമ്പിൽ
നൂറു കുടം വെള്ളം കോരി
ആയിരം നാഴിയരിയും അഴ-
കോടെ കഴുകിക്കൊടുത്തു
ആനന്ദമുള്ളിലുറച്ചു ഭീമൻ
നന്നായുടച്ചു തുടങ്ങി
അഞ്ചു കറിയ്ക്കുള്ള വട്ടം ക്ഷിപ്രം
കൊണ്ടു ചമച്ചുടൻ ഭീമൻ
ചുക്കുമുളകു പൊടിപ്പിൻ ചെറു
ജീരകം നന്നായരപ്പിൻ
ഈരുള്ളി എലം നറുനൈ കൂട്ടി
വേഗത്തിലങ്ങു പകത്ത
കൂട്ടിയിളക്കി മറിച്ചു പുക-
ത്താതെ മെല്ലെന്നിറക്കി
തൊട്ടികൾ വട്ടി നിരത്തി അതി-
ലൊക്കെ നിറച്ചു തുടങ്ങി
മൈക്കണ്ണിമാരെ വരുവിൻ നിങ്ങ-
ളിക്കറിയ്ക്കുപ്പൊന്നു നോക്കിൻ
ഉപ്പില്ലയെങ്കിൽ കൊതിയൻ ബക-
നൊക്കുകയില്ലെന്നറികാ
അഞ്ചുകറിയും ചമച്ചു ഭീമ-
നഞ്ചാതെയുള്ളിലുറച്ചു

നൂറുകുടത്തിൽ രസാളം നിറ-
ച്ചാമ്മാറു വാകെട്ടി വെച്ചു
മാനം മഹിഷവും പോത്തും പിന്നെ
പാരാതെ കൊണ്ടന്നു കെട്ടി
പോത്തുകൾ രണ്ടും വരുത്തി പൂട്ടി-
ച്ചാട്ടിൽ കരേററിത്തുടങ്ങി
വട്ടികൾ തൊട്ടി നിരത്തി ഒരു
വാട്ടം വരാതെ കരേററി
നൂറു കുടത്തിൽ രസാളങ്ങളും
വാട്ടം വരാതെ കരേററി
അംഭോജസംഭവമെല്ലാമൊരു
കുന്നുപോലെ കരയേററി
ആടിയടിച്ചു തുടങ്ങി ഭീമൻ
കൂട്ടംകൂടാതെയന്നേരം
സമയം കഴിഞ്ഞു നൊററിയും കേട്ടു
വരുവീലയെന്നങ്ങുറച്ചു
കാട്ടിൽക്കരേറിയന്നേരം ബകൻ
ഞെട്ടുമാറൊന്നങ്ങലറി
അട്ടഹാസം കേട്ടനേരം ബകനും
ഞെട്ടുമാറൊന്നങ്ങലറി
പാരിച്ച കോപം മുഴുത്തു ബകൻ
ദൂരത്തു വാങ്ങിയിരുന്നു
ഇന്നു ഞാൻ ഗ്രാമം മുടിച്ചു വിപ്ര-
വംശത്തെയൊക്കെ മുടിപ്പൻ
ചീററം കലന്നു കൊതിയൻ കോപം

വദ്ധിച്ചിരിക്കുന്ന നേരം
പെട്ടന്നു ചെന്നു സമീപേ ഭീമൻ
കോപ്പുകൾ കാട്ടിത്തുടങ്ങി
നേരിട്ടൊന്നും പറയാതെ നിന്ന
നേരത്തു ഭീമൻ പറഞ്ഞു
ആരാനും തന്നൊരു ചോറു അഴ-
കോടിത്തു കൊണ്ടിങ്ങുവന്നു
അഞ്ചാതെയുണ്ടുകൊണ്ടാലും ഒരു
ചഞ്ചലം വേണ്ട മനസ്സിൽ
നേരില്ല വിപ്രരോടിന്നു നിൻെറ
ഊഷ്മതയെന്നറിയേണം
ബ്രാഹ്മണൻ തന്നൊരു ചോറു മതി-
യാവോളമുണ്ടുകൊണ്ടാലും
ആരാൻെറ ചോററിനിങ്ങാശ കൊതി-
യുണ്ടാകരുതെന്നറിക
ആണിനു ചേരുന്നതല്ലാ നിൻെറ
ഊണെന്നു ഭീമൻ പറഞ്ഞു
കാണെന്നു ചൊല്ലിയിരുന്നു കറി-
യിട്ടങ്ങു കൂട്ടിക്കുഴച്ചു
ഓരോരോ പിണ്ഡമുരുട്ടിയവ-
നൊന്നും തുടരാതെ വെച്ചു
പാരാതെ ഭീമൻ ബകൻെറ മുമ്പിൽ
ചെന്നിരുന്നാനന്ദമോടെ
ഓരോരോ പിണ്ഡമെടുത്തു പിന്നെ

ഊണിന്നു കോപ്പിട്ടു ഭീമൻ
ഓരോന്നെ ചൊല്ലി വിഴുങ്ങും പിണ്ഡം
നെഞ്ചിലിരുന്നൊരു ദണ്ഡം
വേണം നിനക്കെങ്കിൽ വാടാ ബാഹു-
കൊണ്ടുടൻ നീട്ടിവലിച്ചു
പിന്നെയും പിണ്ഡമെടുത്തു ഭീമൻ
കാട്ടി വലിച്ചു വിഴുങ്ങും
കണ്ടു സഹിയാഞ്ഞരക്കൻ കട-
ക്കണ്ണും കടുക്കെച്ചുവത്തി
പല്ലും കടിച്ചവൻ ചൊല്ലിയവൻ
മെല്ലെന്നു നിന്നൊരു ചെയ്തു
ധിക്കാരമെല്ലാം നിനക്കങ്ങൊരു
സൽക്കാരമെന്നറിയേണം
ഇന്നു ഞാനുണ്ണുന്നകൊണ്ടു ഒരു
ഖേദം നിനക്കുള്ളിൽ വേണ്ടാ
നിയ്യെന്നെക്കൊന്നു ഭുജിച്ചാൽ പിന്നെ
നിന്നുള്ളിലാകുമിതെല്ലാം
എന്നു പറഞ്ഞതു കേട്ടു ബകൻ
കുന്നിൻ ശകലങ്ങൾകൊണ്ടു
വേറുവിടാതെയരക്കൻ മെല്ലെ
ഏറു തുടങ്ങിയനേരം
ഏറുകളൊക്കെത്തടുത്തു ഭീമൻ
ഊണു കഴിഞ്ഞെഴുന്നേററു
വേറു വിടാതെയരക്കൻ വൃക്ഷം
ചെന്നിലാ ഊരിപ്പറിച്ചു

ഖിന്നതപൂണ്ടസുരൻെറ ചോറു-
മുണ്ടതു കൊണ്ടിന്നു തല്ലി
ആയടി മാറിത്തടുത്തു ഭീമ-
നച്ഛനെയുള്ളിൽ നിനച്ചു
ശ്രീഗദ കയ്യിലെടുത്തു ഭീമൻ
വേഗമോടൊന്നങ്ങടിച്ചു
പിന്നെപ്പിടിച്ചവർ തമ്മിൽ
യുദ്ധം വട്ടമിട്ടങ്ങു പൊരുതും
വട്ടത്തിൽ കെട്ടി തടിയും വടി
തട്ടിപ്പറിച്ചതു ഭീമൻ
വടിവൊത്തൊരു ഭീമനന്നേരം ഇടി
വെട്ടിയപോലൊന്നടിച്ചാൻ
ഇടിപോലൊങ്ങസുരഗളം
വെട്ടി മുറിഞ്ഞങ്ങു വീണു
വാരിധിപോലെ പരന്നു ചോര
നാലുവഴിയുമൊഴുകി
ആയടികൊണ്ടങ്ങസുരൻ മല
പോലെ മറിഞ്ഞങ്ങു വീണു
അപ്പോഴവനെയെടുത്തു മരം
കൂട്ടിവെച്ചങ്ങു മുറുക്കി
ചേച്ചുയേറുന്ന മരത്തെക്കൊണ്ടേ
ചേർത്തങ്ങു ചാരി നിറുത്തി
അപ്രകാരം പിടിച്ചൊക്കെ കെട്ടി
വായുസുതനും നടന്നു
ആയ്യഗ്രാമത്തിലും ചെന്നു ഭീമൻ

മാതാവിനേയും വണങ്ങി
അഗ്രജൻ തന്നെ തൊഴുതു തൻെറ
സോദരന്മാരെപ്പുണൎന്നു--
ഇങ്ങിനെ ചൊല്ലിക്കളിക്കുന്നോൎക്കു
മംഗലം വൎദ്ധിച്ചുകൂടും
പുത്രരും സമ്പത്തും വന്നുകൂടും
മിത്രത്തോടൊന്നിച്ചു വാഴാം

ശ്രീഗുരുവേശരണം

ഇതി ഭീമൻകഥ സമാപ്തം.



# കുരിയാററപ്പാട്ട്.

പങ്കജമകൾതനിക്കമ്പുള്ള കിളിപ്പെണ്ണേ!
പങ്കജനാഭപ്രിയേ! പങ്കജേക്ഷണേ! ബാലേ!
പെൺകുലമണേ! കനിഞ്ഞെങ്കൽ വന്നിരുന്നു നീ
പങ്കനാശനമായ സൽക്കഥ ചൊല്ലിടേണം
പൈങ്കിളിമകളതു കേട്ടുടൻ പ്രസാദിച്ച
സങ്കടം കളവാനായ് സ്തുതിച്ചാൾ വന്ദ്യന്മാരെ
വൻകരിവദനനും വാണിയും കുമാരനു-
മെൻഗ്ഗുരുനാഥന്മാരും ശങ്കരൻ വിരിഞ്ചനും
സങ്കടം തീൎത്തു തുണച്ചിടേണം മമ, പാദ-
പങ്കജത്തിങ്കൽ വീണു സന്തതം വണങ്ങുന്നേൻ
ചിത്തപങ്കജേ മമ നിത്യവും വാഴും പുരു-
ഷോത്തമൻ ദേവൻ ശ്രീഗോവൎദ്ധനനാഥൻതന്റെ
ചിത്തകാരുണ്യബലംകൊണ്ടു ഞാനൊരു കഥ-
യെത്രയും ചുരുക്കമായ് ചൊല്ലുവൻ കേൾപ്പിനെങ്കിൽ—
പശ്ചിമപാരാവാരതീരവാസികളായി
വിശ്രുതന്മാരാം രണ്ടു കുരിയാററകൾ മുന്നം
ചേവലും പിടയുമായുല്ലസിച്ചു രമിച്ചവർ
സാഗരതീരത്തിങ്കൽ സുഖമായ്വാഴും കാലം
സന്തതിയുണ്ടാകാഞ്ഞു സങ്കടപ്പെട്ടു പാരം
സന്തതമീശ്വരങ്കലുറച്ച മനസ്സോടും
കട്ടനാൾ ചെല്ലുംകാലം പക്ഷിണീതാനും രണ്ടു

മുട്ടയുമിട്ടാളൂതു ഭരിച്ചു വാണാരവർ
അന്നൊരുദിനം പുനരണ്ഡങ്ങൾ മണലിൽനി-
ന്നർണ്ണവം തന്നിൽനിന്നു തിരവന്നടിക്കയാൽ
വെള്ളത്തിലുരുണ്ടുപോയെന്നതു കണ്ടനേര-
മുള്ളത്തിൽ പരിതാപം പൂണ്ടുടനവർകളും
ദുഃഖവുമുൾക്കൊണ്ടവരന്യോന്യം നിരൂപിച്ചു
ഇക്കുസൃതിക്കു പുനരൊന്നുണ്ടു വേണ്ടതിപ്പോൾ
നീക്കേണം വരുണൻെറയുള്ളിലുള്ളഹങ്കാരം
പോക്കേണമവനുടെ മുറിപ്പൌരുഷമെല്ലാം
ചേർക്കേണം ഭയമവൻതന്നുള്ളിലതിനിപ്പോൾ
തൂർക്കേണം സമനിലമാക്കേണം സമുദ്രവും
ഇത്തരം നിനച്ചവരബ്ധിയിൽ കുളിച്ചുടൻ
സത്വരം മണൽതന്നിലുരുണ്ടു പിരണ്ടിട്ടു
ഇത്തിരി മണൽപ്പൊടി ചിറകിൽപ്പററുന്നേരം
സത്വരം കടൽതന്നിൽ കുടഞ്ഞു കളകയും
പിന്നെയും പറന്നുപോയ്മണലിലുരുൾകയും
പിന്നെയും കുടകയും പിന്നെയുമുരുൾകയും
തിങ്ങിന ദുഃഖത്തോടും പൊങ്ങിന വൈരത്തോടു-
മിങ്ങിനെ പലദിനമങ്ങിനെ കഴിഞ്ഞിതു
അക്കാലമൊരുദിനമഗസ്ത്യാദിപലരുമാ-
യക്കടൽമീതെ ശീഘ്രം പറന്നുപോകുന്നേരം
കണ്ടിതങ്ങവരവർ രണ്ടുപേരേയുമൊരു
കുണ്ഠതക്കൂടിയൊരു ഭാവവും കലഹവും
എന്തിതിൻമൂലമെന്നു ചെന്നു നാമറിയേണം
സിന്ധുനായകനോടു സമരം തുടങ്ങുവാൻ

സമുദ്രരാജനാതിക്രമിച്ച മൂലമിപ്പോൾ
ഭവിച്ച പരിതാപമിവക്കെന്നിരിക്കിലും
മരിപ്പാൻ മടിക്കൂടാതിരിക്കും ക്ഷുരിയാററ-
കുലത്തിൽ ജനിച്ചവരില്ല സംശയമേതും
എങ്കിൽ നാമിതുംകണ്ടു പോകയില്ലൊരുനാളും
സങ്കടമവക്കു വന്നീടുകിലതിനേയും
തീൎത്തുപോകേണമല്ലെന്നാകിലീ ജനത്തിന്റെ
കീൎത്തിക്കുമൊരുമക്കും താഴ്ചവന്നിടും നൂനം
നാണയക്കേടുവന്നിട്ടിരിക്കുന്നതിനേക്കാൾ
പ്രാണനെക്കളകെന്നതുത്തമമാകുന്നതും
വീൎയ്യവിക്രമശക്തിശൌൎയ്യവും ജഗത്തിങ്കൽ
ക്ഷുരിയാററകൾക്കെന്നു ലോകരും പുകഴ്ത്തുന്നു
ആരെയുമതുതൊരു സങ്കടസമയത്തു
പാരാതെ കാണുന്നേരമൊഴിക്കയെന്നുള്ളതും
എന്നതിൽ വിശേഷിച്ചു നമ്മുടെയസ്മാദിക-
ളിന്നവരതുകൊണ്ടു പോക നാം വൈകീടാതെ
എന്നുറച്ചവരും പോയൎണ്ണവതീരത്തിങ്കൽ
ചെന്നുടൻ ക്ഷുരികളോടെല്ലാമേ ചോദിച്ചപ്പോൾ
പറഞ്ഞാർ മടിക്കൂടാതിറങ്ങിയെല്ലാവരും
തുടങ്ങീടുക രണം മടങ്ങുന്നില്ല പക്ഷേ
അടങ്ങും ജീവനപ്പോളൊടുങ്ങും കിളികുലം
അണ്ഡങ്ങൾ കൊണ്ടുവന്നു നൽകേണം വരുണൻ താൻ
അൎണ്ണവം തൂൎത്തീടേണമല്ലായ്കിലന്നുതന്നെ
ഇത്തരം പറഞ്ഞവരൊത്തൊരുമിച്ചു ചെന്ന-
ങ്ങബ്ധിനായകനോടു യുദ്ധവും തുടങ്ങിനാൻ

കേട്ടിതു വിശേഷങ്ങൾ മറ്റുള്ള പക്ഷികളും
കൂട്ടമിട്ടതുകാലമൊക്കവേ പുറപ്പെട്ടാർ
ഉത്തമന്മാർ കാകന്മാരും കാടകളേറവെള്ളൻ
കേമന്മാരായ കുത്തിച്ചൂടന്മാർ പരുന്തുകൾ
കഴുകും കാരാണ്ഡങ്ങൾ കട്ടോടഞ്ചാത്തന്മാരു-
മഴകേറുന്ന തത്തക്കൂട്ടങ്ങൾ പൊകിണകൾ
ചക്രവാകങ്ങൾ മൂളംതത്തകൾ കുയിലുകൾ
വിക്രമിമാരായുള്ളോരമൂക്കന്മാരും പിന്നെ
കടൽക്കാക്കകൾ കുളക്കോഴികളിരണ്ടകൾ
മിടുക്കന്മാരായുള്ളോരടയ്ക്കാപ്പക്ഷികളും
അമ്പലപ്രാവോടരിപ്രാവുകൾ മലംകിളി
കമ്പമില്ലാതെ മൂളും നത്തുകൾ കരിങ്കിളി
ശാകടവികടയും മുണ്ടലാ മഞ്ഞക്കിളി
പ്രകട കാടക്കൊററി താമരക്കോഴികളും
വാരണമെടുക്കുന്ന ഭാരുണ്ഡപ്പക്ഷികളും
ഘോരവിക്രമമുള്ള വക്രതുണ്ഡാഖ്യന്മാരും
എന്നിവരാദിയായ പക്ഷികൾ നാനാദിശി
നിന്നുടൻ തിങ്ങിനിന്നൊക്കവെന്നൊരുമിച്ചാർ
അക്കാലം സുബ്രഹ്മണ്യസ്വാമിവാഹനമായ
പക്ഷിപുംഗവൻ മയിൽ കേട്ടിതു വിശേഷങ്ങൾ
ചെന്നുടൻ വേലായുധസ്വാമിയോടുണർത്തിച്ചാ-
ന്നവതിരത്തിങ്കൽ പോകേണമടിയനും
അതിനായനുഗ്രഹിച്ചീടുകെന്നതു കേട്ടി-
ട്ടഖിലവൃത്താന്തവുമറിഞ്ഞിട്ടുരചെയ്താൻ
പോരുവനെങ്കിൽ ഞാനും താതനൊയുണർത്തിച്ചു

പാരാതെ പുറപ്പെട്ടകേതുമേ വൈകിടാതെ
ഇത്തരമുരചെയ്തു മൃത്യുശാസനനോട
വത്തമാനങ്ങളുണത്തിച്ചപ്പോൾ ഭഗവാനും
എങ്കിലോ പുറപ്പെട്ടകേതുമേ വൈകീടാതെ
ശങ്കരനതുനേരം പാവ്വതിയോടും കൂടി
കാളതൻ കഴത്തേറി മൂഷികവരന്മേലെ
മേളമാസ്സുരേറിനാൻ ശ്രീഗണപതിയപ്പോൾ
മയിലിൻപുറമേറി താരകവൈരിതാനും
ചുഴലും നിറഞ്ഞിതു ഭൂതസംഘവുമെല്ലാം
ചന്ദ്രശേഖരസ്വാമി ഭഗവാനിവരോടും
മന്ദമെന്നിയെ ചെന്നു സാഗരതീരം പുക്കാൻ
കേട്ടിതു വിശേഷങ്ങളക്കാലമരയന്നം
ശ്രേഷ്ഠനും പരിഷയുമൊന്നിച്ചു പുറപ്പെട്ടു
ബ്രഹ്മദേവനെ വന്ദിച്ചുണത്തി വൃത്താന്തങ്ങൾ
അംബുധിയോടു യുദ്ധം തുടന്നതശേഷവും
അക്കഥ കേട്ടു ചതുമ്മുഖനും പുറപ്പെട്ടാൻ
മുഖ്യനാമരയന്നമേറിനാനതുനേരം
അറിഞ്ഞു മഹേന്ദ്രനുമന്നേരമവസ്ഥകൾ
നിറഞ്ഞ മോദത്തോടും ദേവസംഘാതത്തോടും
പോവാനായ്പുറപ്പെട്ടങ്ങേറിനാനൈരാവതം
ദേവനായകനോടുകൂടവേ വിരിഞ്ചനും
വിചിത്രമായിട്ടന്നോരവസ്ഥ കാണ്മാനായി
സമുദ്രതീരസ്ഥലം പ്രാപിച്ചാരതുകാലം
ഇരേഴപതിന്നാലു ലോകത്തിലമന്നീടും
നാനാജാതികൾ പക്ഷിവൃന്ദങ്ങളശേഷവും

സാഗരതീരത്തിങ്കൽ നിറഞ്ഞു തിക്കിത്തിര-
ച്ചാകവേ കൂടിക്കലൎന്നാൎത്തിതു പെരുമ്പട
ഘസലാഘലലഭിലാഘു സുലഘലീഘുലീ
ഘഘലഭാഘലഘാഭഗൈരൊത്ഥ്യച്ചമാം ശബ്ദങ്ങളും
മേളമാൎന്നോരോവാദ്യഘോഷവും പൊടികളും
ധൂളിയും കലൎന്നിതു ഘോരമായിതു രണം
ഇല്ലൊരു ബഹുമാനം പുല്ലോളമതുകൊണ്ടു
നിൎല്ലജ്ജന്മാരെന്നോൎത്തു നിന്നിതു വരുണനും
കോടി മൂഷികവരർ കൂടിവന്നെതൃത്താലും
കൂട്ടമോ മാൎജ്ജാരരിലേകനോടെന്നപോലെ
കലുക്കംകൂടാതെകണ്ടിരിക്കും സമുദ്രത്തോ-
ടടുക്കുന്നിതു പക്ഷിവൃന്ദങ്ങളൊരുപോലെ
പാരാതെ കൊക്കുകൊണ്ടും ചിറകുകൊണ്ടും മണൽ
കോരിയങ്ങിടുകയും തുരുമെന്നുരക്കയും
ഇങ്ങിനെ കഴിഞ്ഞിതു പലനാളതുകാല-
മെങ്ങിനെ പറയുന്നു പിന്നെയുള്ളവസ്ഥകൾ
അക്കളുഫലം കേട്ടിട്ടക്കാലം മുനികുല-
മുഖ്യനാം ശ്രീനാരദനവിടെക്കെഴുന്നെള്ളി
ഉൾക്കരുത്തുള്ള പക്ഷിസംഘത്തെക്കണ്ടനേര-
മുൾക്കാമ്പിൽ പ്രസാദിച്ചു നിന്നിതു മുനീന്ദ്രനും
വീണയുംവായിച്ചുടൻ നാമവുമുരുക്കഴി-
ച്ചാനന്ദംപൂണ്ടു യുദ്ധവിചിത്രപരാക്രമം
കണ്ടു വേഗേന നടകൊണ്ടു മോദേനപോ-
യ്യൈകുണ്ഠമാം മഹാപുരം പ്രാപിച്ചാനതുകാലം
അവനീദേവിയോടും ശ്രീഭഗവതിയോടും

ഭുവനേശ്വരനായ ഭഗവാൻ നാരായണൻ
സപ്പനായകൻ ഫണപ്പള്ളിമെത്തമേലേറി
സുപ്രമോദേന നിജപാദപങ്കജം രണ്ടും
പക്ഷിനായകൻതൻെറ പക്ഷങ്ങൾ രണ്ടിന്മേലും
തൽക്ഷണം ചേത്തു പരമാനന്ദിച്ചിരിക്കുമ്പോൾ
ചെന്നു വന്ദിച്ചോരു ശ്രീനാരദൻ തന്നെക്കണ്ടു
മന്ദഹാസവുംചെയ്തു മാധവനരുൾചെയ്തു
താപസകുലമണേ നാരദമഹാമുനേ
ശോഭനകരമല്ല ലോകവാത്തകളെല്ലാം
എന്നതു കേട്ട ചൊന്നാനന്നേരം മുനിന്ദ്രനും
മന്നിലേ വിശേഷങ്ങൾ ചൊൽവാനായ്പന്നേനഹം
ചിത്രമെത്രയുമൊരു വാത്തയുണ്ടിതുകാല-
മെത്രയും കൌതുഹലമോത്തു കാണുന്നനേരം
ഹിമവാൻ മുതലായ സേതുബന്ധനത്തോളം
ഇടയിലകപ്പെട്ട പക്ഷികളശേഷവും
ബദ്ധവൈരേണ ചെന്നു പശ്ചിമാംബുധിതീരേ
യുദ്ധസന്നദ്ധന്മാരായെത്തിനാരിതു കാലം
വാരിധിതീരസ്ഥലവാസികളായി രണ്ടു
കുരിയാററകളുടെ മുട്ടകളൊരുദിനം
ആക്രമിച്ചാഴിനാഥൻ കൊണ്ടുപോകയാലാശ്രു
തൂക്കുവൻ സമുദ്രമെന്നുറച്ചാരവർകളും
ആടലുണ്ടാകയില്ല വാരിധിക്കതുകൊണ്ടു
കൂടുമോ പക്ഷിജനം ഭോഷരെത്രയുമോത്താൽ
ജയിച്ച ശ്രീരാഘവൻ പണ്ടു സാഗരവരം
ചമച്ചു മദ്ധ്യേജലം തടുത്തു ചിറകെട്ടി

പേടികൂടാതെ മുന്നമാഴിനായകന്മേലേ
ചാടിനാൻ ഹനുമാനും നൂറുയോജനാവഴി
സൂൎയ്യവംശജനായ രാമനു സമാനനായ്-
വിൎയ്യപൂരുഷന്മാരിന്നാരുള്ളു ധരണിയിൽ
അക്കഥപോലുമറിയാതെ ജന്തുക്കളിവ-
രിക്കാലം തുടങ്ങിയതെത്രയുമതിശയം
അല്പസാരന്മാരിവരെത്രയുമശക്തന്മാർ
ദുൎബ്ബലശ്രേഷ്ഠന്മാരിപ്പക്ഷികളറിഞ്ഞാലും
വിൎയ്യഭാവത്തോടവർ നായകൻ ഗരുഡനും
ഭീരുവല്ലയോ തവ പാദസന്നിധിയിങ്കൽ
വന്നുടനൊളിച്ചു പാൎക്കുന്നിതു നിരൂപിച്ചാൽ
നന്നെന്റെ ഭഗവാനേ കാറമില്ലതു പാൎത്താൽ
ഭീരുക്കളായുള്ളവർ കലഹം കേൾക്കുന്നേര-
മാരുള്ളു രക്ഷിപ്പാനെന്നന്വേഷിച്ചറിഞ്ഞിട്ടു-
ങ്ങാശ്രയിച്ചവർകളെ രക്ഷിക്കവേണം ഭവാൻ
ആശ്വസിപ്പിക്കേണമേ ഭീതനാമിവൻ തന്നെ
പൂച്ചയെക്കണ്ടോരെലിപോലെയാമിവനിപ്പോൾ
ചേച്ചയില്ലിവൻ മുഖം നോക്കുകിലിളപ്പമാം
ചാവാതെയിരിപ്പാനുള്ളാഗ്രഹം നിരൂപിച്ചാ-
ലാകാതെയായീലിവൻ പോകാതെയിരുന്നതും
ഇത്തരം പലവിധം നാരദമഹാമുനി-
യെത്രയുമധിക്ഷേപിച്ചുരുൾ ചെയ്തതു കേട്ടു
സത്വരം നാഥൻതന്റെ തൃക്കഴൽ നിലത്തുചേ-
ൎത്തക്ഷികൾ ചുവപ്പിച്ചു പക്ഷങ്ങളടിച്ചുതി
ക്രുദ്ധനായവിടെനിന്നുത്ഥാനം ചെയ്തു മുനി

സത്തമനോട ചൊന്നാനുത്തരം ഗരുഡനും
പോരുമിത്തരം മുനേ ചൊന്നതു നന്നുപാരം
ചേരുകയില്ല മമ ചെവികൾക്കിവയൊന്നും
കേൾക്കയില്ലധിക്ഷേപവാക്ക ഞാനൊരിക്കലും
ആഗ്രഹം ഭവാനുള്ളിലുള്ളതുമറിഞ്ഞു ഞാൻ
തീക്ഷ്ണവനതുമിനിവരുണമഠത്തെയും
പോക്കവൻ ക്കുരികൾക്ക സങ്കടമറിഞ്ഞാലും
ഈരേഴുപതിന്നാലുലോകത്തിനുടയതാം
കാരണനേകൻ മമ സ്വാമിയെന്നറിഞ്ഞാലും
തൻതിരുവടിയുടെ കാരുണ്യമുണ്ടെന്നാകിൽ
സിന്ധുരാജനെജ്ജയിച്ചൊഴിഞ്ഞിട്ടിനിശ്ശേഷം
ഇത്തരം പറഞ്ഞഖിലേശ്വരൻ പാദങ്ങളിൽ
സത്വരം നമസ്കരിച്ചീവണ്ണമുരചെയ്തു
വരുണാലയത്തിങ്കൽ പോകേണമടിയനു
കരുണാനിധേ വിടതരികെന്നതുകേട്ടി-
ട്ടരുളിച്ചെയ്തുനാഥൻ പോരുവനെങ്കിൽ ഞാനും
ഗരുഡൻ കഴുത്തേറി സാഗരതീരം പുക്കാൻ
വിഷ്ണുശംകരവിരിഞ്ചാദികളൊരുമിച്ചു
വിസ്മയം കാണ്മാനായി നിന്നരുളുന്നനേരം
വിനയാം ഗരുഡനും വീണുടൻ വണങ്ങിനാൻ
പാരാതെ നാരായണസ്വാമിതൻ പാദങ്ങളിൽ
പങ്കജശരാന്തകൻ തൻപാദം പണിഞ്ഞുടൻ
പങ്കജാസനാദികൾ തമ്മെയും വണങ്ങിനാൻ
അമ്പിനോടനുഗ്രഹം വാങ്ങിനാനെല്ലാരോടും
വമ്പരിൽ മുമ്പൻ വിനതാത്മജൻ പക്ഷിശ്രേഷ്ഠൻ

പാരിടംനടുങ്ങുമാറൊച്ചകൊള്ളിച്ചു ശീഘ്രം
മേരുമാമലയോളംകൂടവെ വിറച്ചിതു
അണ്ണവംതന്നെ നോക്കിച്ചൊല്ലിനാൻ ഗരുഡനും
അണ്ഡങ്ങൾകൊണ്ടുവന്നു നൽകുന്നതല്ലയാകിൽ
ഇന്നുമേൽ സമുദ്രമില്ലെന്നു ഞാൻ വരുത്തുവൻ
നിണ്ണയം നാരായണസ്വാമിതൻപാദത്താണ്
ഇത്തരംപറഞ്ഞതിനുത്തരം കേളാക്കയാൽ
ബദ്ധരോഷേണ താർക്ഷ്യൻ പറന്നുമേൽഭാഗേ പോയ
കിഴക്കെ സമുദ്രത്തിന്നടുത്തുനിന്നു ചിറ-
കുയത്തിപ്പുരത്തിയൊന്നിളക്കിലോകത്രയം
വീശിനാൻ ചിറകുകൊണ്ടന്നേരം കുലഗിരി-
യാകവെ പറിഞ്ഞുടൻ പറന്നു പശ്ചിമാബ്ധൌ
ധിധിധിംധിധിനെന്നു ചെന്നുടൻ മേല്ക്കുമേലെ
പവ്വതവരന്മാർ വീണിടുന്നു ചിത്രം ചിത്രം
ശങ്കര ശിവ ശിവ ബന്ധുവാം മുകുന്ദനെ-
ച്ചിന്തിച്ചു ഗരുഡനും സാദരം യുദ്ധത്തിനായ്
പക്ഷങ്ങളെടുത്തുടനിളക്കുന്നേരത്തിങ്കൽ
തൽക്ഷണം കുലുങ്ങിഭൂചക്രവും വിറെക്കുന്നു
വളന്നു മഹാമല കിളന്നു വെരോടെയ-
ങ്ങുടനു പറിഞ്ഞുടനയന്നു വായുമാർഗ്ഗേ
തിരിഞ്ഞു തിരിഞ്ഞുടൻ പറന്നു സമുദ്രത്തിൽ
മറഞ്ഞു ശൈലേന്ദ്രരാൽ നിറഞ്ഞു രത്നാകരം
വളന്നുപൊടിധൂളമമന്നു ഭൂമണ്ഡലം കിളന്നു
മേൽഭാഗത്തോട്ടുരുമ്മിടുന്നനേരം
കലങ്ങിടുന്നു സിന്ധു കുലുങ്ങിടുന്നു ലോകം

നടുങ്ങീടുന്നു ജനം മുടങ്ങി ലോകോത്സവം
മുഴങ്ങിസാധുവാദം പുഴങ്ങി ലോകമെല്ലാം
കുഴങ്ങി ജലധിയിലമന്റു ജന്തുക്കളും
മടങ്ങുന്നില്ലയെന്നു തുനിഞ്ഞു പക്ഷികളും
തുടങ്ങി കൂട്ടമിട്ടിട്ടങ്ങിനെ മഹാജനം
പൊരുവാൻ വാവായെന്നു ഗരുഡൻ വിളിക്കയും
വരുണൻ പരിതാപം പൂണ്ടുടൻ വിറയ്ക്കയും
കമ്പങ്ങൾ പെരുക്കയും ഡംഭുകൾ കുറയ്ക്കയും
ഇമ്പങ്ങൾ ശമിക്കയും വമ്പുകൾ ക്ഷയിക്കയും
ഭീതനായ്വിറയ്ക്കയുമാവത്തു നിനയ്ക്കയും
ആധികൾ മുഴക്കയും വേദനാപെരുക്കയും
ശൂരനാം ഗരുഡനുമായാസംപെരുക്കയും
ഭീരുക്കളായുള്ളവർ ദൂരപ്പോയൊളിക്കയും
വിസ്മയത്തോടു സൂര്യരശ്മികൾ കുറക്കയും
വിസ്മയപ്പെട്ടുകാണിവർഗ്ഗങ്ങൾ സ്തുതിക്കയും
വിക്രമം ഗരുഡനു മേല്ക്കുമേൽ വദ്ധിക്കയും
നിഷ്കളനായ നാഥം നിശ്ചലം ധ്യാനിക്കയും
സംഖ്യയില്ലാതെ പക്ഷി സംഘങ്ങൾ മദിക്കയും
ഹുംകൃതിപൂണ്ടു കലഹത്തിനായടുക്കയും
ആക്കയും തിമക്കയുമാഗ്രഹം നിനയ്ക്കയും
തോല്ക്കയില്ലെന്നുകണ്ടു പോക്കവർ തിമക്കയും
ശീഘ്രമായ്പറക്കയും ഗാത്രങ്ങൾ വിയക്കയും
തിക്ഷ്ണമായ്വിരവാദവാക്കുകൾ പറകയും
തൽക്ഷണം മണലെടുത്തങ്ങിയിൽ നിറയ്ക്കയും
സംഖ്യാവിക്രമങ്ങളെക്കണ്ടുടൻ കുളക്കയും

മകരനികരങ്ങൾ കമഠസമൂഹങ്ങൾ
അതുലാകൃതികളാം മുതലവൃന്ദങ്ങളും
ഘോരമാം തിമിംഗിലം വാരണാവലികളും
വാരിധിതന്നിൽ വാഴും ജന്തുക്കൾ പലതിദം
പേടിച്ചുവിറച്ചുയുമോടിയങ്ങൊളിക്കയും
ചാടിയും പിടകയും വീഴ്കയും മരിക്കയും
ശൂരനാം ഗരുഡൻ തന്നാനനം ചുവത്തിയും
വാരിധികീഴ്മേൽ മറിച്ചാകവേ കലക്കിയും
വാരിജാസനാദികളാനനം കലുക്കിയും
നാരദൻ കൌതുഹലം പൂണ്ടു വിസ്മയിക്കയും
കഴിഞ്ഞു പതിനഞ്ചു ദിനങ്ങളൊരുപോലെ
നട്ടങ്ങിവരുണനും മടങ്ങി ബുദ്ധിമുട്ടി
പക്ഷവാതങ്ങൾകൊണ്ടു പക്ഷാന്തമൊരുപോലെ
പക്ഷിനായകൻ ഗിരിവരിഷം ചെയ്തനേരം
സാഗരമിതുകാലം തുരുമെന്നുറച്ചുടൻ
വേഗേനവരുണനും സംഭ്രമിച്ചുഴറേറാടെ
മുത്തുകൾ രത്നങ്ങളുമററമില്ലാത പല
വസ്തുക്കൾ ദിവ്യങ്ങളായുള്ളതും ബഹുവിധം
കാഴ്ചയായ്വെച്ചു കമലേക്ഷണൻ പാദങ്ങളി-
ലീശ്വര പാലിച്ചുകൊള്ളേണമേ ദയാനിധേ
പിഴച്ചതഖിലവും പൊറുത്തുകൊൾക പോററി
സഹിച്ചുകൂടാ ഭയമൊഴിച്ചു രക്ഷിക്കമാം
നടിച്ചു പുറപ്പെട്ടു സമുദ്രമിതുകാലം
മുടിച്ചുകളവാനായുറച്ചു ഗരുഡനും
ശങ്കയില്ലിതുകാലം തുന്നുപോമംഭോനിധി
നിൻകരുണയാ പരിപാലിച്ചേനിത്രനാളും

കിം ഫലമിതുകാലമെൻബലംകൊണ്ടു നാഥ
നിൻബലമെല്ലാമവൻതൻ ബലമല്ലൊ താനാം
ഗരുഡഭയം കളഞ്ഞഖിലമടിയനെ
പരിപാലിക്കേണമേ കരുണാകര ദേവ
ശരണം ജഗന്നാഥ കരുണാലയ തവ
ചരണപങ്കേരുഹയുഗളം നമോസ്തുതേ
ശരണാഗതപ്രിയ കരുണാനിധേയെന്നു
ശരണം പ്രാപിച്ചോരു വരുണൻ തന്നെക്കണ്ടു
കുതുകചേതസ്സോടും കുപിതഭാവത്തോടും
മധുകൈടഭവൈരി ഭഗവാനരുൾചെയ്തു
ദേശവുമവസ്ഥയും കാലവും ബലാബലം
ദോഷവും വിശേഷവും കാൎയ്യവുമകാൎയ്യവും
സത്യവുമസത്യവും ന്യായവുമന്യായവും
കൃത്യവുമകൃത്യവുമശുഭശുഭങ്ങളും
എന്നിവ ഗുണദോഷമൊന്നുമോരാത്തമൂലം
ഇന്നിതു വന്നീടുവാൻ കാരണം നിനയ്ക്ക നീ
നിനയ്ക്ക ജലപതേ നിനക്കും വൈനതേയൻ
തനിയ്ക്കും ബലമാവെന്നറിഞ്ഞിട്ടില്ലേ ഭവാൻ
നാഗശാസനൻ തവ ബന്ധുവോ വിരോധിയോ
സാഗരാധിപ നിരൂപിക്ക നീ വഴിപോലെ
തന്നെത്താനറിയാഞ്ഞാൽ പിന്നെത്താനറിഞ്ഞിടും
ഇന്നിപ്പോളറിഞ്ഞു നീയെന്നാപ്പോളബദ്ധമാ-
യെങ്കിലും നിനക്കിന്നു സങ്കടം തീരുവാനായ്
ശങ്കയെന്നിയേ ചെന്നു കാങ്ക നീ ഗരുഡനെ
ഓരാതെ ചെയ്തമൂലം പാരാതെയകാൎയ്യമാ-

യ്യാരാതെയിരിപ്പാനായ്ക്കൊണ്ടു നീ ഗരുഡനെ
സാഗരാധിപ ഭവാൻ പോക വൈകാതെ ശീഘ്രം
സാദരം കൊടുക്കേണമണ്ഡങ്ങളിനി ബ് ഭവാൻ
ഇങ്ങിനെ നാഥൻ തന്റെ മംഗലമൊഴി കേട്ടു
തിങ്ങിന ഭക്തിയോടും തൊഴുതു വരുണനും
കുഞ്ചിതഭാവത്തോടും ചെന്നുടൻ വേഗത്തോടെ
കണ്ടിതു ഗരുഡനാം പക്ഷിപുംഗവൻ തന്നെ
വിക്രമാംബുധേ പുരുഷോത്തമപ്രിയ സഖേ
പക്ഷിനായക പ്രസാദിക്ക നീ ഗുണാംബുധേ
അല്പകാൎയ്യങ്ങൾ നിനച്ചിപ്രകാരേണ വൈര-
മുൾപ്പൂവിൽ തുടൎന്നു നീ വിക്രമം കാട്ടുന്നതി-
ന്നപ്പുറം തടുപ്പതിന്നാരുമില്ലല്ലോ സഖേ
തല്ബലസമന്മാരായിത്രിലോകത്തിലെങ്ങും
അടക്കിടുക കോപം മുടക്കിടുക യുദ്ധം
നടുക്കം പാരമുണ്ടു ജഗദ്വാസികൾക്കെല്ലാം
നിനക്കു ബോധിയ്ക്കുന്ന വഴിയേ നടപ്പതി-
ന്നിളപ്പമില്ല മമ സുഹൃത്തല്ലയോ ഞാനും
സാഗരാധിപൻ തന്റെ വാചകം കേട്ടനേരം
ശ്രീഗരുഡാഖ്യൻ പക്ഷിശ്രേഷ്ഠനുമുരചെയ്താൻ
എന്തൊന്നു ചിന്തിച്ചു നീയെന്നോടയാരാഞ്ഞു ഞാനുടൽ
സന്തതിനാശം ചെയ്വാനുറച്ചു ശ്രമിച്ചതും
ജന്തുക്കളിവരെന്ന നിന്ദകൊണ്ടല്ലോയെന്നാൽ
ജന്തുവായുള്ള ഞാനുമെന്തിനു വന്നതിപ്പോൾ
നിൻ തൊഴിലിവയൊന്നുമെന്നോടു ഫലിയ്ക്കയി-
ല്ലന്ധകാരങ്ങളൊഴിച്ചടങ്ങിയിരിയ്ക്ക നീ

ദുമ്മദമടക്കി നീ വസിയ്ക്ക നല്ലൂ തവ
ധിക്കാരം തുടങ്ങുകിലിക്കാലം ഫലം വരാ
ഇത്തരം ഗരുഡൻെറ ക്രുദ്ധിച്ച മൊഴി കേട്ടു
സത്വരം വരുണനും ഭീതനായ്പിറച്ചുടൻ
പിന്നെയുമുരചെയ്തു പന്നഗാശനനോടു
ഖിന്നതയോടുക്കൂടിത്തന്നകമഴിഞ്ഞുടൻ
അറിയപ്പോകായ്കയാൽപിണഞ്ഞൊരബദ്ധങ്ങൾ
അറിവുള്ളൊരു ഭവാനറിഞ്ഞു പൊറുക്കേണം
ഗരുഡനതു കേട്ടു മനസി നിരൂപിച്ചു
കരുണാഭാവം നടിച്ചീവണ്ണമുരചെയ്തു
എങ്കിലോ ഭവാൻ ചെന്നു ക്കുരികൾതമ്മെക്കണ്ടു
സങ്കടം തീർത്തുവരികേതുമേ വൈകിടാതെ
അണ്ഡങ്ങൾ കൊടുത്തവർ തമ്മെയുമാശ്വസിപ്പി-
ച്ചിങ്ങു നീ വരുവോളമൊന്നുമേയിളക്കാതെ
പാർക്കുന്നേനിവിടെ നീ വരുവാൻ വൈകിയാൽ ഞാൻ
തുക്കുവൻ പാരാവാരമില്ല സംശയമേതും
ശ്രീമഹാവിഷ്ണു ജഗൽകാരണനേകൻ മമ
സ്വാമിയെന്നുള്ളതുള്ളിലെപ്പൊഴും നിനയ്ക്ക നീ
പാരാതെയതു കേട്ടു നടന്നു വരുണനും
വാരിധിതന്നിൽ പുക്കു മുട്ടകളെടുത്തുടൻ
ക്കുരികളുടെ മുമ്പിൽക്കൊണ്ടുപോയ്വെച്ചു മന്ദം
വാരിധിവരനവരോടുരചെയ്തിടിനാൻ
ഞാനപഹരിച്ചോരു മുട്ടകളെടുത്താലും
മാനസം തെളിഞ്ഞുടൻ നീരസം കളഞ്ഞാലും
കളക പരിഭവം തെളികമനതാരിൽ

കളിയായത്രെയിതു കലഹിച്ചില്ല ഞാനും
പോരികവേണം നിങ്ങൾ ഗരുഡൻ തന്നെക്കാണ്മാൻ
ത്തുരമിന്നല്ലയാക്കിൽ വാരിരാശിയും നൂനം
ഇത്തരം പറഞ്ഞവർ തമ്മെയും കൂട്ടിക്കൊണ്ടു
സത്വരം ചെന്നു വിനതാത്മജൻതന്നെക്കണ്ടു
വന്ദിച്ചുനിന്ന പക്ഷിസംഘത്തെക്കണ്ടനേരം
മന്ദഹാസവും ചെയ്തു ഗരുഡനുരചെയ്താൻ
വന്ന സങ്കടമെല്ലാം തീൎന്നിതോ നിങ്ങൾക്കിപ്പോ-
ളെന്നു കേട്ടവർകളുമിങ്ങിനെ ചൊല്ലീടിനാർ
സന്തതിനാശത്തിനാൽ ഞങ്ങൾക്കു ഭവിച്ചൊരു
സന്താപമശേഷവും തീൎന്നിതു മഹാമതേ
നിന്തിരുവടിയുടെ കാരുണ്യമല്ലാതെക-
ണ്ടെന്തൊരു ബലമുള്ളതിക്കണ്ട ഞങ്ങൾക്കെല്ലാം
എങ്കിലോ നിങ്ങൾക്കൊരു സങ്കടം വരുന്നേര-
മെങ്കൽവന്നറിയിയ്ക്കു തീൎത്തുകൊള്ളുവനെല്ലാം
ജഗല്പൂരണനായ മുകുന്ദൻ പത്മേക്ഷണൻ
നമുക്കു ബന്ധുവെന്നു നിനച്ചുകൊൾവിൻ നിങ്ങൾ
ഖേദമേതുമേ വേണ്ട പോയാലുമെന്നു പറ-
ഞ്ഞാധിയും തീൎത്തു തൊഴുതവരും നടകൊണ്ടാർ
ചിരിച്ചു വരുണന്റെ കരത്തെപ്പിടിച്ചുൻ
രസിച്ചു ഗരുഡനുമീവണ്ണമുരചെയ്താൻ
അൎണ്ണവേശ്വര ഭവാനൊന്നറിഞ്ഞിരിക്കണം
എന്നുടെ ജനങ്ങളിപ്പക്ഷികളറിഞ്ഞാലും
നിൻമൂലമിവൎക്കൊരു സങ്കടമുണ്ടാകാതെ
നന്നായി വിശ്വസിച്ചുകൊള്ളുക മേലിൽ ഭവാൻ

എന്നിട്ടു നീയാരെന്നും നിനക്കു ഞാനാരെന്നും
നിന്നുടെ ജലേശ്വര കഴിഞ്ഞ വൃത്താന്തങ്ങൾ
ഇത്തരം പറഞ്ഞവരൊത്തൊരുമിച്ചു കൂടി
സത്വരം കയ്യും പിടിച്ചങ്ങിനായകനുമായ്-
പത്രിസത്തമൻ ചെന്നു ഭക്തികൈക്കൊണ്ടു നാഥൻ
തൃക്കഴൽ കൂപ്പി സ്തുതിച്ചീടിനാനനുരോരം
ഇന്ദിരാവരനേയും ചന്ദ്രശേഖരനേയും
വന്ദനം ചെയ്താനരവിന്ദമന്ദിരനേയും
ഇന്ദ്രാദിഗണത്തെയും താപസജനത്തേയും
വന്ദിച്ചു വരുണൻ പോയ്ക്കുന്നിടം പുക്കീടിനാൻ
പക്ഷിജാതികളഖിലേശ്വരാദികളേയും
പക്ഷിനായകനേയും വണങ്ങി സ്തുതിച്ചുടൻ
ബദ്ധമോദത്തോടനുവാദവും വാങ്ങിക്കൊണ്ടു
സത്വരം പറന്നുപോയ്മറഞ്ഞാരെല്ലാവരും
നാരദനാദിയായ മാമുനിവരന്മാരു-
മാരണരാദിയായ കാണികൾ മററുള്ളോരും
വന്ദിച്ചു ദേവന്മാരോടാജ്ഞയും വഴങ്ങിച്ചു
ചെന്നുടൻ നിജനിജമന്ദിരം പുക്കീടിനാർ
ഇന്ദ്രാദിദേവകളോടൊന്നിച്ചു വിരിഞ്ചനും
നന്ദിച്ചങ്ങരയന്നം കഴുത്തിൽ കരയേറി
സത്വരം സത്യലോകം തന്നിൽ വാണരുളിനാൻ
മൃത്യുശാസനൻ നിജപുത്രരും ഭൂതങ്ങളും
ഒന്നിച്ചു പുറപ്പെട്ടു കുന്നിൻമാനിനിയുമാ-
യ്ക്കുന്നുടെ കാളക്കഴുത്തേറിയങ്ങെഴുന്നെള്ളി
സത്വരം ശ്രീവൈകുണ്ഠം പുക്കുവാണരുളിനാൻ

ലോകേശനായ നാഥൻ ശ്രീഭഗവതിയോടും
അവനീദേവിയോടും ഫണിപൎയ്യങ്കേ പിന്നെ
യോഗനിദ്രയും പൂണ്ടു വസിച്ചു യഥാസുഖം
ദുരിതഹരപ്രിയചരിതം ഹരപ്രിയം
പരിതാപകം ശുകിചരിതാമൃതമിദ-
മുരചെയ്തീടുന്നോൎക്കു സകലസുഖങ്ങളും
സാധിക്കുമെന്നു ചൊല്ലിസ്സന്തോഷിച്ചവിടുന്നു
ശുകസുന്ദരിതാനും പറന്നുപോയാളന്നേ.




ശുകിതാരാപ്പാട്ടു സമാപ്തം.



# ഐവർനാടകം

## കളിപ്പാട്ട്.

---

### രാമായണം കഥ.

വെണ്മതിക്കലയണിഞ്ഞോൻ
വേദങ്ങൾ ചേർത്തിരിക്കുന്നോൻ
അംബികക്കുത്തനായോൻ
ഹരനെന്നു നാമം പൂണ്ടോൻ
പൂമാതിൻ കണവനായോൻ
പിരിജട മുടിയണിഞ്ഞോൻ
പാർവ്വതികണവനായോൻ
പരാചരനാതമാവായോൻ
കടഞ്ഞ പാൽ വിഷം കുടിച്ചോൻ
കാളിയെ പെററ നാഥൻ
ഷ്ൺമുഖനച്ഛനായോൻ
കുറവുകളെല്ലാം തീർത്തു
പറവാൻ വരം തരേണം
അറിവുള്ളോർ പിഴകൾ കണ്ടാൽ
അഖിലവും തീർത്തിടേണം
മഹാമായാലക്ഷ്മി സീതാ
വനംതന്നിൽ വസിക്കുംകാലം
ദുഷ്ടനാം രാവണൻ താൻ
കപടത്താൽ കട്ടുകൊണ്ടു
ലങ്കയിൽ കൊണ്ടുവെച്ചു

ദുഃഖിച്ചു കാരണത്താൽ
ആഴിയെ കടപ്പതിന്നു
ആളില്ലെന്നുറച്ചു രാമൻ
ഹനുമാനെ വിളിച്ചുകൊണ്ടു
അടയാളം കൊടുത്തു കയ്യിൽ
പോകയെന്നരുളിച്ചെയ്തു
പൊലിവോടു വിഷ്ണുമൂർത്തി
വഴിപിഴയാതയച്ചിതങ്ങു
വരങ്ങളും കൊടുത്തു നന്നായ്
വാനരപ്പടകളെല്ലാം
വാരിധിതീരം പുക്ക.

വാരിധി കണ്ടോരു വാനരവംശങ്ങൾ
വാലുകളങ്ങുയർത്തീടുകയും
പാരം ഭയംപൂണ്ടു വാരിധി നോക്കയും
പർവ്വതം നോക്കി കഥിയ്ക്കുകയും
ആഴിയിലാനന്ദവൻതിര കാണുമ്പോൾ
അട്ടഹസിച്ചോടിപ്പോകുകയും
കൂട്ടരെ നോക്കയും കൊഞ്ഞനം ചെയ്കയും
കണ്ഠേടം മാന്തി ചൊറിയുകയും
കള്ളക്കുരങ്ങന്മാർ വെള്ളത്തിൽ ചാടിയും
തള്ളിത്തിരയിൽ മറിയുകയും
വെള്ളത്തിൽ തുള്ളിക്കളിച്ചാൽ കഴിവരാ
എന്നതു കണ്ടറിയേണം
കാട്ടിലിരുന്നു കളിക്കുന്നതുപോലെ
കാട്ടുവാനൊ നിങ്ങൾ പോന്നു
ഇത്തരം ജാംബവാൻ ചൊന്നതിനുത്തരം

മിത്തരമംഗദൻ ചൊന്നാൻ.

അംഗദൻ ചൊന്ന വാക്കു
അങ്ങോട്ടു ചാടാമെന്നും
ഇക്കരെ എത്തുവാനോ
എളുതല്ല എന്നെക്കൊണ്ടു
മുപ്പതു യോജന ഞാൻ
ചാടാമെന്നു നീലനും
കേസരി എഴുപതെന്നും
നളനൊരു തൊണ്ണൂറെന്നും
വഴിമൊഴി പറഞ്ഞെല്ലാരും
മന്ദഭാവവും പൂണ്ടു
വന്ദിച്ചു നിന്നെല്ലാരും.

നിന്നതു കണ്ടു ജാംബവാൻ ചൊല്ലി
വമ്പരിൽ മുമ്പൻ വാനരന്മാക്കു
വന്മലകളിൽ നിന്നു മദിച്ചു
വമ്പുകളെന്തിവിടെ ലഭിപ്പു
നന്നുനന്നു നാമെല്ലാരുമിരുന്നാൽ
നാരായണനെൻറ വേലകൾ ചെയ്വാൻ
ആരുമില്ലെന്നറിവിനെല്ലാരും
വന്ദിച്ചീടുക മാരുതിയെപ്പോയ്
നന്ദിച്ചെല്ലാരും ദുഃഖം കലന്നു
കൂടിയൊരുമിച്ചു ചിന്ത തുടങ്ങി
അന്തരമതു കണ്ടു ഹനൂമാൻ
ചിന്തയാ രാമപാദം നിനച്ചു
രാമപാദം നിനച്ചുനില്ക്കും ഹനൂമാനപ്പോൾ

വിളിച്ചരികെയിരുത്തിയുടൻ ജാംബവാനും
എന്തു ഭവാനിളകാതെയിരുന്നുകൊൾവാൻ
ചൊന്നവാക്കു ചിന്തയിലെ മറന്നായോ നീ
ചൊല്ലേറിയ ഭവാൻ നിൻകയ്യിൽ തന്നടയാളം
അടയാളമകതാരിൽ മറന്നായോ നീ
ആരേയും ഞാൻ നീയൊഴിഞ്ഞു കാണുന്നില്ല
ആഴിചാടിയരിവരൻെറ പുരിയിൽ പോവാൻ
അകതാരിൽ നിനവു നിനക്കുണ്ടെന്നാകിൽ
ഹരിഹര ശ്രീഹനുമാൻ താനെന്നു തന്നെ
ആദികാലേ ഞാൻ പറഞ്ഞു കേട്ടിട്ടുണ്ടു
ആവകയും നിരൂപിച്ചാൽ നീയെ പോരൂ.
നിശ്ചയം ഞാൻ പോരുമെന്നുറച്ചിട്ടല്ലേ
ചൊന്നതു നീക്കി മറ്റൊന്നു കണ്ടാലയോഗ്യവും
ഭവിയ്ക്കുമേ ഓക്കവേണം
സൂര്യരാജൻ ചൊന്നവാക്കു നിന്നോടു
തൽക്ഷണം നീ പോവാറുള്ള
യാത്രയും തുടങ്ങുകെടോ
പക്ഷംവേണ്ട പോവതിന്നു
വേഗേനാതി നിശ്ചയം.
നിശ്ചയിച്ചിട്ടച്യുതനും ചൊന്ന വാക്കു
നീക്കമൊരു തെല്ലുമില്ലെന്നുറച്ചു കൊൾക
പോക നേരം കളയാതെ വൈകിടേണ്ട
വൈകിയാലോ പത്മനാഭനറിയുംതാനും
പങ്കജാക്ഷി സീതതൻെറ കാര്യത്തിന്ന്
അല്പമുണ്ടു പണിയെന്നു കരുതും രാമൻ

അയച്ച വഴി നിനച്ചാലും സഹിച്ചകൂടാ
നിനവിലെപ്പോഴമധികമുണ്ടു സങ്കടങ്ങാം
കുഴിക്കില്ല്യ നിനക്കേതും മാരുതിയെ പോകയെന്നു
പോവതിനവനുമുറച്ചഥ തൊഴുതിടിനാൻ
നിങ്ങളൊക്കെ നല്ലവണ്ണം നിന്നു സ്തുതിച്ചീടുവിൻ
അല്ലലകന്നുള്ളകം തെളിഞ്ഞുകൊാംകവേണമേ
രാമ രാഘവ മുകുന്ദ രാമരാമ പാഹി മാം
ലോകനാഥ സീതാകാന്ത രാവണാന്തക ജയ
ആദിനാഥ ആഴിവണ്ണ നീ തുണയടിയനു
എന്നു ചിന്തയിൽ നിനച്ചുറച്ചിരുന്നു മാരുതി
മാരുതി ഞാൻ വനത്തിലെന്നു നിനച്ചു നി ഖേദിയ്ക്കേണ്ട
പവ്വതസ്ഥനീശ്വരനെ വഴിപോലെ മനസ്സിലൂന്നി
എന്നതിനാൽ കപി ചൊല്ലി നിന്നുകൊണ്ടു
എന്നപ്പോാം വായുപുത്രൻ ചിന്തയിൽ നിനച്ചുകൊണ്ടു
കൊണ്ടൽവണ്ണന്റെ ലീലകാംകൊണ്ടു
അഞ്ജനാസുതൻ ശ്രീഹനൂമാനും
വാരിധിതന്റെ തീരത്തു ചെന്നു
വാനരദേഹം വണ്ണം തുടങ്ങി
കണ്ഠവും മാർവ്വും കാൽ കരമെല്ലാം
ഉന്നതമായി തടിച്ചതു കണ്ടു
വിഷ്ണുനാഥന്റെ മായങ്ങാംകൊണ്ടു
വിസ്മയം പലതും കണ്ടറിവാൻ.
കണ്ടുകൊാംവിൻ വാനരരെ നിങ്ങളെല്ലാം
കടുപ്പമായ വാരിധി ഞാൻ ചാടുന്നുണ്ടു്
വലഭാഗം വലങ്കയ്യോന്നുയത്തിനോക്കി

താതനായ വായുവിനെ മനസ്സിലൂന്നി
കടലടിയിൻ മുഴക്കമെന്ന ശബ്ദംപോലെ
അലറിയുടൻ ഹനുമാനും ഗമിച്ചിതങ്ങംബരാന്തേ
അംബരമാർഗ്ഗേ ഉയർന്നുപോകുമ്പോൾ
ഹനുമാൻെറ വരവങ്ങുസാ കണ്ടിട്ടു
സുരസയും ചെന്നു തടുത്തു ചൊല്ലിനാൾ
വിശപ്പും ദാഹവും പൊറുക്കാ മാരുതി
കടക്ക വായതിൽ മടിക്കേണ്ട
കടക്ക വായതും തുറക്കാം ഞാനിപ്പോൾ
ഗുഹപോലെ വായും തുറന്നവളപ്പോൾ
മലപോലെ നിന്നു മാരുതിയപ്പോൾ
അതിലിരട്ടി വാ തുറന്നവളപ്പോൾ
പവനനന്ദനനതികൃശനായി
കടുകുപോലുടലെടുത്തു മാരുതി
കവിളിണകളറിയാതെകണ്ടര-
നിമിഷത്തിൽ ചാടി പുറത്തുവന്നപ്പോ-
ളംബോ മാതാവേ ശുഭേ ഭുജംഗേ
ഇതി സ്തുതിച്ചു പിൻ വിടയും ചൊല്ലിനാൻ
നിഴൽ പിടിച്ചുടനശിച്ചീടുന്നോരു
നീചസിംഹികയെ വധിച്ചു മാരുതി
അണഞ്ഞസുരൻെറ പുരോഭാഗേ ചെന്നു
പുരോഭാഗേ ചെന്നിരുന്നു പുതുമകൾ പലതും കണ്ടു
ഏഴുണ്ടു നിലവിതാനം എഴുപതു കിടങ്ങുമുണ്ട്
മൂന്നുണ്ടു ശിഖരക്കോട്ട മുന്നൂറുമടവിധാനം
പുറംകോട്ട പുതുമ ചൊൽവാൻ അനന്തനും പണിയതുണ്ട്

അതിന്മീതെ കാണാപ്പുന്നു കടവുകൾ പുഴകൾ തോട്
കാക്കടൽ ചാടിച്ചെന്നാൽ പാല്ക്കടൽ കാണാം പിന്നെ
പാല്ക്കടൽ ചാടിച്ചെന്നാൽ ഇരുട്ടാഴി കാണാം പിന്നെ
ഇരുട്ടാഴി ചാടിച്ചെന്നാൽ പാലാഴിമദ്ധ്യേ ചെല്ലാം
പാലാഴിമദ്ധ്യേ ചെന്നാൽ രാവണൻ കോട്ട കാണം
രാവണൻകോട്ടമീതെ ആകാശം തട്ടായ്തോന്നും
പഞ്ചമി അഞ്ചുമില്ല അതൊാദിത്യന്മാരുദിപ്പതില്ല
ഉള്ളകം കടന്നുകൊൾവാൻ ഉപായങ്ങൾ കാണുന്നില്ല
ഉടയവന്റെ കടാക്ഷത്താലെ ഒന്നിനാൽ ദ്വാരം കണ്ടു
കൃശാംഗധാരിയായി കടന്നവൻ ചെല്ലുന്നേരം
കടപ്പുത്തിൽ വന്നോരു സ്ത്രീ അസുരനാരി പക്ഷി-
മൃഗാദി ജന്തുക്കൾക്കും കടന്നുകൂടാതൊരു ലങ്കയിൽ
നീയേകനായി വരുവാനങ്ങെന്തുമൂലം
എന്നോടു പരമാത്ഥം പറകയെന്നു
ചൊല്ലിയവൾ വലങ്കയ്യൊന്നുയത്തിക്കൊണ്ടു
കടുത്തുടൻ ചൊന്ന വാക്കു കേട്ടു പിൻകഥിച്ചിതേവം

എന്തണേ വന്തണേ ചൊല്ലണേ പെണ്ണണേ
എന്തൊരു കാവൽ നീ കാക്കുന്നണേ
കാവൽവെച്ചാരണേ കാക്കുന്നതെന്തണേ
ചൊല്ലണേ നിയ്യണേ പെണ്ണണേ നീ
പെണ്ണുങ്ങൾ കാക്കുന്ന കാവലിലാരണേ
പെൺകുലകോട്ടയും ചൊല്ലണേ നീ
കോട്ടപ്പുറം കാവൽ കല്പിച്ചതാരണേ
കൊല്ലും തികഞ്ഞതും ചൊല്ലണേ നീ
കൊണ്ടാടി നിന്റെ മുല പുണന്നാരണേ

കൊണ്ടുള്ള ഭർത്താവെ ചൊല്ലണേ നീ
എന്തെടാ വാനരശ്രേഷ്ഠ കപിവര
ലങ്കയിൽ വന്നതു ചൊല്ലെടാ നീ
എന്നുടെ നായകി സീതയെക്കട്ടൊരു
കാരണത്താലെ ഞാൻ പോന്നു
ഒപ്പത്തിനൊപ്പം പറയുന്നതാരെന്നു
തങ്ങളിലോരോന്നടിച്ചു
വമ്പനാം മാരുതി ലങ്കാശ്രീയുമായി
തങ്ങളിലുള്ളൊരു യുദ്ധം
കോപിച്ചു മാരുതിയൊന്നടിച്ചാനതു-
കൊണ്ടവൾ മോഹിച്ചു വീണു
വീണു തെളിഞ്ഞു ലങ്കാശ്രീ ഭഗവതി
മാരുതിയോടരുൾ ചെയ്തു
മാരുതേ ഞാനറിന്തവാറെ കേൾക്ക നീയും
മഹാലക്ഷ്മി വൈകുണ്ഠം രക്ഷിക്കുമ്പോൾ
നിനയാതെ വിരിഞ്ചനോടൊന്നരുളിച്ചെയ്തു
അറിയാതെയകപ്പെട്ടു രാക്ഷസി ഞാൻ
അറിവുണ്ടായിരിയ്ക്കുന്നു എന്നേക്കായിൽ
ഞാനിപ്പോൾ ബ്രഹ്മലോകം പ്രാപിപ്പാനാ-
യവകാശമിന്നു നൂനം വന്നതിപ്പോൾ
ലങ്കയിൽനിന്നു മഹാലക്ഷ്മി മാറിനിന്നു
ലങ്കേശൻ രാവണനും വിറച്ചു ദേഹം
ഒരു സ്ഥലവും ഒഴിയാതെ നടന്നുനോക്കി
കാണാഞ്ഞു ദുഃഖിച്ചു ക്ലേശത്താലെ
താതനെയും സ്തുതിച്ചുതുടങ്ങി
ക്ലേശിതപിതാവേ പോററി

ക്ലേശിതപിതാവെ നി ശരണം
ഗംഗയോടണിവുറെറാരു നാഥ
ലോകമൊക്കയ്ക്കും ജീവനെ പോററി
ലോകനാഥൻെറ സീതയെത്തേടി
ആഴിയെഴും ഞാൻ ചാടി വന്നയ്യോ
കാണ്മാൻ യോഗമിനിയ്ക്കില്ലെ സ്വാമി
രാമ രാമ ഹരേ പരമേശ
കാമവൈരി ശരണം നമസ്തേ
എന്നുചൊല്ലി വണങ്ങി സ്തുതിച്ചു
അപ്പോൾ വായുവും വന്നു വഴികാട്ടി
ചെന്നു സീതയെക്കണ്ടു ഹനുമാൻ
ശിംശപാവൃക്ഷമൂലേ വസിയ്ക്കും
നിജ്ജരാംഗിയെക്കണ്ടു കൈകൂപ്പി
കണ്ടവനും വൃക്ഷമേറിയിരിയ്ക്കുന്നേരം
കാളമേഘവടിവൊത്ത രാവണൻതാൻ
വരവുതാനും കണ്ടുടനെ മാരുതിയും
ഉടനുടനെ വാദ്യമടിച്ചലംകരിച്ചു
ചെണ്ടകുഴൽ ചേർങ്ങല തുടിയും വീണ
തപ്പുതാളമാലവട്ടംവിശിക്കൊണ്ടു
ഉവ്ശിമാരുലകിൽ വന്ന
ദേവസ്ത്രീകൾ രാവണൻെറ ഭൃത്യരായിമരുവുന്നോരു
ഈവക കണ്ടനുമാനും ഭീതിപൂണ്ടു
അകലെ നിന്നിട്ടസുരൻതാനുരചെയ്കപ്പോൾ
ആണഞ്ഞസുരനുമുരചെയ്തീടിനാൻ
നട്ടത്തണി മുലപുണരുവാൻ

കൊതിയുണ്ടു ബാലേ നിനവെന്തു
നിൻെറ മനതാരിലൊന്നുമറിയേണം
പതിനാലു ലോകം ധരിത്ത രാമനും
നിനക്കു സാദ്ധ്യമാസ്സരികില്ല
കുലഭേദമൊന്നും കരുതവേണ്ട നീ-
പരമ തമ്പുരാനൊരുപോലെ
അറിവില്ലേ ബാലേ വിരവിലെന്നുടെ
അണിമുഖം നോക്കി പറയേണം
പറയാം ഞാൻ ബാലേ കേൾക്ക നീ-
യിനിയുമിപ്പോൾ പരമാത്മമറിഞ്ഞു
രാമനെ നിനക്കുവേണ്ട
നാരിസേവചെയ്യുയില്ല രാമദേവൻ
അഴകുസുഖം രാമനെന്നോളമില്ല
ക്രൂരാസുരൻ രാവണൻെറ വാക്കുകേട്ടു
കോപമോടു സീതതാനും ചൊന്നവാക്കു
ചൊല്ലി സീത പുല്ലിനോടന്നല്ലലോടും
മെല്ലവേ ചൊന്നതിപ്പോൾ
നിൻെറ കാലദോഷവുമടുത്തെട!
കള്ളനായ നിൻെറ മായം കണ്ടറിഞ്ഞു ഞാനെട!
ലക്ഷ്മണനറിയാതെന്നെ കട്ടുകൊണ്ടു പോരുമ്പോൾ
പക്ഷിയോടടുത്തപ്പോൾ ഞാൻകണ്ടു നിൻെറ വീരിയം
നില്ലു നില്ലു രാവണ ഞാൻ നിൻകുലത്തിൽ കൂട്ടവാൻ
ഏറെയൊരുനേരമിനി വൈകവേണ്ട രാവണ
രാമദേവൻ ലങ്കയിലെഴുന്നരുളും നേരത്തു
അരക്ഷണം കൊണ്ടൊക്കയുമരെക്കയും

ഭസ്മമാക്കും ബാണംകൊണ്ടു രാമനാളു നിശ്ചയം
നിശ്ചയം നിൻവംശത്തെയൊടുക്കുവാനും
നിന്നെക്കൊന്നു ലോകത്തെ രക്ഷിപ്പാനും
അച്യുതനായി പിറന്നു രാമൻ
നിന്നുടെ കാലനായി.
പാകശാസനവൈരിയാം ദുഷ്ടൻ
പങ്കജാക്ഷിയിൻ വാക്കിനെ കേട്ടു
കണ്ണിരുപതിൽ തീയെരിയുന്നു
ഉടൽഗിരി പോലെ നിന്നിരുന്നു
ദുഷ്ടൻ കോപിച്ചു വാളുമെടുത്തു
ചന്ദ്രമുഖീം വധിപ്പതിന്നായി
ചന്ദ്രഹാസമെടുത്തിളക്കുന്നു വാളുമായവൻ
പാഞ്ഞടുക്കുമ്പോൾ വാമലോചന
മണ്ഡോദരി ചെന്നു വാളും
ഭർത്താവിൻകയ്യും പിടിച്ചു
മറെറാരു തുണയില്ലിതിലാരും
ഉറേറാരാരുമിവൾക്കില്ല നാഥ
നാഥനൊടീവണ്ണമെല്ലാം
നാരിയാളു പറഞ്ഞുടനെയനു-
സരിപ്പിച്ചു നാല്പതുനാളകത്തുഞാൻ
വശമാക്കിത്തരുന്നതുണ്ടു
കോപകരൻ രാവണനും കോപത്തോടെ
പോയവനും പുരിപുക്കങ്ങിരുന്നശേഷം
രാവണൻതൻെറ പുരിപുക്കനേരം
ഉറച്ചിതു ചിത്തം ഹനുമാനന്നേരം

പറഞ്ഞിതു രാമവൃത്താന്തമെല്ലാം
മഹാഗുണവാനാം ദശരഥനു പണ്ടെ
തനയരായ് നാലു പുത്രരുണ്ടായി
നാഥനായതും രാമദേവൻതാൻ
മാരാരിതൻെറ വില്ലുമുറിച്ചു
മാലയിട്ടതും ഭഗവാൻ താനെല്ലൊ
മുടക്കി കൈകേയിയഭിഷേകമന്നു
വനത്തിന്നു ഭാൎയ്യതമ്പിയുംകൂടി
അടുത്തസുരരെയൊടുക്കുവതിന്നായി
അടുത്തസുരരെയൊടുക്കിയ വാറും
വനത്തിൽ വെച്ചല്ലോ ദേവിയെക്കണ്ടു
കാണാഞ്ഞു ദൂതർനാലു ദിക്കിലും
ഏകൈകലക്ഷമയച്ചിട്ടുണ്ടല്ലോ.
അയച്ചോരു വൎത്തമാനം അറിഞ്ഞു സീതാ
ആരുമാരുമീവണ്ണം വരുന്നോരില്ല
കോപകരൻ രാവണനെൻെറ മായംകൊണ്ടോ
എന്നുടനെ ക്ഷീണമുള്ളിൽ കരുതിക്കൊണ്ടു
കമ്പിട്ടിരുന്നതു കണ്ടു വായുപുത്രൻ സ്തുതിതുടങ്ങി.
വായുപുത്രൻ സ്തുതിച്ചു തുടങ്ങി
വൈദേഹി ദേവി ലോകമാതാവേ
വായുവിൻെറ മകനാണടിയൻ
ശങ്കിക്കവേണ്ടയെന്നെ നീ തെല്ലും
ശങ്കരനാണേ സത്യം മാതാവേ
മാതാവെന്നുള്ളസത്യം വൈദേഹി
കേട്ടനേരം പാരാതെ മുഖത്തുനോക്കി

യഞ്ജനാനന്ദനൻതാൻ അടയാളമെടുത്തുകൊണ്ടു
കൈവണങ്ങി തൊഴുതുകൊണ്ട-
ങ്ങടയാളം കൊടുത്തു കയ്യിൽ
അടയാളം വാങ്ങി അണിമിഴിയാളും
എടുത്തവൾ മുലമാറിൽ വെയ്ക്കുന്നു
ഹരിഹര എൻെറ ഭഗവാനേ കാന്ത
അറുതി ഞാനിന്നു രാവണൻകയ്യാൽ
മരണമയേതും അറിവില്ലെ കാന്ത
സീതാദുഃഖം കണ്ടുടനെ ഹനുമാൻചൊല്ലി
ശാന്തിയുണ്ടാം ജനനി നീ ഖേദിക്കേണ്ട
രാവണനെൻെറ കോട്ടയെല്ലാം തകക്കുവാനും
രാജധാനിക്കവസാനം വരുത്തുവാനും
രാഘവൻതാൻ തമ്പിയോടും പടകളോടും
വാരിധിയിൽ ചിറ കെട്ടി കടന്നുവന്ന
അരക്കനായ രാവണനെ വധിക്കുവാനും
രാക്ഷസരെ കുലംമുടിച്ച ദേവിതന്നെ
വീണ്ടുകൊണ്ടങ്ങയോദ്ധ്യെക്കു പോകുവാനും
അധികമൊരു പണിയില്ല രാഘവക്ക്
ജനകജെ നീയെന്നു കൊണ്ടും ഭയപ്പെടേണ്ട
കൈവണങ്ങി തൊഴുതുകൊണ്ടങ്ങടയാളവാക്കും പ
(റഞ്ഞുകൊണ്ടു

അടയാളവാക്കും പറഞ്ഞു മാരുതി
വിടവാങ്ങിക്കൊണ്ടു തൊഴുതവൻ
വരട്ടേ മാതാവെയവസ്ഥ രാമനോ-
ടറിയിപ്പാൻ കാലമടുത്തിതു

ഇരിയ്ക്ക മാതാവേ ഇനി നി-
യേറിയാലൊരു മാസമേയിങ്ങിരിയ്ക്കേണ്ടു
രഘുവരനോടങ്ങൊരുമിച്ചു ഞങ്ങൾ
ഏഴുപത്തു വെള്ളം പടവരും അരക്കരെ
കുലം മുടിച്ചു ദേവിയെ അയോദ്ധ്യയിൽ
കൊണ്ടങ്ങിരുത്തുവാൻ ഭഗവാനി-
ന്നൊരു പണിയില്ലേ കപികുലങ്ങൾ
ഞങ്ങൾക്കും ഭയമില്ലാ ഇളക്കം ദേവിയ്ക്കു മന-
ക്കാമ്പിലൊരു പണത്തൂക്കംപോലും ധരിക്കേണ്ട
കുളുത്ത പാലാഴി ധരിത്ത രാമൻെറ
തിരുപ്പാദത്താണെ ധരിക്ക നീ
പവനനന്ദനൻ പറഞ്ഞ വാക്കുകൾ
പരമാത്ഥമെന്നു ധരിച്ചുടൻ
ഹനുമാനെ വിളിച്ചരികെ നിത്തിയ-
ങ്ങരുളി സീതയാരുടയാളും
ഇതു ചെന്നെന്നുടെ കണവനോടു നീ
പറക മാരുതി കളിവിനാ
അതു ശുഭം താനെന്നുരച്ചു മാരുതി
പുറപ്പെടുവാനായ്ത്തുനിഞ്ഞപ്പോൾ
പുറപ്പെടുവാൻ തുനിഞ്ഞനേരം ചൊല്ലി സീത
വിശപ്പടക്കിപ്പോകവേണം വായുപുത്ര
കളിച്ചു നീ പോയ് രാവണൻെറ
ഉപവനത്തിൽ വെളിപ്പെടാതെ
ക്ഷുത്തടക്കി പോകവേണം
എന്നരുളെ കേട്ടനേരം വായുപുത്രൻ

ചെന്നു പുക്കാൻ രാവണനെന്റെ ഉപവനത്തിൽ
നന്നായി കദളിവാഴക്കനിയും തിന്നു
തൃപ്തി വന്നു മദത്തോടെ കുതിച്ചു ചാടി
ചാടിയവൻ രാവണന്റെ ഉപവനങ്ങൾ
ഝടിതി പൊടിധൂളിയാക്കിച്ചമച്ചു പിന്നെ
കാപ്പവരും കണ്ടുടനെപ്പിടിപ്പാൻ ചെന്നു.
ചെന്നോർക്കും രാക്ഷസരെത്തച്ചുകൊന്നു.
തച്ചുകൊന്നോരിൽ ചാവാതെയുള്ളോർ
അക്ഷണം ചെന്നു രാവണനോടു
വൃത്താന്തമെല്ലാം ബോധിപ്പിക്കുന്നു
കേൾക്ക സ്വാമി ഭുജവിക്രമങ്ങൾ
ഉഗ്രനായൊരു വാനരൻ വന്നു
ആക്രമോടു നാം നട്ടു നനച്ചു
തോപ്പും തോട്ടവും തച്ചു തകർത്തു
കാക്കുന്നോർകളിൽ നാലൊന്നു കൊന്നു
പുഷ്ടിയോടവൻ കായ്ക്കനി തിന്നു
ഞെട്ടുമാറുടനട്ടഹസിച്ചു.

അട്ടഹാസം കേട്ടു പേടിച്ചോടി ഞങ്ങൾ
വർത്തമാനം സ്വാമിയോടങ്ങുണർത്തിപ്പാനാ-
യ്പ്പെട്ടന്നു വിടകൊണ്ടു ഞങ്ങളെല്ലാം
ഇക്കണ്ട ഞങ്ങളാരും നിനച്ചുകണ്ടാൽ
നില്ക്കയില്ലിനിയവനോടു ശരിക്കു നേരേ
എന്ന വാക്കു കേട്ടനേരം രാവണൻതാൻ
ക്രൂരരായ മന്ത്രികളോടൊന്നു ചൊല്ലി
പൊട്ടരായ നിങ്ങളാരും പോക്ക പോണ്ട

ഇഷ്ടനെന്റെ ഇളയപുത്രൻ പോക്ക പോട്ടെ
അക്ഷകുമാരനെ വിളിച്ചുടനെ രാവണൻതാൻ
നമ്മുടെ ഉപവനെ ഒരു കുരങ്ങു വന്നു
പലവകയും നാശങ്ങൾ വരുത്തിപോലും
കാവല്ക്കാരർ പലരേയും തച്ചുകൊന്നു
ശേഷമുള്ളോർ പേടിയോടിങ്ങോടിപ്പോന്നു
നീ ചെന്നവനെ വധിച്ചിക്ഷണം വരികവേണം.
അക്ഷണം നടന്നവനും അച്ഛനുടെ വാക്കിനാൽ
മാരുതിസമീപേ ചെന്നുനിന്നു രാവണസുതൻ
വിശ്വഭാവമോടവന്റെ നേരെ ചെന്നെതൃത്തപ്പോൾ
നേരെ ചെന്നെതൃത്തു ബാണസായകം തൊടുത്തപ്പോൾ
മാരുതിയും ക്രൂരതയോടെന്നടിച്ചാനക്ഷണം
ഒന്നടിച്ചനേരം യമലോകേ ചെന്നിരുന്നവൻ
മണ്ണിൽ വീണ ദേഹമതു കണ്ടു ഭൂതർ മണ്ടിനാർ
മണ്ടിച്ചെന്നു രാവണനോടക്ഷണമുണർത്തിനാർ
കേട്ടുകൊൾക രാവണ! കപിവരന്റെ വിക്രമം
നിന്നുടെ തനയനങ്ങു ചെന്നെതൃത്തനേരത്തു
ഒന്നടിച്ചാനക്ഷണം മരിച്ചു നിന്റെ നന്ദനൻ.
മരിച്ചു തന്റെ പുത്രനെന്നു കേട്ടനേരം
കരുത്തനായ രാവണനും കോപമോടെ
ഇരിക്കയില്ല ഊഴിതന്നിലരക്ഷണം
ഞാൻ ഇരിക്കയിലും മരിക്കനല്ല എന്നുറച്ചു
കോപിച്ചു തലകൾ പത്തും കുലുക്കിക്കൊണ്ടു
നയനങ്ങൾ ഇരുപതിലും ചിതറിയഗ്നി
കരങ്ങൾ പത്തിൽ ചന്ദ്രഹാസമിളക്കിക്കൊണ്ടു

ഉടനുടനെ തെരുതെരെ ഒന്നൊത്തുചൊല്ലി
ഊത്തും കാററില്ല എൻെറ ലങ്കതന്നിൽ
ഊനമററ വരങ്ങളും ഞാൻ വാങ്ങിട്ടുണ്ട്
പരമേശൻ ചന്ദ്രഹാസം തന്നു പിന്നെ
ഊത്തും കാററാട്ടം പാമ്പക്കചന്ദ്രൻ
ഇന്ദ്രാദിദേവകളും യമരാജാവും
ഇത്യാദി നിവഹമെന്നെ ഭയപ്പെട്ടമ്പോൾ
ഭയം കൂടാതൊരു കുരങ്ങു വന്നിട്ടെൻെറ
ഉപവനങ്ങൾ സൎവ്വനാശം വരുത്തുവാനും
എന്നുടെയ പരിബന്ധിപടകളേയും
കെൽപ്പുടയ പുത്രനേയും നിഗ്രഹിച്ച
ശക്തിമാനെന്നുറച്ചിരിയ്ക്കും വാനരൻെറ
ഉടൽ തലകൾ ചന്ദ്രഹാസംവാളിനാലെ.

ചന്ദ്രഹാസത്തിനാൽ നിഗ്രഹിച്ചീടുവാൻ
താതൻ പുറപ്പെട്ടുന്നനേരം ഇന്ദ്രജിത്താത്മജൻ ചെന്നു
തടുത്തു പറഞ്ഞിതു താതനോടപ്പോൾ
താതനിപ്പോൾ കപിവീരനോടേല്ക്കുവാൻ പോകരുതെന്നു
വിലക്കി മൎക്കടനെ വധിച്ചീടുവാൻ നമ്മുടെ
ചന്ദ്രഹാസമെടുക്കണോ കാണി വൈകാതവനെ-
ക്കലചെയ്യുതിൻ ബാണമുണ്ടെന്നുടെ കയ്യിൽ
കാണി വൈകാതവനെക്കല ചെയ്തു ഞാൻ
താതൻെറ മുമ്പിൽ വയ്ക്കുണ്ടെ ഇത്തരമിന്ദ്രജിത്തു ചൊ
താതചിത്തതാപം കളവാനായി. (ന്നാൻ

ചിത്തതാപം കളയെൻെറ താതനീയും
എന്നുടനെ ഇന്ദ്രജിത്തും പറഞ്ഞനേരം

ഉന്മത്തനാം രാവണനും ചൊന്നാനപ്പോൾ
ഇന്ദ്രജിത്തേ! നിന്നുടയ സോദരനാമക്ഷകുമാരൻ
ഉപവനങ്ങൾ നശിച്ച ചേതി കേട്ടനേരം
ചെന്നവനും മാരുതിയോടേററനേരം
ഒന്നടിച്ചാനതുനേരം കുമാരൻ താനും
ചെന്നു പുക്കാൻ യമലോകമെന്നു കേട്ട
എന്നതുകൊണ്ടെന്നുടെയ ദുഃഖം തീപ്പാൻ
ചെന്നവനെ നിഗ്രഹിച്ച വരിക നീ ഇന്ദ്രജിത്തേ!
എന്നുടനെ രാവണൻതാൻ കഠിനമായ് കയ
(ത്തു ചൊന്നാൻ.

ചൊന്ന വാക്ക കേട്ടവനങ്ങിന്ദ്രജിത്തും
മെല്ലവെ തന്നുടയ വില്ലുംബാണം ചെന്നെടുത്താനാദരാൽ
വന്ന കപിവീരനോട്ട ചെന്നെത്തു ചൊല്ലിനാൻ
വീരനായ വാനര! നീ ആരുചൊല്ലാൽ വന്നെടോ!
സൂര്യനും ഭയപ്പെടുന്ന ലങ്കാരാജ്യംതന്നിൽ നീ
ആരേയും ഭയപ്പെടാതെ നി കടന്നതെങ്ങിനെ?
പോരുമോ നീയെന്നോടൊപ്പം യുദ്ധംചെയ്തു നില്ക്കുവാൻ
പോരിനെന്നോടിന്ദ്രസൂര്യചന്ദ്രന്മാരും പോരുമോ
എന്നിരിയ്ക്കുന്നെന്നെ നീ ജയിപ്പതിന്നു പോരുമോ?

പോരുമോ വാനര! നീ എന്നോടൊപ്പം
പോർചെയ്തു ജയിപ്പതിന്നു നിനവുണ്ടെങ്കിൽ
വൈകാതെയെൻെറ ശരം തട്ടുത്തുകൊൾക
അല്ലായ്കിലുള്ളവണ്ണം ബോധിപ്പിയ്ക്കു
ആരു നിന്നെ പറഞ്ഞയച്ചതെന്നു ചൊല്ലു
ആരുടെ ദൂതനെന്നും വിവരംചൊൽക.

ചൊല്ലാതെ ഇരുന്നതാകിൽ നിന്നെ ഞാനും
വല്ലാതൊരസ്ത്രമെയ്തു കൊല്ലുന്നുണ്ട്.
കൊല്ലുമെന്ന മൊഴി കേട്ടപ്പോൾ
മാരുതി കോപത്തോടൊന്നു പറഞ്ഞു
കൊല്ലുവാൻ വന്നൊരു വീരവീരി കേളെടാ!
ഞാൻ വന്നമൂലം നീ കേൾക്ക
അക്കുലാധിപരാമന്റെ ഭാര്യയെ
ദുഷ്ടനാം നിന്നുടെ താതൻ
കട്ടതുമൂലത്താലക്കതനയനോ-
ടൊന്നിച്ചെഴുപത്തു വെള്ളം വീരരായ
പടനായകർ ഞങ്ങളും
ആരാഞ്ഞു ദേവിയെക്കാണ്മാൻ
ദിക്കിലൊക്കെ നടന്നേറേ വലഞ്ഞുടൻ
ദുഃഖിക്കുന്ന ചിലരങ്ങു തൃക്കരുണാ-
ബലംകൊണ്ടു ഞാനിക്കരെച്ചാടി-
ക്കടന്നു വരുമ്പോൾ
ലങ്കാശ്രീയായ ഭഗവതിതന്നോടു
സങ്കടം ഞാൻ പറഞ്ഞപ്പോൾ
മങ്കയാളെന്നുടെ സങ്കടം കണ്ടപ്പോൾ
ലങ്കയിലുണ്ടെന്നു ചൊല്ലി
അമ്പോടവിടന്നു ചാടിക്കടന്നു ഞാൻ
പങ്കജക്കണ്ണിയെക്കണ്ടു പോരുന്ന നേരത്തു
ദാഹം പെരുത്തപ്പോൾ വാഴക്കനികണ്ടു ഞാനും
കണ്ടു ഞാനും സ്വല്പമാത്രം ഭുജിക്കുന്നേരം
കണ്ടുവന്നു നിന്നുടയ കാവൽക്കാരർ

കഠിനമായിട്ടെന്നോടു യുദ്ധംചെയ്തു
എത്രത്തവരെത്തച്ചുകൊന്നൊടുക്കി ഞാനും
എന്നതിനാൽ നീയിപ്പോൾ പോക്കുന്നു
ഒന്നുകൊണ്ടു നിങ്ങളാരും നിനയ്ക്കേണ്ട
നിന്നുടയ താതനായ രാവണൻതാൻ
രഘുവരൻെറ പത്നിതന്നെക്കട്ടമൂലം
അരക്കരുടെ കുലമെല്ലാം മുടിഞ്ഞുപോകും
ദശമുഖനാം രാവണൻെറ തലയും പോകും
വീരനായ നിൻെറ വില്ലും ശരവും പോകും
ശരം കയ്യിലിരിയ്ക്കെ നിൻെറ തലയുംപോകും
അല്ലെങ്കിലൊന്നുവേണം ഇന്ദ്രജിത്തേ!
താതനായ രാവണനും നിനക്കും നിൻെറ
പുത്രമിത്രകളത്രാദി പ്രജകൾക്കെല്ലാം
മരിയ്ക്കാതെയിരിപ്പതിന്നു മോഹമെങ്കിൽ
തെളിക്കനവെ സീതതന്നെക്കൊടുത്തുകൊണ്ടു
അവിധ ചൊല്ലി കൈവണങ്ങി സ്തുതിച്ചുകൊണ്ട്
അറിയാതെ പിഴച്ചുപോയെന്നഭയം ചൊന്നാൽ
പിഴച്ചതൊക്കെ പൊറുത്തുകൊള്ളും രാമദേവൻ
മടിക്കവേണ്ട താതനെച്ചെന്നറിയിയ്ക്കു നീ
എന്നുടനെ മാരുതിയും ചൊന്ന വാക്ക്
  മാരുതി ചൊന്നതു കേട്ടുടൻ കോപിച്ചു
വീരനാം ഇന്ദ്രജിത്തപ്പോൾ
ആരെടാ കശ്മല രാമനെ കൈവണ-
ങ്ങീടുവാൻ ചൊല്ലിയതാര്
വാനര നിന്നുടെ രോമദ്വാരങ്ങളിൽ

ചോര ഞാൻ കാട്ടുവനിപ്പോൾ
എന്നു പറഞ്ഞുടൻ വാനരമേനിമേൽ
ബാണം പൊഴിച്ചുതുടങ്ങി
ബാണങ്ങൾകൊണ്ടുടൽ വായുതനയൻെറ
രോമങ്ങൾ നന്നാലായ്ക്കീറി
കാണിപോലും ഭയം മാരുതിക്കില്ലാഞ്ഞു
കോപിച്ചു രാവണിയപ്പോൾ
വാനരവീര നീ കാണുകയെന്നുടെ
ബാണപ്രയോഗബലങ്ങൾ
എന്നു പറഞ്ഞവൻ മോഹാസ്ത്രമെയ്തുടൻ
മാരുതി മോഹിച്ചു വീണു.
വീണനേരം രാക്ഷസരങ്ങടുത്തുകൂടി
അടുത്തുകൂടിപ്പിടിച്ചു കെട്ടിക്കൊണ്ടുപോയി
അരക്കനായ രാവണൻെറ മുമ്പിൽ വെച്ചു
കാഴ്ചവെച്ചു കൈവണങ്ങിത്തൊഴുതുണത്തി
കേൾക്കയെൻെറ താതാ നീ ശരണം സ്വാമി
മാനമുള്ള ലങ്ക തന്നിൽ ഇവൻ വന്നിട്ടു
മാറിയാതെ വിക്രമങ്ങൾ പലതും ചെയ്തു
മാനിയാതെ കടന്നുവന്ന കപിവരൻെറ
പ്രാണനാശം വരുത്തിയിവൻ ദേഹമെല്ലാം
കഴു കാകൻ പക്ഷികൾക്കങ്ങിരയാക്കണം.

ഇര കൊടുക്കയിവൻെറദേഹം കഴുകാകൻ നായ്ക്കൾക്കു
ഇടി മിന്നുന്നൊരു വചനങ്ങൾ തുടുത്തി പൊടിയാക്കി

(നാൻ

ഇവ പലതും കേട്ടനേരം കോപം പൂണ്ടു രാവണൻ

മന്ത്രികളിൽ മുമ്പനാം പ്രഹസ്തനെ വിളിച്ചുടൻ
എന്തിനിവിടേയ്ക്കുവൻ വരുവതിനു കാരണം
ആരു ചൊല്ലിവിട്ട ദൂതനെന്നു ചോദിച്ചീട്ട നീ
രാവണന്റെ വാക്കിനാൽ പ്രഹസ്തനും നടന്നിതു
വാനരന്റെ മുമ്പിൽ ചെന്നുനിന്നു ചോദിച്ചീടിനാൻ
മക്കടാ നീ എന്തിനിവിടേയ്ക്കു വന്ന കാരണം
ദുഘടം നിനക്കു വന്നകപ്പെടുന്നതിന്നു മുൻ
ആരു ചൊല്ലിവിട്ട ദൂതനെന്നു വേഗം ചൊല്ലെടാ
കോപമോട മാരുതി പ്രഹസ്തനോട ചൊല്ലിനാൻ
പോട പോ ജള്ളപ്രഭോ ഞാൻ രാമദൂതനാണെടാ
വായുവിന്നു ജാതനായ വീരനാണു ഞാനെടാ
അക്കപുത്രൻ സുഗ്രീവന്റെ ഭൃത്യനാണു ഞാനെടാ
സീതയെ തിരഞ്ഞുവന്ന രാമദൂതനാണു ഞാൻ
രാമദൂതനെന്നമൊഴി കേട്ടനേരം
രാവണനും ശിരസ്സിളക്കി ഒന്നുചൊല്ലി
രാമനെന്നങ്ങുള്ളനാമം ചൊല്ലുവാനും
കാനനത്തിൽ കാപറിച്ചു തിന്നീടുന്ന
സുഗ്രീവനെന്നമൊഴി ചൊല്ലുവാനും
മൂലമെന്തെന്നിവനോട ചോദിച്ചിട്ട
ആയുധംകൊണ്ടരിഞ്ഞു വെട്ടി നുറുക്കിക്കൊണ്ടു
വാരി വാരി ദൂരെയങ്ങു കളകവേണം
കൊല്ലാതെയിവനെ വിട്ടയച്ചുകൂടാ
എന്നതുകേട്ടധികാരിപ്രവരന്മാരും
കുപിതരായ്ക്കുലചെയ്വാനടുത്തനേരം.
കുലചെയ്തീടുവാനടുത്തനേരത്തു
തടുത്തു ചൊല്ലിനാൻ വിഭീഷണൻ

അരുതരുതരുതരുതു ദൂതരേ
കുല ചെയ്തീടുവാൻ വിധിയില്ല
കുലചെയ്തീടുവാൻ വിധിയില്ല
നമുക്കിളപ്പം ദൂതരേ കുലചെയ്താൽ
ഇവനെ നാമിന്നു കുലചെയ്തിൽ കാര്യം
രഘുകുലാധിപനറിയുമോ
കുലചെയ്തീടുവാൻ വിധിയില്ലാ നമു-
ക്കിളപ്പം ദൂതരെ കുലചെയ്താൽ
ഇവനെ നാമിന്നു വധിച്ചെന്നാകില-
റിയുമെങ്ങിനെ രഘുവരൻ
ചിതമല്ലഗ്രജാ ഇതിനുപായം ഞാൻ
പറയുന്നുണ്ടതു ധരിയ്ക്കനീ
കപികുലങ്ങളിലിവൻ ചൊന്നാലവർ
കുലത്തിൽ കൂട്ടാതെയിരിക്കുവാൻ
അടയാളം കൊടുത്തയയ്ക്കിലിങ്ങൊരു
പരികീർത്തിയുണ്ടെന്നറിക നീ
ഇവൻെറ വാൽകെട്ടിപ്പൊതിഞ്ഞു തിവെച്ചു
കരിച്ചു വിട്ടെന്നാലതുചിതം.
അതുതന്നെ ചിതമെങ്കിലപ്രകാരം ചെയ്കവേണം
വിഭീഷണാ നി കൂടെച്ചെന്നു
എന്നുടനെ രാവണനെൻെറ വാക്കിനാലെ
വിഭീഷണനും ഇന്ദ്രജിത്തും പടകളോടും
ചെന്നുനിന്നാർ വായുപുത്രൻ കിടക്കും ദിക്കിൽ
മന്ത്രികളെ വിളിച്ചുചൊല്ലി ഇന്ദ്രജിത്തു
മന്ത്രികളേ നിങ്ങളെല്ലാം ഒന്നുവേണം

ഇവനുടയ വാൽപൊതിഞ്ഞു തിവെപ്പാനായ്
അഞ്ഞൂറു കുടം നിറച്ചു നെയ്യുംവേണം
ആയിരത്തഞ്ഞൂറുകുടം എണ്ണ വേണം
അതിലിരട്ടി വെളിച്ചെണ്ണ വരുത്തീടേണം
അതിനുവേണ്ടും വസ്ത്രവും വരുത്തീടേണം
അരനിമിഷംകൊണ്ടിതൊക്കെ വരുത്തീടേണം
എന്നതുകേട്ടധികാരിപ്രവരന്മാരും
കല്പനയാൽ വേണ്ടതൊക്കെ കൊണ്ടുവന്നു്
ഇന്ദ്രജിത്തിൻ കാക്കൽവെച്ചു നമസ്കരിച്ചു
ഇത്യാദി മഹാഘോഷം *കണ്ടശേഷം
സത്യവാദി വായുപുത്രൻ വൻപട കണ്ടനേരം

വമ്പടയൊട്ടുക്കുടെവന്നതു കണ്ടുണർന്നിതു മാരുതി
വമ്പേറുന്നൊരു വാനരൻ കപികുഞ്ജരൻ ഭുജവിക്രമൻ
അമ്പിനോടു സ്തുതിച്ചവനു മോഹതാപമകലുവാൻ
ഇണ്ടൽ നീ മമ തീക്കുക കാളകണ്ഠരേ നമോനമഃ
മായത്താൽ മലർമങ്കയോടൊളിചേർന്നവനേ നമോനമഃ
മോഹിനിയുടെ മോഹനാ ശിവശങ്കരായ നമോനമ:
വാഹനം മയിൽകൊണ്ടോനേ പരമേശ്വരായ നമോനമ:
ആഴിതന്നിലനന്തന്മേൽ ശയിക്കുന്നവനെ നമോനമ:
മോഹസായകമേററു ഞാനിവിടെ കിടന്നുഴലുന്നഹോ
വേർപെടുത്തുകവേണമെന്നുടെ പാശബന്ധനമൊക്കയും.

പാശബന്ധം ഭവിച്ചിരിക്കും ഹനുമാൻതൻെറ
സ്തുതികേട്ടു രാഘവൻെറ തിരുവുള്ളത്താൽ
പാശബന്ധം വേർപെട്ടു എഴുന്നേററവനും
താതനായ വായുവിനെ നിനച്ചുടനെ

രാവണനെൻറ ദപ്പമവനാങ്ങിരുന്നനേരം
കോപിച്ച രാവണനാങ്ങുരത്തു ചൊന്നാൻ
എന്നുടെ സമനായിട്ടിരുന്നിടുന്ന
ഉന്നതന്മാരീയുലകിലാരുമില്ല
നിന്ദ്യനായിട്ടിവിടെ വന്ന കരിങ്കുരങ്ങേ
നിന്നുടെ ജീവനെ ഞാൻ യമനുടെ പുരിയിലാക്കും.

യമനുടെ പുരിക്കിവനു പോകുവാ-
നടുത്തു കാലവും ദിവസവും
അതുകേട്ടഞ്ജനാസുതനും വേഗമോ-
ടസുരവിരനോടുരചെയ്തു
ഉരത്തരാവണ കരുത്ത നിന്നെ-
യോരണുവോളം ഭയമിനിക്കില്ല
കരുത്തൻ നീയും നിൻശരിക്കോരായിര-
ത്തൊരുനൂറോളം വന്നെത്തുക്കിലും
എനിക്കതുകൊണ്ടു ഭയമില്ലയെൻറ
ചെറുവിരല്ക്കു നീ ശരിപോരാ
സമസ്തമെന്നോടു ശരിയായുള്ളോരു-
ണ്ടെഴുപതുവെള്ളമയോദ്ധ്യയിൽ
അയോദ്ധ്യാ രാജനും പടയും വന്നുടൻ
നിരക്കെ നിന്നിട്ടങ്ങെത്തുക്കമ്പോൾ
അരക്ക നിന്നുടെ ഉരത്തകോട്ടയും
തകർത്തീടും നിൻെറ ശിരസ്സുപോം
കനത്തതാടിമേൽ മുളച്ചമീശയും
കപികുലമെണ്ണിപ്പറിച്ചിടും
കപികുലങ്ങളോടടികൊള്ളും നിൻെറ

കവിളിരുവതും തകരവേ
രഘുവരനോടങ്ങമർ ചെയ്യതിന്നു
മതിയാമോ പൊണ്ണത്തടിയാ നീ
ഇവയെല്ലാം നിനക്കകപ്പെട്ടും മുന്നെ
കൊടുക്ക ദേവിയെ മടിക്കാതെ
മറച്ചു നിന്നു നീ കൊടുക്കാഞ്ഞാൽ രാമൻ
മുടിക്കും നിന്നെ നിൻകുലത്തോടെ.

കുലത്തോടേ മുടിഞ്ഞുപോകുന്നതിന്നു മുമ്പിൽ
കൊടുത്തുകൊൾക രാവണ നീ സീതതന്നെ
എന്നിങ്ങിനെ മാരുതിയും പറഞ്ഞവാക്ക
കേട്ടുടനെ രാവണനും കോപത്തോടെ
മന്ത്രികളെ വിളിച്ചുചൊല്ലി അതിജവം താൻ
മന്ത്രികളേ നിങ്ങളുമിന്നൊന്നുവേണം
ഒന്നുകിൽ ഇവനെ നിങ്ങൾ വധിക്കവേണം
അല്ലായ്കിൽ വാൽപൊതിഞ്ഞു തീ വെക്കേണം
അല്ലായ്കിൽ നിങ്ങളെ ഞാൻ വധിക്കുമിപ്പോൾ
എന്ന വാക്ക കേട്ടനേരം മന്ത്രിമാരും
വാനരന്റെ വാലുചുററി കുളിക്കുമാറു
എണ്ണ നെയ്യും കോരിയുടനൊഴിച്ചു കൊണ്ടു
അഗ്നിയങ്ങു കുളത്തിയുടൻ മാറിനിന്നു
വർദ്ധിച്ചാനഗ്നിയപ്പോൾ വാനരൻതന്റെ വാൽമേൽ.

തന്റെ വാൽമേലഗ്നി കണ്ടു കോപംപൂണ്ടു മാരുതി
തന്റെ ഭാവമൊന്നുടൻ പകന്നു നിന്നുമാരുതി
രാമദേവൻ കാരുണ്യം കരുതിനിന്നു മാരുതി
ജാനകിയെ കട്ടതിനാൽ കോപത്തോടെ മാരുതി

രാവണൻമുഖത്തു വാൽകൊണ്ടൊന്നുതല്ലി മാരുതി
ഉന്നതമാം ഗോപുരം നിവന്നുമെല്ലെ നോക്കിനാൻ
ഒന്നുയന്നുനോക്കിയവൻ ലങ്കയെയതിദ്രുതം
വാലുയത്തിച്ചാടിയവൻ ഗോപുരങ്ങൾ തീവെച്ചു
ആക്കമോടരക്ഷണാലരക്കറെയും ചുട്ടിതു
ഊക്കടയ രാവണനിരുന്നരുളും മന്ദിരം
അഞ്ചിലൊന്നോളമുയന്ന രാവണൻെറ ഗോപുരം
അഞ്ചിലൊന്നാക്കിച്ചമച്ചാനഞ്ചിലൊന്നിനാത്മജൻ
യോജനയെഴുനൂറും ഇരുപത്തെട്ടു ഗോപുരം
മൂന്നേമുക്കാൽ നാഴികകൊണ്ടൊക്കയും ദഹിച്ചിതു.

ദഹിച്ചുപോയി ഗോപുരങ്ങൾ ഇരുപത്തെട്ടും
വിഷ്ണുഭക്തവിഭീഷണസൌധമെന്ന്യേ
ഉള്ളതെല്ലാം തിവ്രമഹോ ഭസ്മമായി
കത്തിയെരിഞ്ഞഗ്നിബലം കണ്ടനേരം
കരുത്തനായ മാരുതിക്കൊരിളക്കം തോന്നി
എരിയുന്നോരഗ്നിയുടെ തീക്ഷ്ണംകൊണ്ടു
എരിഞ്ഞുപോയോ സിതയെന്നോരാടലുണ്ടായ്
അരിശംകൊണ്ടൊക്കയും ഞാൻ ചുട്ടുപോയേൻ
അരിശംകൊണ്ടാചാരം മറന്നിതോ ഞാൻ
രഘുവരൻെറ ഭാൎയ്യയാകും സീതാദേവി
ദഹിച്ചുപോയോ ജനകജേയെൻ തമ്പുരാട്ടി
കാറുകണ്ണൻതമ്പുരാനേ ശരണംപോററി
ഉറച്ചിനിക്ക വിടകൊൾവാൻ വരംതരേണം
നിന്ദ്യമെന്നു വന്നുപോയോ തമ്പുരാനേ
എന്നൊരല്ലൽ മാരുതിക്കുള്ളിലുണ്ടായി.

ഉള്ളിലല്ലൽമുഴുത്തു ഹനുമാൻ
ഉൾത്തളിർ വാടിയമ്പോടു ചാടി
ചാടിവീണരയാലിൻ മുകളിൽ
വാടിനമുഖഗാത്രസഹിതം
ആടലോടുടൻ കേണുതുടങ്ങി
രാഘവൻെറ തിരുവുള്ളത്താലെ
പാരാതെ വന്നു വാരിധിതീരേ
ചാടിപ്പോന്നു ഞാൻ ആഴികളേഴും
തേടിവന്നു ഞാൻ ജാനകിതന്നെ
വെട്ടിപ്പോവാൻ വിധിയില്ലേ സ്വാമി
രാമ രാമ ഹരേ പരമേശ
കാമവൈരി ശരണം നമസ്തേ
അഗ്നിദേവാ ചതിച്ചോ നീയെന്നെ.
ചതിച്ചോ നീ വഹ്നിദേവ തമ്പുരാനെ
കരുത്തനായ രാവണൻെറ മനോഹരമാം
ഗോപുരങ്ങളെപ്പേരും ചുട്ടേൻ ഞാനും
ചുട്ടതുകൊണ്ടിഷ്ടക്കേടാക്കുമില്ല
പട്ടണസ്ഥകാശി തീത്ഥവാസികൾക്കും
പട്ടിണിയായുള്ളവക്കും ബ്രാഹ്മണക്കും
ചന്ദ്രാക്കന്മാർ ത്രിമൂത്തികൾക്കും
രിപുവായുള്ള ദുഷ്ടൻെറ
പട്ടണം ഞാൻ ചുട്ടമൂലം
ഇഷ്ടക്കേടാവ്വരുവാൻ മൂലമില്ല
ഇഷ്ടനാഥനാകുമെൻെറ രാഘവൻെറ
ഇഷ്ടനാഥസ്സ്വപജ്ഞയത്തെ വരുത്തിടൊല്ല

രാമ രാമ ശിവ ശിവ സീതേ ദേവി
പരവശനായ് ചമഞ്ഞടിയനിവിടെ
നിന്നു പരവശത്തൊടീശരൊ
ഞാൻ സ്തുതി ചെയ്യുന്നേൻ
കാര്യമെന്തെന്നിതുവരെയറിഞ്ഞില്ലൊന്നും
നേരറിഞ്ഞു വിടകൊൾവാൻ തുണയ്ക്ക സ്വാമി
ഇത്ഥമോരോന്നകതാരിൽ ചിന്തിച്ചിട്ടു
ചിത്തതാപം പൂണ്ടുടനെ മാരുതിയും
ദുഃഖത്തോടരയാലിന്മേലിരിക്കുന്നേരം
ഉത്തമരാം വൈദികന്മാർ വരവു കണ്ടു.
വരവുകണ്ടു ശ്രീഹനുമാനും
അലസാതാലിന്മേലിളകാതിരുന്നു
കുറഞ്ഞൊരുനേരം ചെവിയും തുറന്നു
വിപ്രന്മാർ ചൊന്ന വാക്കിനെക്കേട്ടു
ഹര ഹര കഷ്ടം കൌതുകമെന്നു
എരിയുന്നു പല ദിക്കിലും തിയ്യ്
ജനകജാതനിക്കൂനമില്ലെന്നു
ഭഗവാൻെറയൊരു തിരുവുള്ളമെന്നും
ഭൂവനദേവന്മാർ ചൊന്നതു കേട്ടു
അപജയം ദേവിക്കില്ലെന്നുറച്ചു
ധൈര്യം മാരുതിയ്ക്കപ്പൊഴുതുണ്ടായി
അഴൽ തീർന്നുടനെ അമ്പോടു വേഗം
അനിലനന്ദനൻ തെളിവൊടു ചാടി
കടൽകടന്നവനിക്കരെ വന്നു
രഘുവരൻ തൻെറ തിരുമുമ്പിൽ നിന്നു

തൊഴുതുണത്തിനാൻ സീതാവൃത്താന്തം
ഹര ഹര എന്റെ രഘുവരസ്വാമി (വാക്കം
അടിയൻ പോയ്ചെന്നു ദേവിയെക്കണ്ടു അടയാള
അംഗുലീയവും വിടവഴങ്ങി ഞാൻ തൃക്കയ്യിൽനല്കി.
തൃക്കയ്യിലംഗുലീയം കൊടുത്തനേരം
അക്ഷണം താൻ തൃപ്തിയോടെ വാങ്ങി ദേവി
വാങ്ങിക്കൊണ്ടങ്ങു മാറ്റിലണച്ചുകൊണ്ടു
അഴകുടയ ദേവിതാൻ ദുഃഖിയ്ക്കുന്നു
അഴകുടയ ഭത്താവേ രാമദേവാ
അറിയാതെ ദുഷ്ടനെന്നെ കട്ടതിനാൽ
മറുകരയിൽ പെട്ടു വലഞ്ഞീടുന്നു
എന്നുടയ ഭത്താവാം രാമദേവാ
നിന്നുടയ രൂപഗുണവും പുഞ്ചിരിയും
കണ്ടുകൊൾവാൻ കഴിവിനിക്കെന്നുണ്ടാകും
എന്നു ചൊല്ലി ദേവിയഹോ ദുഃഖത്തോടെ
തിരുമുടിക്കഴകൊത്ത ചൂഡാരത്നം
വിരവൊടങ്ങടിയന്റെ കയ്യിൽ നല്കി
തൽക്ഷണമടിയനതു വാങ്ങിക്കൊണ്ടു
പക്ഷമോടെ യാത്രചെയ്യാനാരംഭിച്ചു
അപ്പോഴിതൊന്നരുൾചെയ്തു പങ്കജാക്ഷി
ക്ഷുല്പിപാസയടങ്ങുവാൻ നീ വായുപുത്ര
അറിയാതുപവനത്തിൽ ചെന്നുകൊണ്ടു
അഭീഷ്ടംപോൽ കായ്കനികൾ പറിച്ചുതിന്നു
അംബുധി കടന്നു ചെന്നു ഭത്താവോടു
വൃത്താന്തമന്ന്യനകം നീ ബോധിപ്പിയ്ക്കു

എന്നതു കേട്ടടിയനും രാവണൻെറ
ഉപവനത്തിൽ ജവാ കടന്നു ചെന്നു
കായ്കനികൾ മോദത്തോടെ ഭക്ഷിയ്ക്കുമ്പോൾ
കണ്ടുവന്നു രാവണൻെറ ഭൃത്യവൃന്ദം
എത്തിയെന്നോടെതൃത്തവരെത്തച്ചുകൊന്നു
മെച്ചമെഴും രാവണനും കേട്ടനേരം
പുത്രനാമക്ഷകുമാരൻ തന്നെ വിട്ടു
ഹന്ത ഞാനവനേയും അറുതിയാക്കി
അറുതിവന്നുപോയക്ഷകുമാരൻ
അരനിമിഷംകൊണ്ടറിയിച്ചു ദൂതർ
രാത്രിഞ്ചരപതി രാവണനോടു
അതിവകോപമുല്ലസിച്ചപ്പോൾ
കുതൂഹലം കേട്ടു രാവണി വന്നു
കലശലോടെ പറഞ്ഞാനവസ്ഥ
അതുകേട്ടനേരമിന്ദ്രജിത്തും
പടയോടുകൂടി വന്നടിയൻെറ
ഉയിർ പിരിപ്പാനായ് ബാണം പൊഴിച്ചു
അതിനാൽ മോഹിച്ചു വീണേനടിയൻ
വീണൊരു നേരത്തു വന്നിതു ദൂതർ
ബന്ധിച്ചവരെന്നെ രാവണന്മുന്നിൽ
കൊണ്ടുചെന്നറിയിച്ചാരവസ്ഥകൾ.

അവസ്ഥയെല്ലാം രാവണനോടറിയിച്ചപ്പോൾ
അരക്കനായ രാവണൻെറ നിയോഗത്താലെ
അരക്ഷണംകൊണ്ടടിയൻെറ വാലു ചുററിപ്പൊ-
തിഞ്ഞു തീയും വേഗമോടെ കൊളുത്തിയപ്പോൾ

വേഗമോടെ ചാടി ഞാനും ലങ്കയെല്ലാം ഝടിതി
പൊടിഭസ്മമാക്കിച്ചമച്ചനേരം ആകാശേ
എരിഞ്ഞു കത്തീടുന്നൊരഗ്നികണ്ടു അടിയ-
നൊന്നു ഭയപ്പെട്ടേൻ രാമസ്വാമി
അഴകുടയ ദേവിയെങ്ങാൻ വെന്തുപോയോ
എന്നൊരല്പം ഭീതിയുണ്ടായടിയത്തിന്നു
ദുഃഖംപൂണ്ടരയാലിന്മേൽ ഇരിക്കുന്നേരം
ആൽക്കീഴെക്കൂടി പോയീടുന്ന ഭൂസുരന്മാർ
അഗ്നിഭയം സീതയ്ക്കുണ്ടായില്ലെന്നു ചൊല്ലി
എന്നതു കേട്ടടിയനും തെളിഞ്ഞുമോദാൽ
അംബുജാക്ഷൻ തിരുനാമം മനസ്സിലൂന്നി
തൃക്കടാക്ഷംകൊണ്ടു ചാടിക്കടന്നുവന്നു
തൃപ്പാദാന്തേ വീണടിയൻ കൈതൊഴുന്നേൻ.

കൈതൊഴുതു വണങ്ങി സ്തുതിച്ചു
രാമരാമഹരേ ലോകനാഥ
കാമപ്രദമുകുന്ദമുരാരേ
ആഴിയിലനന്തന്മേൽ ശയിക്കും
ആഴിവർണ്ണശരണം നമസ്തേ
ഏഴു രണ്ടുലകാധിപ പോററി
ഊഴിനാഥയുടയപുരാനേ
പാപനാശകശരണം നമസ്തേ
ഇത്ഥമങ്ങു സ്തുതിച്ചൊരു നേരം
ചിത്തമോദത്തോടെ അരുൾചെയ്തു
ചിക്കെന്നമ്പൊടു വാരിധി ചാടി

ഉൗക്കടയോൻെറ ലങ്കയും ചുട്ടു
കാക്കൽ വന്നു നമിച്ചു നിനക്കു
പോക്കില്ലാത്ത വരം തരുന്നുണ്ടു
ഊക്കിലും നിൻെറ വാക്കിലും
നോടിവാക്കില്ലാതെയിരിക്കു നീയെന്നും
നന്ദിച്ചു വരം നൽകിയ നേരം
ഒന്നിച്ചെല്ലാരും ദുഃഖം കലന്നു
കൂടിയിരുന്നവർ ചിന്തിച്ചിതപ്പോൾ.
ചിന്തിച്ചുനില്ക്കവേണ്ടാ കപികുലങ്ങൾ
ചിന്തയെല്ലാം ലങ്കയിൽ പോയ്ക്കുന്നിട്ടാകാം
ചിന്തകാൎയ്യപ്രതിബന്ധഹേതുവല്ലോ
ലങ്കേശൻ രാവണനെ നിഗ്രഹിച്ചു
പങ്കജാക്ഷി സീതതന്നെ വീണ്ടുകൊണ്ടു
അയോദ്ധ്യയിൽ സുഖമേ വന്നിരിക്കുമ്പോൾ
ആട്ടെക്കൊള്ളാകളി ചിരികളെന്നറിവിൻ
എന്നരുൾചെയ്തു ക്ഷണമേ രാമദേവൻ
സുഗ്രീവൻതന്നെ വിളിച്ചരുളിച്ചെയ്തു
സുഗ്രീവാ കപികുലത്തോടൊരുമിച്ചാശു
ഉഗ്രവീരൻ രാവണൻെറ പുരിയിൽ പോവാൻ
പാവനസുതൻ മുതലായിട്ടുള്ളവർകൾ
കപികുലത്തോടൊത്തു പട നിരക്കവേണം
എന്നതിനെ കേട്ടനേരം സൂൎയ്യപുത്രൻ
വന്ദിച്ചു കപികുലത്തെ വിളിച്ചുകൂട്ടി
ഒന്നിച്ചു രഘുവരനും തമ്പിയോടും

ഉന്നതനാം രാവണന്റെ പുരിയിൽ പോവാൻ
പുഷ്ടിയോടങ്ങിഷ്ടരായ വാനരന്മാർ
ചട്ടമോടങ്ങൊത്തുകൂടി രാഘവൻ തിരുമുമ്പാകെ.
തിരുമുമ്പിൽനിന്നു തൊഴുതവരെല്ലാം
ചിറകെട്ടി കടലക്കരെച്ചെന്നരജനിചരനെ
അറുതിവരുത്തി ജനകജാതന്നെ വീണ്ടുകൊണ്ടിങ്ങു
വരുവാനായ്ക്കൊണ്ടു നടകൊണ്ടാരല്ലോ
നടകൊണ്ടവരുദധിതീരേ ചെന്നു.
അബ്ധിതീരെ ചെന്നുകൊണ്ടു വരുണനെ സേവചെയ്തു
സേവിച്ചിട്ടനുകൂലം താൻ ലവവും കാണായ്കമൂലം
അതികോപിയായി രാമൻ അരമങ്ങരുളിച്ചെയ്തു
പെരുകിന വാരിധി ഞാൻ ഉരുകവേ അസ്ത്രമെയ്തു
ഝടിതിയിൽ നശിപ്പിച്ചുകളയുമെന്നുചെ രാമൻ
കോപമോടെടുത്തു ബാണം കഠിനമായഗ്നിയസ്ത്രം
കടൽനേരെ തൊടുത്തപ്പോൾ വരുണനും ഭീതിപൂണ്ടു
രാഘവൻ തിരുമുമ്പാകെ തൊഴുതുപ്രാപിച്ചഭയം
തൊഴുതുണർത്തിനാൻ വരുണനന്നേരം
ഹരഹര എന്നെ രക്ഷിക്കേണം സ്വാമി
അറിയാതെ വന്ന പിഴയല്ലോ നാഥ
അനുകൂലമായി ജലനിധിദേവാ
ഇളകയില്ലീ ദിശിയെങ്ങും ശംബരം
ഇളകയില്ലിനി ജലമൊരിക്കലും
ഇതി പലതരം പറഞ്ഞൊരു നേരം
ഭഗവാനും പ്രീതി വളരെയുണ്ടായി
അനുകൂലഭാവാൽ വരുണൻ പോയപ്പോൾ

അരുൾചെയ്തു രാമൻ രവിസുതനൊടു
പടയാളിമാരങ്ങൊരുമിച്ചുകൂടി
കടലൂടെ ചിറ ചമയ്ക്കേണമിപ്പോൾ
കടലൂടെ ചിറകെട്ടി കടന്നുപോവാൻ
കരുണാമയരാമവചോ നിശ്രമ
സുഗ്രീവൻ സേനയോടങ്ങൊരുമിച്ചാശു
ഉഗ്രവീരൻ രാവണൻെറ പുരിക്കു നേരെ
വാരിധിയിൽ ചിറകെട്ടി കടന്നുപോയി
രജനീചരവീരനുടെ പുരിയിൽ ചെന്നു
പടവിളിചെയ്തുനിന്നു കപികുലപ്പടകളെല്ലാം
കപികുലപ്പടവിളി കേട്ടനേരം
തെരുതെരെച്ചെന്നങ്ങു കോട്ടയിൽ നോക്കി
പെരിയ വൻപട കണ്ടൊരു നേരം
തിരികെ ചെന്നുടൻ രാവണനോടു
പടവിശേഷങ്ങളറിയിച്ചശേഷം
പറഞ്ഞു രാവണൻ ഭൃത്യരോടപ്പോൾ
ഝടിതി പോകുവിൻ രണഭൂമിതന്നിൽ
അരികുലങ്ങളെ വധം ചെയ്വാൻ നിങ്ങൾ.

വധംചെയ്വാൻ രാവണൻെറ നിയോഗത്താലെ
അതികായൻ മകരാക്ഷൻ പ്രഹസ്തവീരൻ
മഹോദരാദിമുഖ്യരായ പടവീരന്മാർ പടകളോടും
വന്നെതിർത്ത നേരത്തിങ്കൽ ഉടനെയഹോ കുലചെയ്തു
മുടിച്ചുപിന്നെ കമ്പനൻ താൻ നികുംഭനാദികുംഭകർണ്ണൻ
മുമ്പരായ രാക്ഷസരെക്കൊന്നു രാമൻ
വീരനായൊരിന്ദ്രജിത്തെ വധിച്ചു തമ്പി

ശൂരവീരൻ രാവണനെ വധിച്ച് രാമൻ
പുഷ്കരാക്ഷൻതന്നെ വധം കഴിച്ച ശേഷം
പുഷ്കരാക്ഷൻ ആലസ്യത്തോടുംകൂടി
തൃക്കയ്യിലിരിക്കുന്ന പള്ളിവില്ലു മെല്ലവേ താൻ
നിലത്തൂന്നി തൃക്കണ്ണൊത്ത് ആലസ്യമൊഴിപ്പാൻ
നിന്നരുളീടുമ്പോൾ ദേവഗണം പുഷ്പവൃഷ്ടിചെയ്തീടുന്നു
ദേവേന്ദ്രൻ സുഖിച്ചിരുന്നു ചിരിച്ചീടുന്നു
ആയിരം കണ്ണൊന്നായി മിഴിച്ചീടുന്നു
അക്കചന്ദ്രന്മാർ ഉദിച്ചു ശോഭിക്കുന്നു
വിപ്രജനമൊക്കെ നിന്നു സ്തുതിച്ചിടുന്നു
രക്ഷോഭാര്യമാരൊക്കെ വിലാപിക്കുന്നു.

കരയുന്നു ചിലർ തൊഴിക്കുന്നു മാറ്റി-
ലടിക്കുന്നു ചിലർ പലതരം
അതിദുഃഖം മണ്ഡോദരിക്കുണ്ടാകയാൽ
തൊഴിച്ചലച്ചു വീണുരുളുന്നു
തൊഴിച്ചലച്ചു വീണുരുണ്ടും മാറ്റിടം
പുണന്നു ഭത്താവെ തഴുകിയും
ചതിച്ചോ എന്നുടെ കണവാ നിയെന്നെ
ത്യജിച്ചുപോകുവാൻ വിധിവന്നോ
കുളിത്തമെത്തമേൽ ശയിച്ചാലും സുഖം
നിനക്കു പോരായെൻ കണവരെ
മരിച്ചു നീ വെറുംനിലത്തല്ലേ
കിടന്നുറങ്ങുന്നു എന്റെ കണവരെ
പനിനീരും മോദാൽ കളഭം കസ്തൂരി
അണിഞ്ഞ മാറ്റിടം പുണരുവാൻ

തിരുമാറ്റിൽ ശരം പൊഴിഞ്ഞല്ലേ
കിടന്നുറങ്ങുന്നു എന്റെ കണവരെ
പുരഹരനിരുന്നരുളുന്ന ഗിരിയെടുത്തു
തൃക്കരമിരുപതും ശരങ്ങളേററുടൻ മുറിഞ്ഞി-
ട്ടോരോരോ ദിശികളിൽ ചെന്നുകിടക്കുന്നു
വിളങ്ങും പൊൻമുടികിരീടവും നിന്റെ
തലകൾ പത്തും വേർപിരിഞ്ഞിതോ.

പിരിഞ്ഞുപോയോ ഭർത്താവേ തലകൾ പത്തും
തലകൾ പത്തും പത്തുദിക്കിലായ് ചമഞ്ഞു
തൃക്കരങ്ങൾ ഇരുപതും പോയ്തെറിച്ചു ദൂരേ
നരി കാകൻ കങ്കപക്ഷിക്കിരയായ്പ്പോയൊ
ഒരുനാളുമിതിൻവണ്ണം വരുമെന്നയ്യോ
പെരിയോനേ തമ്പുരാനേ നിനച്ചില്ലാരും
ധരണിദേവി സീതിയെ നീ ഹരിക്കയാലെ
മരിപ്പതിന്നു ഹേതുവായോ ജീവനാഥ
അറിഞ്ഞ തമ്പി പറഞ്ഞതൊന്നും കേളാഞ്ഞിട്ടും
അറിഞ്ഞ അവസ്ഥ ചൊല്ലുവോരെ ദ്വേഷിച്ചിട്ടും
അകപ്പെട്ടോരബദ്ധമല്ലോ തമ്പുരാനെ
ഒരുത്തരോടും ദോഷം ഞാൻ ചെയ്തോളല്ലേ
അരക്കർമൂലം ദോഷമെനിക്കുകപ്പെട്ടല്ലോ
ജനകപുത്രി സിതതന്റെ ദുഃഖം കണ്ടു
മെല്ലെ ചെന്നു ഞാനും ധവനികടം പ്രാപിച്ചിട്ടു
വണങ്ങിനിന്നിട്ടെന്തെല്ലാം പറഞ്ഞോനയ്യോ
ജനകജയാം സീതതന്നെ കൊടുക്കയെന്നും
അന്യവധൂസംഗമം തനുചിതമല്ലെന്നും

ചൊന്നതിനെ ഗണ്യമാക്കിടാഞ്ഞമൂലം
വന്നദോഷമൊഴിപ്പതിന്നു കഴിവില്ലല്ലോ
മറ്റൊരു കഴിച്ചിലിനിയ്ക്കുറ്റോരുമില്ലേ
ഭൎത്താവും പിരിഞ്ഞു എന്റെ പുത്രനും വെടിഞ്ഞു
ഉറ്റോരായതൊക്കെയുമിനിയ്ക്കു രാമദേവൻ
ഭൎത്താവോടും പുത്രരോടും സ്വൎഗ്ഗലോകം വാഴ്വാൻ
തൃക്കരുണ ചെയ്യണമെന്റെ ലക്ഷ്മീകാന്താ രാമാ
നിന്തിരുവുള്ളത്താലെന്റെ ഭൎത്താവോടുകൂടി
ചിന്തചെയ്തുകൊണ്ടിരിപ്പാൻ നിൻകരുണ വേണം
രാവണന്റെ ഭാൎയ്യതന്റെ ദുഃഖമൊക്കെ കേട്ടു
സാദരം വിഭീഷണനോടൊന്നരുളിച്ചെയ്തു.
അതുൾചെയ്തു വിഭീഷണനെ വിളിച്ചു രാമൻ
വിഭീഷണാ നീ ചെന്നവൾക്കുള്ളഴൽ പോക്കേണം
ഒന്നുകൊണ്ടും ഭയപ്പെടേണ്ട എന്നു ചൊൽക
ഒന്നിനും ഞാൻ ഖേദിപ്പിക്കയില്ല സത്യം
ഇനിയുള്ള നിങ്ങളെ ഞാൻ രക്ഷിച്ചീടാം
അങ്ങു നീ പോയ് രാവണന്റെ ഭാൎയ്യയോടു
ഭംഗമില്ല എന്നുചൊല്ലി ദുഃഖം പോക്കി
മംഗലമായുള്ള ശീലം വരുത്തിക്കൊണ്ടു
വന്നുകൊൾക എന്നരുളേ കേട്ടനേരം
ചെന്നുനിന്നാനഗ്രജന്റെ ഭാൎയ്യയോടു
ഒന്നൊഴിയാതുള്ളവണ്ണം ചൊല്ലുവാനായി
അരികെ ചെന്നു നിന്നുടനെ വിഭീഷണൻ താൻ
കരളലിഞ്ഞു വണങ്ങിനിന്നു ചൊന്നാനേവം
ഖേദഭാവമശേഷം നീ കളക വേണം

കരകവേണ്ട മങ്കയാളെ ലങ്കനാഥേ
കരികിലിങ്ങു വരികയില്ല മരിച്ചോരാരും
ജനനിതന്റെ ജഠരജാതന്മാരായുള്ള
ജനങ്ങളാരും മരിക്കാതെയിരിയ്ക്കുമോ ചൊൽ
കരകിലൊരു ഫലവുമില്ല നിർമ്മലാംഗി.

കരകവേണ്ട നീ മതിമുഖിയാളേ
കരുതാതെ വന്നോരപജയമല്ലേ
രഘുവരൻതന്റെ തിരുവൃത്താന്തങ്ങൾ
അറിഞ്ഞതൊക്കെ ഞാൻ പറഞ്ഞല്ലോ നാഥേ
കളവെന്നുള്ളതും ചതി പുലയാട്ടും
കളിസംഗം പോരും വളരെ വേണ്ടെന്നും
കട്ടപ്പംചെയ്യതൊട്ടെളുതൊ നിനച്ചാൽ
കടൽ കടന്നു പോയ്യറുകരെ ചെന്നു
അറിയാതെ കണ്ടു രഘുവരൻതന്റെ
കളത്രമായോളെ കളവാലെ ജ്യേഷ്ഠൻ
മറിമായത്താലെ രഥമതിലേററി
വിരവിൽ കൊണ്ടുവന്നിവിടെവെച്ചിട്ടു
പടയ്ക്കുള്ള കോപ്പങ്ങുറപ്പിച്ചുംകൊണ്ടു
മിടുക്കും വിഴുതാം കരുത്തെന്നും ചൊല്ലി
ഇരിക്കവാൻ വിധിയൊരുത്തക്കുമുണ്ടോ
ഒരുത്തക്കും വിധിയുണ്ടോ നിനച്ചുകണ്ടാൽ
ഓർത്തുകണ്ടാൽ ഇതിൽപരം കട്ടപ്പമുണ്ടോ
കട്ട[illegible] മുൻചെയ്യ കാരണത്താൽ
[illegible] ഇന്ദ്രാദിദേവകൾ[illegible]
ഇന്ദ്രാദി ദേവഗണം വിധാതാവും

അറിയിച്ചാരവസ്ഥയെല്ലാം താപമോടെ
എന്നതിനാൽ ബ്രഹ്മാവും ദേവവൃന്ദം
അംബുധിതൻ തീരെ ചെന്നു സ്തുതിക്കയാലെ
അംബുജാക്ഷൻ മൎത്ത്യനായ്പിറന്നു ഭൂവിൽ
ബാല്യകാലേ മുനിപിമ്പെ പോയനേരം
അലറിവന്ന താടകയെ വധിച്ചു രാമൻ
മുടക്കിയൊരു യാഗകൎമ്മം നിവൃത്തിയാക്കി
മുടക്കിയോരെ ഒടുക്കി യാഗം കഴിച്ചശേഷം
ശാപമേറു കല്ലായോരഹല്യ തന്റെ
ശാപവും തീൎത്തുടൻ പോയി മിഥില പുക്കു.
മിഥില പുക്കഹോ ധനുസ്സുടൻ മുറിച്ചഴകിൽ
വേട്ടിതു ജനകജേ ഉടനെ പോരുമ്പോൾ
പരശുരാമൻ വന്നെതിൎത്തവനേയും ജയിച്ചപിൻ
അയോദ്ധ്യയിൽ ചെന്നു സുഖത്തോടെ
വാണങ്ങിരിക്കും കാലത്തു ദശരഥൻ
മകനഭിഷേകം കഴിപ്പാനാരംഭി-
ച്ചവനിപാലനായിരുത്തുവാൻ
മകനഭിഷേകം കഴിക്കരുതെന്നു
ജനനി കൈകേയി മുടക്കിനാൾ
അതു തരമെന്നങ്ങുറച്ചു രാഘവൻ
വനവാസത്തിന്നായി പോയിതു
അടവിയിൽ അവനിപാലൻ ഇരിക്കും കാലം
ഭഗിനിയാകും ശൂൎപ്പണഖാ ചെന്നാളപ്പോൾ
കാന്തനാവാൻ രാമനെ വരിച്ചനേരം
എന്നുടയ സഹോദരനാം ലക്ഷ്മണൻതാൻ

നിന്നെയിപ്പോൾ വേൾക്കമെവനാണു ചൊൽക
എന്നുടനെ രാമദേവൻ അരുളിവിട്ടു
എന്നവാക്കു കേട്ടുടനെ ശൂർപ്പണഖാ
ചെന്നുതമ്പി തന്നോടങ്ങണഞ്ഞിയപ്പോൾ
ചെമ്മേയവൾ മുലയും മൂക്കരിഞ്ഞു തമ്പി
എന്നതിനാൽ കോപിച്ചു ശൂർപ്പണഖാ
അതികോപാൽ ഖരദൂഷണത്രിശിരാവോടായ്
ചതിയാലെ ചെന്നണഞ്ഞി വൃത്താന്തങ്ങൾ
കേട്ടനേരം അവരെല്ലാരും പടകളോടും
വന്നെതൃത്ത നേരമവരെ മുടിച്ചു രാമൻ
പിന്നെ വന്നങ്ങഗ്രജൻെറ കാല്ക്കൽ വീണാൾ
നിന്നണഞ്ഞി വൃത്താന്തങ്ങൾ ഭോഷ്ക്കായിട്ടു
അതിനാലെ കോപിച്ചാൻ അഗ്രജൻതാൻ
മായത്താൽ മാരീചൻതന്നെ വിട്ടു
മറിമാനായ്ക്കാളിച്ചവനും സീതമുമ്പിൽ

സീതമുമ്പിൽ ചെന്നുടൻ കളിച്ചു മറിമാനും
മാൻ പിടിപ്പാൻ രാമദേവൻ പോയ സമയത്തു
മായത്താലെ തേർ കരേററി സീതാദേവിതന്നെ
കൊണ്ടു വന്നു ലങ്കതന്നിൽ വച്ചിരുന്നശേഷം
രാമദേവൻ തമ്പിയോടും സീതയെത്തിരഞ്ഞു
കാനനേ നടന്നു ചെന്നു സുഗ്രീവനെക്കണ്ടു
സഖ്യമുടൻചെയ്തു രാമൻ ബാലിയെ വധിച്ചു
ദൂതനായി മാരുതി കടൽ കടന്നു വന്നു
സീതദേവിതന്നെക്കണ്ടു ഗോപുരങ്ങൾ ചുട്ടു
വമ്പടകൾ നാലിലൊന്നിന്നന്തരം വരുത്തി

പുത്രരിലിളയവനെ തച്ചുകൊന്നു പോയി
വൻപുടയ രാമനോടു ചെന്നുണർത്തിയപ്പോൾ
ചെന്നുണർത്തി വായുപുത്രൻ വൃത്താന്തങ്ങൾ കേട്ടനേരം
രാഘവനും തമ്പിയോടും സുഗ്രീവൻ മുതലായ
പടകളോടും വാരിധിയിൽ ചിറകെട്ടി കടന്നുവന്നു
നമ്മുടയ വംശമൊക്കെ ഒടുക്കി രാമൻ
നിന്നുടയ കണവനോടു പറഞ്ഞേൻ ഞാനും
ഒന്നിനൊന്നായി രാമദേവൻ വൃത്താന്തങ്ങൾ
പറഞ്ഞപ്പോൾ നിറഞ്ഞു കോപം ചുവന്നു കണ്ണും
കോപത്താൽ ചന്ദ്രഹാസം ഇളക്കിക്കൊണ്ടു
വേഗത്തിൽ നിഗ്രഹിപ്പാനടുത്തനേരം
പേടിയോടങ്ങു ഓടി ഓടി പോന്നു ഞാനും
പേടിച്ചോടി ഞാൻ പേടമാൻകണ്ണി
പേടികൊണ്ടോരു പേടിക്കവേണ്ട
പേടിയാഞ്ഞാൽ വരുമിതിൻവണ്ണം
പാടെയൊക്കെ മുടിഞ്ഞതും കണ്ടോ
കൂടെയുള്ള സഖികളും ഞാനും
പേടിപ്പാൻ പല വാക്ക പറഞ്ഞു
പേടിയില്ലായ്കകാരണമല്ലേ
ഓടിയെത്തുമോ പേടിയുണ്ടെങ്കിൽ
ഊടറിയാതെ ചെയ്കതുമൂലം
ആടലായി ചമഞ്ഞതു കേൾ നീ
നേടുവാനിനി [illegible]ം
വടിവോടഖിലം [illegible] ക്ഷമിക്ക
ക്ഷമിക്കവേണം പേടമാൻമിഴിയാളെ നീ

വിധിയാലെ വരുന്നതാകും ഒഴിച്ചുകൂടാ
പിറന്നാലൊ മരിക്കാത്തോരാരുമില്ല
കരഞ്ഞാലും ഫലമില്ലെങ്ങടങ്ങുക നീ
മരിച്ചുപോയാൽ ക്ഷമിക്കയല്ലാതെന്തു ചെയ്‌വൂ
കന്യകയെ ദുഃഖമെല്ലാമകററുക നീ
ദുഃഖമൊട്ടടക്കിയെഴുന്നേററിരിക്ക ബാലേ
സൌഖ്യമാസ്സരുമതിനിന്നൊട്ടുമില്ല ഭേദം
ലങ്കാനായകപ്രിയേ നീ സങ്കടം കളക
മങ്കമാർമണിയെ ഞാൻ പറഞ്ഞ വാക്കു കേൾക്ക
സങ്കടമകററിയെഴുന്നേററിരിക്ക ബാലേ
വന്നതൊക്കെ വന്നുപോയി ഇനി നാമിതിന്റെ
വന്ദനപിതൃക്രിയകൾ നന്മയോടെ ചെയ്ക
ഇങ്ങിനെ വിഭീഷണൻ പറഞ്ഞ വാക്കു കേട്ടു
തിങ്ങി വിങ്ങി മെല്ലെയെഴുന്നേററിരുന്നാളപ്പോൾ
നന്മയോടെ സൽക്രിയകൾ ചെയ്യുതിനായ്ക്കൊണ്ടു
നന്മയോടെ പിതൃകർമ്മം ചെയ്കയെന്നു
അംബുജാക്ഷൻ അരുളിച്ചെയ്കയച്ചിതെന്നും
കേട്ടെഴുന്നേററിരുന്നുടനെ മണ്ഡോദരിയും
അട്ടത്തോരങ്ങിരുവരും പോയി കുളിച്ചു വന്നു
ഉടനെ പോയി രാമദേവൻ തൃപ്പാദാന്തേ
വിനീതരായി കൈവണങ്ങി തൊഴുതുനിന്നു
നിന്നതങ്ങു കണ്ടനേരം രാമചന്ദ്രൻ വൈകാതെ
വിഭീഷണനെ ലങ്കതന്നിൽ രാജാവായിട്ടഭിഷേകം
(ചെയ്തു മോദാൽ
അഭിഷേകംചെയ്തശേഷം അരുളിച്ചെയ്തു രാമദേവൻ

അരുൾചെയ്യാനിതു രാമദേവൻ രജനിചരൻതന്നോടു
അഴകോടു നീ ലങ്കതന്നിൽ വാഴ്ക വിഭീഷണ
അടങ്ങി വാഴ്ക ലങ്കതന്നിൽ അനൎത്ഥമൊന്നും കൂടാതെ
പിടിച്ചു നിൻെറ അഗ്രജൻതാൻ പറിച്ചെടുത്ത ദ്രവ്യങ്ങൾ
മടിക്കാതെ നീ അവരവൎക്കു കൊടുത്തു ബോധംവരുത്തുക
അശുഭമായതിനി നീയൊന്നും ചെയ്യാതെകണ്ടിരിക്കണം
ഉചിതമായ കൎമ്മവും കഴിച്ചു നിൻെറ പുരിയതിൽ.

ഉചിതമായിട്ടുള്ള കൎമ്മം കഴിച്ചുകൊണ്ടു്
എല്ലാരേയും പ്രേമത്തോടെ രക്ഷിക്കേണം
വല്ലായ്മതന്നിലൊന്നും തുടങ്ങിടാതെ
തള്ളലാകുമഹംകാരമൊരിക്കൽപോലും
എള്ളോളമൊരുത്തരോടും ചെയ്തീടല്ലേ
നിനച്ചീടാതെ വന്നൊരനൎത്ഥമല്ലോ
കുളിച്ചു മോദാൽ നിത്യകൎമ്മം കഴിച്ചുകൊണ്ടു
കളിച്ചു ചിരിച്ചാനന്ദിച്ചിരിക്ക നന്നായ്
വല്ലതും ഉപദ്രവങ്ങൾ തുടങ്ങിയെന്നാൽ
വില്ലാണു് എന്നുടയ തമ്പിയാണ
വില്ലിനാൽ ഞാൻ കൊന്നീടുവനെല്ലാരേയും.

കൊല്ലുവൻ ഞാനമ്പിനാലെ വില്ലാണ നീ കേൾക്ക
ഇല്ല സംശയമതിനൊന്നുള്ളിലോൎക്കവേണം
ഇത്തരമരുൾചെയ്തതു താപമോടെ കേട്ടു
ഭക്തനാം വിഭീഷണൻ തൊഴുതുണൎത്തി മോദാൽ
ഉത്തമജനപ്രിയ ജഗതധിപ ത്രുപമേ മമ
ചിത്തതാരിലാത്മബോധമെപ്പൊഴും വരുത്തുക
അച്യുത അനന്തതല്ലേ ചിത്തസൌഖ്യം വാണെഴും

വിശ്വപാലക സകലശത്രുനാശക ഹരേ
എത്രയും പെരുത്ത ദുഷ്ടനിഗ്രഹം കഴിക്കുവാൻ
ശക്തിയോടുലകിൽ ജാതനായ രാഘവ ജയ
എത്രയും പെരുത്ത ശാപമഗ്രജൻ വരുത്തിനാൻ
നിഗ്രഹിച്ചതെത്രയെന്നൊരറവുമില്ല രാഘവാ
അണ്ണനാങ്ങു ചെയ്തുവന്ന ദുഷ്ടതങ്ങളൊക്കെയും
എണ്ണിയാലിതൊന്നുരണ്ടല്ലെണ്ണമില്ല രാഘവാ
എണ്ണമില്ലാ അണ്ണൻ ചെയ്തതി പാപങ്ങൾ
എണ്ണുകിലോ വിണ്ണവർക്കും പെരിയ ദണ്ഡം
ഇന്നതൊക്കെ തീർപ്പതിന്നായടിയനോ-
ടെന്നുടയ തമ്പുരാനെയരുളിച്ചെയ്താൻ
എങ്ങിനെയിന്നടിയനിതു തീർത്തീടേണ്ടു
ദണ്ഡമൊന്നു വരുത്തല്ലേ രാമസ്വാമി
അക്കഥയിരിക്കട്ടെ ഭഗവാൻതന്റെ
പത്നിയാകും സിതാദേവി ഈ സ്ഥലത്തിൽ
ശോകവിഹ്വലചിത്തസമേതയായി
ഭർത്താവെച്ചിന്തിച്ചങ്ങിരുന്നീടുന്നു
ഭർത്താവെ ചിന്തിച്ചിരിക്കുന്നു ദേവി
ഉറക്കവുമൂണുമൊഴിച്ചു വാഴുന്നു
കമനീയമായ തൻ ഗാത്രവും വാടി
കണവനെ വേർപിരിഞ്ഞാധിയോടയ്യോ
മഹൽഭീത്യാ ലങ്കാപുരിയിൽ വാഴുന്ന
ജനകപുത്രിയെക്കൊണ്ടിങ്ങു വരുവാൻ
അരുൾചെയ്തീടേണം കപികുലത്തോടും
വിരവിൽ തമ്പിയോടൊരുമിച്ചു ചെന്നു

വിനീതഭക്തൻെറ വചനത്തെക്കേട്ടു
തെളിവോടുംകൂടി രഘുകുലനാഥൻ
അനുജനെ വിളിച്ചരുൾചെയ്താനപ്പോൾ
അരുൾചെയ്തു രാമദേവൻ തമ്പിയോടു
രവിസുതനാം സുഗ്രീവൻ മുതലായുള്ള
കപികുലവീരരായ പടകളോടും
ദീനഭാവം ഭവിച്ചിരിക്കും സീതതന്നെ
അതിവേഗമിവിടേക്കു വരുത്തിടേണം
വരുത്തീടുകയെന്നരുൾകേട്ടു രവി-
സുതനും ലക്ഷ്മണൻതാനുമായ്
കപികുലമെഴുപതു വെള്ളം
പട ഇരുപുറമകമ്പടിയോ മട-
തരുണിമണി ജാനകി ദേവിയിരു-
ന്നരുളും ശാലയിൽ പുകിന്നുടൻ
പരിചോടു ജനകജയെക്കണ്ടടി-
മലരിണ തൊഴുതിതു തമ്പി
പരിതാപത്തോടു മരുവും ദേവിയോ-
ടുരചെയ്താനുടൻ ലക്ഷ്മണൻ
കരുണാകരനാം രഘുപതിയുടെ
അരുളാലടിയൻ വിടകൊണ്ടേൻ
ജനകപുത്രി നീ രഘുവരാന്തികം
പ്രാപിക്കേണമെന്നറിയിച്ച്
ഇരുപുറമകമ്പടിയോടും നിന്നെ
വിരവിൽക്കൊണ്ടങ്ങു ചെല്ലുവാൻ
രഘുവരനെന്നെ അയച്ചിതെന്നുടൻ

അറിഞ്ഞു പുറപ്പെട്ടീടുക നീ
അതുകേട്ടു സീതാ പുറപ്പെട്ടു ധവ-
നികടം പ്രാപിച്ചു തൊഴുതിതു
തൃപ്പാദം കുപ്പി നിന്നാൾ സീതാദേവി
തിരുവുടൽ കണ്ടതിമോദാൽ പുൽകുവാനായ്
തിറമോടുടൻ സീത ചെന്നണ്ടുത്തനേരം
തിണ്ണമിദം അരുൾചെയ്തു രാമദേവൻ
അരുതരുതെന്നുടൽ തൊടാതെ ദൂരെ നില്ക്ക
ദുരിതകരൻ രാവണനോടൊത്തുകൂടി
വനമതിൽ നിന്നെന്നെ വിട്ടു പിരിഞ്ഞോളല്ലേ
പിരിഞ്ഞവണ്ണമിരുന്നുകൊൾകെന്നരുളിച്ചെയ്തു
അതു കേട്ടു ജാനകിയും ദുഃഖത്തോടെ
നേത്രജലം വാർത്തു നിന്നാൾ മൈഥിലീ സാ
തിരുമുമ്പിൽ നിന്നിട്ടരുൾ ചെയ്തു ദേവി
വരിക നീ മമ അരികെ ലക്ഷ്മണാ
പിരിഞ്ഞു ഞാൻ പോന്നൊരപരാധത്തിന്റെ
തെളിവു വരുവതിന്നൊന്നു ചെയ്ക നീ
പെരിയൊരഗ്നിയിൽ മുഴകീടുകിൽ ഞാൻ
പരിബോധമാകും വരുമല്ലോ ദൃഢം.
പരിബോധം ജനങ്ങൾക്കും ഭർത്താവിന്നും
വരുത്തുവാനായൊന്നു വേണം സഹോദരാ നീ
വിരവോടു നീ അഗ്നികുണ്ഡം കൂട്ടീടേണം
അഗ്നിതന്നിൽ മുഴകിയെന്റെ സത്യം കാട്ടി
വിശ്വാസം ജനങ്ങൾക്കും ഭർത്താവിന്നും
വരുത്തി വേഗം അയോദ്ധ്യയ്ക്കു പോകവേണം

എന്നാ വാക്കു കേട്ടുടനെ സോദരൻതാൻ
അഗ്നികുണ്ഡം രഭസമഹോ കൂട്ടീടുന്നു
അഗ്നിയങ്ങു പെരുകിവന്ന നേരത്തിങ്കൽ
പെരുകിയങ്ങു നിന്നെരിയുന്നഗ്നിയിൽ
ചൊരിയുന്നെണ്ണയും നറുനെയ്യും
എരിഞ്ഞഗ്നിയങ്ങു ജ്വലിച്ചപ്പോൾ സീതാ
കണവരോടു ചെന്നുണർത്തിച്ചു അറിയണോ
എന്റെ കണവരെ എന്റെ പരമാർത്ഥമെല്ലാ-
മറിയണോ അവിശ്വാസം തിരുമനസ്സിൽ തോന്നിയ-
തഖിലം പോക്കുവാൻ തുടങ്ങുന്നു
അറിക ഭർത്താവേ അറിയാതെ വന്നോ-
രബദ്ധമൊക്കെ ഞാൻ പറയുന്നേൻ
അറിയാതെ ദുഷ്ടൻ മറിമായത്തേരിൽ
വളരെ വേലെകൊണ്ടു ഗമിക്കുമ്പോൾ
അറിഞ്ഞു പക്ഷിയാം ജടായുവീരൻ വ-
ന്നെതിർത്തുടൻ യുദ്ധം തുടന്നു നാൾ
അടുത്ത യുദ്ധത്തിലസുരന്റെ പുറവടി
എന്മേലങ്ങു തൊട്ടിതോ മനോ-
താരിലിനിയുള്ളിദമൊരു ശങ്കാ
ഒഴികയില്ലെന്നുമറിയേണം
ഇതി ചൊല്ലി സീത എരിയുമഗ്നിയെ
പ്രദക്ഷിണം വെച്ചു തൊഴുതിതു
കിഞ്ചിൽ ഭയം വിനാ വഹ്നിയിൽ ചാടിനാൾ
പഞ്ചകന്യാവരാ ജനകജാ
ദുശ്ച്യവനൻ ആദിയായ ദേവകളും

നിശ്ചലമതികളാകും മൎത്ത്യന്മാരും
രാമൻതാൻ നിന്നരുളും പ്രദേശത്തിങ്കൽ
പ്രേമമോടവർ സ്തുതിച്ചു നില്ക്കുന്നേരം
ആശ്രയാശൻ മൈഥിലിയെ കാഴ്ചയായി
ആശയോടെ കൊണ്ടുവന്നു വണങ്ങിനിന്നാൻ
ആശ്ചര്യമാധുനികന്മാൎക്കുണ്ടായ്വന്നു
വഹ്നിയെ പ്രതിപൂജിച്ചു രാമദേവൻ
സീതയെ പരിഗ്രഹിച്ചു മോദത്തോടെ
തല്പരം തമ്പിയോടൊന്നരുളി സീതാ
അരുൾചെയ്തു സീതാ അനുജനോടപ്പോൾ
അരികെ വന്നാലുമിഹ നീ വൈകാതെ
അതു കേട്ടു തമ്പി തിരുമുമ്പിൽ ചെന്നു തൊഴുതു നിന്ന
(പ്പോൾ
അകലെ നിൽക്കെണ്ടെന്നുരച്ചു വൈദേഹി
രാമദേവമനോധൈൎയ്യം വരുത്തുവാൻ
അനലനിലങ്ങു മുഴകിവന്നേൻ ഞാൻ
അനലന്നിന്ധനമായിതോ ഞാനെന്നു
അറിവാൻവന്നെന്റെ തിരുമേനി നോക്കെ
തിരുമേനി അടുത്തു ചെന്നു നോക്കി
തമ്പി കാർ കുന്തലഴിഞ്ഞുലഞ്ഞു മുഷിഞ്ഞിട്ടില്ല
കമനിയ നിറമതിന്നു ഭംഗമില്ലാ കാതിലകൾക്കു
പ്രഭയുമുണ്ടായില്ല ദേഹമേററം ഭംഗിയോടെ ശോ
(ഭിക്കുന്നു
കന്മഷമററംഗമെല്ലാം പൊന്മയമായ്
പൊന്മയതിരുമേനിയിൻ ഭംഗികണ്ടു മോദാൽ

കന്മഷമില്ലെന്നുറച്ച രാമലക്ഷ്മണന്മാർ
തിരുമനം തെളിഞ്ഞു രാമൻ ഒന്നരുളിചെയ്തു
അരികേ നിൽക്കും ഭക്തനാം വിഭീഷണനോടപ്പോൾ
ഇന്നിവൈകാതെ പോകണമയോദ്ധ്യ പുരിക്കിപ്പോൾ
ശ്രുതൈപതദ്രജനനിചരനാകിയ വിഭീഷണൻ
തിരുമുമ്പാകെ പുഷ്പകവിമാനവും വരുത്തിനാൻ
പരിചോടവർ പുഷ്പകം കരയേറി യെഴുന്നെള്ളി
എഴുന്നെള്ളി പുഷ്പകമാം വിമാനംതന്നിൽ
എഴുന്നള്ളത്തയോദ്ധ്യാ പുരിക്കടുത്ത നേരം
എഴുന്നള്ളുന്ന അവസ്ഥ കേട്ട ഭരതനപ്പോൾ
എതിരേല്പാൻ അധികാരിപ്പടകൾ വിട്ട
അയോദ്ധ്യാപുരിക്കെഴുന്നള്ളി
തൃക്കണ്ണോത്തു ലക്ഷ്മണനും നമസ്കരിച്ചാൻ ഭരതൻ കാ
(ക്കൽ
ശത്രുഘ്നൻ നമസ്കരിച്ചാൻ രാമപാദേ
രാമപാദേ സഹോദരരെല്ലാം
മോദേന ചെന്നു തൊഴുതു കൈകൂപ്പി
തൊഴുതു സീതയെ അനുജന്മാർ
ചെന്നു തൊഴുതു തമ്പിയും ജനനിമാർ കാല്ക്കൽ
ഗുരുവായ്യേവും വസിഷ്ഠാദികളേയും
കരുണയാലെ പൊയ്തൊഴുതവരെല്ലാം
അയോദ്ധ്യാപുരിക്കരചനായിട്ട
അഭിഷേകം രാമനെ വിധിപോലെ ചെയ്തു
തരുണീസീതയോടൊരുമിച്ച മോദാൽ
പരമധാനിയിൽ സുഖമായിരുന്നു

സുഖമായി ഇരുന്നരുളും നേരത്തിങ്കൽ
സുഖികളായ കപികുലത്തൊടരുളിച്ചെയ്തു
വാനരരേ നിങ്ങളെന്നും സുഖിച്ചിരിപ്പിൻ
ഹനുമാനെ മരിയ്ക്കാതെയിരിയ്ക്കു നീയും
സുഗ്രീവ മോദമോടെ നീയും പോയി
കിഷ്കിന്ധഭൂപതിയായ്വാണുകൊൾക
വിഭീഷണനെ വിളിച്ചുടനെയരുളിച്ചെയ്തു
സുഖമായി ലങ്കതന്നിൽ വസിയ്ക്കു നീയും
ഇത്യാദിവരങ്ങളെല്ലാം കൊടുത്തുകൊണ്ടു
സത്വരം അവരെയെല്ലാം അയച്ചു രാമൻ
പ്രജകൾക്കു മോദകരമാകുംവണ്ണം
രാജാവായി രക്ഷിച്ചു ലോകമെല്ലാം
സവ്വലോകസുപാലകനായി
ജീവനാഥനായ്വാണരുളുന്നു
ലോകക്കൊക്കെയും രക്ഷ വദ്ധിച്ചു
ലോകഭീതിയശേഷവും തീന്നു
ഭൂമിദേവിയ്ക്കു ഭാരം കുറഞ്ഞു
ഭൂതങ്ങൾക്കും വളന്നു പ്രസാദം
ദേവകൾക്കുള്ളൊരാപത്തും തീന്നു
ദേവേന്ദ്രനുള്ളിൽ ഭീതിയും നീങ്ങി
അക്കചന്ദ്രൻ തെളിഞ്ഞു വിളങ്ങി
ആമയം തീരുമെന്നോത്തു ജനങ്ങൾ
രാമരാമേതി നാമം ജപിച്ചു
ദാരിദ്ര്യത്തിന്നു ദരിദ്രതയായി
പാരിൽ സന്തോഷമെങ്ങും നിറഞ്ഞു

രാമരാജ്യഭരണസമയേ
രാജ്യത്തല്ലലില്ലാതായ്ചമഞ്ഞു
ഭൂമിപാലകാ ലോകൈകനാഥാ
രാമരാമ മുകുന്ദാ തൊഴുന്നേൻ

ഐവർനാടകം സമാപ്തം

# നളൻകഥ

## കിളിപ്പാട്ട്.

നല്ല ഗീതവും പാടി മെല്ലവേ വരും തത്തേ!
ചൊല്ലു നീ വിശേഷങ്ങളല്ലൽപോയകലുവാൻ
വെല്ലവും പാലും നല്ല പഞ്ചസാരയും തേനും
നല്ല പൊൻതളികയിൽ മേളിച്ചു തരുവൻ ഞാൻ
എന്നതുകേട്ടു കിളിപ്പൈതലുമുരചെയ്താൾ
നന്നല്ലോ നളൻകഥാ ചൊൽവതും കേൾക്കുന്നതും
നല്ലനാം നളൻ തന്റെ നല്ല സൽക്കഥ കേട്ടാ-
ലല്ലലാകവേ നീങ്ങി കല്യാണം വന്നുകൂടും
ഘോരമാം കലിദോഷമാകവേ നീങ്ങിടുവാൻ
വീരനാം നളൻ കഥാസാരമെന്നറിഞ്ഞാലും
ആയതുകൊണ്ടു നിഷധേശ്വരൻ തന്റെ കഥാ
മായമെന്നിയേ കുറഞ്ഞൊന്നു ഞാൻ പറഞ്ഞീടാം
അമ്പിനോടെന്നാൽ ശുകരത്നമേ പറകെടോ!
വമ്പനായുള്ള നളനൃപന്റെ കഥാമൃതം
എന്നതു കേട്ടു കിളിപ്പൈതലുമതുനേരം
മന്ദഹാസവും പൂണ്ടു പറഞ്ഞു തുടങ്ങിനാൾ
പന്നഗാഭരണനും പന്നഗശയനനു-
മൊന്നായിട്ടഴകോടേ കമലാസനൻതാനും
പന്നഗാഭരണൻതൻ സുതനും വാണിമാതും
നന്നായിട്ടെന്റെ നാവിൽ തുണയ്ക്കു വന്ദിക്കുന്നേൻ

ഋഗ്യജുസ്സാമാഥർവ്വമെന്നുള്ള വേദം നാലും
യോഗസാംഖ്യാദിയായിട്ടുള്ള ശാസ്ത്രങ്ങളാറും
അഭ്യസിച്ചഴകോടേ പാഠമാം ഭൂദേവരും
ശാബ്ദികന്മാരായുള്ള ജനവും തുണയ്ക്കണം
അഗതിയായുള്ള ഞാൻ ചമയ്ക്കും പാട്ടിനിന്നു
പിഴവന്നിടുന്നാകിൽ പൊറുക്കയറിവുള്ളോർ.

എങ്കിലോ കേൾപ്പിൻ നളനാകിയ നരവരൻ
സങ്കടംതീർത്തു രാജ്യം രക്ഷിച്ചപ്രകാരങ്ങൾ
തിങ്കൾവംശജൻ വീരസേനജൻ നളൻ രാജ്യം
സങ്കടഹീനം രക്ഷിച്ചിരുന്ന കാലത്തിങ്കൽ
സങ്കടമൊരേടത്തുമില്ലല്ലോ ചോരന്മാരാൽ
വൻകരിസിംഹവ്യാഘ്രമിവരാലില്ല ദീനം
കള്ളക്കോൽ കള്ളനാഴിയില്ല ചന്തകളില്ല.
മുള്ളിലാധികൾ വ്യാധിയാർക്കുമേയില്ല ചൊൽവാൻ
വെള്ളിപൊൻകനകാദിയില്ലാതില്ലൊരേടത്തു.
മുള്ളിൽ വൈരാഗ്യമില്ല തങ്ങളിലൊരുത്തർക്കും
നാരിമാർ പരംപുരുഷന്മാരോടില്ല കളി
പൂരുഷന്മാരും പരസ്ത്രീകളിൽ പോകയില്ല
നേരത്തു പെറുമല്ലോ ഗോക്കളും നാരിമാരും
പാരാതെ തളിർത്തു പൂത്തിടുമേ വൃക്ഷങ്ങളും
ബാലന്മാർ മരിക്കുമാറില്ലവിടൊരേടത്തും
കാലത്തു വിളഞ്ഞീടും കൃഷിയുമവൻ രാജ്യേ
മത്സരം രാജാക്കന്മാർ തങ്ങളിലല്ലാതില്ല
ഭത്സനാദികൾ രാജ്യവാസികൾക്കാർക്കുമില്ല
പീഡയുമവൻ രാജ്യേയില്ലല്ലോ നിരൂപിച്ചാൽ

പീഢയുണ്ടെന്നാൽ വിദ്ദ്യാഭ്യാസം കൊണ്ടെല്ലാവക്കും
മുട്ടമാറില്ല മനമൊന്നിനാലൊക്കമെന്നാൽ
മുട്ടമേ ശബ്ദം പഠിച്ചീടുമ്പോൾ പദച്ഛേദം
കുത്തുമാറുണ്ടു തടുത്തിടുമാറതുമുണ്ടു
പന്താടുവാനും വെള്ളം തടുപ്പാനായും ചിലർ
ഉലച്ചിൽ രാജ്യത്തിങ്കലില്ലെന്നങ്ങതും ചൊല്ലാം
ഉലഞ്ഞീടുമാറുണ്ടു കാററിനാൽ മരങ്ങളും
വിരണ്ടിട്ടോടുകെന്നതില്ലല്ലോ നിരൂപിച്ചാൽ
വിരളുമിരുൾ നാരിമാർ തലമുടി കണ്ടാൽ
പീഢകൊണ്ടവൻ രാജ്യേ കരച്ചിലില്ല ചൊൽവാൻ
വേഴാമ്പൽ കരയുമേ വരിഷം കുറയുമ്പോൾ
രാജ്യവും പരിപാലിച്ചീവണ്ണം തന്നെ നളൻ
പൂജ്യനാമവൻ രാജ്യേ സൈ്വരമായ്വാഴും കാലം
രൂപയൌവനവിദ്ദ്യാസൽഗുണശീലംകൊണ്ടും
സാരമാമൈശ്വൎയ്യാദി സൽഗുണങ്ങളെക്കൊണ്ടും
യോഗ്യത നളനോളം മററാക്കുമില്ല ചൊൽവാൻ
യോഗ്യന്മാരായ ജനമാനന്ദം പൂണ്ടു പാരം
മാരസന്നിഭനായ വീരസേനജൻതൻെറ
രൂപലാവണ്യവിദ്ദ്യയാദിസൽഗുണം കേട്ടു
മന്നിടം തന്നിലുള്ള കന്ന്യാരത്നങ്ങളെല്ലാം
കുന്ദസായകാൎത്തി പൂണ്ടേററവും പ്രേമത്തോടെ
സാരസേക്ഷണൻ നളൻ വരനായ്വരുവാനാ-
യ്യാരമാഗ്രഹം പൂണ്ടു മരുവിടുന്ന കാലം—
കുണ്ഡിനപുരിയിങ്കലുണ്ടൊരു നരവരൻ
പണ്ഡിതനവൻ നാമം ഭീമരാജാവെന്നല്ലോ

പുണ്ഡരീകാക്ഷിയൊരു നന്ദനിയവനുണ്ടു
കണ്ടാലോ മനോഹരിയെന്നതേ പറയാവൂ
കാമിനീമണിമാരിൽ രത്നമാമവളുടെ
നാമമോ ദമയന്തിയെന്നല്ലോ ചൊല്ലീടുന്നു
കോമളാംഗിയാമവൾ തന്റെ വൃത്താന്തം കേട്ടു
കോമളാംഗനാം നളൻ മാരമാൽ പിടിപെട്ടു
സുന്ദരനായ നളൻ തന്റെ വൃത്താന്തം കേട്ടു
സുന്ദരിയായ ദമയന്തിയുമതുപോലെ
കന്ദർപ്പശരപരവശരായിരുവരും
മന്ദസന്തോഷത്തോടേ മന്ദിരേ വാഴുംകാലം
വമ്പനാം നളനൊരു ദിവസം തേരിലേറി
ഇമ്പമോടവൻ തന്റെ പൂങ്കാവിൽ കളിക്കുമ്പോൾ
വമ്പെഴുമൊരു നല്ല താമരത്തടാകത്തി-
ലിമ്പമാർന്നുണ്ടു നല്ല നന്നങ്ങൾ കളിപ്പതു
വമ്പനാം നളനുടനിറങ്ങിച്ചെല്ലുന്നേരം
സംഭ്രമത്തോടന്നങ്ങളൊക്കെയും പറന്നുപോയ്
കുന്നിതം പൂണ്ടു നൃപൻ നില്ക്കുന്ന നേരത്തിങ്കൽ
കണ്ടിതോരരയന്നമവിടെയിരിപ്പതു
കണ്ട നേരത്തു മോദാലടുത്തു ചെന്നു നൃപൻ
കുന്തകൈവിട്ടുടൻ പറഞ്ഞാനന്നത്തോടെ
നിന്നെയെൻ കരതളിർ കൊണ്ടെടുത്തണപ്പാനായ്
നിന്നാണ മോഹമെനിക്കുണ്ടു നിൻഭംഗി കണ്ടു
അന്നങ്ങൾ മറ്റൊക്കവേ പേടിച്ചു പറന്നുപോ-
യിന്നു നീ പോകാഞ്ഞതിൽ കൌതുകമുണ്ടപാരം
ഇത്താരം പറഞ്ഞുടനടുത്തു ചെന്നു നളൻ

സത്വരമന്നംതന്നെപ്പിടിച്ചുടനെടുത്തിതു
മന്നനും ഭംഗികണ്ടിട്ടപ്പോഴെയയച്ചുപോ-
യ്മന്ദമെന്നിയേ തന്റെ രാജധാനിയും പുക്കാൻ
അന്നവും പിന്നെ മനതാരതിൽ നിരൂപിച്ചു
മന്നവനെന്നെക്കൊല്ലാതപ്പോഴേയയച്ചല്ലോ
ആയതിന്നൊരു കൃതജ്ഞതയായ്മഹീന്ദ്രനു
മായമെന്നിയേ പ്രതിക്രിയ ഞാൻ ചെയ്തീടേണം
എന്നുള്ളു ചിന്തിച്ചന്നം പറന്നങ്ങുടൻ ചെന്നു
മന്നവന്നരികിൽ പുക്കിരുന്നോരനന്തരം
മന്നനുമന്നത്തെക്കണ്ടുന്നതാനന്ദത്തോടെ
പിന്നെയുമെടുത്തുടൻ കൈത്തലത്തിങ്കലാക്കി
എന്നതുനേരമരയന്നവുമുരചെയ്തു
മന്നവ! കേൾക്കവേണം ബ്രഹ്മാവിൻ വാഹനം ഞാ-
നെന്നെ നീ പിടിച്ചിട്ടു കൊല്ലാഞ്ഞമൂലമിഹ
നിന്നോടിന്നൊരു കാര്യം ചൊൽവാൻ വന്നറിഞ്ഞാലും
കുണ്ഡിനപുരിയിങ്കലുണ്ടൊരു നരവര-
നുണ്ടവനൊരുമകൾ സുന്ദരീമണിയല്ലോ
നാമമോ ദമയന്തിയെന്നല്ലോ ചൊല്ലീടുന്നു
കാമിനിക്കെതിരില്ല മറ്റൊരു നാരിമാരും
അവളെ നിന്റെ ഭാര്യയാക്കേണം വൈകീടാതെ-
യവൾക്കു കാന്തനാവാൻ നീയല്ലാതില്ല പാരിൽ
അംഗനാമണിമൌലിരത്നമാമവളുടെ
ഭംഗികളുരചെയ്യാനെന്നാലേ പണിയത്രേ
വണ്ടാർ പൂങ്കുഴലഴിച്ചിട്ടാലെന്തൊരു ചിത്രം
തണ്ടാർമാനിനി തന്റെ കാൽപുറവടിതൊട്ടും

ബാലനാം ചന്ദ്രൻ തോൽക്കും നെററിതന്മീതേയൊരു
ബാലമാകിയ തൊട്ടുകുറിയെന്തൊരു ചിത്രം
മുല്ലബാണനെൻെറ വില്ലോടെല്ലോളും വഴുതാതെ
മല്ലുവച്ചൊപ്പം പടതല്ലുന്ന പുരികവും
മദനൻതൻെറ വില്ലിൻ ചരടോടെതിരിട്ടും
കാതിണതന്നിലണിഞ്ഞീടുന്ന പൊന്നോലയും
ഇളയമാൻപേടതന്മിഴി തോററിടുന്നൊരു
ഇളകും നയനങ്ങളെത്ര മോഹനം കണ്ടാൽ
കുമുളക്കുസുമം വന്നടിമപ്പെട്ടുമൊരു
കമനീയമായുള്ള നാസികാമനോഹരം
കണ്ണാടിയ്ക്കിണ്ടൽവരും കവിൾതൻ ഭംഗികണ്ടാൽ
നിർണ്ണയമവൾക്കൊത്ത നാരിമാരില്ല മന്നി!
മുരിക്കിൻ കുസുമത്തോടെതൃക്കുമധരത്തെ
മരിയ്ക്കും പുരുഷന്മാർ കാങ്കിൽ മാരമാൽ പൂണ്ടു
മുത്തുകളിടകടഞ്ഞെടുത്ത കണക്കുപോൽ
ദന്തപങ്ക്തിയുമെന്തു ചൊല്ലുന്നു നിരൂപിച്ചാൽ
ശംഖിനും ശങ്കതോന്നും ഗളത്തിലണിഞ്ഞൊരു
മംഗലമേറും നല്ല മാലകൾ ബഹുതരം
ചെന്തളിരൊളിച്ചീടുമോമനക്കരം കണ്ടാൽ
രത്നങ്ങൾ പതിച്ചുള്ള മോതിരം വിരൽതോറും
പൊന്മണിക്കുംഭംപോലെ മേവുന്ന കുളുർമുല-
മൊട്ടിനെന്തൊന്നു തുല്യം ചൊല്ലുന്നു നിരൂപിച്ചാൽ
പങ്കജമൊട്ടിലൊരു വണ്ടിരുന്നതുപോലെ
കൊങ്കതന്നിടകളിലണിഞ്ഞ മാലകളും
ആലിലയോടുപൊരുതിടുന്നോരുദരവും

നീററിലെച്ചുഴിതോല്ക്കും പൊക്കിൾ തൻഭംഗികണ്ടാൽ
ചേലെഴും മയിൽപ്പീലിതന്നൊടു ജയിച്ചീടും
ചോലൊത്തരോമാവലിയെത്രയും മനോഹരം
നല്ലൊരു തുടിയിടപോലുള്ളൊരരയതിൽ
നേരിയ പുടവകൊണ്ടഴകിൽ ഞൊറിഞ്ഞവൾ
അരയിലണിഞ്ഞതിന്മീതെ പൊന്നരഞ്ഞാണം
പാരാതിട്ടതിന്നുടെ ഭംഗിയെന്തഹോ ചൊൽവു
കദളിത്തണ്ടോടെതിർപൊരുതും തുടകളും
മതിമോഹനമായ ചെപ്പൊത്ത മുട്ടുകളും
കൈതപ്പൂ തോററകണങ്കാലിന്റെ പുറവടി
കാന്തിയേറീടും നല്ല കാൽച്ചിലമ്പണിഞ്ഞതിൽ
തുമ്പപ്പൂവോടു തുല്യമായ കാൽനഖം ചിത്ര-
മിമ്പമെത്രയുമവൾ കണ്ണുകൾക്കെന്നോ വേണ്ടു
അന്നപ്പെണ്ണുങ്ങൾ തൻനടയെക്കുറയ്ക്കുന്ന
തന്വംഗിതന്റെ നടഭംഗിയെന്തഹോ ചൊൽവു
അത്രയല്ലവൾ ഭംഗിയെന്നാലേ ചൊൽവതിന്നി-
ങ്ങെത്രയും പണിയത്രേ മന്നവശിഖാമണേ!
പതിനൊന്നായി വയസ്സവൾക്കുമിക്കാലം
മതിനേർമുഖി തന്നെക്കണ്ടാലെന്തൊരു ചിത്രം
അക്ഷരവിദ്യയവൾ ശിക്ഷയായ്പഠിച്ചല്ലോ
ശിക്ഷയാംവണ്ണം നല്ല ശാസ്ത്രികൾതന്നിൽനിന്നു
പന്ത്വരം സപ്താം താളം ചിന്തു പന്താട്ടങ്ങളു-
മിമ്പമാമ്മോണ വീണാവായന താളം മേളം
കമ്പമെന്നിയേ നൃത്തഗീതഗാനാദികളു-
മമ്പോടു പഠിച്ചവൾ നൈപുണമാസ്വദിക്കുന്നു

വീണയിലിളംകുയിൽ നാദവും മയങ്ങുന്നു
വാണികേട്ടിടുന്നേരം താണടിവണങ്ങണം
കണ്ണിണക്കോണുകൊണ്ടിട്ടൊന്നവൾ കടാക്ഷിക്കിൽ
നിൎണ്ണയം പുരുഷന്മാരടിമപ്പണി ചെയ്യും
ഇങ്ങിനെയന്നത്തിന്റെ വാക്കുകൾ കേട്ടനേരം
തിങ്ങിനമോദത്തോടെ മന്നവൻ ചോദിച്ചിതു
കേട്ടോ നീയവൾ തന്റെ വൃത്താന്തമതു പിന്നെ
കണ്ടിട്ടോ ചൊല്ലുന്നരയന്നമേ! യെന്നോടിദം
എന്നതുകേട്ടുനേരമന്നവുമുരചെയ്തു
മന്നവർ മന്നിനിഷധേശ്വര മഹാമതേ!
വണ്ടാർ പൂങ്കുഴലിതൻസഖിമാരോടുംകൂടി-
ക്കണ്ടേൻ ഞാനൊരു ദിനം പൂങ്കാവിൽ കളിപ്പതു
സുന്ദരാംഗികളാകുമപ്സരസ്ത്രീകളേക്കാൾ
സുന്ദരീമണിയവൾ നിൎണ്ണയമറിഞ്ഞാലും
ചിത്രമെത്രയുമവൾതന്നുടെ രൂപഗുണ-
മത്രയല്ലിനിയും നീ കേട്ടാലും നൃപോത്തമ!
കണ്ടാൽ നല്ലംഗനമാരുണ്ടാകയില്ലാനാടേ
കണ്ടാൽ നന്നെങ്കിൽ ശീലമൊട്ടുമേ നന്നായ്വരാ
ശീലം നന്നെങ്കിൽ വിദ്യയുണ്ടാകയില്ലാ പിന്നെ-
ക്കോലത്തിന്നൊരു ഭംഗമുണ്ടാമെന്നറിഞ്ഞാലും
വിദ്യയുണ്ടെങ്കിൽ നിന്ദയുണ്ടാകുമെല്ലാരെയും
വിദ്യയും ശീലം ഗുണം സൌന്ദൎയ്യമിവനാലും
പെണ്ണുങ്ങൾക്കുണ്ടാകുന്നതെത്രയും ചുരുക്കമാം
നിൎണ്ണയം ദമയന്തിയല്ലാതില്ലിപ്പോളാരും
ഒരുവൾക്കുമില്ലെന്ന നാരിമാൎക്കറിഞ്ഞാലും

മാറും ചൊല്ലുവനെനിക്കിൽ കേട്ടാലും നരാധിപ!
കണ്ടാലോ നാരിമാരിൽ രത്നമായിരിക്കണ-
മുണ്ടായീടേണം ക്ഷമ ഭൂമിദേവിയെപ്പോലെ
മന്ത്രിമാരോടു തുല്യം സംസാരയുക്തിവേണം
ദാസിയെപ്പോലെ വേണം പ്രവൃത്തിചെയ്യുന്നേരം
മാതാവിനോളം സ്നേഹം വേണം തൻ ഭർത്താവിനെ
ശയനം വേശ്യയെന്നപോലനുസരിയ്ക്കണം
ഇങ്ങിനെ ഗുണമാറുമുണ്ടാകുന്നംഗനമാർ
മംഗലസ്ത്രീകളിൽവെച്ചുത്തമയായോരല്ലോ
ഇങ്ങിനെയുള്ള ഗുണമൊന്നുമേ കുറയാതെ-
യംഗനാമണി ദമയന്തിയ്ക്കുണ്ടറിഞ്ഞാലും
ഇങ്ങിനെയന്നത്തിൻെറ മംഗലപ്രശംസ കേ-
ട്ടിംഗിതജ്ഞനാം നൃപൻ പിന്നെയും ചോദിച്ചിതു
ഇങ്ങിനേയുള്ള ഗുണമവളിലുണ്ടെന്നുള്ള-
തെങ്ങിനെയറിഞ്ഞു നീ രാജഹംസേശ! സഖേ!
എന്നുടൻ നൃപൻതൻെറ ചോദ്യത്തെക്കേട്ടനേരം
മന്ദമെന്നിയേ പറഞ്ഞീടിനാൻ മരാളനും
അറിയാമറിഞ്ഞവർക്കുടനേ കാണുന്നേര-
മറിയപ്പോകാത്തവരെങ്ങിനേയറിയുന്നു?
ഉത്സാഹം ചെയ്തീടുന്ന ദൂതന്മാരുണ്ടായ്വന്നാൽ
സംശയമില്ല കാര്യം സാധിയ്ക്കാമറിഞ്ഞാലും
ഉത്സാഹംകൊണ്ടുമുപായങ്ങളെക്കൊണ്ടും നിൻെറ
ഭാര്യയായ് ചമപ്പൻ ഞാനവളെ വൈകീടാതെ
ഇത്തരമന്നത്തിൻെറ വാക്കുകൾ കേട്ടനേരം
പൃത്ഥ്വീശൻ ലജ്ജ വിട്ടു പറഞ്ഞാനന്നത്തോടും

എങ്കിലോയെൻെറ ദൂതനായ്ച്ചെന്നു പറഞ്ഞാലും
മങ്കമാർമണിതന്നോടെൻെറ വൃത്താന്തം നീയും
അന്നമേ! നിന്നാണ ഞാനവൾതൻ ഭംഗികളെ-
യെന്നുള്ളിൽ കേട്ടപ്പോഴേ മാരാർത്തി പെരുകുന്നു
കേട്ട ഞാൻ മുമ്പേ പലരും പറഞ്ഞവൾ ഗുണം
കേട്ടിരിയ്ക്കുന്നിതവളെന്നുടെ വിശേഷവും
ദൂതരായ്മററാരാനുമിതിനു വേല ചെയ്താ-
ലേതുമേ ഫലിയ്ക്കയില്ലന്നമേ! നിന്നെപ്പോലെ
എന്നതു കേട്ടന്നവുമങ്ങിനെതന്നെയെന്നു
മന്നനോടനുജ്ഞയും കൈക്കൊണ്ടു പറന്നുപോയ്
മന്നവർമണി നളൻതന്നുടെ മാനസവു-
മന്നത്തോടൊരുമിച്ചു ഗമിച്ചെന്നതേ വേണ്ടു
കാമുകനായുള്ളോരു നളനുമതുകാലം
കാമബാണാർത്തി പാരം മുഴുത്തു ചമഞ്ഞിതു
സന്തതം മനക്കാമ്പിൽ പനൊക്കും മുലയാളെ-
ച്ചിന്തിച്ചു നരേന്ദ്രനും വലഞ്ഞു ദിനംപ്രതി
കാമബാണാർത്തിമൂലം ദേഹവും മെലിഞ്ഞിതു
യാമിനിതന്നിൽ നിദ്രയില്ലാതായ്ചലഞ്ഞിതു
ധ്യാനവും ജപം കർമ്മമെന്നിവ ചെയ്യുമ്പോഴും
മാനസേ ദമയന്തിയെന്നല്ലാതില്ല ചിന്ത
അവൾതൻ കുളുർമുലമൊട്ടു ഞാനണച്ചാവു
അവധിയില്ലാതോളമാശ്ലേഷം ചെയ്താവു ഞാൻ
പുഞ്ചിരിപ്പുതുമയും ചാഞ്ചാടിനടയതും
നെഞ്ചകം തെളിവോളം കണ്ടു ഞാനിരുന്നാവു
ഇരിട്ടോടെതിരിടുമവൾതൻ തലമുടി

വിരൽകൊണ്ടഴകിൽ ഞാൻ വിരവിൽ വിടുർത്താവൂ
ചെന്തൊണ്ടിസമമധരത്തെ ഞാൻ നുകർന്നാവൂ
ചന്തമായവളോടുകൂടി ഞാൻ മരിച്ചാവൂ
ഇങ്ങിനെ നളൻ ഭൈമിതന്നെയും സ്മരിച്ചുകൊ-
ണ്ടംഗജതാപത്തോടെ വസിക്കും കാലത്തിങ്കൽ
അന്നവും പറന്നങ്ങു കുണ്ഡിനപുരം പുക്കു
ചെന്നുടനിരുന്നു നല്ലമ്മറപ്പൂങ്കാവതിൽ
മുല്ല പിച്ചകം നല്ല ചേമന്തി കുറുമൊഴി
മല്ലലോചനമാക്കിഷ്ടമാം മല്ലികയും
സൌരഭ്യമേറും നല്ല കനകനാറിയതും
പാരാതെ പാടലവും ചന്ദനം കുറിഞ്ഞിയും
ചെന്തൊണ്ടി ചെമ്പകവും തേന്മാവുമിലഞ്ഞിയു-
മെന്തൊരു മനോഹരം പൂങ്കാവിലകം പുക്കാൽ
ഷൾപ്പദശുകപികകേകികൾ നാദങ്ങളാൽ
ശില്പമാനന്ദകരമാകിയോരാരാമത്തിൽ
ചൊല്ലൊണ്ണും നളദൂതൻ ഭൈമിയെപ്പാർത്തുപാർത്ത-
ങ്ങൾപ്പൂവിലാത്മാനന്ദം പൂണ്ടുകൊണ്ടിരിക്കുമ്പോൾ
ഉല്പലാക്ഷിമാരായ തോഴിമാരോടുംകൂടി-
യല്പഭാഷിണി ദമയന്തിയുമതുനേരം
പൂങ്കാവിലകം പുക്കു കളിക്കുന്നതു കണ്ടു
ശങ്ക കൈവിട്ടങ്ങടുത്തിരുന്നാനന്നന്താനും
കണ്ടിതങ്ങരയന്നംതന്നെ മാനിനിയപ്പോൾ
കണ്ടു കൌതുകം പൂണ്ടു തോഴിമാരോടു ചൊന്നാൾ
ഇത്ര നന്നായിട്ടരയന്നത്തെക്കണ്ടിട്ടുണ്ടോ
ഇത്രിലോകത്തുമില്ലായിത്ര നല്ലരയന്നം

എനിയ്ക്കു കളിപ്പതിനീയരയന്നം കൊള്ളാം
നിനച്ചു നിന്നീടാതെ പിടിച്ചുതന്നിടുവാൻ
ഇങ്ങിനെ പറഞ്ഞുടൻ തോഴിമാരോടുംകൂടി-
യംഗനാമണിതാനും പിടിപ്പാനടുത്തിതു
ചേടിമാർ പിടിപ്പതിന്നടുത്തു ചെല്ലുന്നേരം
പേടിയും ഭാവിച്ചന്നമോടിയങ്ങകന്നിടും
ഭീമജാ പിടിപ്പതിന്നടുത്തു ചെല്ലുന്നേരം
പ്രേമമോടരയന്നമടുത്തു കളിച്ചിടും
അത്തൊഴിൽ കണ്ട നേരം തോഴിമാർ വിരവോടെ
ചിത്തവിസ്മയം പൂണ്ടങ്ങകന്നു മാറിനിന്നു
കന്നൽനേർമിഴിയാളാം ഭൈമിയുമതുനേര-
മന്നത്തെപ്പിടിപ്പാനായടുത്തു താനേതന്നെ
അന്നവും ദമയന്തിതന്നുടെ മുമ്പിലപ്പോ-
ളുന്നതാനന്ദം പൂണ്ടു കളിച്ചുതുടങ്ങിനാൾ
ചാടിയങ്ങിരുന്നീടുമോടിയങ്ങകന്നിടും
മാടൊത്ത കുളുർമുലത്തയ്യലോടടുത്തിടും
ബന്ധുരാംഗിയാം ദമയന്തിയും മതിമറ-
ന്നന്തികേയന്നത്തിനെപ്പിടിപ്പാൻ നടന്നിതു
ദാന്തസോദരിതന്റെ ശാന്തഭാവത്തെക്കണ്ടു
സ്വാന്തവിസ്മയത്തോടേ നിന്നിതു തോഴിമാരും
അന്നം പോയൊരു മുല്ലവല്ലിമേലിരുന്നപ്പോ-
ളന്നേരമവൾ കൂടിച്ചെന്നരികത്തു പുക്കാൾ
എന്നതുനേരമന്നം മന്ദഹാസവും പൂണ്ടു
സുന്ദരഗാത്രിയോടു മന്ദമായുരചെയ്തു
പൈന്തേനും മൊഴിയാളേ! പന്തൊക്കും മുലയാളേ!

എന്തു നിൻ മനോരഥമെന്നു നീ പറഞ്ഞാലും
എന്നതു കേട്ടു ദമയന്തിയുമുരചെയ്തു
ഉന്നതാനന്ദമരയന്നത്തോടതുനേരം
നിന്നുടെ രൂപഗുണം കാണുകമൂലമിപ്പോൾ
നന്നല്ലോ കളിപ്പാനെന്നെന്നുള്ളിലൊരു മോഹം
ഏതൊരു ദിക്കിൽനിന്നു വന്നിപ്പോൾ പോകുന്നതു-
മേതൊരു ദിക്കിലെന്നു നേരു ചൊല്ലുകവേണം
നളനെന്നൊരു നരവരൻെറ രാജ്യത്തിങ്കൽ
മേളമായിരുന്നു ഞാനവനുമായി ബാലേ!
അന്നമേ നീയോ പല ദിക്കിലും നടന്നല്ലോ
മന്നവന്മാരിൽ നല്ല സുന്ദരരെവിടുള്ളു
അമ്മധുവാണിയോടങ്ങന്നവുമതുനേരം
വെണ്മയിലുരചെയ്തുതുടങ്ങി പതുക്കവേ
സാഗരമേഴും ഭുവി മൂന്നിലും നടന്നു ഞാൻ
മംഗലവാണി! കണ്ടേൻ മന്നവർ പലരേയും
എന്നതിൽ നളനോളം സൌന്ദര്യമുണ്ടായിട്ടു
കന്യകേ! കണ്ടില്ല ഞാൻ മാനുഷരൊരുത്തരെ
ആണിൽ മാണിക്യമായ നളനു തുല്യയായി-
ട്ടേണലോചനമാരിൽ നിന്നെയും കണ്ടു പാരിൽ
പലരും പറഞ്ഞു നിൻ വാർത്തകൾ കേട്ടു നളൻ
വലിയ കാംക്ഷ നിന്നിൽ മുഴുത്തങ്ങിരിക്കുന്നു
കാംക്ഷയുണ്ടെന്നാൽ വിധിയെങ്ങിനെയറിയുന്നു
പെണ്മണിതന്നോടപ്പോളന്നവും പറഞ്ഞിതു
ബ്രഹ്മാവു കല്പിച്ചു ഞാൻ കേട്ടിരിക്കുന്നു ബാലേ!
നളനാം നരവരൻ നിനക്കു കാന്തനെന്നു

നളിനമിഴിയാളേ! സത്യമെന്നറിഞ്ഞാലും
നാരിമാരായാൽ ഭർത്താവെത്രയും നന്നായ്വേണം
വീരന്മാരായ പുരുഷന്മാൎക്കതുപോലെ
നീ മാലയിടുന്നാകിൽ നളനെത്തന്നെ വേണം
വാമലോചനേ! നന്നായുറച്ചുകൊൾക ചിത്തേ
മുരിക്കുകൊണ്ടു മാല ചമയ്ക്കുമാറില്ലല്ലോ
വരിയ്ക്കുമാറില്ലല്ലോ കേകികൾ കാകികളെ
വാഴമേൽ കൊടിയിടുമാറുണ്ടോ മധുവാണി
കേഴകൾ കോഴികളെ വരിച്ചീടുമാറുണ്ടോ?
ഇരുമ്പുതകിടിന്മേൽ രത്നങ്ങൾ പതിയ്ക്കുമോ
കരിമ്പു സ്വൎണ്ണം കെട്ടി യഷ്ടിയായ്പ്പിടിക്കുമോ
അന്നപ്പേടയോടൊരു കാകനെയണയ്ക്കുമോ
തന്വംഗീമണി! നീയും ചിന്തിച്ചുകാൺക ചിത്തേ
കേശമില്ലാത്ത ജനം പുഷ്പങ്ങളണിയുമോ
നാസികയില്ലാത്തവർ ഘ്രാണങ്ങളറിയുമോ
ഒന്നിനൊന്നനുരൂപം ചേൎച്ചയാകുന്നപോലെ
സുന്ദരിമാൎക്കു നല്ല സുന്ദരർതന്നെവേണം
അത്രയുമല്ല നിങ്ങൾ തമ്മിൽ ചേരുകിൽ ബാലേ!
ചിത്രമായൊരു കാന്തിയതിനു വേറെയുണ്ടു
ഇന്ദ്രനിന്ദ്രാണിദേവിതന്നോടു ചേൎന്നപോലെ
ചന്ദ്രമാ വിഭാവരിതന്നോടു ചേൎന്നപോലെ
അംഗജൻ രതിദേവിതന്നോടു ചേൎന്നപോലെ
ഗംഗാവല്ലഭൻ ഗൌരിതന്നോടു ചേൎന്നപോലെ
മംഗലഗുണഗണതേജസ്സു കലൎന്നൊരു
നിങ്ങൾതങ്ങളിൽ ചേൎന്നു വരുന്നതുപപന്നം

അക്ഷരവിദ്യയ്ക്കവൻതന്നോളം മതിപോന്നി-
ട്ടിക്ഷിതിതന്നിലില്ലാ നിശ്ചയമൊരുത്തരും
അസ്ത്രശസ്ത്രാദിപ്രയോഗങ്ങൾക്കുമതുപോലെ
ഇത്രിലോകത്തിലില്ലാ നളനു തുല്യരാരും
സംഗീതസാഹിത്യസാമുദ്രികാദികളിലു-
മങ്ങവൻതന്നെ ജയിച്ചീടുവാനാരും പോരാ
പമ്പരം സ്വരം താളം ചിന്തുപന്താട്ടങ്ങളിൽ
വമ്പിന്നു നൈഷധനെന്നേവർക്കും സിദ്ധമല്ലോ
ഒന്നുകൊണ്ടുമേ നളൻതന്നോടു തുല്യന്മാരായ്
മന്നിടംതന്നിലില്ലാ മന്നവരിപ്പോളാരും
എട്ടുദിക്കിലും നളൻതന്നുടെ പ്രഭാവങ്ങൾ
പുഷ്ടമായ് പ്രശംസിക്കുന്നുണ്ടെന്നു ധരിച്ചാലും
അംഗജോപമനായത്തുംതുംഗനാം നരാധിപൻ
ഭംഗിയിൽ വരനായി വരുവാൻ കാമിച്ചേററം
നളനെന്നുള്ള നാമം ജപിച്ചു കണ്ണുമട-
ച്ചുളിവേണികൾ രാഗം പൂണ്ടേററം സ്മരിക്കുന്നു
പണ്ഡിതനെന്നുമതിസുന്ദരനെന്നും പിന്നെ
നിർണ്ണയം തനിക്കൊത്ത പുരുഷന്മാരില്ലെന്നും
ശക്തിയുക്തികൾക്കെതിരാരുള്ളു തന്നോടെന്നു-
മെത്രയും ഘോഷത്തോടേ നടിക്കും പുരുഷന്മാർ
വീരസേനജൻതന്റെ നാമത്തെക്കേൾക്കുന്നേരം
വീരസ്യമെല്ലാം പോയി നാണം പൂണ്ടൊളിക്കുന്നു
ഇങ്ങിനെയന്നത്തിന്റെ വാക്കുകൾ കേട്ടനേരം
തിങ്ങിന രാഗത്തോടെ ദമയന്തിയും ചൊന്നാൾ
വീരസേനജൻതന്റെ വാർത്തകൾ കേൾക്കുംതോറും

പാരമാഗ്രഹം വളൎന്നിടുന്നു മനതാരിൽ
മുന്നമേതന്നെ നളക്ഷോണിനായകൻതന്നെ-
യെന്നുടെ മനതാരിൽ വരനായ്വരിച്ചു ഞാൻ
ചെന്താരമ്പനു തുല്യനായ വല്ലഭനെൻെറ-
യന്തരംഗത്തിൽ വസിച്ചീടുന്നു സദാനേരം
മന്നവന്തനിക്കെന്നോടുണ്ടനുരാഗമെങ്കിൽ
വന്നുകൂടീടും മമ ജന്മസാഫല്യമെടോ!

എന്നുടെ വൃത്താന്തങ്ങളെല്ലാമേ വഴിപോലെ
മന്നവൻതന്നോടു ചെന്നറിയിക്കേണം ഭവാൻ

നിഷധേശ്വരൻതൻെറ ഭാൎയ്യയാകുന്നു ഞാനും
തോഷമോടെന്നാൽ ഭവാൻ ഗമിച്ചീടുക വേഗം
ഇത്തരം ദമയന്തിതന്നുടെ വാക്കു കേട്ടു
സത്വരം തെളിഞ്ഞന്നം മന്ദഹാസവും തൂകി
നളനാം നരവരൻതന്നുടെ രൂപമൊരു
നളിനപത്രംതന്നിലെഴുതി വിരവോടെ
നളിനമുഖി ദമയന്തിക്കു കൊടുത്തുടൻ

തെളിവിൽ യാത്ര ചൊല്ലിപ്പറന്നുപോന്നു വേഗം
മന്ദമെന്നിയേ നളൻതന്നുടെ മുമ്പിൽ ചെന്നു
മന്ദഹാസവും പൂണ്ടു പറഞ്ഞുതുടങ്ങിനാൻ
വീരസേനജ! ഭവാൻ ധീരനായ്ഭവിച്ചാലും
കാൎയ്യസാഫല്യം വന്നു നിനക്കു മഹീപതേ!

നിന്നെയല്ലാതേയവൾ മാലവെക്കുകയില്ലെ-
ന്നെന്നോടു പരമാൎത്ഥം പറഞ്ഞെന്നറിഞ്ഞാലും
താമസിയാതെതന്നെയുണ്ടാകും സ്വയംവരം

താമരേക്ഷണതന്നെ ലഭിക്കും നിനക്കെടോ!
മററുള്ള ഭൂപാലരെയൊക്കയുമുപേക്ഷിച്ചു
തെററന്നു ഭവാൻതന്നെ വരിക്കും കല്യാണാംഗി
കിഞ്ചന ക്ഷമിച്ചു നീ നെഞ്ചകംതന്നിലൊരു
ചഞ്ചലം കൂടാതെ വാണീടുക മഹാമതേ!
എങ്കിലോ ഭൂപാലകമകുടമണേ! ഭവാൻ
ശങ്ക കൈവിട്ടു പോവാനനുജ്ഞ നൽകീടേണം
ഇങ്ങിനേയരയന്നം ചൊന്നതു കേട്ടനേരം
മംഗലാകാരൻ നളൻ ചൊല്ലിനാൻ മോദത്തോടെ
അന്നമേ സ്വയംവരാഡംബരാഘോഷം കാണ്മാ-
നന്നു നീ കൂടിക്കനിഞ്ഞവിടെ വന്നീടേണം
അങ്ങിനെതന്നേയെന്നു പറഞ്ഞു മരാളനും
തിങ്ങിന മോദത്തോടു യാത്രയും ചൊല്ലിപ്പോയാൻ
ഇത്തരം പറഞ്ഞാശു പൈങ്കിളിപ്പൈതൽതാനും
സത്വരം പാലും നുകർന്നിരുന്നാൾ തെളിവോടേ.

നളൻകഥ കിളിപ്പാട്ടു സമാപ്തം.



# ബൃഹസ്പതിവാക്യം.

---

ചന്തം ചിന്തവെ മന്ദം മന്ദമാരുതമേററു
ചിന്തുരാഗങ്ങൾ പാടീട്ടന്തരേ പറക്കുന്ന
വൻതേനും മൊഴിയാളെ സുന്ദരീ കിളിപ്പെണ്ണെ
പൈതലെ ചാരുശീലേ വന്നിരിയരികത്തു
പൈദാഹമടക്കുവാൻ പാൽപഴം തരുന്നുണ്ടു
പയ്യവെ ഭുജിക്ക നിൻവയറു നിറയോളം
ഇന്ദ്രനോടാചാര്യൻ ചൊന്നുപദേശങ്ങളിപ്പോ-
ളിത്തിരി ചുരുക്കി നീ പറഞ്ഞീടുകവേണം
എന്നതു കേട്ടനേരം പൈങ്കിളിപ്പൈതൽ താനും
എല്ലാരും കേട്ടുകൊൾവിൻ ചുരുക്കിപ്പറഞ്ഞീടാം
ആനനമാനപോലെയുള്ള വിഘ്നേശന്താനും
അംബുജമകളായ വാണിമാതാവുംകൂടെ
അല്ലൽ തിപ്പ്‌തിന്നു ഞാനാവോളം വന്ദിക്കുന്നേൻ
ആനന്ദത്തോടു കേട്ടുകൊൾവിനിന്നെല്ലാവരും—
അമരാപതിവീരൻ തന്നുടെ ഗുരുവരൻ
അമരേന്ദ്രനെക്കാണ്മാനാസ്ഥയാ പുറപ്പെട്ടു
പുസ്തകം ദണ്ഡും തന്റെശസ്ത്രവുമെടുത്തുടൻ
പെരികെസ്സന്തോഷത്താൽ നടകൊണ്ടിതു മുനി
കണ്ടു മങ്കമാർ നാൽപേരാചാര്യൻ വരുന്നതു
കനകമണിക്കട്ടിലാവണീയെടുത്തിട്ടു
നാൽപേരുമൊരുമിച്ചു മന്ത്രിച്ചു നില്ക്കുന്നേരം

നാശങ്ങളുണ്ടായതു പറഞ്ഞീടണമിപ്പോൾ
അറിവുകുറകയാൽ ഭവിച്ചോരവസ്ഥകൾ
അറിവുള്ളോരാചാൎയ്യൻ കേൾക്കമ്പോൾ ഗ്രഹിപ്പിക്കും
പറവാൻ നാണമാകുംപറഞ്ഞേമതിയാവു
ഭാഷണം ലോകത്തിങ്കൽപലർ കേട്ടീടും മുമ്പിൽ
മേനകാ ഉൎവ്വശിയും രംഭയും തിലോത്തമാ
മാനസതാപത്തോടും മന്ത്രിച്ചുനില്ക്കുന്നേരം
വന്നിതു മഹാമുനി കനകക്കെട്ടുവൃക്ഷ
പാണികളാലാചാരം ചെയ്തിരുന്നുരചെയ്തു
അക്കനാലേല്പും കാന്തിയേല്ക്കയാൽ മുനിക്കായി
എടുത്തു വിശറിയും കൊടുത്താളുൎവ്വശിയും
എറിഞ്ഞ രവികാന്തിയടങ്ങി സമീരണാൽ
എന്നപ്പോൾ മഹാമുനി യരുളിച്ചെയ്തീടുന്നു
ഇന്നിപ്പോൾ മങ്കമാരെ നിങ്ങടെ മുഖമെല്ലാ-
മേററവും മകിണ്ടു മെയ്യുളന്ന നിന്നിടുന്നു
എന്നതുകേട്ടനേരം മേനക ഉണൎത്തിച്ചു
പുസ്തകധരണനെ പുണ്യപുമാനെ പൊററീ
ഭൎത്താവിനുണ്ടായോരു സന്താപംകൊണ്ടു തന്നെ
അജ്ഞാനം പാരമുണ്ടങ്ങുണൎത്തിപ്പതിനുള്ളിൽ
അംബുജപുത്രസുതനെങ്കിലൊ കേട്ടുകൊൾക
അമ്പോടു മമ പതി കുളിച്ചു വേഗം വന്നു
ആദരവോടു ചില ഭംഗിയിലെഴുതുന്നു
നേർവളർ തിരുമുടി തിരുകിക്കെട്ടി നന്നായ്
നന്മയിൽ പട്ടശില ചരടുകൊണ്ടുകെട്ടി
ചമ്പകമലർ മുല്ല കനക കുറുമുഴി

ചേലോടുമുടിതന്നിലണിഞ്ഞു തുടങ്ങുന്നു
അഞ്ജനം കൊണ്ടുനേത്രം ഭംഗിയിലെഴുതുന്നു
അൎക്കനോടെതിരൊത്ത തിലകപ്രഭകളും
പവിഴമുത്തുമാലൾ രത്നമാലകളോടും
പണമാലകളൊരൊരൊമാലകളണിയുന്നു
കാഞ്ചനത്തരിയിട്ട കടകമണിയുന്നു
കൈവിരല്ക്കൂഴകെറും മുത്തുമോതിരങ്ങളും
ചന്ദനം പുഴവതിൽ കളഭം കസ്തൂരിയും
കായാമ്പുമേനിതന്നിൽ പൂശുന്നു ഭംഗിയോടെ
പട്ടുടുത്തതിൻമീതെ പൊന്നരഞ്ഞാണമിട്ടും
ഭംഗികളോരോതരം പാൎക്കിൽ കാലംപോരാ
ഭാവിച്ചതറിയാതെ ഞങ്ങളും ചോദിച്ചപോ-
ള്ളൊന്നും കാണാത്തപോലെന്തൊ ചമഞ്ഞു
എന്നതു കേട്ടു നാരദൻ ഞങ്ങളോടൊന്നു ചൊന്നാൻ
എന്തിനു പറയുന്നു വന്നേനം മൊഴിമാരെ
ചാഞ്ഞുള്ള നടകളും ചമഞ്ഞുള്ളുടുക്കലും
ചന്തത്തിൽ കണ്ടു ബ്രഹ്മമാനിക്കള എല്ലാവരും
ഭോഷ്ഠകൾ പറഞ്ഞേച്ചും വല്ലഭൻ വേഗംപോയി
പിറെറന്നാൾ വരുന്നപ്പോളംഗഭംഗങ്ങളായി
അഹല്യ തന്നൊച്ചെന്നു രമിച്ചെന്നറിഞ്ഞിട്ട-
ങ്ങമ്പൊടു മഹാമുനി ഗൌതമൻ ശാപമിട്ടു
ആയതു കേട്ടു ഞങ്ങളധരായിരിക്കുന്നു
ആവതില്ലാതെ വന്നാലെന്തെന്നു പറയുന്നു
ദേവകൾ മറവുക്ക പറഞ്ഞു ദുഷിക്കുന്നു
ദൈവമേ ആരുടെചെയ്തു പാപകൎമ്മങ്ങൾകൊണ്ടു
ദേവകൾ കേൾക്കുന്നേരം ഹാസിക്കും പലതരം

തന്നെത്താനറിയാതെ ചെയ്യോരു നിമിത്തമായ്
നാരിമാർ കേട്ടെന്നാകിൽ ഞങ്ങളെ ഭാഷിച്ചീടും
നാണിഭക്കേടുകേട്ടിട്ടിരിപ്പാൻ കാലം വന്നു
ഞങ്ങളെ രക്ഷിപ്പവനിങ്ങനെ തുടങ്ങിയാൽ
ഞങ്ങൾക്കു വഴിയെന്തെന്നരുളിച്ചെയ്തിടേണം
നാണിച്ചു മണിയറതന്നിൽ പുക്കൊളിച്ചുടൻ
നാണിഭക്കേടുവന്നു വല്ലഭനിരിക്കുന്നു
,തൂമയിൽ കേട്ടനേരം പുഞ്ചിരികൊണ്ടുമുനി
താപങ്ങളടക്കുവിൻ മങ്കമാർകളെ നിങ്ങൾ
വിധിയാൽ വിധിവഴി തട്ടപ്പൊരാരുമില്ലാ
വിധിയാൽ വരുന്നേരം ഖേദിച്ചാൽ ഫലമില്ലാ
വന്നതിനല്ല ഖേദം വരാതെ സൂക്ഷിക്കേണം
ബാലപ്പെണ്ണുങ്കൊടിമാരെ ഇനിയും കേട്ടുകൊൾവിൻ
കുററമററവരാരുമില്ലല്ലൊ ഒരേടത്തും
കുററവും പലതരം പലക്കുണ്ടറിഞ്ഞാലും
ഓരോ കാലത്തോരോരോ അവസ്ഥാ വന്നുകൂടും
ഓർത്തു ചിന്തിച്ചാലെന്തു ഫലമെന്നുര ചെയ്താൻ
ഞാൻ ചെന്നു കാണട്ടെന്നു മാമുനിമണിയറ
ന്യായമോടകംപുക്കു നില്ക്കുന്ന നേരത്തിങ്കൽ
പൂമെത്തതന്മേന്നെഴുനീററു പൂജിച്ചു മുനി-
തന്നെ പൂജിച്ചുമ്പൊടങ്ങിരുത്തി മഹേന്ദ്രനും
എന്നപ്പോൾ മഹാമുനി അരുളിച്ചെയ്തീടുന്നു
എന്നുണ്ണീ മമ അരികത്തു വന്നിരുന്നാലും
എത്തും നീ ഖേദിക്കേണ്ട സന്തപ്തം സന്താപവും
എങ്കിലോ സുഖം ദുഃഖം സമമെന്നറിഞ്ഞാലും

എന്നതുകൊണ്ടുമിപ്പോളിക്രിയാ വേണ്ടില്ലാഞ്ഞു
എന്നുണ്ണി നിൻെറ ശീലമൊട്ടുമാകാത്തതായി
അറിവില്ലാത്തപോലെ തുടങ്ങുന്നതു കഷ്ടം
അറിവിന്നടുത്തതേ ഗ്രഹിക്കേന്നറിഞ്ഞാലും
മന്മഥശരമിങ്ങു വശമായിരിക്കല്ലെ
അറിവുള്ളോർ പറയും വചനം തടുക്കല്ലെ
അഭിമാനത്തെക്കളഞ്ഞത്ഥത്തെ മോഹിക്കല്ലെ
ഉത്തമന്മാരോടങ്ങു കയപ്പാൻ തുടങ്ങല്ലെ
ഉചിതം കാണുന്നേരം പഴുതേ പൊന്നീടല്ലെ
ഉൾപ്പൂവിൽ കലുഷവും വെച്ചുകൊണ്ടിണങ്ങല്ലെ
ഉദ്ധതരായുള്ളോരെ നിയതം സേവിക്കല്ലെ
മദ്ധ്യമന്മാരെ നിത്യം പൂജിച്ചു പറയണം
മാന്യമല്ലാതവസ്ഥ ചെയ്യല്ലെ ഒരേടത്തും
തന്നുടെ ബലമറിയാതെ മത്സരിക്കല്ലെ
തന്നാൽ സാധിച്ചീടാത്തതൊന്നുമേ പറയല്ലെ
വാക്കിങ്കലൊരുവിധം മനസ്സിലൊരുവിധം
വയ്ക്കല്ലെ തന്നെ പ്രിയപ്പെട്ടവരോടു വൈരം
ഇരന്നു സമ്പൂർണ്ണമിട്ടങ്ങേറവെ ഞെളിയല്ലെ
ഏകനായതിദൂരെ പോകല്ലെ ഒരേടത്തും
ചോദിച്ചാൽ തരുന്നേടത്തെപ്പോഴും ചോദിക്കല്ലെ
ചോറുതന്നവർകളെ ചതിപ്പാൻ തുടങ്ങല്ലെ
ചോരന്മാരോടുകൂടി ചോരത ചെയ്തീടല്ലെ
ചേതസിതന്നിലന്യനാരിയെ ചിന്തിക്കല്ലെ
ആക്ഷേപം കൊടുപ്പതു ആരുതെന്നു മുടക്കല്ലെ
ആരാൻെറ മുതൽക്കേറെ ആഗ്രഹമുണ്ടാകല്ലെ

വിശന്നു വരുന്നൊരോടരിശം പറയല്ലേ
ബാലന്മാരോടു പ്രായംചെന്നവർകളിക്കൊല്ലാ
അധമന്മാരെ സേവിച്ചീടല്ലെ ഒരിക്കലും
അമ്പിനാൽ വരുന്നതു വമ്പിനാൽ വരുത്തല്ലേ
അന്നന്നു മുടങ്ങിയാൽ പിന്നേയും തുടങ്ങല്ലേ
ആചാരം നെറിവുകൾ കുറച്ചീടല്ലെ ഒന്നും
മാതാവു വിലക്കുന്ന വഴിയെ പോയീടല്ലെ
മങ്കമാരോടുകൂടെ സംസൎഗ്ഗം ചെയ്തീടല്ലെ
മൈക്കണ്ണിമാരവെറും മങ്കയൊടടുക്കല്ലെ
കശ്മലന്മാൎക്കുകൊണ്ടങ്ങോചാരംകൊടുക്കല്ലെ
കാഞ്ചനാഭരണങ്ങളെപ്പൊഴുമണിയല്ലെ
തന്നെ സ്നേഹിച്ചീടാതെ താൻപ്രിയപ്പെട്ടിടല്ലെ
സ്ഥായിയില്ലാത്തേടത്തങ്ങെപ്പോഴും പോയിടല്ലെ
ഒരുത്തരോടും കണക്കല്ലാതെ പിണങ്ങല്ലെ
സ്നേഹിച്ചു തരുന്നോരം വേണ്ടന്നു നിനക്കല്ലെ
കൈക്കൂലി മേടിച്ചുകൊണ്ടൊത്തപോൽ പറയല്ലേ
കയ്ച്ചീടും മധുരങ്ങളിച്ചുകേടുണ്ടാമ്പുന്നാൽ
പലതും നിരൂപിച്ചേ തുടങ്ങാവൊരു കാൎയ്യം
പണം മോഹിച്ചുകൊണ്ടു ചതിപ്പാൻ തുടങ്ങല്ലെ
കാണുമ്പോൾ രസിക്കുന്ന വാക്കുകൾ പറയുന്നോൻ
കഷ്ടകാലത്തിലവനെത്തുമെന്നോൎത്തീടല്ലെ
അഹംഭാവിച്ചാൽ ദുഃഖമഭ്യസിച്ചതുപോലെ
ആഗ്രഹമേറിവന്നാലാപത്തു പോക്കിക്കൂടാ
മറഞ്ഞുനിന്നുകൊണ്ടു തോല്പിക്കല്ലൊരുത്തരെ
മത്സരിക്കേണമെങ്കിൽ നേരെവന്നെതൃക്കേണം

അറിവു പറയേണം അറിവുള്ളവരോട
അന്ധകാരത്തിന്നു പോയ്ബന്ധുവായ് നിന്നീടല്ലെ
ദുരിതമുണ്ടാംവഴി കരുതാതകതാരിൽ
ദുഷിച്ചു പറയല്ലെ കേളാതെയൊരുത്തരെ
സൂക്ഷ്മത്തെയറിയാതെ സാക്ഷിപോയ്നിന്നീടല്ലെ
സൂൎയ്യനങ്ങുദിക്കുമ്പോൾ നിദ്രയ്ക്കു തുടങ്ങല്ലെ
തുണയ്ക്കല്ലാത്തവസ്തു കാണുമ്പോൾ പറയേണം
കാണാത്ത വസ്തുക്കളെ കണ്ടെന്നു പറയല്ലെ
അരിശം പെരുതായാലായുസ്സിന്നാകയല്ലൊ
ഒരിക്കെ മരിക്കുമെന്നോൎക്കേണം മനതാരിൽ
ഒന്നിന്നും പാപകൎമ്മം ചെയ്യാതെ ഇരിക്കേണം
അഞ്ചുകൊണ്ടറിയേണം രണ്ടിന്റെ ഗുണദോഷം
അറിവുള്ളവരോട ചിന്തിച്ചു തുടങ്ങേണം
വിശന്നു വരുന്നോൎക്കവിരുന്നു കൊടുക്കേണം
ഏരന്നു കൊൾകയാവു കവൎന്നു മോഷ്ടിക്കല്ലെ
അക്ഷരം ഭ്രഷ്ടനാകാ ദുഷ്ടന്നു കൈക്കം കേട്ടാൽ
അതിമൂഢന്മാൎക്കമാകാ ജള്ളന്മാൎക്കൊട്ടമാകാ
കുരളക്കാരോടുചിററം കുറച്ചീടേണം മുററം
കുളിച്ചീടേണം ദിവസത്തിലങ്ങൊരുനേരം
ഭജിച്ചീടേണം മുക്തിയുണ്ടാവാൻ തക്കവണ്ണം
ഭക്തിയുണ്ടായീടേണമന്യദുഃഖങ്ങൾ കണ്ടാൽ
ഗുണത്തിന്നടുത്തതേ ഏവക്കും ചെയ്തീടാവൂ
വിശ്വസിച്ചവർകളെ ചതിപ്പാൻ തുടങ്ങല്ലെ
വിരുന്നു യോഗ്യത്തിന്നു കരുത്തു പറയല്ലെ
വിരസ്യം ഭാവിക്കല്ലെ വിദ്വാന്മാർ തന്നെക്കണ്ടാൽ

ശീഘ്രം വന്നടുത്തോരോടാഗ്രഹം പറയല്ലെ
ചിന്തിച്ചീടേണമറിവുള്ളവരോട് കാൎയ്യം
ചിന്തയുണ്ടായിടല്ലെ ആരാന്റെ ഭാൎയ്യതന്നെ
തന്നെപ്രിയപ്പെടാഞ്ഞാൽ താൻപ്രിയപ്പെട്ടീടല്ലെ
തന്നെപ്പോലൊത്തോരോടേ ബന്ധുത്വം കൂടീടാവു
തന്നേക്കാൾ ജാതിഹീനന്മാരോട് ചേൎന്നീടല്ലെ
തന്നോട് ചോദിയാതെ താനേറെ പറയല്ലെ
തന്നുടെ വിലജ്ഞാനം താൻപോയി കുറയ്ക്കല്ലെ
പഞ്ചമഭൃതി അഞ്ചും കിഞ്ചനായുറക്കേണം
പഞ്ചസാദികളഞ്ചും വെടിഞ്ഞു വഴിപോലെ
ഏഴണ്ടാതമാവിൽ ദോഷം ഏഴും വെവ്വേറെ കേൾക്ക
നിഗളം ചരസവും മോഹങ്ങളരിശവും
നല്ലതല്ലോൎത്തക്കം കൊതി പൈശൂന്യം മടി
ഇങ്ങിനെയുള്ള ദോഷമൊന്നുമില്ലാത്തവൎക്ക്
ഈശ്വരവിശ്വാസവുമുണ്ടാകുമറിഞ്ഞാലും
ഇരന്നവരന്നായവരോടരിശം പറയല്ലെ
ഇരിപ്പിന്നടുത്തവണ്ണം പറഞ്ഞയക്കേണം
നാൽപേരുമൊരുമിച്ച നിദ്രയ്ക്കു കിടക്കുമ്പോൾ
ഏകനായ്ത്തന്നെ നിദ്രാവെടിഞ്ഞങ്ങിരിക്കല്ലെ
ജളന്മാരോട് കൂടി ജളത്വം തുടങ്ങല്ലെ
ജയം കണ്ടഹംഭാവം കരുതാതകതാരിൽ
അജയം കൂടേയുണ്ടെന്നറിഞ്ഞിടേണമുള്ളിൽ
അമ്പോട് തരുന്നതു വേണ്ടെന്നു വിലക്കല്ലെ
മദനതാപം ദൈവഭക്തിയാൽ നീക്കീടേണം
സത്യങ്ങൾകൊണ്ടു ധൎമ്മം ചെയ്കിലേ ഫലമുള്ളൂ

സാക്ഷിയായ്പൊളിക്ക നിന്നീടല്ലെ ഒരിക്കലും
ബന്ധുവായവരവരുണ്ടാകയത്രം വേണം
സത്യത്തിന്നസത്യങ്ങൾ ചെയ്യാതെ ഇരിക്കേണം
സന്താപം പൂണ്ടു വന്ന ജനത്തെ ദുഷിക്കല്ലെ
ബൃഹതാംപതിയുടെ വാക്യങ്ങൾ കേട്ടനേരം
ഇത്തിരിതാപം പൂണ്ടെങ്ങിരുന്ന ചോദ്യം ചെയ്യാൻ
നല്ലതു കേട്ടനേരം സന്താപം കുറഞ്ഞുള്ളിൽ
നീക്കമെന്നിയേയിന്നും കേൾക്കണം മമചൊല്ലാ
എന്നതു കേട്ടനേരം മാമുനിശ്രേഷ്ഠൻതാനും
എങ്കിലോ കേട്ടുകൊൾക എന്നുടനരുൾ ചെയ്തു
എൻഗുരുകടാക്ഷത്താലിനിയും പറഞ്ഞീടാം
എങ്കിലോ കേട്ടു ഗ്രഹിച്ചീടുക ദൈവവാതേ
ഉത്തരത്തിങ്കൽ രസമുള്ളവരോടു വേണം
ഉത്തരം പറവതിനെന്നതു ധരിച്ചാലും
സിദ്ധാന്തം കൊല്ലും ന്യായം വൃത്താന്തം കൊല്ലും കോപം
ചിത്തത്തിലുറപ്പോരോടുത്തരം പറയേണം
ഒരുത്തരോടുമുള്ളിൽ കരുതിടല്ലെ നിന്ദാ
ഒടുക്കത്തോളം ധർമ്മം കൊടുക്ക സത്യത്താലേ
ധൈര്യത്തെക്കൊല്ലും ദുഃഖം നാണത്തെക്കൊല്ലും കർമ്മം
ധർമ്മത്തെക്കൊല്ലും ക്രോധം മിത്രത്തെക്കൊല്ലും ദോഷം
ശക്തിയെക്കൊല്ലും മൊഴി മാന്യത്തെ ക്കൊല്ലും ശാന്തം
വിദ്യയെക്കൊല്ലും ദുഃഖം മൂലമില്ലാത്ത
വൈരം തുടങ്ങിടല്ലെ ഉള്ളിൽ
മൂഢന്മാർക്ക് ബോധംവരുത്താൻ നിനയ്ക്കല്ലെ

തന്നെ കാരുണ്യംപോലെ മററെല്ലാരോടും വേണം
തന്നെത്താനറിഞ്ഞ പറയാവൂ ഒരുത്തനെ
പ്രിയമെങ്കിലും പുനരപ്രിയമെന്നാകിലും
പറഞ്ഞീടേണം കണക്കല്ലാതെ കാണുന്നേരം
പരസ്ത്രീഉപായവും പരന്മാരുല്പത്തിയും
പരിചോടപേക്ഷയുണ്ടായീടല്ലൊരിക്കലും
ഒരുത്തൻെറ കളവും ചതി കൊതി കുലയും കോപങ്ങളും
കൊണ്ടാട്ടം മനസിലുണ്ടാകല്ലെ
പിഴച്ചാൽ തെററം നല്ലമൊഴിക്ക ക്ഷമനല്ല
പഠിക്കുന്നതിൽ നല്ലതക്ഷരമറിഞ്ഞാലും
കൊതിക്ക പതംനല്ല കൊടുപ്പാൻ ദാനം നല്ല
കൊടുപ്പാനീറയ്ക്കേണ്ട കുറയ്ക്കാതൊരുത്തരെ
മാധുരീയത്തെ പറവാനുണ്ടു പലരെന്നാൽ
മാനിയ്ക്കയില്ല തൻെറ ബന്ധുവെന്നറിഞ്ഞാലും
ധനത്തെ ഉണ്ടാക്കുമ്പോൾ മിത്രങ്ങളുണ്ടായ്വരും
ധനം പൊയ് ക്ഷയിക്കുമ്പോൾ മിത്രമില്ലാതെ വരും
കലഹിച്ചൊരുവൻ വന്നെതൃത്താൽ കോപിക്കല്ലെ
കടുക്കെന്നജ്ഞാനത്താൽ കോപിച്ചു പറയല്ലെ
കാര്യങ്ങൾ വാക്കിൽനിന്നു ഗുണമുണ്ടതു ചൊല്ലാം
അക്ഷരം ചൊല്ലുന്നേരം വിഭക്തിയുണ്ടാകേണം
മാധുരീയങ്ങൾവേണം രണ്ടാമതറിഞ്ഞാലും
മാനസേ മൂന്നാമതു പതമുണ്ടായിടണം
നാലാമതഴകേറും സ്വരമുണ്ടായിടേണം
നന്മയേറിടും ധൈര്യമുണ്ടാകെന്നഞ്ചാമതും
ആറാമതഴകേറും വിശദമുണ്ടാകേണം

ആറും വെവ്വേറെ അറിവുള്ളോൎക്കറിഞ്ഞിടാം
കെട്ടിക്കിന്നും ദോഷമായതാറുണ്ടു ചൊല്ലാം
കാമക്രോധവും ലോഭമോഹമത്സരംസഭ്യ
മദവും പനസന്ന്യവും ഉൗഷത്രുഷം മൂദാ മാനസേ
ഉപേക്ഷിക്കിൽ സൌഖ്യത്തെ ലഭിച്ചീടും
എങ്കിലോ ഗുണമതു ചൊല്ലുവൻ കേട്ടുകൊൾക
എളിമസുഖം നല്ല രണ്ടാമതായ ധൎമ്മം
ഉത്തമം മൂന്നാമതുമടക്കം
ക്ഷമാവതാം ഒതുക്കീടുന്നതുമാറാമതായ സ്നേഹം
ഉത്സാഹമിവയേഴും വേണമെന്നറിഞ്ഞാലും
ഉൾബോധമുള്ള ജനമറിയുമിവയെല്ലാം
ആത്മാവെ ദഹിപ്പിക്കും പാപത്തെയുപേക്ഷിക്കും
ഉചിതക്കേടു ചെയ്യും ജനത്തേയുപേക്ഷിക്കും
അനൎത്ഥം വരുത്തുന്ന മിത്രത്തേയുപേക്ഷിക്കാം
ലുബ്ധരോടപേക്ഷയുണ്ടാകാതെയുപേക്ഷിക്ക
ലഭിച്ചീടാതവസ്തു കാലത്തെയുപേക്ഷിക്ക
പക്ഷിജാതികളിൽ കാകൻ ചണ്ഡാലനത്രെ
മൃഗത്തിൽ ചണ്ഡാലമാം ഗൎദ്ദഭമറിഞ്ഞാലും
മുഖ്യബ്രാഹ്മണന്മാരിൽ കോപി ചണ്ഡാലനത്രെ
നിന്ദയേറുന്ന ജനം സൎവ്വചണ്ഡാലനത്രെ
നിന്ദയുണ്ടായിടല്ലെ പാപികളോടുംതന്നെ
നിചന്മാൎക്കുപകാരം ചെയ്യീടിലതിൻ ഫലം
നാഗത്തെ വളൎത്തിയാൽ വിഷം നൽകീടുംപോലെ
കയ്ക്കുന്ന ഫലംഗുള്ള സംയുതമായ്യുന്നാലും
കയ്പേറുന്ന്യേമധുരിക്കയില്ലെന്നതറിഞ്ഞാലും

പക്ഷിക്കാകാശംബലംമത്സ്യത്തിന്നാഴംബലം
ഭൂപതിതന്നാൽബലം ദുർബ്ബലക്കറിഞ്ഞാലും
ബാലക്കബാഷ്പം ബലം വാക്കിന്നു സത്യം ബലം
ശക്തിക്ക ന്യായംബലം വൃദ്ധന്നു വേദംബലം
ഗോക്കൾക്ക കായം ബലം
വേണ്ടവരോട്ട ശുചിത്വത്തിന്നു ക്ഷമാബലം
സർവ്വം ന്യായം ബലമെന്നതുമറിഞ്ഞാലും
സർവ്വവുമുപേക്ഷിച്ചു മിത്രത്തെ രക്ഷിക്കണം
ക്രോധത്തെയുപേക്ഷിച്ചുമവരെ രക്ഷിക്കണം
ക്രൂരത്തെയുപേക്ഷിച്ചു ന്യായത്തെയുറക്കേണം
കോപിച്ചിട്ടൊരുത്തരോടെതൃപ്പാൻ തുടങ്ങുമ്പോൾ
കാലദേശാവസ്ഥകൾ സൂക്ഷിച്ചീടേണമുള്ളിൽ
ശക്തിയും ധനങ്ങളും മിത്രവുമുണ്ടായ്വന്നാൽ
ശിക്ഷായാമവിവേകമുണ്ടാകാതിരിക്കേണം
എത്രയും വിനീതനായിടിലേ വൎദ്ധിച്ചീടൂ
എന്നുള്ളിൽക്കരുതേണമല്ലാഴ്കിലെന്നുണ്ടല്ലോ
ശക്തിയെ കൊല്ലും വ്യാധി ധനത്തെക്കൊല്ലും കോപം
ശാന്തരാം മിത്രന്മാരുമില്ലാതെ വരുമല്ലോ
പീയൂഷം നൽകും ഗോക്കൾതൃണത്തെക്കൊടുത്തെന്നാൽ
പാലെല്ലൂട്ടത്തെന്നാൽ വിഷം നൽകിടും സൎപ്പങ്ങളും
ഉത്തമന്മാൎക്ക കുറഞ്ഞൊന്നു നൽകിയാൽ മതി-
യുണ്ടാകുമവർഗ്ഗുണം തന്നാലെന്നറിഞ്ഞാലും
അധമന്മാൎക്ക വളരെക്കൊടുത്തന്നാകിലു-
മവരാലൊരു ഗുണമില്ലയൊക്കയും വൃഥാ
വാക്കുമുട്ടിയാൽ പിന്നെയാഗ്രഹം പറഞ്ഞാലും

കൊടുത്തെന്നാകിൽ പിന്നെ പുകഴ്ത്തി പറവാനും
എന്നിവരെല്ലാരോടുമുത്തരം പറയല്ലെ
എങ്കിലോ ഭോഷന്മാക്കുമെട്ടുലക്ഷണമുണ്ടു
ഇളിഭ്യം ദുശ്ശ്ലോത്ര്യവും പൊളിവാശാഠ്യങ്ങളും
ഈൎഷ്യകൾ പറകയും വെറുതെ ചിരിക്കയും
കാണാതെ കേളാതെയായിരിപ്പോന്നാഗ്രഹങ്ങൾ
ഇങ്ങിനെയെട്ടു പ്രകാരമെന്നതറികടൊ
എഴു കാതത്തോളം പോയഗതി ഇരുന്നീടും
ദാനം ചെയ്യുന്നേടത്തു ദുർബ്ബലനിരുന്നീടും
മത്സ്യമുള്ളേടത്തു മത്സ്യപന്മാരിരുന്നിടും
പുഷ്കരപത്രത്തിന്മേലന്നങ്ങളിരുന്നിടും
ഗിരികൾ മദ്ധ്യത്തിങ്കൽ സിംഹങ്ങളിരുന്നിടും
നല്ലതുവരുന്നോരെല്ലാററിങ്കലും കാണാം
കഷ്ടകാലത്തിൽ ഗുണമുണ്ടാകില്ലൊരിക്കലും
പരമാനന്ദമൂർത്തി ഭഗവാൻ പശുപതി
പരിചോടിരന്നങ്ങു നടന്ന കാലമൊക്ക
മുമ്പിനാൽ ഗുണമെങ്കിൽ പിന്നേടം ദുഃഖമുണ്ടാം
മുമ്പിനാൽ വിചാരിച്ചു കാണേണമിവരണ്ടും
വർണ്ണത്തെയുപേക്ഷിച്ചു സുവർണ്ണത്തെ മോഹിക്കല്ലെ
വാക്കുകളേററം പറഞ്ഞിടല്ലെയൊരുത്തരൊ
അരചന്മാരെ കണ്ടാൽ മസ്തകം വണങ്ങിടു-
മഭ്യാസവിദ്യ കണ്ടാൽ സമൎത്ഥൻ വണങ്ങിടും
ജ്ഞാനത്തെക്കൊണ്ടന്നേരമജ്ഞാനം വണങ്ങിടും
ന്യായമുള്ളവർ തമ്മിൽ പിണക്കം വണങ്ങീടും
നല്ല സജ്ജനത്തോടു സംസൎഗ്ഗം വണങ്ങീടും

ദുഷ്ടനെക്കാണുന്നേരം ദുഷ്ടത വണങ്ങിടും
ധമ്മിയെക്കാണുന്നേരമതിഥി വണങ്ങിടും
സന്ന്യാസിയായാലുടൻ സമസ്തം വണങ്ങിടും
നാവിന്റെ ഗുണംകൊണ്ടു സവ്വവും ലഭിച്ചീടും
നാരിമാർ ഗുണഗ്രഹം ഭൂഷണമറിഞ്ഞാലും
അതിഥികൾക്കു ഗുണമെളിയസുഖം തന്നെ
അരശന്മാക്കു ഗുണജ്ഞാനധമ്മങ്ങൾ കൊണ്ടും
വൃദ്ധന്മാക്കു കനകധമ്മങ്ങൾതന്നെ വിതക്കും
നെല്ലെടുത്തു ഭൂഷണമറിഞ്ഞാലും
സുരാപാനവും ചൂതുമരുതെത്രയും ക്രോധം
സൂക്ഷിച്ചാലിവനാലും നാശത്തെ വരുത്തീടും
സമ്മതമെളിമയും ജാതിയും ജ്ഞാതിയും
ധമ്മത്തെ ഇവനാലും രക്ഷിപ്പോരറിഞ്ഞാലും
ഇത്തരം ബഹുവിധം ബൃഹസ്പതിവാക്യങ്ങളെ
വിസ്തരിച്ചുരചെയ്വാൻ കാലമൊ പോരയല്ലൊ
ദേവവശ്യനമോക്ഷം പ്രകാശിപ്പാനും പാരം
ദേവാചാര്യനമരുൾ ചെയ്തീടിനാൻ ശുഭംശുഭം.

ബൃഹസ്പതിവാക്യം സമാപ്തം.



